# പ്രസ്താവന

ആധുനികലോകത്തിലെ മഹാകവികളിൽ അദ്വിതീയനായ രവീന്ദ്രനാഥടാഗ്ഗുറിന്റെ ആഖ്യായികകളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതാണ് ഇതിന്റെ മൂലകൃതി. അതു് ഇനിയും നമ്മുടെ ഭാഷയിൽ തർജ്ജിമചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടില്ലെങ്കിൽ അതിൽപരമൊരപമാനം കൈരളിക്കുണ്ടാകാനില്ല. ഈ വിചാരമാണ്, മൂലകൃതിയുടെ പകൎപ്പവകാശമുള്ള വക ... ിയ തുക പ്രതിഫലംകൊടുത്തും ഈ ഗ്രന്ഥം പ്രസി ... വാൻ എന്നെ പ്രേരിപ്പിച്ചതു്. പ്രസ്താവനയിൽ പറയാ ... ാതിരി പല സംഗതികളും അവതാരികയിൽ ദയാപൂ ... ിച്ചുകഴിഞ്ഞിരിക്കുന്നു.

അതിനാൽ അവശേഷിക്കുന്ന എന്റെ കൎത്തവ്യം ഈ ഗ്രന്ഥരചനയിൽ എന്നെ സഹായിച്ചിട്ടുള്ള മാന്യന്മാരോട് നന്ദി പ്രദർശിപ്പിക്കുക മാത്രമാണ്. അഭിഭാഷകലോകത്തിലെന്നപോലെ സാഹിത്യമണ്ഡലത്തിലും ശ്രീമാൻ പി. കെ. നാരായണപിള്ള അവർകൾക്കുള്ള അദ്വിതീയത്വം അനപലപനീയമത്രെ. കൃത്യാന്തരബഹുലതയാൽ നിദ്രയ്ക്കുപോലും സമയമില്ലാത്ത പരാക്രമവിക്രമിയായ ആ സാഹിത്യഹരിപഞ്ചാനനന്, അല്പനേരത്തെ വിശ്രമത്തിനിടയിൽ ഈ ഗ്രന്ഥം പരിശോധിച്ചു്, സ്ഖലിതങ്ങൾ ചൂണ്ടിക്കാണിച്ചുതരുവാനും ഒരു് അവതാരിക എഴുതിത്തന്നു് ഈയുള്ളവനെ അനുഗ്രഹിക്കുവാനും കാരുണ്യ ... ിയതോൎക്കുമ്പോൾ നിസ്സ്വാൎത്ഥപരനായ ആ മഹാനുഭാവ ... ട്ടു് എനിക്കു തോന്നുന്ന നന്ദി വാചാമഗോചരമത്രെ. കൈ ... യുടെ വാത്സല്യസന്താനമായ ആ പുണ്യശ്ലോകന് ദീൎഘാ ... ും ആരോഗ്യവും പ്രദാനംചെയ്യാൻ ഞാൻ സൎവേശ്വര ... ട്ടു് പ്രാൎത്ഥിച്ചുകൊള്ളുന്നു.

ഈ സംരംഭത്തിൽ പി. കെ. നാരായണപിള്ള ... ൎകളെക്കാൾ ഒട്ടുംതന്നെ കുറവല്ലാതെ എന്നെ സഹായി ... ട്ടുള്ള ഒരു ദേഹമാണ്, എന്റെ വന്ദ്യഗുരുഭൂതനായ ശ്രീമാൻ ... ത്യാരുവീട്ടിൽ കെ. പരമേശ്വരൻപിള്ള അവർകൾ എം. എ. ... ഷ്യവാത്സല്യത്തിൽ സാന്ദീപനി മഹർഷിയെപ്പോലും

മുന്നിട്ടുനില്ക്കുന്ന ഈ വിദ്യാവൃദ്ധൻെറ സഹകരണവും, പ്രോത്സാഹനവും ഇല്ലായിരുന്നെങ്കിൽ ഈ കൃതി ഒരിക്കലും സൂൎയ്യപ്രകാശം കാണുകയില്ലായിരുന്നുതന്നെ. അദ്ദേഹത്തിന്റെ ശിക്ഷണംകൊണ്ടും, ഉപദേശംകൊണ്ടും എൻെറ അസംസ്കൃതമായിരുന്ന യുവഹൃദയത്തിനുണ്ടായ വിവൎത്തനം, ഒരു നൂതനസരണിയിൽ പ്രവേശിക്കുന്നതിന്, എന്നെ സജ്ജമാക്കിയിരിക്കുന്നു. ആ പുണ്യപുരുഷനോട് എനിക്കു തോന്നുന്ന അകൈതവമായ ഭക്തിയും, കൃതജ്ഞതയും അനിൎവ്വാച്യമത്രെ. പണ്ഡിതകേസരിയായ ഈ ഭാഷാഭിമാനി കൈരളിയുടെ കണ്ഠത്തിലെ ജാജ്വല്യമാനമായ ഭൂഷണമായി ചിരകാല[illegible]ക്കുന്നതിന് സൎവ്വശക്തൻ അനുഗ്രഹിക്കണേ, എന്ന[illegible]മാണ് ഈയുള്ളവൻെറ ആത്മാൎത്ഥമായ പ്രാൎത്ഥന

അടുത്തതായി, ഈ ഗ്രന്ഥ[illegible]ത്തിനും അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിനും മററും എന്നെ സഹായിച്ചിട്ടുള്ള എൻെറ പല മിത്രങ്ങളോടും ഞാൻ അത്യന്തം കൃതജ്ഞതയുള്ളവനായിരിക്കുന്നു. ഈ ഗ്രന്ഥം യഥാകാലം ഭംഗിയായി അച്ചടിച്ചുതന്നതിന് കൃത്യനിൎവ്വഹണത്തിലും, ഭാഷാപോഷണത്തിലും ബദ്ധശ്രദ്ധരായ 'കമലാലയ' പ്രസ്സുകാരോടും എനിക്കുള്ള നിൎവ്യാജമായ നന്ദിയെ ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

പരിഭാഷകൻ.

——(o)——

# അവതാരിക.

അഭിനവസാഹിത്യലോകത്തിൽ അകളങ്കരാകാസുധാ
രനായി വിലസുന്ന ഡാക്റ്റർ രവീന്ദ്രനാഥടാഗ്ഗോറിനാൽ
ിരചിതമായ 'നൌഭംഗം' (The Wreck) എന്ന ആഖ്യാ
ിക സുപ്രസിദ്ധമാണല്ലോ. അതു് കേരളഭാഷയിലേയ്ക്കു
ിവൎത്തനംചെയ്തിട്ടുള്ളതാണു് ഈ പ്രബന്ധം. മൂലകൃതിയു
ടെ ഭാഷ പരിചിതമല്ലാത്ത കേരളീയൎക്കു് ഈ വിവൎത്തം ഒര
നുഗ്രഹമായിരിക്കുമെന്നു നിസ്സംശയമായി പറയാവുന്നതാണു്.
ഇതിനൊരവതാരിക വേണമെന്നു് ഈ വിവൎത്തത്തിന്റെ
ഗ്രന്ഥകാരൻ ... പ്രസ്താവിച്ചതിന്റെ ഔചിത്യം ഇനിയും
എനിക്കു് വ്യക്തമായി... രവീന്ദ്രനാഥടാഗ്ഗോറിന്റെ പ്രബ
ന്ധങ്ങൾക്കു് അവതാരിക വേണമെന്നു വിചാരിക്കുന്നതു
കേവലം സാഹസമാകുന്നു. അതുകൊണ്ടു് ഈ ഗ്രന്ഥത്തി
ന്റെ മൂലകൃതിയുടെ മാഹാത്മ്യം വിചാരിക്കുമ്പോൾ അവ
താരികയില്ലാതെയിരിക്കുന്നതു സമുചിതമായിരിക്കും. ഭാഷാ
ന്തരത്തിനു് അവതാരിക വേണമോയെന്നാണു പിന്നെ
വിചാരിച്ചുനോക്കേണ്ടതു്. അവിടേയും അവതാരികകൊണ്ടു
ള്ള പ്രയോജനം വളരെ ഗണ്യമായിരിക്കുമെന്നു തോന്നുന്നില്ല.
മൂലകൃതിയേയും ഭാഷാന്തരത്തേയും താരതമ്യംചെയ്തു്, നിരൂ
പണരൂപേണ കേരളീയൎക്കു് ഈ കൃതി പരിചയപ്പെടുത്തേ
ണ്ട കാൎയ്യം ഉണ്ടെന്നു പറയാവുന്നതല്ല. എന്തുകൊണ്ടെന്നാൽ
മൂലകൃതി വായിക്കുവാൻ വേണ്ട ഇംഗ്ലീഷുഭാഷാപാണ്ഡിത്യ
മുള്ളവരോടു ഭാഷാന്തരത്തിന്റെ ഗുണദോഷവിശേഷങ്ങളെ
വിസ്തരിക്കുന്നതനാവശ്യമാകുന്നു. കേരളഭാഷ മാത്രം അറിയാ
ന്നവരോടു മൂലഗ്രന്ഥവും ഇതുമായി ഗുണദോഷവിവേചനം
ചെയ്യുന്നതുകൊണ്ടു വിശേഷാൽ ഒരു പ്രയോജനവുമില്ല. ഇങ്ങ
നെ നോക്കുമ്പോൾ ഈ കൃതിക്കു് അവതാരികയുടെ ആവശ്യം
പ്രത്യക്ഷമായി കാണുന്നില്ല.

ഈ സ്ഥിതിയിൽ അവതാരികകൊണ്ടു വല്ലതും പ്രയോ
ജനം ഉണ്ടെങ്കിൽ ഇദംപ്രഥമമായി സാഹിത്യമണ്ഡലത്തിൽ
പ്രവേശിക്കുവാൻ തുടങ്ങുന്ന ഈ ഗ്രന്ഥകാരനു നിൎവ്വിശങ്കമായി
മഹാജനസമക്ഷം രംഗപ്രവേശംചെയ്യുവാൻ അതുപകരിക്കു

മെന്നുമാത്രമെ തോന്നുന്നുള്ളു. മഹാസമുദ്രംപോലെ, സാഹി
ത്യമണ്ഡലം പ്രവിവിക്ഷുക്കളായ ഗ്രന്ഥകാരന്മാൎക്ക ശങ്കാകരമ
ാണെന്ന പല ദൃഷ്ടാന്തങ്ങൾകൊണ്ടു് എനിക്ക തോന്നിയിട്ടുണ്ടു്.
കൃതഹസ്തന്മാരായ സാഹിത്യകാരന്മാർ ക്ലേശലില്ലാതെ സഞ്ച
രിക്കുന്നിടത്തു നിർഭയമായി പ്രവേശിക്കുവാൻ അഭിനവോദ്യ
മത്തിൽ ഗ്രന്ഥകാരന്മാർ സാമാന്യമായി സംഭ്രമിക്കുന്നതു
അപരിചിതന്മാൎക്ക സമുദ്രത്തിൽ ആദ്യമായി ഇറങ്ങുന്നതി
ലുള്ള ശങ്കപോലെയാകുന്നു. സമുദ്രസഞ്ചാരം കുറെ പരിചിത
മായാൽ, ആദ്യം ശങ്ക തോന്നുന്നവൎക്കു് അതു് ഉല്ലാസകരമായി
ത്തോന്നുന്നതാണു്. അതുകൊണ്ടു് ഈ ഗ്രന്ഥകാരനു് അഭി
നവമായ ഈ പുറപ്പാടിൽ തോന്നിയേക്കാവുന്ന സങ്കോചത്തെ
പരിഹരിക്കുന്നതിനുവേണ്ടി പ്രസ്തുത കൃതിയെക്കുറിച്ചു സ്വല്പ
പറയാമെന്നു വിചാരിക്കുന്നു.

ഈ കൃതി ടാഗ്ഗൂർ മഹാകവിയുടെ ഒരു പ്രബന്ധത്തി
ന്റെ തൎജ്ജിമയാകയാൽ ഭാഷാന്തരംകൊണ്ടു വല്ല ഹാനി നേരി
ട്ടിരുന്നാൽ തന്നെയും അതു കേരളഭാഷയ്ക്കു് അസാമാന്യമായ
ഒരു സമ്പാദ്യമായിരിക്കുമെന്നുള്ളതു നിശ്ചയമാണു്. ഭാഷാ
വിഷയമായ ഭാഗത്തിനു് സാഹിത്യത്തിൽ ഗണ്യതയുണ്ടെങ്കി
ലും ആശയങ്ങളുടെ വിശേഷവും പാത്രരചനയും വൎണ്ണനാപ
ടവവും, ഭാഷാഭേദംകൊണ്ടു ഹാനി തട്ടാത്ത സാഹിത്യസാരാ
ംശങ്ങളാകുന്നു. അങ്ങനെയുള്ള സാരാംശങ്ങൾ ഈ കൃതിയിൽ
അന്യൂനമായി പ്രതിഫലിച്ചിട്ടുണ്ടെന്നു തീൎത്തുപറയാവുന്നതാ
ണു്. ഈ ഭാഷാന്തരം മിക്കവാറും ഞാൻ വായിച്ചുകേട്ടിട്ടുള്ള
തും ചില ദിക്കിൽ അസ്വാരസ്യമായിത്തോന്നിയ ഭാഗങ്ങൾ ഭേ
ദപ്പെടുത്തുന്നതിനു ഗ്രന്ഥകാരനെ ഉപദേശിച്ചിട്ടുള്ളതുമാകുന്നു.
മൂലകൃതിയിലെ ശൈലിയുടെ കോമളിമാവു് ഒന്നു പ്രത്യേക
തന്നെയാണു്. അത്രമാത്രം സൌഭാഗ്യം ഈ തൎജ്ജിമയ്ക്കും ഭാ
ഷാവിഷയമായുണ്ടെന്നു പറഞ്ഞാൽ അതു് അലങ്കാരവാക്യമാ
യിരിക്കുമെങ്കിലും പ്രതിപാദ്യമായ സംഗതികളെ അക്ലിഷ്ട
വും ശ്രുതിസുഭഗവുമായ ഭാഷയിൽ ഗ്രന്ഥകാരൻ പ്രകാശിപ്പി
ച്ചിട്ടുണ്ടെന്നു പറയുന്നതിനു ഞാൻ മടിക്കുന്നില്ല. മൂലകൃതി
കേരളഭാഷയിലേക്കു് വിവൎത്തനം ചെയ്യുവാൻ ഗ്രന്ഥകാര
ണ്ടായ അഭിനിവേശം പ്രത്യേകം പ്രസ്താവയോഗ്യമാണു്. ഇ

പകപ്പ്വകാശമുള്ളവക്ക ഗണ്യമായ പ്രതിഫലംകൊടു അനുവാദം വാങ്ങിയാണ് ഈ തൎജ്ജിമ പ്രസിദ്ധീകരി ന്നതു്. സാഹിത്യാഭിരുചിയുള്ള കേരളീയർ ഈ- കൃതിയെ പ്രോത്സാഹിപ്പിക്കുന്നില്ലെങ്കിൽ അതു കേവലം അധന്യമായി രും.

രമേശബാബുവിനു ഹേമനളിനിയെക്കുറിച്ചുള്ള അഭിനി വേശവും, കമലയെ പരിത്യജിക്കുവാനുള്ള വൈമുഖ്യവും—ഈ രണ്ടു വികാരങ്ങളുടേയും മദ്ധ്യേ അങ്ങോട്ടുമിങ്ങോട്ടും വലിത ായി നായകൻ അനുഭവിക്കുന്ന മനോവൈഷമ്യങ്ങളും, അക്ഷ ിയുടെ ഈൎഷ്യകളും, കഥയുടെ ചരമഘട്ടങ്ങളിൽ കമല ിൽ കാണുന്ന സ്ത്രൈണഗുണസ്ഫുരണവും എല്ലാംകൂടിച്ചേ ൎന്ന് അതിമനോഹരമായ ഒരു ചിത്രം പാരായണം ചെയ്യുന്ന സികജനങ്ങൾക്കു ലഭിക്കുന്നതാണ്. ആപാദചൂഡസരസ മായ ഈ പ്രബന്ധത്തിന്റെ ഗുണങ്ങളെ ഏസമായ ഈ അ താരികയിൽ വിശദീകരിക്കുവാൻ ചെയ്യുന്ന യത്നംകൊണ്ടു് അല്പിതങ്ങളായിപ്പോകുമെന്നു ഭയന്നു് അതിനായിട്ടുദ്യമിക്കു ന്നില്ല. പ്രസ്തുത ഗുണങ്ങൾ ആസ്വാദനംകൊണ്ടു പാരായണം ചെയ്യുന്നവൎക്കുതന്നെ ബോദ്ധ്യപ്പെട്ടുമെന്നുള്ളതാകുന്നു. അതി വിസ്തരം കഥാപ്രവേശനത്തിന് അനുചിതമാണെന്നു വിചാ രിച്ചു് ആ ഭാഗം ഇവിടെ വിരമിപ്പിക്കുന്നു. ഇനി വല്ലതും പറയാനുണ്ടെങ്കിൽ അതു് ഈ കൃതി എനിക്കു സമൎപ്പിച്ചിരി ക്കുന്നതുകൊണ്ടുള്ള കൃതജ്ഞതയും ഇതിനു പ്രതിതപ്രചാരമു ണ്ടായി പരിലസിക്കട്ടെയെന്നുള്ള നിൎവ്യാജമായ പ്രാൎത്ഥനയു മാകുന്നു. ശുഭം.

എന്നു്,

പി. കെ. നാരായണപിള്ള.





ശ്രീമാൻ, പി. കെ. നാരായണപിള്ള
അവർകൾ ബി. ഏ., ബി. എൽ.



# സമർപ്പണം



പണ്ഡിതനായ ശ്രീമത്ത്തപ്പറി

സർവകലാശാല

ബി

**പി. കെ. നാരായണപിള്ള**

അവർകൾ

മലയാളഭാഷാസാഹിത്യത്തിന്റെ അഭ്യുദയത്തിനു

ചെയ്തുകൊണ്ടിരിക്കുന്ന നിരന്തരമായ

പരിശ്രമത്തിന്റെ സ്മാരകമായി

അദ്ദേഹത്തിന്റെ

പൂ ത പാ ദ ങ്ങ ളി ൽ

*എന്റെ ഈ പ്രഥമകൃതി*

സാനന്ദം സമർപ്പിച്ചുകൊള്ളുന്നു.

 

# വിധിവിലാസ

## അദ്ധ്യായം ൧.

രമേശന്റെ നിയമപരീക്ഷയുടെ ... അശേഷം സന്ദേഹമുണ്ടാ... അദ്ധ്യക്ഷാപദം അലങ്ക... താമരപ്പൂക്കളിൽനിന്നും നിരവധി മ... ളുടെമേൽ വർഷംപ്രതി വർഷിച്ചുകൊണ്ടിര... സ്വർണ്ണമുദ്രകളും, പാരിതോഷികങ്ങളും നൽകിക്കൊണ്ടുമിരുന്നു.

പരീക്ഷ കഴിഞ്ഞു; കാളേജുമടച്ചു; വീട്ടിലേക്കും തിരിച്ചു; അക്കൂട്ടത്തിൽ ര... വീട്ടിലേക്ക് പോകുവാൻ ഭാവമുണ്ടായിരുന്നില്ല ... സാനിച്ചാലുടൻ സ്വഗൃഹത്തിലേക്കു ... ളുടെ പിതാവ് അയാൾക്കെഴുതിയിരുന്ന ... പരീക... ഞ്ഞാലുടൻ എത്തിക്കൊള്ളാമെന്ന് അയാൾ മറുപടി... രുന്നു.

അന്നദബാബുവിന്റെ പുത്രൻ ... യോഗേന്ദ്രൻ ... ശന്റെ സഹപാഠിയായിരുന്നു. അവരിരുവരും അടുത്തടുത്ത... വീടുകളിലാണ് താമസിച്ചിരുന്നത്. അന്നദബാബു ബ്രഹ്മ സമാജത്തിലെ ഒരു അംഗമായിരുന്നു. ... ഗൃഹത്തിന്റെ ഔര സപുത്രിയായ ഹേമനളിനി അക്കഴി... മാർച്ചുമാസത്തിലെ ഇന്റർമീഡിയററ് പരീക്ഷയ്ക്കു ക്രടി... യിരുന്നു. രമേശൻ സാധാരണയായി ഇവരെ സന്ദർശി... ക്കൊണ്ടിരുന്നു. എല്ലാ ദിവസവും ചായകുടിസമയം അയാൾ അവിടെ ഹാജരുണ്ടാ... യിരിക്കും. എന്നാൽ ചായ മാത്രമല്ല ... യാളെ അങ്ങോട്ടാക... ത്. എന്തെന്നാൽ മററു പലപ്പോ... രമേശനെ അവിടെ ... മായിരുന്നു.

൧-ാമദ്ധ്യായം

ഒരുവനാൽ ഹേമനളിനി, കാർമേഘംപോലെ
..നംകലപോലെ ഇടതൂന്നും, തരംഗപരമ്പര
..ഹരമായുമിരുന്ന അവളുടെ പൂരിവാർക്കുന്തല
..യുണക്കിക്കൊണ്ടും, പുസ്തകം വായിച്ചുകൊണ്ടും
..ാത്തുക പതിവായിരുന്നു. രമേശനും അയാള
..മട്ടുപ്പാവിൽ ഏകാകിയായി വായിച്ചുക..
..ാധാരണമത്രെ. അവിടം ഏകാന്തപഠനത്തി..
..ജിച്ച ഒരു സ്ഥലമായിരുന്നു. ആ ഏകാന്താ..
..ളുടെ ഇളംപിത്തം ചിലപ്പോൾ പ..
..ിന്റെ കാരണവും ഏറെക്കുറെ ഊഹ്യമ..

വിവാഹത്തെ.. പ്പററി ഇരുകൂട്ടരും ഇതുവരെ യാതൊ..
സംസാരിച്ചിട്ടുണ്ടായ.. ിരുന്നില്ല. അന്നദബാബു മൌനമവല..
ബിച്ചിരുന്നതിന് ത.. ത്തായ സമാധാനമുണ്ടായിരുന്നു. അദ്ദേ
ഹം, ഇംഗ്ലണ്ടിൽ ഉന.. ത വിദ്യാഭ്യാസാർത്ഥം പോയിരുന്ന ഒരു
യുവസ്നേഹിതനെ ജാ.. മാതാവായി കിട്ടിയാൽക്കൊള്ളാമെന്നുള്ള
ആഗ്രഹത്തോടുകൂടി ..യാളുടെ പ്രത്യാഗമനവും പ്രതീക്ഷിച്ച്
ിരിക്കുകയായിരുന്നു

ഒരുദി.. വസം വൈകുന്നേരം അന്നദബാബുവിന്റെ ഗൃഹ
ത്തിൽ അ.. ദ്ദേഹവും, സ്ത്രീകളും, കൂട്ടുകാരുംകൂടി സംസാരിച്ചു
രസിച്ച്.. ചായ കുടിച്ചുകൊണ്ടിരിക്കുമ്പോൾ രസകരമായ ഒരു
വിവ.. ാദം അവിടെ ആരംഭിച്ചു. ചെറുപ്പക്കാരനായ അക്ഷയി
.. പരീക്ഷാവിജയത്തിൽ വളരെ വിരുതനല്ലായിരുന്നുവെങ്കിലും
..രാവും പകലുമിരുന്ന് ബുദ്ധിമുട്ടി പഠിക്കുന്ന വിദ്യാർത്ഥികളെ
..ക്കാൾ കൂടുതലായി ചായ് കുടിക്കാൻ അയാൾക്ക് ആർത്തിയുണ്ടാ
യിരുന്നു. അതിനാൽ ഹേമനളിനിയുടെ സൽക്കാരശാലയിൽ
അയാളേയും കൂടക്കൂടെ കാണാം. പുരുഷന്മാരുടെ ബുദ്ധിശക്തി
ഒരു ഖഡ്ഗംപോലെയ..ാണെന്നും, മൂർച്ചയില്ലെങ്കിൽത്തന്നെയും
അത് ഭയങ്കരവും ഭാര..ത്തുമായ ഒരായുധമാണെന്നും അയാൾ
വാദിച്ചു. സ്ത്രീകളുടെ ധിഷണാശക്തിയെ അയാൾ പ..ച്ചു.
അവരുടെ ബുദ്ധി ഒരു പേനാക്കത്തിയ്ക്കു തുല്യമാണെന്നും
തുകൊണ്ട് സാരതര..മായ യാതൊന്നുംതന്നെ സാദ്ധ്യമ..
..യാൾ ഉറപ്പിച്ചുതരം ഘോഷിച്ചു.

ഹേമനളിനി അക്ഷയിയുടെ വാദം മൌനമായി കേട്ടു കൊണ്ടിരുന്നു. അല്പം കഴിഞ്ഞപ്പോൾ അവളുടെ സഹോദരൻ യോഗേന്ദ്രനും അബലാജനങ്ങളുടെ ബുദ്ധിശക്തിയെ അപലപിക്കുവാൻ തുടങ്ങി. അതു കേട്ടപ്പോൾ രമേശനും വാദകോലാഹലത്തിനൊരുമ്പെട്ടു. അയാൾ സ്ത്രീലോകത്തെപ്പററിയുള്ള സ്തുതിഗീതങ്ങൾ ഗാനംചെയ്യാനാരംഭിച്ചു.

ഉന്മേഷജനകമായ ആ വിവാദമദ്ധ്യേ രമേശൻ രണ്ടു പ്പു ചായ ഉള്ളിലാക്കിക്കഴിഞ്ഞു. അപ്പോൾ ഭൃത്യൻ ഒരെ ത്തു കൊണ്ടുവന്നു് അയാളുടെ കൈയിൽ കൊടുത്തു. അതിൽ അയാളുടെ അച്ഛൻെറ കൈയക്ഷരത്തിൽ രമേശൻെറ മേൽ ിലാസം എഴുതിയിരുന്നു. എഴുത്തയാൾ ആകപ്പാടെ ഒന്നു നാക്കി വാദമവസാനിപ്പിച്ചു് പോകുന്നതിനായെഴുന്നേററു. എന്നാൽ അയാളുടെ എതിരാളികൾ അതിനു സമ്മതിച്ചില്ല. 'തൻെറ പിതാവു വന്നു് അയാളെ കാത്തുനില്ക്കുന്നുവെന്നു പറഞ്ഞു് രമേശൻ അവരെ സമാധാനപ്പെടുത്തി.

"രമേശബാബുവിൻെറ അച്ഛനെ ഒരു കപ്പു് ചായ കുടിക്കുവാൻ ക്ഷണിക്കണം" എന്നു് ഹേമനളിനി യോഗേന്ദ്രനോടാവശ്യപ്പെട്ടു.

രമേശൻ:—"വേണ്ട ഞാൻ അദ്ദേഹത്തിൻെറ അടുക്കലേയ്ക്കു പോകുന്നതാണു് നല്ലതു്."

അക്ഷയിക്കു് ഉള്ളിൽ സന്തോഷമുണ്ടായി. "ആ മാന്യവൃദ്ധൻ ഇവിടെനിന്നുമൊന്നും കഴിക്കുകയില്ല" എന്നു് അയാൾ, അന്നദബാബു ഒരു ബ്രഹ്മസമാജാംഗമാണെന്നും രമേശൻെറ അച്ഛൻ വൈദികനായ ഒരു ഹിന്ദുവാണെന്നുമുള്ള സംഗതികളെ ചൂണ്ടി സംസാരിച്ചു."

രമേശൻെറ പിതാവായ വ്രജമോഹനബാബു പുത്രനു സ്വാഗതമരുളിക്കൊണ്ടു പറഞ്ഞു. "രമേശാ! നാളെ രാവിലെയുള്ള തീവണ്ടിയിൽ നീ എൻെറ കൂടെ വീട്ടിലേക്കു് പോരണം."

രമേശൻ തല ചൊറിഞ്ഞു. "എന്തെങ്കിലും അത്യാവശ്യമുണ്ടോ?" എന്നു് അയാൾ ഒടുവിൽ ചോദിച്ചു.

വ്രജമോഹനൻ:—"വിശേഷിച്ചൊന്നുമില്ല."

രമേശൻ ചോദ്യഭാവത്തിൽ പിതാവിനെ സൂക്ഷിച്ചുനോക്കി. അദ്ദേഹം ഇത്ര ധൃടിതിയായി തന്നെ കൊണ്ടുപോകുവാൻ വന്നതെന്തിനായിരിക്കുമെന്നു് അയാൾ അദ്ഭുതപരതന്ത്രനായി. എന്നാൽ വ്രജമോഹനൻ, പുത്രൻെറ ജിജ്ഞാസയെ പൂരിപ്പിക്കേണ്ടയാവശ്യം അത്രതന്നെ കണ്ടില്ല.

അന്നു് സായാഹ്നത്തിൽ അയാളുടെ പിതാവു് കൽക്കട്ടയിലുള്ള പഴയ സ്നേഹിതന്മാരെ കാണുവാൻ പോയപ്പോൾ രമേശൻ അദ്ദേഹത്തിനു കൊടുക്കുവാനൊരെഴുത്തെഴുതുന്നതിനാരംഭിച്ചു. "അവിടുത്തെ പാദപത്മങ്ങൾ ബോധിപ്പാൻ" എന്ന മാമൂലനുസരിച്ചുള്ള ഒരു വരിയെഴുതി. എന്നാൽ അയാളുടെ പേന പിന്നെ മുന്നോട്ടു നീങ്ങിയില്ല. താനും ഹേമനളിനിയും കാലേതന്നെ അനുരാഗബദ്ധരാണെന്നുള്ള വസ്തുത അച്ഛനെ അറിയിക്കേണ്ടതത്യാവശ്യമാണെന്നയാൾക്കു തോന്നി. അഞ്ചാറു കടലാസ്സെടുത്തു് പലതരത്തിലെഴുതി. ഒടുവിൽ അതെല്ലാം ചീന്തിക്കളെയുകയും ചെയ്തു.

അത്താഴം കഴിഞ്ഞു് വ്രജമോഹനബാബു സുഖമായുറങ്ങി. രമേശൻ മട്ടുപ്പാവിൽ കയറി വിഷാദത്തോടുകൂടി ഒരു നിശാദേവതയെപ്പോലെ തൻെറ അയൽഗൃഹത്തെ ഉററു നോക്കിക്കൊണ്ടിരുന്നു. പ്രഥമയാമാന്തത്തിൽ അക്ഷയി യാത്രപറഞ്ഞിറങ്ങി; ഒമ്പതരമണിക്കു് ഗേററടച്ചു; പത്തു മണിക്കു് മുൻതളത്തിലെ ദീപമണഞ്ഞു; പത്തരമണിക്കെല്ലാവരുമുറക്കമായി.

അടുത്ത ദിവസം രാവിലെ രമേശൻ കൽക്കട്ട വിട്ടു. വ്രജമോഹനബാബു തീവണ്ടി തെററാതിരിപ്പാൻ പ്രത്യേകം ജാഗ്രത പതിപ്പിച്ചു.





# അദ്ധ്യായം ൨.

രമേശൻ വീട്ടിലെത്തിയപ്പോൾ അവിടെ വൃജമോഹന ബാബു അയാൾക്കൊരു വധുവിനെ തിരഞ്ഞെടുത്തിരിക്കുന്നതായറിഞ്ഞു. വിവാഹദിവസവും നിശ്ചയിച്ചുകഴിഞ്ഞിരുന്നു. ചെറുപ്പത്തിൽ വൃജമോഹനൻ ചില വലിയ കഷ്ടതകളനുഭവിക്കേണ്ടി വന്നു. ആ കഷ്ടാവസ്ഥയിൽ സഹായിച്ചതു് അദ്ദേഹത്തിൻെറ ബാല്യസ്നേഹിതനായ ഈശബാബുവെന്നുപേരുള്ള ഒരു വക്കീലായിരുന്നു. ഈശബാബുവിനു വയസ്സധികമായില്ല; അതിനുമുമ്പദ്ദേഹം മരിച്ചുപോയി. മരിച്ചപ്പോൾ അദ്ദേഹത്തിനു കടം മാത്രമേ സമ്പാദ്യമായുണ്ടായിരുന്നുള്ളു. തന്നിമിത്തം വിധവയും ഏക സന്താനമായ പുത്രിയും അപ്രതീക്ഷിതമായ സങ്കടത്തിലകപ്പെട്ടു. ഈ ഈശബാബുവിൻെറ മകളെയാണു് വൃജമോഹനൻ തൻെറ മകനു വധുവായി തിരഞ്ഞെടുത്തതു്. രമേശൻെറ അഭ്യുദയകാംക്ഷികളായ ചില സ്നേഹിതന്മാർ ബാലിക വിരൂപയാണെന്നും മററും പല തടസ്സങ്ങളും പുറപ്പെടുവിച്ചു. ഇത്തരം വിമർശനങ്ങൾക്കെല്ലാം വൃജമോഹനനു് ഒരൊററ സമാധാനമേയുണ്ടായിരുന്നുള്ളു. "എനിക്കിതൊന്നും മനസ്സിലാകുന്നില്ല. ഒരു പുഷ്പത്തിൻേറയോ ചിത്രശലഭത്തിൻേറയോ ഗുണം അതിൻെറ ഭംഗി കണ്ടു നിർണ്ണയിച്ചുകൊള്ളണം. എന്നാൽ ഒരു മനുഷ്യൻെറ ഗുണവും നിറവുമായി യാതൊരു ബന്ധവുമില്ല. ആ ബാലിക അവളുടെ മാതാവിനെപ്പോലെ ഗുണവതിയായ ഒരു പത്നിയായിത്തീരുന്നപക്ഷം രമേശൻ ഭാഗ്യവാനത്രെ."

അടുത്തു നടക്കുവാൻ പോകുന്ന വിവാഹത്തെപ്പററി നാട്ടിലെ വിടുവായന്മാർ ഓരോന്നു ജല്പിക്കുവാൻ തുടങ്ങിയപ്പോൾ രമേശൻെറ മനോവ്യഥയെപ്പററിയെന്തു പറയട്ടെ. അയാളങ്ങുമിങ്ങുമലഞ്ഞു നടന്നു സമയം പോക്കി. ഇതിൽനിന്നും രക്ഷപ്പെടുവാൻ പല വഴികളും ആലോചിച്ചു. എന്നാൽ ഒന്നും പ്രായോഗികമായിത്തോന്നിയില്ല. ഒടുവിൽ ഒരു ദിവസം ധൈര്യമവലംബിച്ചു് അച്ഛനോടു പറഞ്ഞു: "അച്ഛാ! എനിക്കു് ആ പെൺകുട്ടിയെ വിവാഹം ചെയ്യാൻ നിവൃത്തിയില്ല. ഞാൻ വേറൊരു ബാലികയോടു് അവളെ

ഭാൎയ്യയായി സ്വീകരിച്ചുകൊള്ളാമെന്നു വാഗ്ദാനം ചെയ്തു പോയി."

വ്രജ:—"പാടില്ല. ന്യായമായ രീതിയിൽ വാഗ്ദാനം ചെയ്തു കഴിഞ്ഞോ?"

രമേ:—"ഇല്ല."

വ്രജ:—അ്യ കുട്ടിയുടെ ബന്ധുക്കളോട് നീ അതിനെപ്പററി സംസാരിച്ചിട്ടുണ്ടോ? അതെല്ലാം തീൎച്ചപ്പെടുത്തിക്കഴിഞ്ഞോ?

രമേ:—"പരമാൎത്ഥം പറയുകയാണെങ്കിൽ ഞാൻ അവരോടിതിനെക്കുറിച്ചിതുവരെ സംസാരിച്ചിട്ടില്ല. എന്നാൽ—"

വ്രജ—"ഓ! പറഞ്ഞിട്ടില്ലാ! വളരെ നല്ലത്. നീ അവരോടൊന്നും പറഞ്ഞിട്ടില്ലാത്ത സ്ഥിതിക്ക് കുറച്ചുകൂടി അടങ്ങിയിരിക്കുക."

അല്പം കഴിഞ്ഞപ്പോൾ രമേശൻ ഉച്ചത്തിൽ ഇങ്ങിനെ പറഞ്ഞു: "ഞാൻ വേറൊരു കുട്ടിയെ കല്യാണം കഴിക്കുകയാണെങ്കിൽ ഒരു വലിയ അപരാധം അവളോടു ചെയ്യുകയായിരിക്കും."

"നീ നിന്റെ അച്ഛന്റെ ആജ്ഞ ലംഘിക്കുന്നപക്ഷം അതു് അതിനെക്കാൾ കഠിനമായ ഒരു പാപം ചെയ്യുകയായിരിക്കും—" എന്നു തുല്യശക്തിയോടുകൂടി വ്രജമോഹനൻ പ്രതിവചിച്ചു.

പിന്നീടൊന്നും പറയുന്നതിനു രമേശന്റെ രസനാഗ്രം ചലിച്ചില്ല. വിവാഹത്തെ നിരോധിക്കത്തക്കവണ്ണം ആകസ്മികമായെന്തെങ്കിലും സംഭവമുണ്ടായാൽ കൊള്ളാമെന്നുകൂടി അയാൾ ആഗ്രഹിച്ചു. എങ്ങിനെയെങ്കിലും കല്യാണദിവസം കഴിഞ്ഞുകൂടിയാൽ മതിയെന്നായിരുന്നു ദിനരാത്രങ്ങളിലുള്ള അയാളുടെ ഏകവിചാരം.

വധു വിദൂരമായ ഒരു ഗ്രാമത്തിലാണ് വസിച്ചിരുന്നതു്. നദീമാൎഗ്ഗമേ അവിടെ ചെന്നു പറ്റുവാൻ നിവൃത്തിയുണ്ടായിരുന്നൊള്ളു. ഏറ്റവുമെളുപ്പവഴിയിൽക്കൂടി പോകയാണെങ്കിൽ തന്നെ അവിടെ ചെന്നുചേരുവാൻ മൂന്നു നാലു ദിവസം വേണ്ടിവരുമായിരുന്നു. വരനും ബന്ധുവൃന്ദങ്ങളും പരിവാരസമേതം

കല്യാണദിവസത്തിന് ഒരു വാരം മുമ്പേ വധൂഗൃഹത്തിലേക്കു യാത്രതിരിച്ചു. കാറ്റനുകൂലമായിരുന്നു; കാറും പിശറുമൊന്നുമില്ലായിരുന്നു. ശ്രീമൂലഘട്ടത്തിലെത്തുന്നതിന് മൂന്നു ദിവസം തന്നെ അവക്ക് വേണ്ടിവന്നില്ല. ഇത്ര നേരത്തെ അവിടെയെത്തിയതിന് വേറൊരു കാരണം കൂടിയുണ്ടായിരുന്നു. വധുവിന്റെ ജനയിത്രിയുടെ അപ്പോഴത്തെ സ്ഥിതി കേവലം ശോചനീയമായിരുന്നു. അതുകൊണ്ട് വ്രജമോഹനൻ അവരേക്കൂടി തന്റെ ഗൃഹത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി സുഖമായി താമസിപ്പിക്കണമെന്നും അങ്ങിനെ തന്റെ സ്നേഹിതൻ തനിക്കു ചെയ്തിട്ടുള്ള സഹായത്തിനു കൃതജ്ഞത പ്രദർശിപ്പിക്കണമെന്നും നിശ്ചയിച്ചു. ഇതുവരെ അവർ തമ്മിൽ യാതൊരു ബന്ധവുമില്ലാതിരുന്നതിനാൽ അവരെ ഉദാരശീലനായ ആ മനുഷ്യൻ തന്റെ അഭിലാഷം ധരിപ്പിച്ചില്ല. എന്നാൽ ഇപ്പോൾ രണ്ടു ഗൃഹങ്ങളും തമ്മിലുള്ള ബന്ധം ഏകദേശം സംഘടിതമായിരിക്കുന്നു. അതുകൊണ്ട് വ്രജമോഹനൻ അദ്ദേഹത്തിന്റെ ഉദ്ദേശം അവരെ അറിയിച്ചു. തനിക്ക് പുത്രിയോടുകൂടി താമസിക്കാം; മാതൃരഹിതനായ ജാമാതാവിന്റെ ജനനീസ്ഥാനം അധിരോഹണം ചെയ്യാം. ഈ വിചാരത്താൽ അവർ അത്യന്തം സന്തോഷിച്ചു. "വായാടികൾ എന്തുവേണമെങ്കിലും പറയട്ടെ. എന്റെ വാസം എന്റെ പുത്രിയോടും അവളുടെ ഭർത്താവോടും കൂടിത്തന്നെ" എന്നു പറഞ്ഞു് ആ സംഗതി അങ്ങിനെ അവസാനിപ്പിച്ചു.

ബാക്കിയുള്ള ദിവസം അവരുടെയവിടെയുള്ള ഇടപാടുകൾ തീക്കുവാൻ അദ്ദേഹം വിനിയോഗിച്ചു.

വിവാഹം യഥാകാലം നടന്നു. വധുവിന്റെ ആഗമനവേളയിൽ രമേശൻ നമ്രമുഖനായി നിന്നുകളഞ്ഞു. അയാളുടെ വദനം തീരെ വിവർണ്ണമായിരുന്നു. ശരീരം ആപാദചൂഡം ചലിച്ചു രാത്രി മുഴുവനും ഭാര്യയെ തൊടുകപോലും ചെയ്യാതെ കിടന്നു. ഉഷസ്സിനു മുമ്പുതന്നെ മുറിയിൽനിന്നു നിർഗ്ഗമിക്കുകയും ചെയ്തു.

അടുത്തദിവസം രാവിലെ വധുവും, മാതാവും, മററു സ്ത്രീകളും ഒരു വലിയ വള്ളത്തിലും, വൃദ്ധന്മാർ മറെറാന്നിലും, മൂന്നാമതൊരു വള്ളത്തിൽ രമേശനും യുവസ്നേഹിതന്മാരും

വീട്ടിലേക്കു തിരിച്ചു. വള്ളത്തിൽ ഗായകന്മാരുമുണ്ടായിരുന്നു. താളമേളങ്ങളോടുകൂടിയ സംഗീതം ഗംഗാനദിയിലെ ഓളങ്ങളുടെ ആസ്ഫാലനശബ്ദത്തോടു ലയിച്ച്, കാഞ്ചനകമലപിംഗഭാസ്സായ മന്ദാകിനീതീരത്തുള്ള ദേവസംഘങ്ങളുടെ നൃത്തഗീതാദികളെന്നപോലെ ശ്രോതാക്കളെ ആനന്ദതുന്ദിലരാക്കി.

ആദിത്യൻെറ കിരണകോടികൾ അന്ന് തുലോം പ്രചണ്ഡമായിരുന്നു. ആകാശം മേഘശൂന്യമായിരുന്നുവെങ്കിലും ഒരു ചെറിയ മഞ്ഞൽ എല്ലായിടത്തും വ്യാപരിച്ചിരുന്നു. നദീതീരത്തുള്ള തരുലതാദികൾ എന്തോ ചെവിയോർത്തുനിൽക്കുന്നതുപോലെ തോന്നി; ഒരിലപോലും ചലിച്ചില്ല. തണ്ടുകാരുടെ ശരീരത്തിൽകൂടി ഘർമ്മാംബുധാരകൾ പ്രവഹിച്ചുകൊണ്ടിരുന്നു.

സൂര്യൻ ചക്രവാളരേഖയോടു സമീപിച്ചുതുടങ്ങി. എവിടെയെങ്കിലും വള്ളം അടുപ്പിച്ചു കെട്ടണമെന്നും, മുന്നോട്ടുപോയാൽ വളരെ ദൂരത്തേയ്ക്കു അടുത്തെങ്ങും കരയുണ്ടായിരിക്കുകയില്ലെന്നും വള്ളക്കാർ വ്രജമോഹനനെ അറിയിച്ചു.

എന്നാൽ അദ്ദേഹം കഴിയുന്നതും വേഗത്തിൽ വീട്ടിൽ എത്തുവാനാഗ്രഹിച്ചു. അതിനാൽ വള്ളം എങ്ങും കെട്ടാതെ തന്നെ മുന്നോട്ടുപോകട്ടെയെന്നാജ്ഞാപിച്ചു.

വള്ളക്കാർ തണ്ട് മുറുകെ വലിച്ചു. ഒരു യോഷാമണിയുടെ നെററിത്തടത്തിലെ ചാന്തിൻപൊട്ടുപോലെ ചില ചെറിയ ദീപുകൾ വിദൂരത്തിൽ കാണാറായി. ഒട്ടകലെ നദീപ്രാന്തങ്ങളിലെ മഹീരുഹങ്ങളുടെ മരതകഛവിയും ദൃശ്യമായി. ചന്ദ്രൻ ഉദിച്ചുയന്നു. എന്നാൽ മദ്യപാനിയുടെ മയങ്ങിയ കണ്ണുകൾ പോലെ ശശിയുടെ പ്രകാശം മങ്ങിയിരുന്നു. ഇപ്പോഴം അന്തരീക്ഷം കാർകൊണ്ടൽകൊണ്ടു് നിഷ്പ്രഭമായിരുന്നില്ല. പൊടുന്നനവേ ഒരു ഭയങ്കരശബ്ദം യാത്രക്കാരുടെ ശ്രോത്രങ്ങളിൽ പതിച്ചു. ഒരു പ്രചണ്ഡമാരുതൻ ഒടിഞ്ഞു ചീന്തിയ ശാഖാപടലങ്ങളോടുകൂടി, ഗജ്ജിച്ചുകൊണ്ടു പായുന്ന യാതുധാനന്മാരെപ്പോലെ, ദിക്കെങ്ങും വ്യാപിച്ചു. സ്ത്രീകളുടേയും, കുട്ടികളുടേയും, വൃദ്ധന്മാരുടേയും ആത്തനാദം അന്തരീക്ഷത്തിലേക്കുയന്നു. അതിനെത്തുടന്നുണ്ടായ സംഭവമെന്തെന്നാക്കും അറിഞ്ഞുകൂടാ. ഒരു ചുഴലിക്കാററു വിനാശനയന്ത്രം

പോലെ വള്ളങ്ങളെ കറക്കിത്തിരിച്ച് കീഴ്പോട്ടു കൊണ്ടുപോയി. ഒരു നിമിഷത്തിനുള്ളിൽ അതിലുണ്ടായിരുന്ന നിർഭാഗ്യജീവികൾ ഭൂതലത്തിൽനിന്നും തിരോധാനം ചെയ്തു.

—— :o: ——

## അദ്ധ്യായം ൨.

മൂടലൊഴിഞ്ഞു. വിധവയുടെ ശ്വേതാംശുകംപോലുള്ള വെണ്ണിലാവ് നാലുപാടും പരന്നു. ഒരു വള്ളമാകട്ടെ, ഒരാളാകട്ടെ നദിയിലെങ്ങും കാണാനുണ്ടായിരുന്നില്ല! വ്യാധിഗ്രസ്തനായ ഒരുവന്റെ മരണശേഷം അവനു ലഭിക്കുന്ന അനന്തമായ ശാന്തതപോലെ ശാന്തി കരയിലും വെള്ളത്തിലും ഒന്നുപോലെ വ്യാപിച്ചു.

രമേശന് പ്രജ്ഞയുണ്ടായി കണ്ണുതുറന്നപ്പോൾ ഒരു സൈകതദ്വീപിന്റെ കരയിലാണ് താൻ കിടക്കുന്നതെന്ന് അയാൾക്കു മനസ്സിലായി. അല്പം കഴിഞ്ഞപ്പോൾ രാത്രിയിലെ ഭയങ്കരസംഭവങ്ങൾ ഒരു ഭയാനകസ്വപ്നംപോലെ അയാളുടെ സ്മൃതിപഥത്തിൽ ഓരോന്നോരോന്നായി പാഞ്ഞെത്തി; അയാൾ ചാടിയെഴുന്നേറ്റു തന്റെ പിതാവിനും സ്നേഹിതന്മാർക്കും എന്താണു സംഭവിച്ചതെന്നറിയുന്നതിനുള്ള ആവേശത്തോടുകൂടി നാലുപാടും നോക്കി. എന്നാൽ കണ്ണെത്തുന്നിടത്തെങ്ങും ഒരൊററ മനുഷ്യനെപ്പോലും കണ്ടില്ല. എല്ലാം നിശ്ചലം. ആ മണൽത്തിട്ടയുടെ കരയിൽക്കൂടി അയാൾ ധൃതിയിൽ അവരെയന്വേഷിച്ചു തിരിച്ചു. പക്ഷെ ഫലമൊന്നുമുണ്ടായില്ല. വെള്ളപ്പുള്ളുകുനിറമാന്ന്, ഭാഗീരഥിയുടെ പോഷകനദിയായ പത്മയുടെ രണ്ടു ശാഖകൾക്ക് മദ്ധ്യേ കിടന്നിരുന്ന ആ പുളിനത്തെ തരംഗിണിയുടെ ചെറുതരംഗകരങ്ങൾ ഒരോമനക്കുട്ടിയെയെന്നപോലെ ആശ്ലേഷം ചെയ്തുകൊണ്ടിരുന്നു. ദ്വീപിന്റെ ഒരു വശം മുഴുവൻ അയാൾ തിരഞ്ഞുനടന്നു. അനന്തരം മറേറക്കരയിൽ തിരയുവാൻ ആരംഭിച്ചു. അല്പമകലെ ഒരു ചുവന്ന വസ്ത്രംപോലെ എന്തോ കിടക്കുന്നതായി തോന്നി. അയാൾ അങ്ങോട്ടോടി. ഒരു വധുവിന്റെ

പ്പോലെ പട്ടുവസ്ത്രങ്ങൾ അണിഞ്ഞിരുന്ന ഒരോമനപ്പെൺകുട്ടി നിശ്ചേഷ്ടയായി, നിർജ്ജീവയെന്ന തോന്നുമാറ് അവിടെ, അയാളുടെ ബംഭ്രമ്യമാണങ്ങളായ നയനങ്ങൾക്ക് ദൃശ്യമായി.

രമേശൻ അടുത്തുചെന്നു. മുങ്ങി വെള്ളംകുടിച്ച് മരിച്ചപോലെ കിടക്കുന്നവക്ക് ബോധമുണ്ടാക്കുന്നതെങ്ങനെയാണെന്ന് അയാൾക്കറിയാമായിരുന്നു. കൈകാലുകൾ തളന്ന്, വെട്ടിയിട്ട മരംപോലെ കിടന്നിരുന്ന ആ ബാലികയെ എടുത്ത് അയാൾ തലയ്ക്കുമുകളിൽ നാലുചുററും കറക്കി. ഒട്ടുനേരം അയാൾ നന്നാ പണിപ്പെട്ടു. ഒടുവിൽ അവളുടെ സരോജനയനങ്ങൾ തുറന്നു; അല്പാല്പം ശ്വാസിക്കുവാനും തുടങ്ങി. അപ്പോഴേക്കും രമേശനും നല്ലപോലെ ക്ഷീണിച്ചു. കുറച്ചുനേരത്തേക്ക് സംസാരിക്കുന്നതിനുപോലും അയാൾ അശക്തനായിത്തീന്നു. പെൺകുട്ടിയ്ക്കാകട്ടെ, പൂണ്ണബോധം കിട്ടിക്കഴിഞ്ഞിരുന്നില്ല. അല്പം കഴിഞ്ഞപ്പോൾ അവൾ വീണ്ടും കണ്ണടച്ചു. പരിശോധിച്ചപ്പോൾ അവളുടെ ശ്വാസകോശത്തിന് അപകടമൊന്നും പററിയിട്ടില്ലെന്ന് അയാൾ കണ്ടു. കുറച്ചുനേരത്തേക്ക് അയാൾ അവളെ വിവണ്ണമായ ചന്ദ്രികയിൽക്കൂടി നോക്കിക്കൊണ്ടിരുന്നുപോയി. അവരുടെ ആ പ്രഥമസന്ദർശവേളയിലെ പരിതഃസ്ഥിതികൾ എത്രയും അസാധാരണമായിരുന്നു! മരണത്തിനും ജീവനും നടുവിലെന്നപോലെ വെള്ളത്തിനും കരയ്ക്കും മദ്ധ്യേയുള്ള നിർജ്ജീവമായ ഒരു മണൽത്തിട്ട!

സുശീല സുന്ദരിയല്ലെന്നാരുപറഞ്ഞു? പ്രകൃതി ആകമാനം കൌമുദീപ്രഭാപൂരത്തിൽ നീരാടി, ഒരു ദിവ്യദീപ്തിയോടുകൂടി കാണപ്പെട്ടു. ചുററും പരന്നു കിടന്ന ആകാശം അനന്തമായ വിസ്തീണ്ണത്തോടുകൂടിയതാണെന്നുമവൾക്ക തോന്നി. എന്നാൽ പ്രകൃതിദേവിയുടെ ആ രാമണീയകം നിദ്രാവശഗതയായിരുന്ന ആ തൈക്കൊടിയുടെ വദനസരോജത്തിന്റെ പ്രതിച്ഛായയാണെന്നത്രേ അയാൾ സങ്കല്പിച്ചത്.

മറെറല്ലാം അയാൾ മറന്നു. കല്യാണവേളയിൽ അവളെ നോക്കാതിരുന്നതിൽ അയാൾ അത്യന്തം സന്തോഷിച്ചു. അപ്പോൾ ആ നിസർഗ്ഗസൗകുമാര്യം ഇത്രകണ്ടാകഷണീയമായി തോന്നുമായിരുന്നില്ല, അവളെ അയാൾ മരണത്തിൽനിന്നും

മോചിപ്പിച്ചു. വിവാഹമണ്ഡപത്തിലെ ലൗകികമായ ചടങ്ങുകളെക്കാൾ എത്രയും മഹനീയവും ദൈവികവുമായ ക്രിയകൾ മൂലം അവൾ അയാളുടെ സഹധൎമ്മചാരിണിയായിത്തീൎന്നിരിക്കുന്നെന്ന് അയാൾ വിചാരിച്ചു. ചിദാനന്ദസ്വരൂപിയായ ആ പരാശക്തിതന്നെ അയാൾക്കു നൽകിയിട്ടുള്ള ഒരു "തളിരിളം കിളിപ്പൊന്നുതങ്കമല്ലെ അവൾ എന്ന്" അയാൾ ബലമായി ശങ്കിച്ചു.

വാടിത്തളൎന്നിരുന്ന ആ കന്യകയ്ക്കു ക്രമേണ പൂൎണ്ണബോധമുണ്ടായി. തന്റെ സമീപം ഒരു യുവാവിനെക്കണ്ടു് അവൾ ചാടിയെഴുന്നേററിരുന്ന് മാറിമറിഞ്ഞുകിടന്നിരുന്ന വസ്ത്രം ശരിയായുടുത്തു. മൂടുപടംകൊണ്ടു മുഖവും മറച്ചു.

അയാൾ പതുക്കെ അവളോടു ചോദിച്ചു. "നിന്റെ വള്ളത്തിലുണ്ടായിരുന്ന മററുള്ളവൎക്കെന്തുസംഭവിച്ചു?" അധരപുടം അമൎത്തിക്കൊണ്ടു് അവൾ നിഷേധരൂപത്തിൽ തലകുലുക്കി.

"ഞാൻപോയി അവരെ അന്വേഷിച്ചു വരുന്നതുവരെ നിനക്കിവിടെത്തന്നെയിരിക്കാമോ?" എന്ന് അയാൾ തുടൎന്നു ചോദിച്ചു.

അവൾ പിന്നെയും മൌനമായിരുന്നതേയുള്ളു. എന്നാലവളുടെ വിഹ്വലമായ ശരീരം വാക്കുകളേക്കാൾ പ്രസ്ഫുടമായി അന്തൎഗ്ഗതത്തെ പ്രകാശിപ്പിച്ചു.

"എന്നെ ഏകാകിയായി ഇവിടെ വിട്ടിട്ടു പോകരുതേ!" അവളുടെ മൌനമഗ്നമായ അപേക്ഷയെന്താണെന്നുടൻ അയാൾക്കു മനസ്സിലായി. മഞ്ഞുകട്ടിപോലെ വെണ്മപൂണ്ട ആ ദ്വീപിൽ ജീവചിഹ്നം യാതൊന്നുംതന്നെ കണ്ടില്ല. കൂട്ടുകാരുടെ പേരു ചൊല്ലി അയാളുറക്കെ വിളിച്ചു. എന്നാൽ പ്രത്യുത്തരമേയില്ല.

ശ്രമമെല്ലാം നിഷ്ഫലമെന്നു കണ്ടു് അയാൾ വീണ്ടും ഉപവിഷ്ടനായി. ആ പെൺകുട്ടി ഭൂരിബാഷ്പപരിപാടലമായ അവളുടെ സുന്ദരവദനത്തെ കരപല്ലവങ്ങൾകൊണ്ടു പൊത്തിപ്പിടിച്ചു. അവളുടെ ഹൃദയസ്പന്ദനം നാഴികമണിയിൽ പെൻഡുലമടിക്കുന്നതുപോലെ രമേശനു കേൾക്കാമായിരുന്നു. സമാധാനപരമായ വാക്കുകൾ നിഷ്ഫലമാകുകയേയുള്ളുവെന്ന് ഏതോ ഒരു ശക്തി അയാളോടുപദേശിച്ചു. അവളോടു ചേൎന്നി

രുന്നു് അയാൾ അവളുടെ ആനതശിരസ്സിനേയും ഭംഗിയുള്ള ഗളത്തേയും സ്കന്ധങ്ങളേയും മന്ദം മന്ദം തലോടി. അവളുടെ ബിംബാധരത്തിൽക്കൂടി ചില അസ്പഷ്ടോക്തികൾ അന്തരീക്ഷത്തിൽ ലീനമായി. അവൾ തടുത്തുനിർത്തുവാൻ ശ്രമിച്ച കണ്ണീർപ്പുഴ കരകവിഞ്ഞൊഴുകി. രമേശന്റെ കണ്ണുകളും നിറഞ്ഞുകഴിഞ്ഞു. ആ മണൽത്തിട്ടയിലെ അവരുടെ ചെറു ജീവിതം ശോകസമ്പൂർണ്ണമെങ്കിലും എത്രയും ധന്യമത്രെ!

അധോമുഖരായി, ശോകപരവശരായി, തോളോടുതോളുരുമ്മിയിരുന്ന ആ ഹംസമിഥുനം സമയംപോയതറിഞ്ഞില്ല. അതിനിടയിൽ ചന്ദ്രനം മറഞ്ഞുകഴിഞ്ഞു. തമസ്സിൽ ക്കൂടി ആ വിജനപ്രദേശം ദുഃഖസംഭവങ്ങൾകൊണ്ടു കലുഷമായ ഒര സ്വപ്നംപോലെ കണ്ടു. വിസ്തീർണ്ണമായ ആ മണൽപ്രദേശം അന്ധകാരമയമായ അമംഗളവേളയിൽ ഒരു പ്രേതത്തെപ്പോലെയും പ്രത്യക്ഷമായി. നക്ഷത്രങ്ങളുടെ മങ്ങിയ വെളിച്ചത്തിൽ കറുത്ത പുള്ളികളുള്ള ഒരു പാമ്പിൻപടംപോലെ നദി അങ്ങിങ്ങായി തിളങ്ങിക്കൊണ്ടിരുന്നു. കുമാരിയുടെ ഓമൽക്കരവല്ലികളെ രമേശൻ സ്വഹസ്തങ്ങൾകൊണ്ടു ഗ്രഹിച്ചു് സാവധാനം അയാളുടെ അടുക്കലേയ്ക്കു കുറേക്കൂടി നീക്കിയിരുത്തി. അവൾ വിസമ്മതം പ്രദർശിപ്പിച്ചില്ല. മനുഷ്യജീവിയുടെ സാന്നിദ്ധ്യമൊന്നുമാത്രമേ അപ്പോൾ അവൾ ആഗ്രഹിച്ചുള്ളു. ഭയം അവളുടെ മറ്റെല്ലാവികാരങ്ങളേയുമപഹരിച്ചു കളഞ്ഞു. ആ യുവാവിന്റെ ശീഘ്രസ്പന്ദനം ചെയ്തുകൊണ്ടിരുന്ന വക്ഷസ്സിൽ അവളുടെ ശരീരമുരസിയപ്പോൾ ഉല്ലനമായ മന്ദോഷ്ണം അവൾക്കഭയപ്രദാനംചെയ്തു. ലജ്ജ പ്രകടിപ്പിക്കുന്നതിനുള്ള സന്ദർഭമതല്ലായിരുന്നു. അവിശ്വാസലേശം കൂടാതെ അവളെ വലയംചെയ്തിരുന്ന അയാളുടെ കൈകൾക്കുള്ളിൽ അവൾ ചുരുണ്ടുകൂടിയിരുന്നു.

പ്രഭാതനക്ഷത്രമസ്തമിച്ചു. പൂർവ്വാംബരം അരുണപ്രഭാപൂരിതമായി. രമേശൻ അഗാധനിദ്രയിലാണ്ടവിടെത്തന്നെ കിടന്നു. ചേതോഹരിയായ ആ വധുവും അയാളുടെ സ്കന്ധോപരി ശീർഷം ചേർത്തു് അടുത്തുതന്നെ കിടന്നുറങ്ങി. ചിത്രഭാനുവിന്റെ ചെങ്കതിരുകൾ അവരുടെ നയനോല്പലങ്ങളെ

വിട്ടത്തി. രണ്ടുപേരും ഉണൎന്നുപിടഞ്ഞെഴുന്നേററു. ഒരുനിമിഷം അവർ പരിചിതസ്ഥലങ്ങളെ ദുർവ്വഹാത്ഭുതഭരിതരായി വീക്ഷണം ചെയ്തു. തങ്ങൾ നിസ്സഹായരാണെന്നും വീട്ടിൽനിന്ന് വളരെ ദൂരെയാണപ്പോഴെന്നും ഉള്ള വിചാരം അവരുടെ മനസ്സിൽ പെട്ടെന്നുദിച്ചു.

——(o) ——

# അദ്ധ്യായം ൪.

മീൻവള്ളങ്ങളിലെ വെള്ളപ്പാകൾ നദിയിൽ കൂട്ടംകൂട്ടമായി കണ്ടുതുടങ്ങിയിട്ടധികനേരമായില്ല. രമേശൻ വള്ളക്കാരിലൊരാളെ വിളിച്ചു വീട്ടിലേയ്ക്കുള്ള യാത്രയ്ക്കായി ഒരു വള്ളം സജ്ജീകരിക്കുവാൻ ആവശ്യപ്പെട്ടു യാത്ര തിരിക്കുന്നതിനു മുമ്പ് അയാളുടെ നിർഭാഗ്യവാന്മാരായ സഹചാരികളുടെ അന്വേഷണാൎത്ഥം വേണ്ട ഏൎപ്പാടുകൾ ചെയ്തു.

വീട്ടിലെത്തുന്നതിനു മുമ്പേ പോലീസുകാർ തന്റെ പിതാവിന്റെയും ശ്വശ്രുവിന്റെയും മററു പലരുടേയും ജഡശരീരങ്ങൾ കണ്ടെടുത്തതായി രമേശനറിഞ്ഞു. വള്ളക്കാരിൽ ചിലർ ജീവനോടെ കരപററിയിരുന്നു. ബാക്കിയുള്ളവരെല്ലാം ആ ആപൽഗൎത്തത്തിലാണ്ടുപോയിയെന്നുതന്നെ തീൎച്ചയാക്കി.

രമേശന്റെ മാതാമഹി വീട്ടിലുണ്ടായിരുന്നു. അവർ വധൂഗൃഹത്തിൽ പോയിരുന്നില്ല. ദുസ്സഹമായ വ്യസനത്തോടും വിലാപത്തോടുംകൂടിയാണ് അവർ പൌത്രനേയും വധുവിനേയും സ്വീകരിച്ചതു്. വിവാഹാഘോഷത്തിനു പങ്കുകൊണ്ടിരുന്ന എല്ലാ ഗൃഹങ്ങളിൽനിന്നും ദീനാക്രന്ദനം വായുമണ്ഡലത്തിലേയ്ക്കുയൎന്നു. മംഗളസൂചകമായ വാദ്യഘോഷങ്ങളോ, ആർപ്പുവിളികളോ എങ്ങുമേ കേൾക്കാനുണ്ടായിരുന്നില്ല. ആരും വധൂവരന്മാൎക്കു വിരുന്നുകൊടുക്കുവാനൊരുങ്ങിയില്ല. യഥാൎത്ഥത്തിൽ അവരെ എല്ലാവരും വെറുത്തു.

പിതാവിന്റെ ചരമക്രിയകളെല്ലാമവസാനിച്ചാലുടൻ ഭാൎയ്യാസമേതം അവിടം വിടണമെന്നു രമേശൻ നിശ്ചയിച്ചു എന്നാൽ അച്ഛന്റെ ഇടപാടു തീൎത്തതിനു മേലേ അയാൾ

ക്കവിടെനിന്നിളകുന്നതിനുപോലും നിവൃത്തിയുണ്ടായിരുന്നുള്ളു. ഈ ആപൽസംഭവംമൂലം അയാളുടെ കുടുംബത്തിൽ വിധവകളായിത്തീരാനിടയായ സ്ത്രീകൾ തീർത്ഥയാത്ര പോകുന്നതിന് രമേശന്റെ അനുവാദമാവശ്യപ്പെട്ടു. അവരുടെ യാത്രയ്ക്കു വേണ്ട സൌകര്യങ്ങൾ സജ്ജമാക്കുന്നതിലും അയാൾ ശ്രദ്ധിക്കേണ്ടിയിരുന്നു.

വിശ്രമവേളയിൽ അയാൾ തന്റെ നവോഢയായ പത്നിയെപ്പററി ഒന്നുംതന്നെ ചിന്തിക്കാതിരുന്നില്ല. അവൾ ഒരു വെറും കുട്ടിയല്ലായിരുന്നു. വിവാഹത്തിനു വേണ്ട പ്രായം അതിക്രമിച്ചിരുന്നതായി അയാൾക്കു തോന്നി. അക്കാരണത്താൽ ആ ഗ്രാമത്തിലെ വൃദ്ധകൾ അവളെ അധിക്ഷേപിക്കുകയും നിന്ദിക്കുകയും ചെയ്തുവന്നു. അനുരാഗബദ്ധനായിത്തീരാൻ തുടങ്ങിയപ്പോൾ, യുവാവായ ആ ബി. ഏ.-ക്കാരന് അയാളുടെ ഗ്രന്ഥസമുച്ചയങ്ങളിൽനിന്നും യാതൊരു സഹായവും ലഭിച്ചില്ല. ഇങ്ങനെയൊരു സംഗതിക്കിറങ്ങിപ്പുറപ്പെട്ടേണ്ടായിരുന്നുവെന്നു ശാന്തമായ യുക്തിവാദം അയാളെ ഉൽബോധിപ്പിച്ചു.

എങ്കിലും അതിശയനീയമെന്നു തോന്നത്തക്കവണ്ണം, ആ കുമാരിയുമായുള്ള അയാളുടെ ബന്ധം ക്രമേണ ദൃഢീകൃതമായി. വിദ്യാസമ്പന്നമായ അയാളുടെ മനസ്സിനുപോലും അവളുടെ സൌകുമാര്യത്തെ വെല്ലുന്നതിനുള്ള ത്രാണിയുണ്ടായിരുന്നില്ല.

രമേശന്റെ മനോനയനങ്ങൾക്കു മുമ്പിൽ അവ[illegible]ൾ [illegible]ളുടെ ഭാവിയിലെ സഹധർമ്മചാരിണിയായി കണ്ടു. [illegible]ടെ സ്വപ്നസുഖലോലുപങ്ങളായ ലോചനങ്ങൾക്കു മുമ്പിൽക്കൂടി അവളുടെ പലേ സ്ഥിതിഗതികളും—യുവഹൃദയാഹ്ലാദകാരിണിയായ ബാലവധുവായും, അയാളുടെ പ്രേമനിദാനമായും, സമ്പത്തിലുമാപ[illegible]ിലുമൊരുപോലെ പങ്കുകൊള്ളുന്ന ഉത്തമദാരങ്ങളായും, [illegible]തന്തുക്കളായ സന്താനങ്ങളുടെ മാ[illegible]വായും—സിനിമാപടങ്ങൾ പോലെ പാഞ്ഞുപോയി. ഒരു ചിത്രകാരൻ ഒരു സമ്പൂർണ്ണചിത്രത്തേയും, ഒരു കവി ഒരു പരിപൂർണ്ണമായ കാവ്യത്തേയും സങ്കല്പിക്കുകയും അനന്തരം ഹൃദയത്തിൽ സംസ്ഥാപിച്ച് ധ്യാനിയ്ക്കുകയും സ്തുതിക്കുകയും

ചെയ്യുന്നു. അതുപോലെ രമേശനും അയാളുടെ സങ്കല്പസാമ്രാജ്യത്തിൽ ഈ ബാലികാരത്നത്തെ മാനസോല്ലാസിനിയായും, ആനന്ദാശ്വാസവിശ്വാസമൂർത്തിയായും സകലൈശ്വര്യസൌന്ദര്യധാമമായും കണ്ടതിലെന്താണാശ്ചര്യപ്പെടുവാനുള്ളതു്?

——:o:——

# അദ്ധ്യായം ൩.

ഇടപാടുകളൊതുക്കുകയും, വിധവകളെ യാത്രയയയ്ക്കുകയും ചെയ്തുകഴിഞ്ഞപ്പോഴേക്കു് മൂന്നുമാസം കഴിഞ്ഞിരുന്നു. നാട്ടുകാരായ ചില യുവതികൾ വധുവിനെ സൽക്കരിക്കുന്നതിനായി ക്ഷണിച്ചുതുടങ്ങി. ഓരോ ദിവസം കഴിയുന്തോറും രമേശനു് അവളോടുള്ള സ്നേഹം ഉപര്യുപരി വർദ്ധിച്ചുവന്നു.

ആ യുവദമ്പതികൾ സായാഹ്നവേളകളിൽ മട്ടുപ്പാവിൽ പാ വിരിച്ചിരുന്നു്, ആകാശത്തിൽനിന്നുമടിക്കുന്ന ഇളം തെന്നാലേല്ക്കുക പതിവത്രെ. ആനന്ദമയമായ പ്രകൃതി അവരുടെ പ്രേമത്തിനൊരു താങ്ങലായി. അയാൾ അവളറിയാതെ പുറകിൽക്കൂടിച്ചെന്നു് അവളുടെ ഹരിണമിഴികൾ പൊത്തുകയും, തല പിടിച്ചു് നെഞ്ചോടു ചേർക്കുകയും, കപോലങ്ങളിൽ പ്രേമപൂർവം മന്ദമായി തലോടുകയും ചെയ്യുന്നതിനു മടിച്ചി[illegible] അത്താഴത്തിനു മുമ്പു് അവൾ ഉറങ്ങുകയാണെങ്കി[illegible] ശബ്ദം പുറപ്പെടുവിച്ചു് അവളെ ഭയപ്പെടുത്തിയുണർത്തുകയും, അതിനു പ്രതിഫലമായി പരിഭവസൂചകങ്ങളും, എന്നാൽ സ്നേഹമസൃണങ്ങളുമായ വാക്കുകൾ സമ്മാനമായി സ്വീകരിക്കുകയും ചെയ്യാറുണ്ടായിരുന്നു. ഒരുദിവസം വൈകുന്നേരം അയാൾ അവളുടെ ചുരുണ്ടിരു[illegible] തലമുടിക്കെട്ടു [illegible]ിച്ചു് തലകുലുക്കിക്കൊണ്ടു പറഞ്ഞു:

"സുശീലേ, നീ ഇനിങ്ങിനെ തലകെട്ടിയിരിക്കുന്നതെനിക്കിഷ്ടമാകുന്നില്ല."

അവൾ എഴുന്നേററു് "എന്തുകൊണ്ടാണു്, നിങ്ങളെല്ലാവരും നിർബന്ധപൂർവം എന്നെ സുശീലയെന്നുതന്നെ വിളിക്കുന്നതു്?" എന്നു് ചോദിച്ചു.

രമേശൻ വിസ്മയത്തോടുകൂടി അവളെ സൂക്ഷിച്ചുനോക്കി. അവളുടെ ചോദ്യത്തിൻെറ സാരമെന്തെന്നായാൾക്ക മനസ്സി ലായില്ല. അവൾ തുടൎന്നു "എൻെറ പേരു മാററിയാലും ഭാഗ്യം മാറുകയില്ല. ശൈശവംമുതൽ ഞാൻ നിൎഭാഗ്യയാണു്. ജീവിതം മുഴുവൻ ഞാൻ ഭാഗ്യഹീനതന്നെയായിരിക്കുമെന്നുള്ളതിനു സംശയമില്ല."

രമേശൻെറ മുഖം വിവൎണ്ണമായി. നെഞ്ചു പടപടാ അടിച്ചു. എവിടെയൊ ഭയങ്കരമായ തെററു പററിയിട്ടുണ്ടെന്നൊരു ബോധം അയാളുടെ ഉള്ളിലുദിച്ചു.

"കഴിഞ്ഞ കാലം മുഴുവൻ നീ നിൎഭാഗ്യയായിരുന്നുവെന്നു പറഞ്ഞതെന്തുകൊണ്ടാണു്?" എന്നു് അയാൾ ഉദ്വേഗത്തോടുകൂടി ചോദിച്ചു.

സുശീല:—"അച്ഛൻ എൻെറ ജനനത്തിനു മുമ്പേ നിൎയ്യാതനായി. ഞാൻ ജനിച്ചോരാറുമാസം കഴിയുന്നതിനു മുമ്പു് അമ്മയും മരിച്ചു. പിന്നീടു് ഞാൻ എൻെറ മാതുലൻെറ കൂടെത്താമസിച്ചു. അവിടെ ഞാൻ സഹിച്ച കഷ്ടതയൊന്നും പറയാനില്ല. ഒരുദിവസം നിങ്ങൾ അവിടെ വന്നു് എന്നെ വിവാഹംചെയ്തുകൊള്ളാമെന്നു സമ്മതിച്ചുവെന്നു ഞാൻ കേട്ടു. രണ്ടു ദിനം കഴിഞ്ഞപ്പോൾ വിവാഹവും നടന്നു. ബാക്കിയുള്ള സംഗതികളൊക്കെ നിങ്ങൾക്കുമറിയാമല്ലൊ."

രമേശൻ നിസ്സഹായനായി തലയിണയിലേയ്ക്കു ചാഞ്ഞു. ചന്ദ്രോദയം കഴിഞ്ഞിരുന്നുവെങ്കിലും നിലാവശേഷം തെളിഞ്ഞിരുന്നില്ല. വേറെയെന്തെങ്കിലും ചോദിയ്ക്കുവാൻ അയാൾ ഭയപ്പെട്ടു. താൻ കേട്ടതു് മായയൊ, സ്വപ്നമൊ എന്നുകൂടിഗ്ഗണിച്ചു് അതു മറക്കുവാൻ ശ്രമിച്ചു. ഒരിളം കാററു് സമീപമുള്ള ചെടികളേയും, ഇലകളേയുമിളക്കിക്കൊണ്ടു് വീശി. ഉണൎന്നിരുന്ന ചെറുകോകിലം ഇടവിടാതെ കൂജനംചെയ്തുകൊണ്ടിരുന്നു. സമീപമുള്ള നദിയിൽനിന്നും വള്ളക്കാരുടെ പാട്ടും കേട്ടു. രമേശൻ അസ്വസ്ഥനായി കണ്ണുമടച്ചുകിടക്കുന്നതുകണ്ടു് അവൾ തട്ടി വിളിച്ചുകൊണ്ടു് "ഉറങ്ങുന്നോ?" എന്നു ചോദിച്ചു.

"ഇല്ല" എന്നു പറഞ്ഞുകൊണ്ടു രമേശൻ ഇളകാതെ ്ടന്നു. ക്രമേണ അവരം ഉറക്കമായി. അയാരം എഴുനേററി ന്നു് അവരളെ നല്ലപോലെ നോക്കി. എന്നാൽ അവളുടെ ാലഫലകത്തിൽ വിധിലിഖിതമായ ആ രഹസ്യത്തിൻെറ ാതൊരു ചിഹ്നവും കണ്ടില്ല. ആപൽക്കരമായ വിധിയെ ൗ മോഹനസൗകുമാര്യം ഗോപനംചെയ്തിരിക്കുന്നതെങ്ങി ൻയാണാവോ?

——:0:——

# അദ്ധ്യായം ൩.

ഈ ലളിതകോമളയായ തരുണി തൻെറ ഭാര്യയല്ലെന്നു് ്മശനു മനസ്സിലായി. എന്നാൽ അവളുടെ ഊരും പേരും ്തെന്നും, അവളെ വിവാഹം ചെയ്തതാരെന്നുമറിയുന്നതിനു് ്ളപ്പമില്ലായിരുന്നു. ഒരിക്കൽ അയാരം അവളോടു നേര പാക്കെന്നെ മട്ടിൽ ഇങ്ങിനെ ചോദിച്ചു: "കല്യാണസമയം ന്നെ ആദ്യമായിക്കണ്ടപ്പോരം നിനക്കെന്തുതോന്നി?"

"ഞാൻ അങ്ങയെക്കണ്ടില്ല. ആ സമയം മുഴവനും അധോ ിയായാണു നിന്നതു്."

രമേ:—"നീ എൻെറ പേരുപോലും കേട്ടില്ലേ?"

ാലിക:—"ഇല്ല. കേട്ടില്ല. ഞാൻ വിവാഹത്തിനു മുമ്പു് ഒരിക്കൽ മാത്രം അങ്ങയെപ്പറ്റി കേട്ടു. എന്നാൽ എൻ്റെ മാതുലി എന്നെയെങ്ങിനെയെങ്കിലും തള്ളിപ്പുറത്തുകള യുവാൻ ധൃതിക്കൂട്ടിയതുകൊണ്ടു് അങ്ങയുടെ പേരു പിന്നീ ടൊരിക്കലും പറഞ്ഞുകേട്ടില്ല."

ാ:—"ആഹാ! അതിനിടയ്ക്കൊന്നു ചോദിച്ചുകൊള്ളട്ടെ! നിനക്കു് വായിക്കുവാനുമെഴുതുവാനുമറിയാമെന്നു് എ ന്നോടാരോ പറഞ്ഞു. ഞാൻ കടലാസ്സും പേനയും തരാം. നിൻെറ പേരെഴുതാമോ?"

"ഓ! എനിക്കെഴുതാനറിയാൻ പാടില്ലാത്തതുപോലെ?" ന്നു് നിസ്സാരഭാവത്തിൽ മറുപടി പറഞ്ഞുകൊണ്ടു് അവരം തി."

"ശ്രീമതി കമലാദേവി."

രമേ:—"ഇനി നിന്റെയമ്മാവന്റെ പേരെഴുതുക."

"ശ്രീയുക്തതരുണി ചരണചതോപാദ്ധ്യായ" എന്ന് അവൾ പിന്നെയുമെഴുതിയിട്ട് "ഞാനെന്തെങ്കിലും തെറ്റെഴുതിയോ?" എന്നു ചോദിച്ചു.

രമേ:—"ഇല്ല. നിന്റെ നാട്ടിന്റെ പേരുകൂടിയെഴുതണം."

'ഭോബാപുരം' എന്ന് അവൾ അതും എഴുതി. ഇങ്ങനെ അയാൾ അവളുടെ പൂർവ്വജീവിതത്തെപ്പററിയുള്ള പല കാര്യങ്ങളും ഗ്രഹിച്ചു. ഇതൊക്കെയായിട്ടും തന്റെ പ്രധാന ഉദ്ദേശത്തിൽ നിന്നും അയാൾ വളരെയകലെയായിരുന്നു.

ഇതാ! കല്ലോലമാലകളാൽ ക്ഷുബ്ധമായ ഒരു മഹാസമുദ്രം അയാൾക്കു മുമ്പിൽ അന്തമില്ലാതെ നീണ്ടുകിടക്കുന്നു. അതെങ്ങിനെയാണ് അയാൾ തരണംചെയ്യേണ്ടതു്? അയാൾ അതിനെപ്പററി വിചിന്തനം ചെയ്തുതുടങ്ങി. അവളുടെ ഭർത്താവു മുങ്ങിമരിച്ചിരിക്കുവാനിടയുണ്ടു്. ഭർത്താവിന്റെ ബന്ധുക്കളെ അയാൾ കണ്ടുപിടിച്ചുവെന്നിരിക്കട്ടെ. അവളെ അവർ ഇനിയും സ്വീകരിക്കുമോ? അവളുടെ അമ്മാവൻ ററക്കലേയ്ക്കു അവളെ അയയ്ക്കുന്നതും മര്യാദയല്ല. അവൾ ഇതുവരെ ഒരു അന്യപുരുഷന്റെ ഭാര്യയെന്ന നിലയിൽ വസിച്ചിരുന്നുവെന്നറിഞ്ഞാൽ അവളുടെ ചാർച്ചക്കാർ അവളെപ്പററിയെന്തു വിചാരിക്കും? അവളെയെങ്ങിനെ സ്വീകരിക്കും? അവൾക്കു് ഒരു തുണയും ആരും നൽകുകയില്ല. ആരും തുണയില്ലാതെ അവൾ പിന്നെ കഷ്ടപ്പെടേണ്ടിവരും. അവളുടെ ഭർത്താവു ജീവിച്ചിരിപ്പുണ്ടെങ്കിൽതന്നെയും അവളെ സ്വീകരിക്കുമെന്നു തോന്നുന്നില്ല. ഏതായാലും അവളെ ബഹിഷ്കരിക്കുകയാണെങ്കിൽ അതു് അവളെഒരു മഹാസമുദ്രത്തിൻനടുവിൽ തള്ളുന്നതിനു തുല്യമായിരിക്കും. ഒരു ഭാര്യയുടെ നിലയിലല്ലാതെ അവളെക്കൂടെ താമസിപ്പിക്കുവാനും നിവൃത്തിയില്ല. വേറെയാക്കി വിട്ടുകൊടുക്കുവാനും പാടില്ല. ലാവണ്യക്കടൽ കടഞ്ഞെടുത്തു് പ്രണയച്ചെഞ്ചാറു ചാർത്തി, പുഷ്യരാഗാനുരാഗംകൊണ്ടലങ്കരിച്ചു് ആ മനോഹരിയെ തന്റെ ഭാവിയിലെ ഭാര്യയായ് അയാൾ ഒടുവിൽ ചിത്രീകരിച്ചു.

രമേശന് അവിടെ ഇനിയും താമസിക്കുവാനശേഷം ഇഷ്ടമില്ലായിരുന്നു. കല്ക്കട്ടയിലെ തിങ്ങിയ ജനക്കൂട്ടത്തിൽ ആരാണ

അയാളെ പ്രത്യേകം സൂക്ഷിക്കുന്നതു്? അവിടെയെന്തെങ്കിലും ഒരു പ്രതിവിധി കണ്ടുപിടിക്കുവാൻ സാധിച്ചേക്കും. അതനുസരിച്ചു് ഒരുദിവസം അയാൾ കമലയേയുംകൊണ്ടു കൽക്കട്ടയിലേക്കു യാത്രയായി. ഹേമനളിനിയുടെ വീട്ടിൽനിന്നും വളരെദ്ദൂരെ ഒരു കെട്ടിടംവാടകയ്ക്കെടുത്തു താമസവുമാരംഭിച്ചു.

കൽക്കട്ടയിലെ ഉന്നതങ്ങളായ രമ്യഹർമ്മ്യങ്ങളേയും സർവ്വകലാനിലയങ്ങളേയും, വലിയ വലിയ പണ്ടകശാലകളേയും കണ്ടപ്പോൾ കമലയുടെ ഹൃദയത്തിലൊതുങ്ങിയിരുന്ന അദ്ഭുതകോശം വികസിതമായി. അവർ അവിടെയെത്തിയ ദിവസം വൈകുന്നേരം അവൾ വാതായനത്തിന്റസമീപം ചെന്നിരുന്നു. ജനക്കൂട്ടത്തിന്റെ നിരന്തരമായ ഗമനാഗമനം അവൾക്കൊരാശ്ചര്യദർശനമായിരുന്നു അവൾക്കവിടെ കൽക്കട്ടാക്കാരിയായ ഒരു ഭൃത്യ ഉണ്ടായിരുന്നു. കൽക്കട്ടയിലെ സ്ഥിതിഗതികൾ ഇവൾക്കു ജനനംമുതലേ നല്ല പരിചയമാണു്. പഞ്ജരത്തിലടച്ചിരുന്ന ആ കൊച്ചുകിളിയുടെ അദ്ഭുതംകണ്ടു് അവൾക്കു ഭ്രാന്താണെന്നു് ആ സ്ത്രീ തന്നത്താൻ പിറുപിറുത്തു. "ഇത്ര വളരെ കണ്ടുരസിക്കാനിവിടെ വിശേഷമെന്താണുള്ളതു്? കുളിക്കാനിനിയും ഭാവിച്ചിട്ടില്ല. നേരം പാതിരാ കഴിഞ്ഞു" എന്നു് അവർ അക്ഷമയായി പറഞ്ഞു.

ഈ സ്ത്രീ പകൽ മുഴുവൻ അവിടെ താമസിക്കും. രാത്രിയാകുമ്പോൾ അവരുടെ വീട്ടിലേക്കു പോകും.

"ഇനിമേൽ ഞാൻ കമലയുമൊരുമിച്ചു് ഒരു മുറിയിൽ ഉറങ്ങുകയില്ല" എന്നു രമേശൻ തീച്ചയാക്കി. "എന്നാൽ യാതൊരു പരിചയവുമില്ലാത്ത ഒരു സ്ഥലത്തു് ഈ സാധുക്കുട്ടി എങ്ങിനെയാണു് ഏകാകിയായി രാത്രി കഴിച്ചുകൂട്ടുന്നതു്?"

അത്താഴം കഴിഞ്ഞു് വേലക്കാരി പോയി. രമേശൻ കമലയ്ക്കു ശയനമുറി കാണിച്ചുകൊടുത്തിട്ടു പറഞ്ഞു. "നീ പോയിക്കിടന്നുറങ്ങു ഞാൻ കുറച്ചുവായിച്ചിട്ടു വരാം."

അയാൾ ഒരു പുസ്തകം തുറന്നു വായിക്കുന്ന മട്ടിലിരുന്നു. ക്ഷീണാധിക്യത്താൽ കമല വേഗം ഉറങ്ങി.

ആദ്യത്തെ രാത്രി അങ്ങിനെ കഴിഞ്ഞു. അടുത്ത രാത്രിയും ഈ വിദ്യതന്നെ പരീക്ഷിച്ചു. ചൂട് അന്നു വളരെ അസഹ്യമായിരുന്നു. അയാൾ കിടക്കമുറിക്കുപുറത്തുള്ള പൂമുഖത്തിൽ വിരിപ്പു വിരിച്ചുവിടെക്കിടന്നു. വളരെനേരം പലതും ചിന്തിച്ചു; കുറച്ചുനേരം തന്നത്താൻ വീശി; ഒടുവിൽ പാതിരാകഴിഞ്ഞപ്പോൾ നിദ്രാവശഗതനായി.

വെളുപ്പാൻകാലത്തു രണ്ടോ മൂന്നോ മണിയോടുകൂടി അയാൾ തെല്ലുണൎന്നു; താൻ തന്നെയല്ല കിടക്കുന്നതെന്നും, തന്നെ ആരോ വീശുന്നുണ്ടെന്നും അയാൾക്കു മനസ്സിലായി. അവളെ അടുക്കലേയ്ക്കു നീക്കികിടത്തി മയക്കത്തിൽ ഇങ്ങിനെ മന്ത്രിച്ചു: "സുശീലേ! പോയിക്കിടന്നുറങ്ങ്. എന്നെ വീശിയതു മതി." കൂരിരുട്ട് അവളെ ഭയപരവശയാക്കി. അവൾ രമേശന്റെ കൈത്തടത്തിൽ തലവെച്ചു് സുഖമായുറങ്ങി.

രമേശൻ നേരത്തെയുണൎന്നു്, വിസ്മയപരതന്ത്രനായി ചാടിയെഴുനേറ്റു. കമല അയാളുടെ കഴുത്തിൽ കെട്ടിപ്പിടിച്ചുകിടന്നുറങ്ങുകയായിരുന്നു. അയാളുടെ മാറു് അവൾ ഉപധാനമായുപയോഗിച്ചു. നിദ്രപൂണ്ടുകിടന്നിരുന്ന ആ പെൺകുട്ടിയെ അയാൾ സൂക്ഷ്മാവലോകനം ചെയ്തു. അയാളുടെ കണ്ണു രണ്ടും നിറഞ്ഞു. പൂൎണ്ണവിശ്വാസത്തോടുകൂടി ആശ്ലേഷം ചെയ്തിരിക്കുന്ന അവളുടെ കരപല്ലവങ്ങൾ നിഷ്ഠുരണം എങ്ങിനെ വേർപെടുത്തും? അവൾ രാത്രിയിൽ അയാളുടെയടുക്കൽ പതുങ്ങിവന്നു് അയാളെ വീശിയ കഥ രമേശൻ ഓൎത്തു. മുറുകിപ്പിടിച്ചിരിക്കുന്ന അവളുടെ കൈകൾ അയാൾ സാവധാനം വേർപെടുത്തി, എഴുനേറ്റു. ശങ്കാകണ്ടകാചിതമായ ചിന്താപന്ഥാക്കളിൽ അയാളുടെ മനസ്സു വ്യാപരിക്കുവാൻ തുടങ്ങി. ഒടുവിൽ ഒരു തൽക്കാലനിവൃത്തി അയാൾ കണ്ടുപിടിച്ചു. പെൺകുട്ടികൾ താമസിച്ചു പഠിക്കുന്ന ഒരു വിദ്യാലയത്തിലവളെ അയയ്ക്കുവാൻ രമേശൻ നിശ്ചയിച്ചു; ഒട്ടും താമസിയാതെതന്നെ അവളോടതു പറയുകയും ചെയ്തു. "കമലേ, നിനക്കു കുറച്ചു പഠിക്കണമെന്നാഗ്രഹമില്ലേ?"

അവൾ അയാളെ നോക്കി; ആ നോട്ടം സുസ്പഷ്ടമായി അവളുടെ ആശയത്തെ സൂചിപ്പിച്ചു. "നിങ്ങളെന്താണുദ്ദേശിക്കുന്നതു്?"

രമേശൻ വിദ്യാൎത്ഥികളുടെ ആനന്ദജീവിതത്തേയും, വിദ്യാഭ്യാസംകൊണ്ടു ലഭിക്കുന്ന അവധിയില്ലാത്ത ഗുണങ്ങളേയും പററി സവിസ്തരം പ്രതിപാദിച്ചു. അവസാനത്തിൽ അവഠ പറഞ്ഞു: "ആട്ടെ, നിങ്ങഠതന്നെ എന്നെ പഠിപ്പിക്കുക."

രമേശൻ:—"നീ സ്കൂളിൽ പോയി പഠിക്കണം."

"എന്നെപ്പോലെയുള്ള ഒരു വലിയ പെൺകുട്ടി സ്കൂളിലോ?" എന്നു കമല അത്ഭുതത്തോടുകൂടി ചോദിച്ചു.

കമലയുടെ പ്രായത്തെപ്പററിയുള്ള അവളുടെ ഭാവം കണ്ടു് രമേശൻ മന്ദഹസിച്ചു. "നിന്നെക്കാഠ പ്രായമുള്ള പെൺകുട്ടികഠ പള്ളിക്കൂടത്തിൽ പോകുന്നുണ്ടു്."

കമല പിന്നൊന്നും പറഞ്ഞില്ല. അടുത്തൊരു ദിവസം തന്നെ അവഠ രമേശനോടുകൂടി ബാലികാമഠത്തിലേക്കു പോയി. അതൊരു വലിയ സ്കൂളായിരുന്നു. കമലയെക്കാഠ പ്രായം കൂടിയവരും കുറഞ്ഞവരുമായ ധാരാളം ബാലികമാരെ അവിടെ കണ്ടു.

രമേശൻ ഹെഡ്മിസ്ട്രസ്സിൻെറയടുക്കൽ അവളെ ഏല്പിച്ചു് യാത്ര പറഞ്ഞു. കമലയും അയാളെ അനുഗമിക്കുവാൻ ഭാവിച്ചു.

രമേ:—"നീ എങ്ങോട്ടു പോകുവാൻ തുടങ്ങുന്നു? ഇവിടെത്തന്നെയാണു താമസിക്കേണ്ടതു്."

"അങ്ങു ഇവിടെയല്ലേ താമസിക്കുന്നതു്?" എന്നു് അവഠ സഗൽഗദം ചോദിച്ചു.

രമേ:—"അല്ല. ഞാൻ പോവുകയാണു്."

"എനിക്കു തന്നെ ഇവിടെ താമസിക്കുവാൻ കഴികയില്ല. ഞാനും വരുന്നു" എന്നുപറഞ്ഞു കരഞ്ഞുംകൊണ്ടു് അവഠ അയാളുടെ കൈയ്യു കടന്നുപിടിച്ചു.

"കമലേ! കളി അധികമാകരുതു്" എന്നു ശാസിച്ചുംകൊണ്ടു് അയാഠ കൈപിടിച്ചു മാററി.

അയാളുടെ ശാസന കേട്ടു് അവഠ നിശ്ശബ്ദമായി മുഖം പൊത്തിക്കൊണ്ടു നിന്നു. അവളുടെ കപോലങ്ങളുടെ, കാന്തി

മങ്ങി. രമേശൻ ഹൃദയവ്യഥയോടുകൂടി അവിടംവിട്ടിറങ്ങി. അയാഠ എത്രയും വേഗത്തിൽ അവിടെനിന്നും പൊയ്ക്കൊള്ളട്ടെ! പക്ഷെ ദീനപരവശവും ചാരുകോമളവുമായ ആ ചെറുമുഖത്തിൻെറ ഭാവഭേദങ്ങഠ അയാഠക്കെപ്പോഴെങ്കിലും മറക്കുവാൻ കഴിയുമോ?

——(o)——

# അദ്ധ്യായം ൮.

കൽക്കത്തയിൽ ആലിപുരംകോടതിയിൽ സന്നതെടുത്തു പ്രാക്ടീസുചെയ്യുന്നതിന് രമേശൻ നിശ്ചയിച്ചു. എന്നാൽ മുമ്പ് അയാഠക്കുണ്ടായിരുന്ന ചുറുചുറുക്കും ചുണയും നിശ്ശേഷം നശിച്ചിരിക്കുന്നുവെന്നുതന്നെ പറയാം. ഒരു വക്കീലിനാരംഭദശയിൽ നേരിട്ടേക്കാവുന്ന തടസ്സങ്ങളെ വെന്നു മുന്നോട്ടു പോകുന്നതിനുള്ള തൻേറടം അയാഠക്കിപ്പോഴൊട്ടുമില്ലായിരുന്നു. പകൽ മുഴുവൻ അങ്ങുമിങ്ങും ചുററിനടക്കും. വടക്കുപടിഞ്ഞാറൻദിക്കുകളിലേക്ക് ഒരു സഞ്ചാരംപോയാലെന്തെന്നുകൂടി അയാഠ ആലോചിക്കാതിരുന്നില്ല. അങ്ങിനെയിരിക്കെ അന്നദബാബുവിൻെറ ഒരു കത്തു കിട്ടി.

"നിങ്ങഠ പരീക്ഷയിൽ വിജയിയായെന്ന സംഗതി പത്രംനോക്കിയറിഞ്ഞു. എന്നാൽ ആ വൃത്താന്തം നിങ്ങളിൽ നിന്നും നേരിട്ടറിവാൻ സാധിക്കാഞ്ഞതിൽ അപാരമായ വ്യസനമുണ്ട്. നിങ്ങളെക്കുറിച്ചു കേട്ടിട്ടും, നിങ്ങളുടെ കത്തു കിട്ടിയിട്ടും വളരെനാളായി. നിങ്ങഠ കൽക്കത്തയ്ക്കു് എന്നു വരുമെന്നും മററുമുള്ള വിവരങ്ങളെല്ലാം ഈ വൃദ്ധസ്നേഹിതനെ അറിയിക്കുവാൻ അമാന്തിക്കരുതേ!"

ഇംഗ്ലണ്ടിൽ ഉപരിപഠനത്തിന് ഒരു യുവാവു പോയിട്ടുണ്ടായിരുന്നുവെന്നും, അയാളെ ജാമാതാവാക്കുവാൻ അന്നദബാബു ആഗ്രഹിച്ചിരുന്നുവെന്നും മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ ആ വിദ്വാൻ നാട്ടിൽ മടങ്ങിവന്ന് ഒരു കുബേരൻെറ മകളെ വിവാഹം ചെയ്തു. അതിനാൽ അന്നദബാബുവിൻെറ ലാക്ക് തെററിപ്പോയി.

തനിക്കു നേരിട്ട ദുഃഖസംഭവങ്ങൾക്കുശേഷം ഹേമനളിനിയുമായുള്ള പരിചയവും സ്നേഹവും തുടൎന്നുകൊണ്ടുപോകുന്നതു് നല്ലതാണോ എന്നു് രമേശൻ വളരെ ശങ്കിച്ചു. ഏതായാലും തനിക്കു് കമലയോടുള്ള ബന്ധത്തെപ്പററി ആരോടും പറയുവാൻ അയാൾ തുനിഞ്ഞില്ല. ഒരു പുള്ളിമൃഗത്തെപ്പോലെ നിരപരാധിയായ ആ ബാലിക നാട്ടുകാരുടെ അവഹേളനത്തിനു് പാത്രമായേക്കുമോ എന്നു് അയാൾ ശങ്കിച്ചു. എന്നാൽ ഹേമനളിനിയുമായുള്ള മൈത്രി പുനഃസംസ്ഥാപിക്കണമെന്നാഗ്രഹമുണ്ടെങ്കിൽ ഈ സംഗതികളെല്ലാം വെളിപ്പെടുത്താതെ ഗത്യന്തരമില്ലതാനും.

ഏതായാലും അന്നദബാബുവിനു് മറുപടി അയയ്ക്കാതിരിക്കുന്നതു് മൎയ്യാദകേടാണെന്നു വിചാരിച്ചു് അയാളിങ്ങനെയെഴുതി: —

"നിങ്ങളെ വന്നു കാണുവാനെനിക്കു തരപ്പെട്ടില്ല. ദയവുചെയ്തു് അതു ക്ഷമിക്കണമെന്നപേക്ഷ. ഗത്യന്തരമില്ലാത്ത കൃത്യാന്തരബാഹുല്യംകൊണ്ടു് ഞാനങ്ങോട്ടു വരാതിരുന്നതാണു്." കത്തിൽ അയാളുടെ പുതിയ മേൽവിലാസം എഴുതിയിരുന്നില്ല.

എഴുത്തയച്ചിട്ടു് ഏതാനും ദിവസം കഴിഞ്ഞു. സന്നദു കിട്ടി. വലിയ ഉടുപ്പും വലിച്ചുവാരി ധരിച്ചുകൊണ്ടു് അയാൾ കോടതിയിൽ ഹാജരായി. ഒരു സായാഹ്നത്തിൽ രമേശൻ കോട്ടിൽനിന്നും വീട്ടിലേയ്ക്കു നടന്നുവരികയായിരുന്നു. പകുതിവഴി കഴിഞ്ഞു് ക്ഷീണംകൊണ്ടു് അയാൾ ഒരു കുതിരവണ്ടി പിടിച്ചു് അതിൽ കയറി. അപ്പോൾ അതിപരിചിതമായ ഒരു മധുരസ്വരം അയാളുടെ കൎണ്ണപുടങ്ങളിൽ പതിച്ചു. "അപ്പാ! ഇതാ രമേശബാബു."

"വണ്ടി നിൎത്തു" എന്നു് ആ വൃദ്ധൻ ഉച്ചസ്വരത്തിൽ വിളിച്ചു പറഞ്ഞു. ഉത്തരക്ഷണത്തിൽ ആ വണ്ടി അവരുടെ സമീപമെത്തി. അന്നദബാബുവും ഹേമയും ഉദ്യാനത്തിൽ പോയി മടങ്ങിവരികയായിരുന്നു. അപ്പോഴാണു് ഈ അസാധാരണ സന്ദൎശനത്തിനിടയായതു്. രമേശൻ സംഭ്രാന്തിയോടുകൂടി മേല്പോട്ടു നോക്കി. ദിഗ്മോഹത്താലെന്നപോലെ ഉഴറുന്ന അയാളുടെ നയനങ്ങൾ ഹേമനളിനിയുടെ നിഷ്കാപട്യദ്യോത

കങ്ങളായ നേത്രോല്പലങ്ങളുമായി കൂട്ടിമുട്ടി അതെ, അവൾ അയാൾക്ക സുപരിചിതയായ ഹേമനളിനി തന്നെ. അവളുടെ വദനം പണ്ടത്തെപ്പോലെ മന്ദഹാസസുന്ദരമത്രെ. അയാൾക്ക് വളരെ ഇഷ്ടമായ രീതിയിൽത്തന്നെ അവളുടെ ദീർഘകുന്തളാവലികൾ പിന്നിവച്ചിരുന്നു. ഉരുണ്ടു നീണ്ടു്, ചെറുരോമരാജിയോടുകൂടിയ ആ ഓമനക്കൈകളിൽ വിചിത്രപ്പണിയൊന്നുമില്ലാത്ത വീതി കുറഞ്ഞിരിക്കുന്ന കട്ടിക്കാപ്പണിഞ്ഞിരിക്കുന്നതെത്ര കമനീയമായിരിക്കുന്നു! ഇതെല്ലാംകൂടി കണ്ടപ്പോൾ രമേശന്റെ ഹൃദയം സ്തോഭസങ്കീർണ്ണമായി. അയാളുടെ തൊണ്ടയടച്ചു; രസന സ്തബ്ധമായി.

അന്നദബാബു മൌനം ഭഞ്ജിച്ചു. "ആല്ല! ഇതു രമേശനല്ലെ? നിങ്ങളെ ഇവിടെ കാണാനിടയായതു് എന്തു ഭാഗ്യം. ഈയിടയായി നിങ്ങളുടെ എഴുത്തൊന്നും കാണാറില്ല. അഥവാ വല്ലതും കിട്ടിയാൽ മേൽവിലാസവും കാണുകില്ല. നിങ്ങൾ ദൂരസ്ഥലത്തെക്കെങ്ങാനും പോകുന്നുവോ? വിശേഷിച്ചു വല്ലതും ജോലിയുണ്ടോ?"

രമേശൻ:—"ഞാൻ കോടതിയിൽ നിന്നും വരുന്ന വഴിയാണു്."

"എന്നാൽ ഞങ്ങളോടൊന്നിച്ചു വന്നു് അല്പം ചായ കുടിക്കരുതേ?"

രമേശന്റെ ഹൃദയം നിറഞ്ഞിരുന്നു; ആലോചനയ്ക്കുതിലിടമുണ്ടായിരുന്നില്ല. അയാൾ വണ്ടിയിൽ കയറി; തള്ളിപ്പൊങ്ങിവരുന്ന വികാരങ്ങളെ കഴിയുന്നത്ര നിയന്ത്രിച്ചിട്ടു് ഹേമനളിനിയോടു കുശലപ്രശ്നം ചെയ്തു. അയാളുടെ ചോദ്യങ്ങൾക്കുത്തരം പറയാതെ അവൾ ചോദിച്ചു. "നിങ്ങടെ വിജയവാർത്ത ഞങ്ങളെ എന്തുകൊണ്ടറിയിച്ചില്ല?"

രമേശനു് മറുപടിയൊന്നുമേ ആലോചിക്കുവാൻ കഴിഞ്ഞില്ല. അതുകൊണ്ടു് അയാൾ ഇപ്രകാരം പറഞ്ഞു: "ഹേമനളിനിയും ജയിച്ചുവെന്നു ഞാൻ ഗസററു നോക്കി മനസ്സിലാക്കി."

ഹേമനളിനി ചിരിച്ചു. "അപ്പോൾ നിങ്ങൾ ഞങ്ങളെ മറന്നില്ല. തെല്ലൊരാശ്വാസത്തിനു വകയായി."

"നിങ്ങളിപ്പോൾ എവിടെയാണ് താമസിക്കുന്നത്?" എന്ന് അന്നദബാബു ചോദിച്ചു.

രമേ:—"ദാർജിപ്പാറയിൽ."

അന്ന:—"എന്താ നിങ്ങളുടെ പഴയ വീടുപേക്ഷിച്ചത്?"

രമേശന്റെ മറുപടി എന്തായിരിക്കുമെന്നറിവാനുള്ള ആഗ്രഹത്തോടുകൂടി അവൾ അയാളെ ഉററുനോക്കി. രമേശൻ അവളുടെ വീക്ഷണം സൂക്ഷിക്കാതിരുന്നില്ല. ആ നോട്ടം പരിഭവസമന്വിതമാണെന്ന് അയാൾക്കു മനസ്സിലായി. "ഞാനങ്ങോട്ട് ഈയിടെ പോരുവാൻ ഉദ്ദേശിച്ചിരിക്കുകയാണ്" എന്ന് അയാൾ ഉത്തരം പറഞ്ഞു. മുമ്പു താൻ താമസിച്ചിരുന്ന വീടുപേക്ഷിച്ചതിനാൽ ഹേമനളിനി തന്റെമേൽ കുററമാരോപിച്ച് ഒരു വിധി പറവാൻ ഒരുങ്ങിയിരിക്കയാണെന്ന് അയാൾ അനുമാനിച്ചു. പെട്ടെന്ന് രക്ഷാമാർഗ്ഗമൊന്നും അയാളുടെ ആലോചനാപരിധിയിലെത്തിയില്ല. വിസ്താരമല്പനേരത്തേക്കു നിലച്ചു. ഹേമനളിനി വഴിയിൽ നോക്കിക്കൊണ്ടിരിക്കുന്ന ഭാവം നടിച്ചു.

മൌനം അസഹനീയമായി തോന്നിയപ്പോൾ രമേശൻ സംഭാഷണം തുടർന്നു. "എന്റെ ജ്ഞാതിവർഗ്ഗത്തിൽ പെട്ട ഒരാൾ ഹിദപ്പായിൽ താമസമുണ്ട്. അയാളുടെ അടുത്തു താമസിക്കാമെന്നു വിചാരിച്ചാണ് ഞാൻ ദാർജിപ്പാറയിൽ പോയത്."

ഇതു വെറും ഒരു പച്ചക്കള്ളമല്ലായിരുന്നു. എന്നാൽ ശരിയായ സമാധാനമായിരുന്നുമില്ല. അയാളുടെ പൂർവ്വവസതിയിൽനിന്നും ഹിദപ്പാ വളരെയകലെയല്ലായിരുന്നു.

ഹേമനളിനി തെരുവിൽത്തന്നെ പിന്നെയും നോക്കിക്കൊണ്ടിരുന്നു. എന്തെങ്കിലും ചോദിച്ചാൽ കൊള്ളാമെന്നു വിചാരിച്ച് രമേശൻ തല ചൊറിഞ്ഞു. ഒടുവിൽ അയാൾ ചോദിച്ചു: "യോഗനെക്കുറിച്ചുള്ള വർത്തമാനമെന്തെല്ലാം?"

അന്നദബാബുവാണതിനുത്തരം പറഞ്ഞത്. "അവൻ സുഖവാസത്തിനായി നാട്ടുമ്പുറങ്ങളിലെവിടെയോ പോയിരിക്കുകയാണ്."

വണ്ടി വീട്ടിലെത്തി. പരിചിതങ്ങളായ മുറികളും സാമഗ്രികളും കണ്ടപ്പോൾ അയാൾ പുളകിതഗാത്രനായി; അല്പം

കഴിഞ്ഞു് നിവൃന്നൊന്നു നിശ്വസിച്ചു. അതിൽ സന്തോഷ സന്താപങ്ങൾ അസാധാരണമായ വിധം പരിമിളിതമായി രുന്നു. അനന്തരം അയാൾ മൌനം പൂണ്ടിരിപ്പായി.

"ജോലിത്തിരക്കുകൊണ്ടു് ഇത്രനാളം വീട്ടിൽ താമസിച്ചു തായിരിക്കും അല്ലേ?" എന്നു് അന്നദബാബു സംഭാഷണം തുടന്നു.

"എന്റെ അച്ഛൻ മരിച്ചു—"എന്നു് രമേശൻ ആരം ഭിച്ചു.

"പ്രിയപ്പെട്ട കുട്ടീ! അയ്യോ കഷ്ടം! എങ്ങിനെ മരിച്ചു? പറയൂ. പറയൂ."

രമേശൻ—"അദ്ദേഹം പത്മാനദിയിൽക്കൂടി ഒരു വള്ളത്തിൽ യാത്രചെയ്കയായിരുന്നു. ഒരു കൊടുങ്കാററു പെട്ടെന്നുണ്ടായി. വള്ളം മുങ്ങി, അദ്ദേഹം വെള്ളംകുടിച്ചു മരിച്ചു."

ഒരു വൻകാററു കാർമേഘപടലങ്ങളെ അടിച്ചു പാറി ക്കൊണ്ടുപോയി ആകാശം നിർമ്മലമാകുന്നതുപോലെ അയാളുടെ പിതാവിന്റെ മരണവൃത്താന്തം ഹേമനളിനിയുടെ ശങ്കകളെയെല്ലാം ഉന്മൂലനം ചെയ്തു.

ഹേമനളിനി വ്യസനിച്ചു. "ഞാൻ രമേശബാബുവിനെ തെറ്റിദ്ധരിച്ചുവല്ലൊ. പിതാവിന്റെ മരണവും അതിനെത്തുടന്നുണ്ടായ ബുദ്ധിമുട്ടുകളുംകൊണ്ടു് അദ്ദേഹം വളരെ സങ്കടമനുഭവിച്ചിരിക്കണം. അദ്ദേഹത്തിന്റെ വീട്ടിലെ വിശേഷമൊന്നു മന്വേഷിക്കാതെ ഞങ്ങൾ അദ്ദേഹത്തെ അന്യഥാ ശങ്കിച്ചു." അവൾ തലപൊക്കി രമേശനെ നോക്കി; ആ വീക്ഷണം കരുണാമസൃണമായിരുന്നു.

രമേശനു് വിശപ്പു് അല്പംപോലുമില്ലായിരുന്നുവെങ്കിലും സ്വല്പം വല്ലതും കഴിക്കുവാൻ ഹേമനളിനി പിന്നെയും പിന്നെയും നിർബ്ബന്ധിച്ചു.

"നിങ്ങൾക്കൊട്ടും സുഖമില്ല. ശരീരം കൂടി സൂക്ഷിക്കണം." പിന്നീടു് അവൾ അന്നദബാബുവിനെ നോക്കി പറഞ്ഞു: "അച്ഛാ, രമേശബാബു അത്താഴം ഇന്നിവിടെനിന്നും കഴിക്കട്ടെ."

"അതെ, അങ്ങിനെ തന്നെ" എന്നു പറഞ്ഞു് ആ വൃദ്ധ പിതാവു് തല കുലുക്കി.

ആ സമയം അക്ഷയി അവിടെ കയറിവന്നു. കുറച്ചുകാലമായി അന്നദബാബുവിന്റെ സൽക്കാരശാലയിൽ അയാളൊരെതിരില്ലാതെ ഭേരിയും മുഴക്കിയിരിക്കുകയാണു്. എന്നാൽ ഇപ്പോൾ അതാ രമേശൻ വന്നിരിക്കുന്നു. അയാളുടെ അവിചാരിതമായ പുനരാഗമനം അക്ഷയിക്കു് ഒരു നടുക്കം ഉണ്ടാക്കി. ഏതായാലും വിപ്രതിപത്തി ഒന്നും കാണിയ്ക്കാതെ ഒരു പുഞ്ചിരിയോടുകൂടി അയാൾ സംസാരിക്കുവാനാരംഭിച്ചു. "ആരിതു്, രമേശബാബുവോ? ഞങ്ങളെപ്പറ്റിയെല്ലാം നിങ്ങൾ പാടേ മറന്നുകളഞ്ഞു, അല്ലേ?"

രമേശൻ നിരുന്മേഷമായി ഒന്നു മന്ദഹസിച്ചു. അക്ഷയി തുടൎന്നു: "നിങ്ങളുടെ അച്ഛൻ നിങ്ങളെ പിടിച്ചു പിടിയ്ക്കു് നടത്തിക്കൊണ്ടുപോകുന്നതു കണ്ടപ്പോൾ വിവാഹം ചെയ്യിക്കാതെ ഇടവും വലവും തിരിയുവാൻകൂടി അനുവദിക്കുകയില്ലെന്നു ഞാൻ വിചാരിച്ചു. എന്താ നിങ്ങൾ എങ്ങിനെയെങ്കിലും രക്ഷപ്പെട്ടുവോ?"

കോപസ്ഫുലിംഗങ്ങൾ ചതറുന്ന ഹേമനളിനിയുടെ നോട്ടം കണ്ടപ്പോൾ അക്ഷയി സംഭാഷണത്തിനു വിരാമമിട്ടു.

അന്നദബാബു:—"അക്ഷയി, രമേശന്റെ അച്ഛൻ മരിച്ചുപോയി!"

പെട്ടെന്നുണ്ടായ വൈവൎണ്യം ഗോപനംചെയ്യാൻ രമേശൻ തല കുനിച്ചു്. രമേശനെ അസഹ്യപ്പെടുത്തുന്നതു കണ്ടു് വലിയ കോപം പൂണ്ടു് ഹേമനളിനി ഇടയ്ക്കു് കയറി പറഞ്ഞു: "രമേശബാബു, ഈയിടെ എടുത്ത എന്റെ ഫോട്ടോ കണ്ടിട്ടില്ലല്ലൊ?" അനന്തരം അവൾ മേശ തുറന്നു് ഫോട്ടോ വെളിയിലെടുത്തു. അവർ അതിനെപ്പററി ഒരു ചെറിയ വിമൎശനം ആരംഭിച്ചു.

ഇതിനിടയിൽ ഹേമനളിനി പതുക്കെ ചോദിച്ചു: "രമേശബാബു വീട്ടിൽ തനിയെയാണോ താമസം?"

രമേശൻ:—"അതെ, തന്നെത്താനെ."

ഹേമ:—"എന്നാൽ കഴിയുന്നതും വേഗത്തിൽ പണ്ടിവിടെ അടുത്തുപാൎത്തിരുന്ന വീട്ടിലേക്കു മാറണം."

രമ:—"അടുത്ത തിങ്കളാഴ്ചതന്നേ മാറിയേക്കാം."

"ഇവിടെ വന്നിട്ടുവേണം ബി-ഏ-യ്ക്കു് എന്നെ നിദശ്നശാസ്ത്രം പഠിപ്പിക്കുവാൻ'' എന്നു് അവൾ കണ്ണൊന്നു ചാഞ്ചാടിച്ചുകൊണ്ടു പറഞ്ഞു.

രമേശൻ ആനന്ദസാഗരത്തിൽ ആമജ്ജനം ചെയ്തു.

——(0)——

# അദ്ധ്യായം ൯.

പറഞ്ഞതനുസരിച്ചു് തിങ്കളാഴ്ച തന്നെ രമേശൻ പൂർവ്വവസതിയിലേക്കു താമസം മാററി. ഹേമനളിനിയുടെ തെററിദ്ധാരണകളെല്ലാം നിശ്ശേഷം നീങ്ങി. അവരുടെ വീട്ടിലേ ഒരംഗമെന്നപോലെ തന്നെ അവർ രമേശനെ വിചാരിച്ചു. അവരൊരുമിച്ചു് മിക്കപ്പോഴും അവിടെ അയാൾ നമ്മാലാപം ചെയ്തു രസിച്ചുകൊണ്ടിരിക്കും.

ഇടവിടാതെയുള്ള വായന കൊണ്ടു് ഹേമനളിനിയുടെ ശരീരം തീരെ ശോഷിച്ചു. നല്ല ഒരിളംകാററു വീശിയാൽ മെലിഞ്ഞ ആ സാധുക്കുട്ടി താഴെ വീണുപോകുമെന്നുപോലും ചിലർ ഭയപ്പെടാറുണ്ടായിരുന്നു. ഈയിടെയായി അവൾ ആരോടും അധികം സംസാരിക്കാറുണ്ടായിരുന്നില്ല. അവൾക്കു് നീരസമുണ്ടാകുമോ എന്നു ശങ്കിച്ചു് അവളുടെ മിത്രങ്ങൾ അവളോടു് അധികം വത്തമാനം പറയാറുമില്ലായിരുന്നു.

അല്പദിവസംകൊണ്ടു് അവളുടെ ആകൃതിക്കും പ്രകൃതിക്കും അനല്പമായ ഒരു വിവത്തനം ഉണ്ടായിരിക്കുന്നതായി കാണാം. പ്രഭാതചന്ദ്രനെപ്പോലെ വിവണ്ണമായിരുന്ന അവളുടെ വദനത്തിൽ പനിനീർച്ചെമ്പകപ്പൂവിൻേറതുപോലുള്ള ചുവപ്പുനിറം വ്യാപിച്ചു. കണ്ണുകളുടെ തേജസ്സു വദ്ധിച്ചു; കാന്തിയും വിപുലമായി. ആനന്ദപുളകിതമായി ആ വിലോലലോചനങ്ങൾ ആലോലനൃത്തം ചെയ്യുന്നതുപോലെ തോന്നി. വില പിടിച്ച വസ്ത്രം ധരിക്കുന്നതൊരപരാധമാണെന്നു കൂടി അവൾ വിചാരിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു. ഇപ്പോൾ

അവരം ഭംഗിയുള്ള വസ്ത്രങ്ങളും ആഭരണങ്ങളും ധരിക്കുവാൻ പ്രദൎശിപ്പിച്ച ഔത്സുക്യത്തിൻെറ രഹസ്യമെന്തെന്നറിവാൻ ആൎക്കും കഴിഞ്ഞില്ല. എന്തെന്നാൽ അവളുടെ സ്വകാൎയ്യവൃത്താന്തങ്ങൾ ആരോടും പറയാറുണ്ടായിരുന്നില്ല.

രമേശൻെറ അവസ്ഥയൊ? പല വലിയ ചുമതലകൾ കൊണ്ടു് ശരീരവും മനസ്സും ഒന്നുപോലെ ക്ലേശമനുഭവിച്ചു കൊണ്ടിരുന്ന സമയം. താരാഗണങ്ങൾ യഥാസ്ഥാനങ്ങളിൽ തന്നെ പരിഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. എന്നാൽ നക്ഷത്ര ശാസ്ത്രജ്ഞൻെറ നക്ഷത്രബംഗ്ലാവും സാമഗ്രികളും ഒരേ ഒരു സ്ഥാനത്തുറപ്പിച്ചിരിക്കുന്നു. അതുപോലെ പരിഭ്രാന്തമായ ലോകജീവിതപ്രകമ്പവാതത്തിനിടയിൽ അയാൾ ഗ്രന്ഥപാരായണത്തിൽ മനസ്സിനെവ്യാപരിപ്പിച്ചുകൊണ്ടിരുന്നു.ഏതായാലും ഈ പുനസ്സമാഗമനത്തോടുകൂടി അയാളുടെ ഉത്സാഹശൂന്യമായ മുഖത്തിൽ ഒരു അഭിനവോന്മേഷം പ്രസരിച്ചു തുടങ്ങി. ഇപ്പോൾ നിഷ്കളങ്കമായി രസിച്ചു ചിരിക്കുന്നതിനുള്ള ഒരു പുതിയ പാടവം അയാൾക്കെവിടെനിന്നോ സിദ്ധിച്ചിരിക്കുന്നു. സുഗന്ധതൈലങ്ങൾ അയാൾ അന്നുമിന്നുമുപയോഗിക്കാറില്ല; എങ്കിലും വസ്ത്രധാരണത്തിൽ അയാൾ പൂൎവ്വാധികം ശ്രദ്ധ പതിപ്പിക്കാറുണ്ടെന്നു തീൎത്തുപറയാം. ശരീരത്തിനും മനസ്സിനും തട്ടിയിരുന്ന വ്യഥയൊന്നു മാറി ആകപ്പാടെ ഒരു പ്രസന്നതയും പ്രസരിപ്പും ആ തരുണനിൽ വിളയാടിത്തുടങ്ങിയിരിക്കുന്നു.

——(o)——

# അദ്ധ്യായം ൻ.

യുവാക്കന്മാരുടെ ഹൃദയനാളങ്ങളിൽ കാമവികാരബീജാവാപംചെയ്യുന്നതിനുള്ള പരിതസ്ഥിതികളോ, കവികളാൽ സാഹിത്യത്തിൻെറയാരംഭദശമുതൽ വാൎണ്ണിക്കപ്പെടുന്ന പ്രകൃതിവൈചിത്ര്യമോ, ഒന്നുംതന്നെ കൽക്കട്ടയിലില്ല. പൂത്തു നിൽക്കുന്ന അശോകമോ, ബകുളമോ, വസുധാദേവിയ്ക്കുകിട്ട കുടപിടിച്ചിരിക്കുന്നുവോ എന്നു തോന്നുമാറു് സൂനങ്ങളിട്ടു നിൽക്കുന്ന മാധവീലതയോ അവിടെങ്ങും കാണ്മാനില്ല;

കോകിലകാകളീകളകളം കേൾക്കാനേയില്ല; എന്നാൽ പുഷ്പബാണനവിടവും നടനരംഗം തന്നെ. പ്രകൃതിവിലാസമൊന്നുമില്ലാത്ത ആ പരിഷ്കൃതനഗരിയിലും അയാൾ കടന്നുകൂടിയിട്ടുണ്ട്. ചുവന്ന ചകലാസുകൊണ്ടുള്ള ഉഷ്ണീഷവും ധരിച്ചുകൊണ്ടു നില്ക്കുന്ന പോലീസുകാരുടെ കണ്ണിൽ മണ്ണിട്ട്, തിങ്ങിപ്പോകുന്ന ജനസമൂഹത്തിനും ഇരുമ്പുപാളങ്ങൾകൊണ്ടു മൂടിക്കെട്ടിയിട്ടുള്ള ട്രാംവണ്ടികൾക്കും ഇടയിൽക്കൂടി, അമ്പുകൾ ലാക്കുതെറ്റാതെ എയ്തുവിടുന്ന ആ അനംഗഭഗവാനെ ആൎക്കുതന്നെ അനുധാവനംചെയ്വാൻ കഴിയും? കലുത്തോലാത്തെരുവിൽ അടുത്തടുത്തുള്ള രണ്ടു വാടകവീട്ടിലാണു രമേശനും ഹേമനളിനിയും താമസിച്ചിരുന്നതു്. ഒരുവശം ഒരു റൊട്ടിക്കിടങ്ങ്; മറ്റേവശം ഒരു പലവ്യഞ്ജനക്കട; ഇതിനു രണ്ടിനുംമദ്ധ്യേ അവരുടെ വസതികളും. എന്നാൽ അവിടെയും സുരഭിവായു വീശുന്നതും പൂത്തെഴും ഭൃംഗഹങ്ങൾ വളരുന്നതുമായ പുഷ്പവാടിയിൽ വിഹരിക്കുമ്പോഴെന്നപോലെ അവർ, അവരുടെ പ്രേമാമൃതം അന്യോന്യം പകൎന്നാസ്വാദിച്ചുകൊണ്ടിരുന്നു. തേയിലവെള്ളം വീണ പാടുകളോടുകൂടിയ വിരിപ്പുകൊണ്ടു മൂടിയിരുന്ന ഒരു മേശയ്ക്കടുത്തായിരുന്നു അവരുടെ പ്രിയമേറയുള്ള സമ്മേളനസ്ഥലം; അല്ലാതെ മൊട്ടിട്ടുനിൽക്കുന്ന കമലങ്ങൾ ഇടതൂൎന്നുവളരുന്ന കഞ്ജിനീതടമല്ലെന്നു വിചാരിച്ചു് അവർ വ്യസനിച്ചില്ല. ഇതിഹാസസുപ്രസിദ്ധനായ യാതൊരു കാമുകനും അയാളുടെ പ്രാണപ്രേയസിയുടെ ഹരിണകിശോരത്തെ, രമേശൻ ഹേമനളിനിയുടെ ഓമനപ്പൂച്ചയുടെ ഗളത്തിൽ തലോടിക്കൊണ്ടിരുന്നപ്പോൾ വാക്കിലും നോട്ടത്തിലും പ്രദൎശിപ്പിച്ചിരുന്ന പ്രേമപാരവശ്യത്തോടുകൂടി താലോലിച്ചിരുന്നില്ലെന്നു തീൎത്തുപറയാം. ആ മാൎജ്ജാരശിശു നടുവുവളച്ചു കടഞ്ഞു നിവൎന്നു ദേഹമെല്ലാം നക്കിത്തുടച്ചപ്പോൾ ജന്തുവൎഗ്ഗത്തിൽവെച്ചു് ഏറ്റവും ഭംഗിയുള്ള ഒരു ജീവിയല്ലേ അതെന്നുപോലും രമേശനു തോന്നിയതിൽ ആശ്ചൎയ്യത്തിനെന്തവകാശമുള്ളു?

പരീക്ഷയിൽ ഏകാഗ്രചിത്തയായിരുന്നപ്പോൾ തയ്യൽവേലയിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുവാൻ ഹേമനളിനിക്കു സൌകൎയ്യമില്ലായിരുന്നു. കുറച്ചുനാൾ മുമ്പു് അവളുടെ ഒരു സ്നേഹിത അവളെ തുന്നൽപ്പണി പഠിപ്പിച്ചുകൊണ്ടിരുന്നു.

തയ്യൽ അവശ്യം അറിഞ്ഞിരിക്കേണ്ട ഒരു പണിയല്ലെന്നായിരുന്നു രമേശൻെറ അഭിപ്രായം. സാഹിത്യനഭോമണ്ഡലത്തിൻകീഴിൽ കരളിൽ കൗതുകം വളർത്തീടുന്ന പച്ചപ്പുൽത്തറയിൽ ഒരുമിച്ചിരുന്ന് അവർക്കു രണ്ടുപേർക്കും വിഹരിക്കാം. ഹേമനളിനി സൂചിയും നൂലും കൈയിലെടുക്കുമ്പോൾ രമേശന് അവളോടു യാത്രപറയാതെ തരമില്ല.

"ഈയിടെ ഇത്ര ബദ്ധപ്പെട്ടു തയ്ക്കുന്നതെന്താണ്?" എന്ന് ഒരു ദിവസം രമേശൻ ഹേമനളിനിയോട്ട് പ്രേമപൂർവം ചോദിച്ചു. വേറൊന്നും വേലയില്ലാത്തവർക്ക് ഇതൊക്കെ നല്ലതുതന്നെ." ഇതു കേട്ടു് ഒരു മൃദുമന്ദഹാസം തൂകിക്കൊണ്ടു് അവൾ തുന്നൽ തുടൎന്നുകൊണ്ടേയിരുന്നു.

അക്ഷയി ഇതു കേൾക്കാനിടയായി. അയാൾ പുച്ഛരസത്തിൽ പറഞ്ഞു: "തലച്ചോറുപയോഗിച്ചു ചെയ്യാത്ത വേലയെല്ലാം രമേശബാബുവിനു തീരെ നിസ്സാരമാണ്. നിങ്ങളുടെ ആരാധനാർഹന്മാർ തത്വജ്ഞാനികളോ മഹാകവികളോ ആയിരിക്കാം എന്നാൽ ഇത്തരം ഗൃഹവേലകളെ നിസ്സാരമാക്കിത്തള്ളിക്കളയുന്നതുകൊണ്ടു മാത്രം ഒരാൾ മഹാനാകയില്ല."

രമേശൻെറ സിരകൾ ജൃംഭിച്ചു. അയാൾ വാദത്തിന് അരയും തലയും മുറുക്കിക്കൊണ്ടെഴുന്നേററു.

ഹേമനളിനി തടുത്തുംകൊണ്ടു പറഞ്ഞു: "രമേശബാബു, എന്തിനാണ് വെറുതെ വാദിക്കുന്നതു്." അവൾ പിന്നെയും തയ്യലിൽത്തന്നെ ശ്രദ്ധ പതിച്ചുകൊണ്ടിരുന്നു.

ഒരു ദിവസം രാവിലെ രമേശൻ വായനമുറിയിൽ കടന്നുചെന്നപ്പോൾ അവിടെ പട്ടുകൊണ്ടു പൊതിഞ്ഞു വച്ചിരുന്ന ഒരു പുസ്തകം കണ്ടു. മാർദ്ദവമേറിയ ആ തുണിയിൽ പല വൎണ്ണത്തിലുമുള്ള പട്ടുനൂൽകൊണ്ടു് വിചിത്രവും മനോഹരവുമായ പൂക്കളും ലതകളും തുന്നിയിട്ടുണ്ടായിരുന്നു. ഒരററത്തു് ഇംഗ്ലീഷിലെ 'ആർ' (R) എന്ന ലിപിയും, മറേറ അററത്തായി ഒരു താമരപ്പൂവും തങ്കനൂലിൽ ചെയ്തിരുന്നു. ഇതാരുടെ വേലയാണെന്നും, ഏതൊരു വികാരത്താൽ പ്രേരിതയായിട്ടാണ് ആ സുഷമാധാമം ഇതിനു തുനിഞ്ഞതെന്നു

മുള്ള ആലോചനാമൃതപാനം ചെയ്തപ്പോൾ ഒരു സുഖപ്രദമായ കുളുർമ അയാളുടെ ശരീരമെങ്ങും വ്യാപിച്ചു. ഹൃദയം ത്വരിതസ്പന്ദനം ചെയ്തുതുടങ്ങി. ഇന്നാൽവേലയെപ്പററിയുള്ള ജുഗുപ്സയും നീങ്ങി ഒട്ടും താമസിക്കാതെ ആ കൈത്തൊഴിലിനെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള യത്നം ചെയ്തുതുടങ്ങണമെന്ന് അയാൾ ഉടൻ നിശ്ചയിച്ചുകഴിഞ്ഞു. അനന്തരം രമേശൻ ഒരെഴുത്തെഴുതി പുസ്തകം തുറന്ന് അതിനുള്ളിൽ വച്ചു.

ഞാൻ ഒരു കവിയായിരുന്നെങ്കിൽ എന്റെ ഹൃദയത്തിൽ തിങ്ങിപ്പൊങ്ങുന്ന വിചാരങ്ങളെ പദ്യരൂപത്തിലാക്കി നിവേദ്യമായിരുന്നു. നൽകുന്നതിനുള്ള ശക്തിയെനിക്കില്ലെങ്കിലും സ്വീകരിക്കുന്നതിനുള്ള അവകാശം പൂർണ്ണമായുണ്ടെന്നാണെന്റെ വിചാരം. അവിചാരിതമായ ഈ ദാനം എനിക്കും സർവ്വശക്തനായ ചൈതന്യമൂർത്തിക്കും മാത്രം ജ്ഞേയമായ ഒരു രഹസ്യമായിട്ടാണ് ഞാൻ ഗണിച്ചിരിക്കുന്നത്. നിന്റെ സമ്മാനം എനിക്കു കാണുകയും കയ്യിലെടുക്കുകയും ചെയ്യാം. എന്നാൽ എനിക്കു തോന്നുന്ന നന്ദി നയനങ്ങൾക്കഗോചരമത്രെ; അതു സ്പർശാനുഭൂതിയെയും നല്കുന്നില്ല. അതിൽ നീ പൂർണ്ണമായി വിശ്വസിച്ചുകൊള്ളുക. ഞാൻ ഭവതിക്ക് ആമരണാന്തം കടപ്പെട്ടിരിക്കുന്നു.

എന്ന് രമേശൻ.

ഹേമനളിനി എഴുത്തു വായിച്ച് ആനന്ദബാഷ്പം തൂകി. എന്നാൽ അവർ രണ്ടുപേരും പിന്നീടു കണ്ടപ്പോൾ അതിനെക്കുറിച്ച് ഒന്നുംതന്നെ സംസാരിച്ചില്ല.

മഴ നാട്ടിൻപുറങ്ങൾക്കൊരനുഗ്രഹമാണ്. പട്ടണവാസികൾ മഴ വലിയ കാര്യമായി ഗണിക്കാറുണ്ടോയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ശൈത്യം ദൂരീകരിക്കുന്നതിനുള്ള ശ്രമം പട്ടണത്തിൽ ഒട്ടും കുറവല്ലതന്നെ. ഗൃഹസ്ഥൻ പുതപ്പുകൊണ്ട് ആപാദചൂഡം മൂടി ശയ്യയിൽ ശയിക്കുന്നു. മോട്ടാർവാഹനങ്ങളുടെ യവനിക താഴ്ത്തുന്നു. എന്നാൽ നദിയും, വയലും, കാടും, മേടും ഒരു മിത്രമെന്നതുപോലെ മഴയ്ക്കു സ്വാഗതമരുളുന്നു. വർഷകാലത്തു നാട്ടിൻപുറങ്ങളിലെ നയനാകർഷണീയമായ പ്രകൃതിയുടെ മനോഹരതയും മാഹാത്മ്യവും വർദ്ധിക്കുന്നു. അതുപോലെതന്നെ, നാട്ടിൻപുറങ്ങളിലെ അഴകേറിയ പ്രകൃതിവിലാസത്തിൽ മഴയുടെ മനോഹരതയും മാഹാ

ത്ത്യവും അടിക്കടി വർദ്ധമാനമാകുന്നു. കാദംബിനീകദംബ ങ്ങളുടെ ആഗമനത്തിനു സ്വാഗതമരുളുവാൻ ആകാശവും ഭൂമിയും സംഗീതമാലപിക്കുമ്പോൾ മററൊരാരവവും കേൾക്കാനില്ല.

അനുരാഗബദ്ധരായ ചെറുപ്പക്കാർ മലകൾക്കൊപ്പമാണ്. നഭസ്സിൽനിന്നുമുള്ള നിരന്തരപ്രവാഹം അനാഥബാബുവിനു സ്വതേയുണ്ടായിരുന്ന ദഹനക്കേടു വർദ്ധിപ്പിച്ചു. എന്നാൽ രമേശൻേറയും അയാളുടെ സഖിയുടേയും ഉന്മേഷത്തിനു മഴയും കാററും ഒരു പ്രതിബന്ധമായിരുന്നില്ല. ഒന്നിനൊന്നിനു വർഷപാതം വർദ്ധിച്ചുകൊണ്ടിരുന്നു. "എങ്ങിനെയാണിങ്ങനെ മഴപെയ്യുമ്പോൾ അങ്ങു വീട്ടിലേയ്ക്കു പോകുന്നതു്?" എന്നു് ചിലപ്പോൾ ഹേമനളിനി ആശങ്കയോടെ ചോദിക്കാറുണ്ടായിരുന്നു.

"സാരമില്ല; ഞാനെങ്ങിനെയെങ്കിലും പൊയ്ക്കൊള്ളാം" എന്നു് രമേശൻ സങ്കോചത്തോടെ മറുപടിയും പറയും.

"വേണ്ടാ, മഴ നനഞ്ഞു പനി പിടിക്കും. ഇന്നിവിടെ താമസിക്കാം. ഒരുമിച്ചുണ്ണാം" എന്നു ഹേമനളിനി നിർബ്ബന്ധിക്കും.

രമേശനു് തൻെറ ആരോഗ്യത്തെപ്പററി വലിയ ഭയമൊന്നുമില്ലായിരുന്നു. അയാൾക്കു പനിയുണ്ടായിട്ടുള്ളതായി കേട്ടുകേഴ്വിപോലുമില്ല. അയാളുടെ ദേഹപ്രകൃതി അത്തരമായിരുന്നു. എന്നാലും ചിലപ്പോൾ രമേശൻ ഹേമനളിനിയുടെ നിർബ്ബന്ധത്തിനു വശഗതനാകാറുണ്ടായിരുന്നു. അയാൾ അവളുടെ അനുവാദം കൂടാതെ ഒരടിപോലും മുന്നോട്ടുവയ്ക്കുകയില്ല എന്ന മട്ടായി. അങ്ങിനെ ചെയ്യുന്നതു് ഒരു മഹാപരാധമാണെന്നുകൂടി അയാൾ വിചാരിക്കാതിരുന്നില്ല. കാർമേഘാവൃതമായ് അന്തരീക്ഷം പതിവിലധികം ഭയാനകമായി ത്തോന്നുമ്പോൾ ഹേമനളിനി അയാളെ അവളുടെ മുറിയിലേയ്ക്കു ലഘുഭക്ഷണത്തിനു ക്ഷണിക്കാറുണ്ടായിരുന്നു. തദവസരങ്ങളിൽ അയാളുടെ ഹൃദയപരിസരങ്ങളിലുണ്ടായ സംഭ്രമം ആമാശയത്തിലേയ്ക്കു് കടന്നുചെല്ലാതിരുന്നതു് ഏതായാലും വലിയ ഭാഗ്യംതന്നെ.

ഇങ്ങിനെ ആ യുവാക്കൾ വികാരനിർമ്മിതമായ ഒരു പഞ്ജരത്തിനുള്ളിൽ അനുരാഗബദ്ധരായി നാളുകൾ കഴിച്ചു കൂട്ടി. എന്നാൽ അതിന്റെ അവസാനഫലമെന്തായിരിക്കുമെന്ന് രമേശൻ ആലോചിച്ചില്ല. അയാളുടെ ബന്ധുക്കളും സ്നേഹിതന്മാരും അതു് ചിന്തനീയമായ ഒരു വിഷയമായി പരിഗണിച്ചു. രമേശന്റെ ലോകപരിചയം അയാളുടെ പാണ്ഡിത്യത്തെക്കാൾ ന്യൂനമായിരുന്നു. അപാരമായ അനുരാഗപാരവശ്യംകൊണ്ടു് അയാൾ ലൌകികകാര്യങ്ങളെ കലങ്ങിമറിഞ്ഞു് വളരെ മലീമസമായയാണു കണ്ടതു്. അന്നദബാബു സർവ്വദാ ആ യുവാവിന്റെ മുഖം സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. എന്നാൽ അദ്ദേഹത്തിനൊരു വിവരവും അവിടെനിന്നും ഗ്രഹിക്കുവാൻ കഴിഞ്ഞില്ല.

——(o)——



## അദ്ധ്യായം ൧൦.

അക്ഷയിയുടെ ശാരീരം കളകളമധുരമായ കിളിമൊഴിയെന്നാരും പറയുമായിരുന്നില്ല. എങ്കിലും ഹാർമോണിയത്തോടൊപ്പിച്ചു് അയാൾ പാടുമ്പോൾ ആരും ആനന്ദത്തുമരന്ദപ്പുഴയിൽ ആറാടുകതന്നെ ചെയ്യുമായിരുന്നു. അന്നദബാബു ഒരു സംഗീതരസികനായിരുന്നില്ല. എന്നാൽ അദ്ദേഹം ഇതൊരിക്കലും സമ്മതിച്ചുകൊടുത്തില്ല. പഴയ രീതിയിൽ പാടുന്നതു കേൾക്കാനാണു തനിക്കേറെയിഷ്ടമെന്നു ചിലപ്പോൾ ആ വൃദ്ധൻ തട്ടിമൂളിക്കാറുണ്ടായിരുന്നു.

ആരെങ്കിലും അക്ഷയിയോടൊരു പാട്ടുപാടാൻ ആവശ്യപ്പെട്ടാൽ അദ്ദേഹം ഇടയ്ക്കു ചാടിവീഴും. "അക്ഷയി, നിങ്ങളൊരിക്കലും പാടരുതു്. എന്തിനാണു് ആ സാധു മനുഷ്യനെ ഇങ്ങനെ ബുദ്ധിമുട്ടിക്കുന്നതു്?"

"ശരിതന്നെ അന്നദബാബു, നിങ്ങൾ ബുദ്ധിമുട്ടാതെയിരിക്കണം. ആരാണിവിടെ ഉപദ്രവിക്കുന്നതെന്നും ആരെയാണു് ഉപദ്രവിക്കുന്നതെന്നുമേ എനിക്കു സംശയമുള്ളു" എന്നു് അക്ഷയി സരസമായി പ്രതിവചിക്കും.

ഒരു ദിവസം സായംകാലം ആകാശം ഇന്ദ്രവാഹക നിചയങ്ങളാൽ ആവൃതമായി. അന്ന രാത്രിയിലെ ക്രരിരുട്ട ഭയങ്കരമായിരുന്നു. രാത്രിയായിട്ടും മഴയ്ക്കൊരു ശമനവുമില്ല. മഴ കൊണ്ടു് അക്ഷയി അന്ന രാത്രി ഹേമനളിനിയുടെ വസതിയിൽത്തന്നെ താമസിച്ചു. ഹേമനളിനി അയാളോടൊരു പാട്ട പാടുവാൻ അപേക്ഷിച്ചുകൊണ്ടു് ഹാർമോണിയമെടുത്തു ശ്രുതിയിട്ടു.

അക്ഷയി വിസമ്മതമൊന്നും പറയാതെ വീണയുടെ തന്ത്രികൾ മീട്ടിക്കൊണ്ടു് ഒരു ഹിന്ദുസ്ഥാനിഗീതം ആലാപിച്ചു.

ബായുബാഹിൻ പുരബയിനാ
നീഡനാചിൻ ബിൻസെയിനാ.

ശ്രോതാക്കളിൽ ആക്കും ഹിന്ദുസ്ഥാനിയറിയുവാൻ പാടില്ലായിരുന്നു. വാക്കുകൾ അപരിചിതമായിരുന്നാലും വികാരങ്ങൾ ഉച്ചമായിരിക്കുമ്പോൾ വിദൂരമായ ഒരു സൂചന മാത്രം മതിയാകും. അകപ്പാട്ടെയുള്ള ആശയം പ്രസ്പഷ്ടമായിരുന്നു. ഇരുണ്ട പുകപോലെ കാർമേഘങ്ങൾ ആകാശത്തിൽക്കൂടി പാഞ്ഞുകൊണ്ടിരുന്നു. മയൂരങ്ങൾ പീലികൾ പരത്തിപ്പിടിച്ചുകൊണ്ടു് ചാഞ്ചാടി. വിരഹിയായ ഒരു കാമുകൻ അയാളുടെ പ്രേമധാമത്തെപ്പററി ചിന്തിച്ചു് തപിച്ചുകൊണ്ടിരുന്നു.

അക്ഷയി തൻെറ അവിദിതങ്ങളായ വിചാരങ്ങളെ പാട്ടിൽക്കൂടി പുറത്തു പറയുവാൻ ഉദ്യമിക്കുകയായിരുന്നു. എന്നാൽ അതു് അവിടെ സന്നിഹിതരായിരുന്ന രണ്ടു ചെറുപ്പക്കാരുടെ വികാരങ്ങളെ പ്രദ്യോതിപ്പിച്ചു. സംഗീതസാഗരത്തിലെ ഓളങ്ങൾകൊണ്ടു പുളകിതമായ രണ്ടു ഹൃദയനാളങ്ങൾ മേളിച്ചു് തുല്യപ്രഭാവത്തോടുകൂടി സ്പന്ദനംചെയ്തു. എല്ലാം നിർമ്മലമായും, അസാധാരണമായും കാണപ്പെട്ടു; ലോകമാസകലം ഇളംചുവപ്പാർന്ന ഒരു മൂടൽമഞ്ഞിൽക്കൂടി പ്രതിബിംബിച്ചു. മനുഷ്യഹൃദയത്തെ സ്പർശിച്ചിട്ടുള്ള സർവ്വവികാരങ്ങളേയും സംഭരിച്ചു്, പ്രേമപീയൂഷപാനം ചെയ്യുന്ന കാമിനീകാമുകന്മാരുടെ മേൽ വർഷിച്ചതുപോലെ തോന്നി. അപാരവും അനവദ്യവുമായ ആഗ്രഹത്തോടും, വേദനയോടും,

സംഭ്രമത്തോടും, സന്തോഷത്തോടുംകൂടി വികാരവേഗങ്ങൾ ഇരുഹൃദയങ്ങളിലും അടിച്ചുകൊണ്ടിരുന്നു.

മഴ ഇനിയും ശമിച്ചിട്ടില്ല; അക്ഷയി പാട്ടും നിറുത്തിയിട്ടില്ല. "അക്ഷയിബാബു, വേറൊരു പാട്ടുകൂടി പാടൂ" എന്ന് ഹേമനളിനി പറഞ്ഞുതീരുന്നതിനു മുമ്പേ അയാൾ വേറൊന്നാരംഭിച്ചുകഴിഞ്ഞു. വിദ്യുല്ലതികാസമ്മേളിതമായ നീരദസഞ്ചയംപോലെ പാട്ടും ഭീകരമായിരുന്നു. എന്നാൽ ഇതിലും ഒരു മനുഷ്യഹൃദയത്തിലുണ്ടാകാവുന്ന ആശകൾ ലീനമായിരുന്നു.

രാത്രി വളരെ അതിക്രമിച്ചപ്പോൾ അക്ഷയി അവരോടു യാത്രപറഞ്ഞു വീട്ടിലേയ്ക്കു പോയി. രമേശൻ, യാത്രപറഞ്ഞപ്പോൾ ഹേമനളിനിയുടെ കോമളവദനത്തെ സംഗീതംകൊണ്ടു നെയ്ത ഒരു നീരാളപ്പട്ടുടയാടയിൽകൂടിയെന്നപോലെ, ഉററുനോക്കി. പുളകോൽഗമഗൽഗദാർദ്രയായ അവളുടെ ഭാവപ്രകാശവും, ആനന്ദബാഷ്പപൂർണ്ണവുമായ നയനങ്ങൾ രമേശൻേറതുമായി കൂട്ടിമുട്ടി. ആ വീക്ഷണത്തിൻെറ സംഘർഷണത്തിൽ ഒരു വൈദ്യുതശക്തിയുടെ ഉജ്ജ്വലപ്രവാഹമുണ്ടായി.

അല്പനേരത്തേക്കു മഴയൊന്നു ശമിച്ചു. രമേശൻ സ്വഗൃഹത്തിലെത്തി. വർഷപാതം വീണ്ടുമാരംഭിച്ചു. അന്നു രാത്രി അയാളശേഷം ഉറങ്ങിയില്ല. മഴത്തുള്ളികളുടെ ഇടവിടാതെയുള്ള പതനശബ്ദവും ശ്രവിച്ചുകൊണ്ട് ഹേമനളിനിയും വളരേനേരം ഒരു കിനാവിലെന്നപോലെ ഇരുന്നുപോയി.

ബാബുബാഹിൻ പുരബയിനാ
നീഡനാബിൻ ബിൻസെയിനാ

എന്ന പല്ലവി വീണ്ടും അവളുടെ ഹൃദയത്തിൽ മുരളിക്കൊണ്ടേയിരുന്നു.

പിറേറദിവസം രാവിലെ രമേശൻ തന്നത്താൻ പറഞ്ഞു: "ഹാ! ഹാ! എനിക്കൊന്നു പാടാനറിയാമായിരുന്നുവെന്നുവരുകിൽ! എൻ്റെ മററു സകല യോഗ്യതകളും ഞാൻ ഈ ഒരു കാര്യസാദ്ധ്യത്തിനുവേണ്ടി ഉപേക്ഷിക്കാമായിരുന്നു." അഭ്യാസംകൊണ്ടു മാത്രം നല്ല ശാരീരഗുണമുള്ള ഗായകനായിത്തീരുവാൻ എളുപ്പമില്ലെന്ന് അയാൾക്ക് പണ്ടേതന്നെ അറിയാമായിരുന്നു.

എന്തായാലും, ഏതെങ്കിലും സംഗീതയന്ത്രം അഭ്യസിക്കുവാൻ കഴിഞ്ഞെങ്കിൽ അയാൾ ജയിച്ചു. അന്നദബാബുവിൻെറ വീട്ടിൽ വെച്ച് പണ്ടൊരിയ്ക്കൽ വീണയെടുത്ത് കമ്പികൾ മീട്ടിയതു് അയാൾ ഓർത്തു. പിന്നെ അയാൾ വീണയോ വീണക്കോലോ കൈകൊണ്ട് തൊട്ടിട്ടുപോലുമില്ല. വിപഞ്ചികയെടുത്തു് അതിൻെറ സ്തുത്യർഹമായ പേരിനെ അയാൾ നിന്ദ്യമാക്കുവാൻ തുനിയുന്നതായാൽ അതു് അയാളുടെ മേൽ ക്രൂരമായ ഒരു വിധിക്ക് ഹേതുവാകുമെന്ന് സംഗീതകലാദ്ധ്യക്ഷയായ ദേവി അയാൾക്ക് മുന്നറിവു കൊടുത്തിട്ടുണ്ടായിരുന്നു. അതിനാൽ അയാൾ തന്റെ ആഗ്രഹത്തെ കുറേക്കൂടി പരിമിതമാക്കി. ഏറെത്താമസിയാതെ ഒരു ഹാർമ്മോണിയം വിലയ്ക്കു വാങ്ങി, മുറിയിൽ കൊണ്ടുപോയി, വാതിലടച്ചു്, കട്ടകൾ പിടിച്ചമർത്തി. വീണയെക്കാൾ അഭ്യാസസൌകര്യം ഹാർമ്മോണിയത്തിനാണെന്ന് അയാൾ മനസ്സിലാക്കി.

അടുത്ത പ്രാവശ്യം അയാൾ അന്നദബാബുവിൻെറ ഗൃഹത്തിൽ ചെന്നപ്പോൾ ഹേമനളിനി ഒരു സാകൂതസ്മിതത്തോടുകൂടി അയാളോടു ചോദിച്ചു: "ഇന്നലെ അങ്ങയുടെ മുറിയിൽ ഹാർമ്മോണിയം വായിക്കുന്നതു കേട്ടല്ലോ!"

വാതിലെല്ലാമടച്ചു് ഭദ്രമാക്കി മുറിയ്ക്കകത്തിരുന്നു വായിച്ചാൽ ആരും അറികയില്ലെന്നാണ് രമേശൻ വിചാരിച്ചതു്. എന്നാൽ ഇപ്പോഴതസ്ഥാനത്തിലായി. ഞാൻ ഹാർമ്മോണിയം വായിച്ചതു് ഇത്ര സൂക്ഷ്മമായി കേട്ട ആളിൻെറ ശ്രവണേന്ദ്രിയം അസാധാരണം തന്നെയെന്ന് അയാൾ വിചാരിച്ചു. ലജ്ജാഭരിതനായി, താൻ തന്നെയാണാവേലയ്ക്കൊരുങ്ങിപ്പുറപ്പെട്ടതെന്ന് അയാൾ സമ്മതിച്ചു.

"സാരമില്ല, എനിയ്ക്കറിയാവുന്നതൊക്കെ ഞാൻ പഠിപ്പിയ്ക്കാം" എന്ന് ഹേമനളിനി രമേശനെ സമാധാനപ്പെടുത്തി.

തനിയ്ക്ക് ഹാർമ്മോണിയം വായനയിൽ ഹരിഃ ശ്രീ പോലും അറിയാൻ പാടില്ലെന്നും, അഥവാ വല്ലതും വായിയ്ക്കുവാൻതന്നെ ശക്തനായിത്തീന്നാൽ അതു് ഗോഷ്ടിമയമായി പരിണമിയ്ക്കയേയുള്ളുവെന്നും രമേശൻ അവളെ ധരിപ്പിച്ചു. പുരുഷന്മാക്ക് ഒരു സ്ത്രീയെ, വിശേഷിച്ചു് തൻെറ ഹൃദയാപ

ഹാരിയായ ഒരു തരുണിയെ അദ്ധ്യാപികയായി സ്വീകരിക്കുന്നതിലുള്ള സഹജമായ ലജ്ജയേയും വിനയത്തേയും അതു് സൂചിപ്പിയ്ക്കുന്നതേയുള്ളൂ. ഹേമനളിനി മിടുമിടുക്കിയായ ഒരു സംഗീതവിദൂഷിയായിരുന്നിട്ടും ആ സുകുമാരകലയെക്കുറിച്ചു് രമേശന്റെ തലയിൽ ഒന്നും തന്നെ അടിച്ചു കയററുവാൻ അവൾക്കു സാധിച്ചില്ല. നീന്താൻ അറിയാൻ പാടില്ലാത്ത ഒരു മനുഷ്യൻ കുളത്തിൽ കിടന്നു് കൈയും കാലുമിട്ടടിക്കുന്നതു് പലരും കണ്ടിട്ടുണ്ടാവാം. മകരന്ദസംപൂർണ്ണമായ ഒരു വാപിയിലാണു് രമേശൻ നീന്താൻ പഠിയ്ക്കുന്നതു്. മുങ്ങി കുറച്ചു കുടിയ്ക്കാനിടയായാൽ അതും ഒരാനന്ദം തന്നെ. അംഗുലികൾ കൊണ്ടെവിടെയെല്ലാം സ്പർശിയ്ക്കണമെന്നോ, ഏതെല്ലാം കട്ടയാണു് പിടിച്ചമർത്തേണ്ടതെന്നോ അയാൾക്കു് യാതൊരു നിശ്ചയവുമുണ്ടായിരുന്നില്ല. ചെല്ലേണ്ട സ്ഥാനത്തു് കൈ ഒരിയ്ക്കലും ചെല്ലുകയില്ല. ഹാർമ്മോണിയം വായിക്കുന്നതിനുള്ള നിസ്സാരനിബന്ധനകളെക്കൂടി അയാൾ ഓരോന്നോരോന്നായി തെററിയ്ക്കുവാൻ തുടങ്ങി. ഇതൊന്നും അയാൾ അറിഞ്ഞുംകൊണ്ടു ചെയ്യുന്നതല്ലായിരുന്നു. ചിലപ്പോൾ ഹേമനളിനി സഹിക്കവഹിയാതെ ആക്രന്ദിക്കും "എന്താണിങ്ങു ചെയ്യുന്നതു്? എല്ലാം അബദ്ധമയം." ഉടൻ അയാൾക്കു പററിയ തെററു് ശരിയാക്കുവാൻ രമേശൻ ശ്രമിയ്ക്കും. എന്നാൽ അപ്പോൾ പൂർവ്വവൽ പ്രമാദം തന്നെ നേരിടും. ഇങ്ങനെയൊക്കെയാണെങ്കിലും സ്ഥിരോത്സാഹിയും കാര്യാകാര്യവിചക്ഷണനുമായ രമേശൻ അത്ര പെട്ടന്നെങ്ങും പിന്മാറുകയില്ല. അതുമറിയാതെ, ആരാലും നിരോധിതനാകാതെ നിർഭാഗ്യകേന്ദ്രമായ ആ ഹാർമ്മോണിയത്തിന്റെ മണിക്കട്ടകളെ, അയാൾ അംഗുലികൾകൊണ്ടു് സാവധാനം ചാഞ്ചാടിച്ചുകൊണ്ടിരുന്നു.

അയാൾ തെററി കൈവെയ്ക്കുമ്പോഴൊക്കെ ഹേമനളിനി ചിരിക്കും. അയാളും തന്നത്താൻ ചിരിക്കും. അബദ്ധമായി വായിക്കുന്നതിനു രമേശനു് അസാധാരണമായ പാടവം ഉണ്ടായിരുന്നു. മലമായ വസ്തുക്കൾ ശുദ്ധിചെയ്തു സുഗന്ധദ്രവ്യങ്ങൾ ഉണ്ടാക്കുന്നു. അതുപോലെ അയാളുടെ ഗാനം പ്രമാദസങ്കുലമായിരുന്നെങ്കിലും, ശാരീരം സ്വരമാധുര്യത്തിന്റെ അഭാവത്താൽ

വിരസമായിരുന്നെങ്കിലും, പ്രേമനിഷ്യന്ദമായ ഹൃദയത്തിന് സ്വൎഗ്ഗീയമായ ഒരു മാധുൎയ്യരസം അതിൽനിന്നൂററിയെടുത്താസ്വദിയ്ക്കുവാൻ സാധിക്കുമായിരുന്നു. താൻ നടക്കുവാൻ പഠിപ്പിക്കുന്ന ഓമനക്കുട്ടൻെറ, മൃണാളസദൃശമായ ഇളംകാലുകൾ 'പിഴ്ച്ച'വെച്ചു് തെററുമ്പോൾ ഏതൊരു മാതാവിൻെറ അപത്യസ്നേഹമാണു് ചിറ പൊട്ടിയൊഴുകാത്തതു്? സംഗീതാഭ്യസനത്തിൽ രമേശനുണ്ടായിരുന്ന അസാമാന്യമായ അനഭിരുചി ഹേമനളിനിയുടെ പ്രണയമുഗ്ദ്ധമായ ഹൃദയത്തിനു് ഒരു രഹസ്യവിനോദമായിരുന്നു.

"എനിക്കു തെററുപിണയുമ്പോഴൊക്കെ ഹേമം ചിരിക്കുന്നു. എന്നാൽ നീയും പഠിക്കുവാൻ തുടങ്ങിയപ്പോൾ തെററു വരുത്തിയിട്ടില്ലെന്നാരറിഞ്ഞു?" എന്നു് ഒന്നു രണ്ടുപ്രാവശ്യം രമേശൻ പറഞ്ഞു.

ഹേമനളിനി:—"എന്നാൽ ഇത്രമാത്രം തെററുകൾ എനിക്കു പിണഞ്ഞിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു."

ഒന്നുകൊണ്ടും രമേശൻ നിരാശനായില്ല. അയാൾ ചിരിച്ചും പഠിച്ചും സമയംപോക്കി. അന്നാദബാബു ഒരു സംഗീതരസികനല്ലെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. സംഗീതത്തെപ്പററിയാതൊരഭിപ്രായവും പറയുന്നതിനു് അദ്ദേഹത്തിനു പ്രാഗത്ഭ്യമില്ല; എങ്കിലും താൻ ആ കലയിലൊട്ടും മോശക്കാരനല്ലെന്നുള്ള ഭാവം വേണ്ടതുപോലെ ഉണ്ടുതാനും "നിനക്കിഷ്ടമുള്ളതു പറഞ്ഞുകൊള്ളുക. രമേശൻ തെളിഞ്ഞുവരുന്നുണ്ടു്."

ഹേമ:—"അതേ സംശയമില്ല. പക്ഷെ തെററിവായിക്കുന്നതിലാണു് ഈയിടെ തെളിഞ്ഞുകാണുന്നതു്."

അന്നാദ:—"പണ്ടത്തേതിൽ നിന്നും വളരെ വളരെ വ്യത്യാസപ്പെട്ടിട്ടുണ്ടു്. കാലക്രമംകൊണ്ടു് രമേശൻ ഒരു നല്ല ഗായകനായിത്തീരും; സന്ദേഹമില്ല. സ്വരങ്ങൾ പഠിച്ചപ്പോഴും പരിശീലിച്ചുകൊണ്ടിരുന്നാൽ മതി."

ഇതുപോലെയുള്ള ഒരു അഭിപ്രായത്തിനെതിർവാദമില്ല. ആ വൃദ്ധപിതാവൊരിയ്ക്കൽ ഒരു നിയമം പാസ്സാക്കിക്കഴിഞ്ഞാൽ നിശ്ശബ്ദമായി ബഹുമാനപുരസ്സരം അതു് പിന്താങ്ങുകയല്ലാതെ അദ്ദേഹത്തിൻെറ കുടുംബത്തിനു ഗത്യന്തരമില്ല.

———:0:———

# അദ്ധ്യായം ൧൬.

ക്രൈസ്തവലോകത്തിന് ക്രിസ്തുമസ്പോലെയും, മുസല്‍മാന്‍ക്ക് മുഹറംപോലെയും, മലയാളികള്‍ക്ക് ഓണംപോലെയും, ബംഗാളികള്‍ക്ക് നവരാത്രി വളരെ ആഹ്ലാദപ്രദമായ ഒരു മഹോത്സവമാണ്. പത്തുദിവസത്തേയ്ക്കു കച്ചേരികളും പള്ളിക്കൂടങ്ങളും പൂട്ടുന്നു. വിദേശങ്ങളില്‍ പല ജോലിയ്ക്കായി പോയിട്ടുള്ള നാട്ടുകാര്‍ തിടുക്കമായി വീട്ടില്‍ വന്നുചേരുന്നു. വീട്ടിലും പുറത്തും ആനന്ദമയം.

എല്ലാ ശരല്‍ക്കാലത്തും അന്നദാബാബുവും ഹേമനളിനിയും സുഖവാസത്തിനായി ജവലപുരത്തു പോയി കുറച്ചുകാലം താമസിക്കാറുണ്ടായിരുന്നു. അവിടെത്താമസിക്കുമ്പോള്‍ അന്നദബാബുവിന്റെ ദഹനക്കേടിന് കുറച്ചൊരു ഭേദം കണ്ടുവരാറുണ്ട്. സെപ്തംബര്‍മാസം ആരംഭിച്ചു. 'വെക്കേഷന്‍' കാലമടുത്തു. അന്നദബാബു യാത്രയ്ക്കു വേണ്ട ഒരുക്കങ്ങള്‍ ബദ്ധപ്പെട്ടു ചെയ്തുതുടങ്ങി. ഹേമനളിനി പോയാല്‍ രമേശനെ ഹാര്‍മോണിയംവായന പിന്നെയാരു പഠിപ്പിക്കും? അതിനാല്‍ രമേശനും ധ്രുതഗതിയായി പഠിച്ചുതുടങ്ങി. ഒരു ദിവസം അവര്‍ രണ്ടുപേരും സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഹേമനളിനി പറഞ്ഞു: "രമേശബാബു, അങ്ങ് ശുദ്ധവായു കിട്ടുന്ന വല്ല നാട്ടിന്പുറത്തെങ്ങാനും പോയി കുറച്ചുനാള്‍ താമസിക്കണം. എന്നാല്‍ ദേഹപ്രകൃതിയ്ക്ക് നിശ്ചയമായും ഒരു മാററമുണ്ടാകാതെയിരിക്കയില്ല. അച്ഛന്റെ അഭിപ്രായമെന്താണ്?"

മകളുടെ അഭിപ്രായത്തോട് അന്നദബാബു പൂര്‍ണ്ണമായി യോജിച്ചു. "കുറച്ചു നാള്‍ ശുദ്ധവായു ശ്വസിച്ചാല്‍ അതിന്റെ ഫലമൊന്നു വേറെ തന്നെയായിരിയ്ക്കും. നല്ല ദഹനവും വിശപ്പുമുണ്ടാകും. സുഖമായി ഭക്ഷണം കഴിയ്ക്കാം."

ഹേമ:—"രമേശബാബു, അങ്ങ് നിര്‍മ്മദയില്‍ പോയിട്ടുണ്ടോ?"

രമേശന്‍:—"ഇല്ല; പോയിട്ടില്ല."

ഹേമ:—"അവിടം കാണേണ്ട ഒരു സ്ഥലമാണ്. അല്ലേ, അച്ഛ?"

അന്നദ:—അതെ അതെ! ഹേമം, ഇങ്ങോട്ടു നോക്കൂ. രമേശനെ ന്തുകൊണ്ടു് നമ്മുടെകൂടെ വന്നുകൂടാ?"

ഈ നവനീതകിസത്തു് തനിയ്ക്കാരോഗ്യവും, ആനന്ദവും ഒരുപോലെ നൾകുമെന്നു് അയാൾ തീർച്ചയാക്കി. അതുകൊണ്ടു് അവരുടെ അഭിപ്രായത്തോടു് അയാളും യോജിച്ചു.

തൻെറ ദേഹം വായുവിൽ പൊന്തിക്കിടക്കുകയാണോ, എന്നുപോലും അന്നു മുഴുവൻ അയാൾ ശങ്കിച്ചു. ഹൃദയത്തിൽ അടിയ്ക്കടി വർദ്ധിച്ചുവന്ന സംഭ്രമത്തെ ശാന്തമാക്കുന്നതിന്നു് അയാൾ മുറിയിൽ കയറി വാതിലടച്ചു് ഹാർമ്മോണിയത്തിൽ ദൃഷ്ടികൾ പതിപ്പിച്ചുംകൊണ്ടിരുപ്പായി. എന്നാൽ അയാളുടെ ഹൃദയം അത്യാസന്നസീമയ്ക്കുമപ്പുറം മുകളിൽ പറന്നുകൊണ്ടേയിരുന്നു. ഒരു നിമിഷംമുമ്പേ താനും ഹേമനളിനിയുമായുണ്ടാകാനിടയുള്ള വിരഹമോർത്തു് അയാൾ വ്യസനിച്ചു; എന്നാൽ ഇപ്പോൾ ആഹ്ലാദഭരിതനായി പണിപ്പെട്ടാർജ്ജിച്ച സംഗീതജ്ഞാനത്തെ വാനിലേയ്ക്കുതിപ്പുറത്തിക്കളഞ്ഞു.

അപ്പോഴാരോ വാതിലിൽ മുട്ടി; അയാളുടെ സുഖലോലുപങ്ങളായ ചിന്തകൾ പെട്ടെന്നു് നിലച്ചു. "രമേശബാബു, നിങ്ങൾ എന്തുചെയ്യുകയാണു്?" എന്നാരോ വെളിയിൽനിന്നു ചോദിയ്ക്കുന്നതും അയാൾ കേട്ടു. പരിഭ്രമംകൊണ്ടു് രമേശൻ വിവർണ്ണവദനനായി, എഴുന്നേററു് വാതിൽ തുറന്നു. അപ്പോൾ വെളിയിൽ നിന്നിരുന്ന അക്ഷയി ഉള്ളിലേയ്ക്കു കടന്നു. അയാൾ പറഞ്ഞുതുടങ്ങി: "നിങ്ങൾക്കു കോടതിയിൽ ജോലിയൊന്നുമില്ലേ?" സർവ്വദാ, മലിനമായ രഹസ്യവിനോദത്തിലേപ്പെട്ടു് നിങ്ങൾ രസിച്ചുകൊണ്ടിരിക്കുന്നതായി കാണുന്നു."

രമേശൻ നിഷ്കളങ്കമായി ഒന്നു മന്ദഹസിച്ചു. "നിങ്ങൾക്കു് വിസമ്മതമൊന്നുമില്ലെങ്കിൽ എനിക്കു നിങ്ങളോടു് ചില കാര്യങ്ങളെക്കുറിച്ചു സംസാരിച്ചാൽ കൊള്ളാമെന്നുണ്ടു്" എന്നു് അക്ഷയി തുടർന്നുപറഞ്ഞു.

എന്താണിയാൾക്കു് പറയാനുള്ളതെന്നദ്ഭുതപ്പെട്ടുകൊണ്ടു് രമേശൻ മൌനാനുവാദം ചെയ്തു.

അക്ഷയി:—"ഹേമനളിനിയുടെ ഐശ്വര്യം എനിയ്ക്കു തള്ളിക്കളയാൻ പാടില്ലാത്ത ഒരു കാര്യമാണെന്നു് നിങ്ങളിതിനകം ധരിച്ചിട്ടുണ്ടായിരിക്കണം."

രമേശൻ അനുകൂലമായോ പ്രതികൂലമായോ മറുപടിയൊന്നും പറഞ്ഞില്ല. അയാൾ അക്ഷയി എന്താണിനിയും പറയുവാൻ തുടങ്ങുന്നതെന്ന് ശ്രദ്ധിച്ചുകൊണ്ടേയിരുന്നു.

അക്ഷയി:—"അന്നദബാബുവിന്റെ സ്നേഹിതനെന്ന നിലയിൽ ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ! നിങ്ങളും ഹേമനളിനിയുമായി വലിയ പഥ്യമാണെന്നു തോന്നുന്നു. നിങ്ങളെ രണ്ടുപേരേയുമെപ്പോഴും ഒരിടത്തൊരുമിച്ചു കാണുന്നു; പാട്ടു പാടുന്നു. ഇതിന്റെയെല്ലാമുദ്ദേശമെന്താണെന്നു മനസ്സിലാകുന്നില്ല. നിങ്ങൾ ഒരു യുവാവ്; അവൾ ഒരു യുവതി."

അയാളുടെ സ്വരവും വാക്കുകളും രമേശനശേഷം രുചിച്ചില്ല. എന്നാലയാളുമായി വാദത്തിനൊരുങ്ങുന്നതിനുള്ള ധാർഷ്ട്യമോ ശക്തിയോ രമേശനപ്പോഴുണ്ടായിരുന്നുമില്ല.

അയാൾ സാവധാനം മറുപടി പറഞ്ഞു: "എനിയ്ക്കെന്തെങ്കിലുമൊരുദ്ദേശമുണ്ടെന്നു നിങ്ങൾക്കു തോന്നുവാൻ കാരണമെന്താണ്?"

അക്ഷയി:—"നിങ്ങൾ ഒരു ഹിന്ദുകുടുംബത്തിൽ ജനിച്ചു. നിങ്ങളുടെ പിതാവ് മതനിഷ്ഠയുള്ള ഒരാളായിരുന്നു. നിങ്ങൾ ഒരു ബ്രഹ്മസമാജക്കാരന്റെ മകളെ വിവാഹം ചെയ്യുമോയെന്നു ഭയപ്പെട്ടിട്ടാണ് നിങ്ങളുടെ പിതാവിവിടെ ഝടിതിയായി വന്ന് നിങ്ങളെ വീട്ടിൽ കൊണ്ടുപോയതും, നിങ്ങൾക്കവിടെത്തന്നെ ഒരു വധുവിനെ തിരഞ്ഞെടുക്കുവാനാഗ്രഹിച്ചതുമെന്നെനിക്കറിയാം."

ഏതാനും നിമേഷങ്ങൾ അക്ഷയിയുടെ മുഖത്തുപോലും നോക്കാൻ ധൈര്യപ്പെടാതെ രമേശൻ അധോമുഖനായിരുന്നുപോയി.

അക്ഷയി തുടർന്നു: "അച്ഛന്റെ ആകസ്മികമായ മരണം നിങ്ങളെ തോന്നിയതുപോലെ എന്തെങ്കിലും പ്രവൃത്തിക്കുവാൻ സ്വതന്ത്രനാക്കിയിട്ടുണ്ടെന്നാണോ നിങ്ങളുടെ വിചാരം? അദ്ദേഹത്തിന്റെ ആഗ്രഹം നിങ്ങൾ——"

രമേശന്റെ സഹനശക്തി ആകെ നശിച്ചു. അയാൾ പറഞ്ഞു: "ഇങ്ങോട്ടു നോക്കൂ, അക്ഷയിബാബു, വേറെയെന്തെ

ങ്കിലും കാൎയ്യത്തെപ്പററി നിങ്ങൾക്കെനിയ്ക്കുപദേശം തരുന്നതിനുണ്ടെങ്കിൽ ഞാനതു ശ്രദ്ധിയ്ക്കാം. എന്നാൽ എന്റെ അച്ഛൻ എന്നോടനുവൎത്തിച്ച നയത്തെ പററിയും, മററു കുടുംബരഹസ്യങ്ങളേ സംബന്ധിച്ചും നിങ്ങൾക്കൊന്നും പറഞ്ഞിട്ടു കാൎയ്യമില്ല."

അക്ഷയി:—"വളരെ നല്ലതു്. ആ ഭാഗമുപേക്ഷിച്ചേക്കാം. നിങ്ങൾ ഹേമനളിനിയെ വിവാഹം ചെയ്യാനുദ്ദേശിച്ചിട്ടുണ്ടോയെന്നും, നിങ്ങളുടെയിപ്പോഴത്തെ സ്ഥിതി അതിനനുകൂലമാണോയെന്നുമേ ഞാൻ അറിവാൻ ആഗ്രഹിക്കുന്നുള്ളു."

സ്വതേ ശാന്തശീലനായിരുന്നിട്ടും അക്ഷയിയുടെ കൂടക്കൂടെയുള്ള കൎക്കശവചനങ്ങൾ സഹിക്കുവാൻ ശക്തനാകാതെ അയാൾ പിന്നെയും പറഞ്ഞു: "അക്ഷയിബാബു, നിങ്ങൾ അനാദബാബുവിന്റെ ഒരു സ്നേഹിതനായിരിക്കാം. 'എന്നാൽ ഇതുപോലെയെന്നോടു സംസാരിക്കുന്നതിനു നിങ്ങൾക്കുള്ള അവകാശമെന്തെന്നെനിക്കു മനസ്സിലാകുന്നില്ല. നമ്മൾ തമ്മിൽ അത്രമാത്രം സൌഹാൎദ്ദമുണ്ടോയെന്നു് ഞാൻ സംശയിക്കുന്നു. ദയവുചെയ്തു് ഈ വിഷയത്തെപ്പററി സംസാരിച്ചതു മതി."

അക്ഷയി:—"ഈ വിഷയത്തെപ്പറ്റി സംസാരിച്ചതു മതിയെന്നു പറയുന്നതിന്റെ അൎത്ഥമെന്താണെന്നെനിക്കു മനസ്സിലാകുന്നില്ല. അന്ത്യഫലത്തെപ്പററി ചിന്തിക്കാതെ എന്നും കുന്നും സുഖിച്ചു രസിച്ചിരിക്കുവാൻതന്നെ നിങ്ങൾ തീൎച്ചയാക്കിയിരിക്കുന്നുവെന്നാണോ ഞാൻ മനസ്സിലാക്കേണ്ടതു്. അങ്ങിനെയാണെങ്കിൽ എനിക്കിനിയൊന്നും തന്നെ പറവാനില്ല. എന്നാൽ അവസാനത്തെപ്പററി ആലോചിക്കാതെ "വന്നതു വന്നു" എന്നും പറഞ്ഞു തോന്നിയതു ചെയ്യുന്ന ആഷാഢഭൂതികൾക്കു് സമുദായം ഒരു നല്ല നടനരംഗമല്ല. നിങ്ങൾക്കു പല വലിയ ഉദ്ദേശവും ഈ ജീവിതത്തിൽ കണ്ടേക്കാം. ലോകർ നിങ്ങളെപ്പററി പറയുന്നതു് നിങ്ങളലക്ഷ്യമാക്കിഗ്ഗണിച്ചേക്കാം. ഹേമനളിനിയുടെ തരത്തിലും പ്രായത്തിലുമുള്ള ഒരു പെൺകുട്ടിയുമായി കളിച്ചു ചിരിച്ചു രസിച്ചിരിക്കു

ന്നതിന്നൊരിക്കൽ ഉത്തരം എണ്ണിയെണ്ണി പറയേണ്ടി വരും. തക്കതായൊരു സമാധാനം നിങ്ങളോടാവശ്യപ്പെടുവാൻ അവകാശമുള്ള ചിലരുണ്ട്. നിങ്ങളോടു വാത്സല്യവും നിങ്ങൾക്ക് ബഹുമാനവുമുള്ള ചില നല്ല ആളുകൾക്ക് ദ്വേഷ്യമുണ്ടാക്കണമെന്നാണ് നിങ്ങളുടെ വിചാരമെങ്കിൽ അതേററവും നല്ലതുതന്നെ "തന്നത്താനറിയാത്തവർ പിന്നത്താനറിയും'.

രമേ:—"നല്ല ഉദ്ദേശത്തോടുകൂടിയുള്ള നിങ്ങളുടെ ഉപദേശത്തിന് ഞാൻ വളരെ വളരെ നന്ദിപറയുന്നു. വേണ്ടപ്പോൾ ഞാൻ വേണ്ടതുപോലെ ചെയ്തുകൊള്ളാം ഞാൻ നിശ്ചയിക്കുന്നതെന്താണോ അതനുസരിച്ചു പ്രവൎത്തിക്കുകയും ചെയ്യും."

അക്ഷയി:—"നിങ്ങളിത്രയുമെങ്കിലും പറഞ്ഞുകേട്ടതിൽ എനിക്കതിയായ സന്തോഷമുണ്ട്. നിങ്ങളേതെങ്കിലുമൊന്നു തീൎച്ചപ്പെടുത്തുമെന്നും അതനുസരിച്ചു പ്രവൃത്തിയ്ക്കുമെന്നും പറഞ്ഞതു തന്നെ വളരെ ആശ്വാസജനകമായിരിക്കുന്നു. കുറച്ചുകൂടി നേരത്തെ ഇതിനെപ്പററി ആലോചിയ്ക്കാമായിരുന്നു. ഏതായാലും നിങ്ങളോടിപ്പോളിതിൽ കൂടുതലൊന്നും പറയണമെന്നു വിചാരിക്കുന്നില്ല. നിങ്ങൾ പാട്ടു പഠിച്ചുകൊണ്ടിരുന്നപ്പോൾ കയറിവന്നു തടസ്സപ്പെടുത്താനിടയായതിൽ വലിയ സങ്കടമുണ്ട്." അനന്തരം അയാൾ ധൃതിയിൽ വെളിയിലിറങ്ങിപ്പോയി.

രമേശൻ ഉത്സാഹശൂന്യനായി, തലയിൽ കൈയ് വെച്ചുകൊണ്ടു മെത്തയിൽ കമിഴ്ന്നുകിടന്നു. മണിക്കൂർ ഓരോന്നോരോന്നായി കഴിഞ്ഞുകൊണ്ടിരുന്നു. മണിയഞ്ചടിച്ചു. അയാൾ ബദ്ധപ്പെട്ടെഴുന്നേററു. ഒരു മഹാംഭോധിയിൽകൂടി പ്രയാണം ചെയ്തുകൊണ്ടിരുന്ന അയാളുടെ ചിന്താപോതം ഏതൊരു നിശ്ചയപുളിനത്തിലെത്തിക്കൂടിയെന്ന് സൎവ്വജ്ഞനായ ദൈവത്തിന്നു മാത്രമേ അറിഞ്ഞുകൂടു. ഇതിനിടയിൽ അയാളൊരു കാൎയ്യം മറന്നില്ല. തൻെറ അയൽക്കാരിയുടെ വീട്ടിൽ ചെന്നു് പതിവായി രണ്ടു കപ്പു് ചായ കുടിക്കാറുണ്ടായിരുന്നു.

ആ കാൎയ്യനിൎവ്വഹണത്തിനായി അയാൾ അവിടെയെത്തിക്കഴിഞ്ഞു.

"രമേശബാബു, നിങ്ങൾക്ക് നല്ല സുഖമില്ലേ" എന്ന് അയാളുടെ വിളറി വിളർത്ത മുഖം കണ്ട് ഹേമനളിനി ചോദിച്ചു.

രമേശൻ—"വിശേഷിച്ചൊന്നുമില്ല."

അന്നദബാബുവും ഒന്നുംതന്നെ പറയാതിരുന്നില്ല. "ശരിയായ ദഹനമില്ലാത്തതുകൊണ്ടായിരിക്കാം സുഖക്കേട്."

ഹേമനളിനി മന്ദസ്മിതം തൂകി അച്ഛനെ നോക്കിക്കൊണ്ടു പറഞ്ഞു: "ഇവിടത്തെ ഗുളിക സേവിച്ചാൽ എല്ലാം സുഖപ്പെടുമെന്നാണ് അച്ഛന്റെ വിശ്വാസം. എന്നാലതുപയോഗിച്ച് ആർക്കെങ്കിലും വല്ല സുഖവും കിട്ടിയിട്ടുള്ളതായി കേട്ടുകേൾവിപോലുമില്ല."

അന്നദ:—"ആർക്കും ദീനം വർദ്ധിച്ചിട്ടുള്ളതായും ഞാൻ കേട്ടിട്ടില്ല. അനുഭവത്തിൽ, ഉപയോഗിച്ചിട്ടുള്ള മററു ഗുളികകളെക്കാളും വളരെ മെച്ചമാണെന്നെനിക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ട്."

ഹേമ:—"അച്ഛൻ ഓരോതരം ഗുളിക വാങ്ങി സേവിക്കുമ്പോഴും അതു മററെല്ലാഗുളികയെക്കാൾ മെച്ചമാണെന്നു പറഞ്ഞ് അതിന്റെ അദ്ഭുതഗുണങ്ങളെക്കുറിച്ചു വർണ്ണിക്കുന്നതു കേൾക്കാം."

അന്നദ:—"ഞാൻ പറയുന്നതൊന്നും നിങ്ങളാരും വിശ്വസിക്കുകയില്ല. എന്റെ ചികിത്സകൊണ്ടു വല്ല ഗുണവുമുണ്ടോയെന്ന് അക്ഷയിയോടു ചെന്നു ചോദിയ്ക്കു."

അക്ഷയിയെ അവിടെ സാക്ഷിവിചാരണയ്ക്കായി വിളിച്ചുവരുത്തിയെങ്കിലോയെന്നു ഭയപ്പെട്ട് ഹേമനളിനി ഗുളികയെക്കുറിച്ചുള്ള വിവാദം അവസാനിപ്പിച്ചു. ആ മാത്രയിൽ അക്ഷയി, അയാളുടെ സാക്ഷ്യം അനപേക്ഷിതമായി നൾകുന്നതിനു സന്നദ്ധനായ്, അവിടെ ആവിർഭവിച്ചു. അയാൾ അന്നദബാബുവിനെ നോക്കിപ്പറഞ്ഞു: "ഒരു ഗുളിക കൂടി എനിക്കു തരണം. അതിന്റെ ഗുണം ഇത്രമാത്രമെന്നു വർണ്ണിക്കുവാൻ എന്നാൽ പ്രയാസം. അതു സേവിച്ചിട്ടെനിക്കു വളരെ വളരെ സുഖമുണ്ട്."

അന്നദബാബു വിജയകാഹളം മുഴക്കി.

—:o:—

# അദ്ധ്യായം ൧൨.

അക്ഷയി ഒരു ഗുളികകൂടി വാങ്ങി സേവിച്ചു. അനന്തരം ആ രസികാഢ്യൻ തൽക്കാലം അവിടെനിന്നും പോകുവാൻ ഭാവിച്ചിട്ടില്ലെന്നുള്ള ഭാവത്തിൽ ആസനസ്ഥനായി. ഉദാരശീലനായ അന്നദബാബുവിന്ന് അക്ഷയിയെ വലിയ പക്ഷമായിരുന്നു. അക്ഷയി കൺകോണുകൾകൊണ്ടു രമേശനെ കൂടെക്കൂടെ പരിവീക്ഷണം ചെയ്തു. ആ നോട്ടം നീരസത്തേയും പരിഹാസത്തേയും ഒരുപോലെ സൂചിപ്പിച്ചു. രമേശൻ ഗൃദ്ധ്രദൃക്കായിരുന്നില്ല. എങ്കിലും അക്ഷയി അയാളെ അപാംഗവീക്ഷണം ചെയ്യുന്നതു് അയാൾ കണ്ടു. അതു് അയാളുടെ പ്രശാന്തമായ മനോസുഖത്തെ ഭഞ്ജിച്ചു.

ജവൽപുരത്തേക്കുള്ള യാത്രയെപ്പററി ഹേമനളിനി സന്തോഷത്തോടുകൂടി ചിന്തിച്ചുകൊണ്ടിരുന്നു. യാത്രാദിവസം സമീപിച്ചു. രമേശൻ അടുത്തപ്രാവശ്യമവിടെ ചെല്ലുമ്പോൾ ഒഴിവുകാലം ഏതുവിധം വിനിയോഗിക്കണമെന്നു് അയാളുമായി ആലോചിക്കുവാൻ അവൾ നിശ്ചയിച്ചു. തന്റെ മാനസാരാമത്തിലെ ആരാധനാപുരുഷനുമായി ആലോചിച്ചു്, വിശ്രമവേളകളിൽ വായിക്കുന്നതിനായി അങ്ങോട്ടു കൊണ്ടുപോകേണ്ട പുസ്തകങ്ങളുടെ ഒരു പട്ടിക തയാറാക്കേണമെന്നും അവൾ തീരുമാനിച്ചിരുന്നു. അതിനാൽ അന്നവിടെ നേരത്തേ വരണമെന്നു് അവൾ രമേശനെ മുൻകൂട്ടി അറിയിച്ചിരുന്നു. ചായകുടിസമയത്തിനു മുമ്പേ അയാൾ വന്നില്ലെങ്കിൽ, അക്ഷയിയോ മററു വല്ല സന്ദർശകന്മാരോ അവിടെ കടന്നുകൂടി അവരുടെ രഹസ്യസല്ലാപത്തിനു വിഘ്നമുണ്ടാകുമോ എന്നു് അവൾ ഭയപ്പെട്ടു.

എന്നാൽ രമേശന്നു് വിചാരിച്ചിരിക്കാത്തുള്ള വിളംബം നേരിട്ടു. കൂടാതെ അന്നു വന്നപ്പോൾ, അയാളുടെ കോമളവദനത്തിൽ സ്വതസ്സിദ്ധമായി കളിയാടിക്കൊണ്ടിരുന്ന പ്രസന്നതയ്ക്കും ഒരു വൈകല്യം സംഭവിച്ചിരുന്നു. ഹേമനളിനിയുടെ മലർമെല്ലുവദനവും വാടി. സ്വല്പ സൗകര്യം കിട്ടിയപ്പോൾ അവൾ ഒരു പതിഞ്ഞ സ്വരത്തിൽ പറഞ്ഞു: "ഇന്നു വരാൻ വളരെ അമാന്തിച്ചുപോയി, അല്ലേ?"

രമേശന്റെ മനസ്സ് വിദൂരത്തിലെവിടെയോ സഞ്ചരിച്ചു കൊണ്ടിരുന്നതുപോലെ തോന്നി. ഒരു നിമിഷം അയാൾ നിശ്ശബ്ദനായി നിലകൊണ്ടു. "അതെ, താമസിച്ചുപോയതിൽ വളരെ വ്യസനിക്കുന്നു" എന്നു് അയാൾ ഒടുവിൽ മറുപടി പറഞ്ഞു.

കബരീഭരമഴിച്ചിട്ടു ചീകി, സുഗന്ധസുമങ്ങൾ ചേർത്തു വച്ചു പിന്നി, ശുഭ്രവസ്ത്രങ്ങളണിഞ്ഞു്, നാഗികമണിയിൽ നയനനളിനങ്ങളും പതിപ്പിച്ചുകൊണ്ടു്, അവൾ അയാളെ പ്രതീക്ഷിച്ചു കൃത്യസമയം പൂമുഖത്തിൽവന്നു നിലയായി.

രമേശൻ ഇനിയും വന്നുചേർന്നിരുന്നില്ല. പക്ഷെ, അയാളുടെ ഘടികാരം സാവധാനമായതുകൊണ്ടായിരിക്കാമെന്നു് അവൾ ആദ്യം സമാധാനപ്പെട്ടു. എന്നാൽ അവളുടെ സങ്കല്പം മിഥ്യാസങ്കല്പമാണെന്നു് അവൾക്കേറെത്താമസിയാതെ ബോധ്യമായി. പിന്നീടവൾ തുന്നൽപണിയിലേർപ്പെട്ടുകൊണ്ടു് ജന്നൽപടിയിൽ അയാളുടെ വരവും പാർത്തിരുന്നു. എല്ലാത്തിലുമുപരിയായി, വന്നുചേർന്നപ്പോൾ അസ്പൃഹണീയമായ ഒരു ഭാവം അയാളുടെ മുഖത്തിൽ സ്ഫുരിക്കുന്നു. അതിന്റെ കാരണമെന്താണെന്നു് അയാൾ ഒരക്ഷരം പറയുന്നതുമില്ല. നേരത്തെ എത്തിക്കൊള്ളാമെന്നുള്ള വാഗ്ദാനംതന്നെ അയാൾ നിശ്ശേഷം വിസ്മരിച്ചുകളഞ്ഞതുപോലെ തോന്നി.

എല്ലാവരും ചായകുടിച്ചുതീരുന്നതുവരെ അവൾ ഒരു വിധം അടങ്ങിയിരുന്നുവെന്നേയുള്ളു. അയാളുടെ വദനം വിവർണ്ണമായിരിക്കുന്നതിനുള്ള ഹേതുവെന്തെന്നറിയുവാൻ അവൾ അത്യന്തം ഉൽക്കണ്ഠിതയായി. ആ മുറിയിൽ ഒരററത്തു മേശയിൽ കുറെ പുസ്തകങ്ങൾ അടുക്കിവച്ചിരുന്നു. അതെടുത്തു വെളിയിൽ കൊണ്ടുപോകാനെന്നുള്ള ഭാവത്തിൽ അവൾ കവാടത്തിലേയ്ക്കു നടന്നു. രമേശൻ, അയാളെ ആവേശിച്ചിരുന്ന മയക്കത്തിൽനിന്നുമുണർന്നു് ഒരു മാത്രയ്ക്കുള്ളിൽ അവളുടെ സമീപമെത്തിക്കഴിഞ്ഞു. "ഇതെല്ലാം എവിടെക്കൊണ്ടുപോകുന്നു? ഇന്നല്ലേ ജവൽപുരത്തേയ്ക്കു പോകുമ്പോൾ കൊണ്ടുപോകേണ്ട പുസ്തകങ്ങൾ തിരഞ്ഞെടുക്കണമെന്നു നിശ്ചയിച്ചിരുന്നതു്." ഹേമനളിനിയുടെ അധരപുടം വിചലമായി. വളരെ പണിപ്പെട്ടതിനുശേഷമേ, പ്രകാശമാനമായ അവളുടെ കണ്ണു

കളെ ആർദ്രമാക്കുവാൻ മതിന്ന കണ്ണീർക്കണങ്ങളെ അടക്കു വാൻ അവൾക്കു സാധിച്ചുള്ളു.

"ഇപ്പോളതിനു സൌകര്യമില്ല. ധൃതികൂട്ടേണ്ട" എന്ന് ഒരിടറിയ സ്വരത്തിൽ അയാൾ പറഞ്ഞു. ഹേമനളിനി മൗനം ദീക്ഷിച്ചു. ശയനമുറിയിൽ കയറി അവൾ പുസ്തകമെല്ലാം താഴെ വലിച്ചെറിഞ്ഞു.

അവളുടെ അന്തർദ്ധാനം രമേശന്റെ വ്യാകുലതയെ വർദ്ധിപ്പിച്ചു. "രമേശബാബു, നിങ്ങൾക്കിന്നത്ര നല്ല സുഖമി ല്ലെന്നു തോന്നുന്നല്ലൊ?" എന്ന് അക്ഷയി ഒരു കള്ളപ്പുഞ്ചിരി യോടുകൂടിപ്പറഞ്ഞു.

രമേശന്റെ മറുപടി അസ്പഷ്ടമായിരുന്നു. അയാളുടെ ആരോഗ്യത്തെ അക്ഷയി പരാമർശിച്ചപ്പോൾ അന്നദബാബു ചെവിയുയർത്തിപ്പിടിച്ചുകൊണ്ടിങ്ങനെ സംസാരിച്ചു: "അതു തന്നെയാണ് ഞാൻ അല്പം മുമ്പു പറഞ്ഞതും."

അക്ഷയി തുടർന്നു: "രമേശബാബുവിനെപ്പോലെയുള്ള ആളുകൾ ആരോഗ്യത്തിൽ അത്ര വളരെ ശ്രദ്ധപതിപ്പിക്കാ റില്ല. ബുദ്ധിശക്തികൊണ്ട് പരിവേഷ്ടിതമായ ഒരു രമണീയ ഭൂവിലാസത്തിലത്രെ അവരുടെ വാസം. അവർക്ക് ദഹന ക്കേടുണ്ടായാൽ അതിന്റെ കാരണമെന്താണെന്നന്വേഷിക്കു ന്നതുപോലും വളരെ ക്ലിഷ്ടമായി അവർ കരുതുന്നു"

ഒരു സാധാരണ മനുഷ്യനെപ്പോലെ ഒരു തത്വജ്ഞാനി യ്ക്കും നല്ല ദഹനമുണ്ടായിരിക്കേണ്ടതത്യാവശ്യമാണെന്ന് അ ന്നദബാബു പ്രസംഗിക്കുവാൻ ആരംഭിച്ചു. രമേശൻ ഇവർക്ക് രണ്ടുപേർക്കും നടുവിൽ ദുസ്സഹവേദന സഹിച്ച് ഒരക്ഷരം പറയാതെയിരിക്കുകയായിരുന്നു.

അക്ഷയി:—"രമേശബാബു, നിങ്ങൾ അന്നദബാബുവിന്റെ വിശേഷപ്പെട്ട ഗുളികയിൽ ഒന്നു വാങ്ങി സേവിച്ച് നേര ത്തേ പോയിക്കിടന്നുറങ്ങണം."

രമേശൻ:—"എനിക്ക് അന്നദബാബുവിനോട്ട് സ്വകാര്യ മായി ചിലതു പറയാനുണ്ട്. അതിനൊരു സൌകര്യവും നോക്കിയിരിക്കുകയാണ്."

അക്ഷയി ഉടൻ എഴുന്നേററു. "നിങ്ങളുടെ സ്വകാര്യവും പൊതുകാര്യവും! ഇതു കുറച്ചു മുൻകൂട്ടി പറയാമായിരുന്നല്ലോ" എന്നു പറഞ്ഞു് അയാൾ നിഷ്ക്രമിച്ചു.

കാലിലിട്ടിരുന്ന ചെരുപ്പിന്റെ അറ്റത്തു നോക്കിക്കൊണ്ടു രമേശൻ പറഞ്ഞുതുടങ്ങി: "പ്രിയപ്പെട്ട അന്നദബാബു, എനിക്കു് നിങ്ങളുടെ ഗൃഹത്തിലുള്ള പരിപൂർണ്ണസ്വാതന്ത്ര്യവും നിങ്ങൾക്കെല്ലാവർക്കും എന്നോടു തോന്നിയിട്ടുള്ള സ്നേഹവാത്സല്യങ്ങളും ഓർക്കുമ്പോൾ എന്റെ ഭാഗ്യത്തെപ്പററി ഞാൻ സ്വയം പുകഴ്ത്തിപ്പോകുന്നു"

അന്നദബാബു:—"ശരി. നിങ്ങൾ ഞങ്ങളുടെ യോഗേന്ദ്രന്റെ സഖാവാണു്. അവന്റെ സഹോദരനെന്നാവണ്ണമേ നിങ്ങളോടു ഞങ്ങൾ പെരുമാറുന്നുള്ളു. അതു സ്വാഭാവികവുമാണു്."

രമേശൻ നടനംചെയ്യാനെന്നപോലെ എഴുന്നേററു. എന്നാൽ പാദങ്ങൾ മുന്നോട്ടു നീങ്ങിയില്ല.

സരണി കുറേക്കൂടി സരളവും മൃദുലവും ആക്കുവാൻ അന്നദബാബു ആരംഭിച്ചു. "നിങ്ങളെപ്പോലെയുള്ള ഒരു കുട്ടിയെ സ്നേഹിക്കുവാൻ ലഭിച്ചു ഞങ്ങളുടെ ഭാഗ്യത്തെയാണു് പുകഴ്ത്തേണ്ടതു്." എന്നിട്ടും രമേശന്റെ രസനാഗ്രം ചലിച്ചില്ല.

അന്നദബാബു തുടർന്നുപറഞ്ഞു: "രമേശാ, വിട്ടുവായന്മാർ നിങ്ങളുടേയും ഹേമനളിനിയുടേയും പേരു കൂട്ടിക്കെട്ടിക്കൊണ്ടാടുവാൻ ആരംഭിച്ചിട്ടുണ്ടു്. ഒരു പെൺകുട്ടിക്കു വിവാഹകാലമാരംഭിച്ചിരിക്കുമ്പോൾ അവൾ കൂട്ടുകാരെ തിരഞ്ഞെടുക്കുന്നതിൽ നന്നാ സൂക്ഷിക്കണമെന്നു് അവർ പുലമ്പുന്നു. ഞാനവരോടിങ്ങനെ പറയാറുണ്ടു്: 'ഞങ്ങൾക്കു രമേശനെ പൂർണ്ണവിശ്വാസമാണു്. അയാൾ ഞങ്ങളുടെ അധഃപതനത്തിനൊരിക്കലും വട്ടംകൂട്ടുകയില്ല'."

രമേ:—"അന്നദബാബു, നിങ്ങൾക്കെന്നെപ്പററി സകലതുമറിയാം. ഞാൻ ഹേമനളിനിക്കു ചേർന്ന ഒരു വരനായിരിക്കുമെന്നു പൂർണ്ണബോധമുണ്ടെങ്കിൽ—"

അന്നദബാബു:—"പറഞ്ഞതു മതി. ഞാൻ നേരത്തേകൂട്ടി ഇങ്ങനെതന്നെ കരുതിയിരുന്നു. നിങ്ങളുടെ അച്ഛൻ

മരിച്ചിട്ടധികം കാലമായില്ലല്ലൊ എന്നു വിചാരി ച്ചാണ് ഇതിനെപ്പററി ഒരു തീരുമാനത്തിനും ഞാനൊ രുങ്ങാതിരുന്നതു്. എൻെറ കുട്ടീ, ഇനി കായ്യം നടത്താ നമാന്തിയ്ക്കേണ്ട. പലരും പലതും പറയുവാൻ തുട ങ്ങിയിട്ടുണ്ടു്. വായാടികളുടെ ജല്പനങ്ങൾക്കെങ്ങിനെ യെങ്കിലുമൊരറുതി വരുത്തേണ്ട കാലം അതിക്രമിച്ചി രിക്കുന്നു. എന്താ?"

രമേ:—"നിങ്ങളുടെയെല്ലാമിഷ്ടമാണെനിക്കുമിഷ്ടം. ആദ്യമായി മകളുടെ അഭിപ്രായമാണറിയേണ്ടതു്."

അന്നദ:—"വാസ്തവമാണ്. എന്നാൽ അവളുടെ അഭിപ്രായ മെന്താണെന്ന് എനിയ്ക്കനുമാനിക്കുവാൻ കഴിയും. എന്താ യാലും നാളെ രാവിലെ കായ്യമെല്ലാം തീർച്ചപ്പെടുത്തി വേണ്ടതു ചെയ്യാം."

രമേ:—"ഞാൻ നിങ്ങളെ ഇന്നു പതിവിലധികം താമസി പ്പിച്ചു. ഇപ്പോൾത്തന്നെ വീട്ടിലേയ്ക്കു പോകുകയല്ലേ നല്ലതെന്നു വിചാരിക്കുന്നു."

അന്നദ:—"ഒരു മിനിട്ടുകൂടി. ജവൽപ്പൂരത്തിലേക്കു പോകുന്ന തിനുമുമ്പേ വിവാഹംനടത്തുകയല്ലേ കുറച്ചുകൂടി ഭംഗി."

രമേ:—"അതു വളരെ അടുത്തുപോയില്ലേ?"

അന്നദ:—"അതേ പത്തുദിവസമേയുള്ളു. അടുത്ത രവിവാര ത്തിൽത്തന്നെ അടിയന്തിരം നടത്താം. യാത്രയ്ക്കു വേണ്ട ഒരുക്കം ചെയ്വാൻ പിന്നെ മൂന്നുദിവസംകൂടിയുണ്ടു്. ഞാനിത്ര ധൃതികൂട്ടുന്നതു കായ്യം നടത്താനുള്ള പാരവ ശ്യംകൊണ്ടല്ല. എന്റെ ആരോഗ്യത്തെപ്പറ്റി എനിക്ക് ഗൌനിക്കേണ്ടതായുണ്ടു്."

രമേശൻ എല്ലാത്തിനും സവാത്മനാ സമ്മതിച്ചു. അന്നദ ബാബുവിൻെറ ഗുളികാമൃതത്തിലൊന്നു വാങ്ങി, ഉദരഗഹ്വര ത്തിലെ പചനദഹനനപ്പിച്ചിട്ടു് അയാൾ യാത്ര പറഞ്ഞു പിരിഞ്ഞു.

——(o)——

# അദ്ധ്യായം ൧൩.

കമലയുടെ സ്ക്കൂൾ പൂട്ടാറായി. എന്നാൽ വെക്കേഷനും അവൾ വിദ്യാലയത്തിൽത്തന്നെ താമസിക്കട്ടെ എന്നു രമേശൻ തീരുമാനിച്ചു. ഹെഡ്മിസ്ത്രസ്സിനെക്കണ്ടു് ആ കാര്യത്തെപ്പററി സംസാരിക്കുകയും ചെയ്തു.

വിവാഹകാര്യത്തെപ്പററി അന്നദബാബുവുമായി സംസാരിച്ചു പിരിഞ്ഞതിന്റെ പിറേറദിവസം രാവിലെ, രമേശൻ പതിവുള്ള പ്രഭാതസവാരിക്കായി വെളിയിലിറങ്ങി, റോഡിൽക്കൂടി സാവധാനം നടന്നുതുടങ്ങി. അപ്പോഴും അയാൾ പ്രേമകുസുമമായ ആ ലാവണ്യധാമത്തെപ്പററി ചിന്തിച്ചുംകൊണ്ടിരുന്നു. ഭാഗ്യഹീനയായ കമലയുടെ ചരിത്രത്തെ ഹേമനളിനിയെ വിവാഹത്തിനുമുമ്പുതന്നെ അറിയിക്കണമെന്നു് അയാൾ നിശ്ചയിച്ചു. "അങ്ങിനെ എല്ലാ തെററിദ്ധാരണകളേയും ദൂരീകരിക്കാം. കമലയും ഹേമനളിനിയും സഖികളായി ജീവിക്കട്ടെ. ദമ്പതികളൊരുമിച്ചു് അവൾക്കു താമസിക്കുകയും ചെയ്യാം. അവരുടെ സ്വന്തമാളുകളുടെയിടയിൽ അവൾ താമസിക്കുന്നതായാൽ അവരെപ്പററി അപലപിക്കുന്നതിനിടയുണ്ടു്. അതിനാൽ വിവാഹം കഴിഞ്ഞാലുടൻ ഹസാരിബാഗിലേയ്ക്കു മാറി അവിടെ പ്രാക്ടീസുചെയ്യാം" എന്നു് അയാൾ തീർച്ചയാക്കി.

സവാരികഴിഞ്ഞു മടങ്ങിവരുംവഴി രമേശൻ അന്നദബാബുവിന്റെ വസതിയിൽ കയറി. അവിടെ മാളികമുകളിൽ ഹേമനളിനിയെക്കണ്ടു. സാധാരണ ഇങ്ങിനെയുള്ള ഒരു സമ്മേളനം ഇവർ തമ്മിൽ സരസസംഭാഷണസമാരംഭത്തിനുള്ള അടയാളമായിട്ടത്രെ കണ്ടുവരാറുള്ളതു്. ഇപ്പോൾ ഹേമനളിനി ലജ്ജാഭരിതയായി മുഖം താഴ്ത്തി. ഗണ്ഡമണ്ഡലങ്ങളിലെ രക്തച്ഛവി സംവർദ്ധമായി. അധരോഷ്ഠങ്ങൾ ചലിച്ചു. വ്രീളാസമ്മിശ്രമായ ഒരു പുഞ്ചിരിത്തേൻമഴ, തൂമലർ മഞ്ജുളമായ പാർവണേന്ദുമുഖത്തിൽ നിന്നും തൂവി പരിസരങ്ങളെ ആർദ്രമാക്കി. മുന്തിരിസത്തിന്റെ മാധുര്യംകൊണ്ടെന്നപോലുള്ള ഒരാനന്ദപ്പുളപ്പു് അവളനുഭവിച്ചു. ഒരു നിമി

ഷം അങ്ങിനെ കഴിഞ്ഞു. ഹേമനളിനി ആനമ്രവദനയായി അവിടെനിന്നും മരാളങ്ങൾ കുണുങ്ങിക്കുണുങ്ങിയോടുന്നതുപോലെ പലായനം ചെയ്തു.

രമേശൻ അയാളുടെ വസതിയിലേയ്ക്കു തിരിച്ചു. അവിടെച്ചെന്നു് മുറിയിൽ കയറി ഹാർമ്മോണിയം വായിക്കുവാനാരംഭിച്ചു. ഒരു സ്വരമേ ഇതുവരെ അയാൾ അഭ്യസിച്ചിട്ടുണ്ടായിരുന്നൊള്ളു. അതു രണ്ടോ മൂന്നോ പ്രാവശ്യം ആലപിച്ചു. ഒടുവിൽ നന്നാമുഷിഞ്ഞതു് ഒരു പദ്യപുസ്തകമെടുത്തു വായിക്കുവാൻ തുടങ്ങി. എന്നാൽ യാതൊരു കവിതയും അയാളുടെ പ്രണയഗാനാമൃതത്തോളം ആസ്വാദ്യകരമായി അയാൾക്കു തോന്നിയില്ല.

വായുമണ്ഡലത്തിൽ കോട്ടകൾ കെട്ടിക്കൊണ്ട് ഹേമനളിനിയും ആ സുപ്രഭാതത്തിൽ ഒന്നു ചുററിനടന്നു. സൂര്യൻ ഗഗനമദ്ധ്യസ്ഥിതനാകുന്നതിന്നുമുമ്പേ അവൾ ഗൃഹകൃത്യങ്ങളെല്ലാം നിർവ്വഹിച്ചു. പിന്നീട് മുറിയിൽ കയറി സൂചിയും നൂലും കൈയിലെടുത്തു. സ്ഫടികപ്പാത്രംപോലെ നിർമ്മലവും പ്രഭാതംപോലെ പ്രശാന്തസുന്ദരവുമായ അവളുടെ ഇളമാൻകണ്ണുകൾ പ്രേമപ്രമോദാതിരേകത്താൽ പ്രദീപ്തങ്ങളായി. വരാൻപോകുന്ന ഭാഗ്യത്തെ അവൾ സ്വയം വാഴ്ത്തി. ഭർത്തിനെപ്പററിയുള്ള സ്മരണ അവളെ ആപാദചൂഡം പുളകാഞ്ചിതയാക്കി.

രമേശൻ കവിതയും ഹാർമ്മോണിയവും നീക്കിവെച്ചിട്ടു് ചായകുടിസമയത്തിന്നുമുമ്പു് അന്നദബാബുവിന്റെ ഗൃഹത്തിൽ ഹാജരായി. അയാൾ സാധാരണ അവിടെ ചെല്ലുമ്പോൾ ഹേമനളിനിയായിരിക്കും അയാൾക്കു് സ്വാഗതം പറയുന്നതു്. എന്നാൽ ഇപ്പോഴൊ? ആ മുറിയിൽ ആരുമില്ല. മുകളിലുള്ള മുറിയിലും ആരേയും കാണ്മാനില്ല. ഹേമനളിനി വാതിലടച്ചു് അവളുടെ മുറിയിൽത്തന്നെയിരിക്കുകയായിരുന്നു. അന്നദബാബു സൽക്കാരഹാളിൽ കൃത്യസമയംതന്നെ ഹാജരായി. നാഡിത്തുടിയോടുകൂടി രമേശൻ. കവാടത്തിലേയ്ക്കു ദൃഷ്ടികളെ പായിച്ചു.

കാലടികളുടെ ശബ്ദം കേട്ടു; പക്ഷേ അതു് അക്ഷയിയായിരുന്നു. അയാഠം വളരെ സൌഹാർദ്ദം നടിച്ചു് രമേശനോട് കുശലപ്രശ്നം ചെയ്തു.

അക്ഷയി:—"അല്ലാ, രമേശബാബു, ഞാൻ നിങ്ങളുടെ വീട്ടിലിപ്പോഠം പോയിട്ടുവരികയാണു്."

ഇതു കേട്ടപ്പോഠം രമേശൻ അല്പമസ്വാസ്ഥ്യം പ്രദർശിപ്പിക്കാതിരുന്നില്ല.

അക്ഷയി ചിരിച്ചുകൊണ്ടു തുടൻ: "രമേശബാബു, ഒന്നും ഭയപ്പെടാനില്ല. എന്റെ ഉദ്ദേശമെററവും നിർദ്ദോഷമായിരുന്നു. അടുത്തു നടക്കുവാൻ പോകുന്ന നിങ്ങളുടെ വിവാഹത്തെ ആശംസിക്കേണ്ടതു് ഞങ്ങളുടെയൊക്കെ കർത്തവ്യമല്ലെ?"

ഇതു കേട്ടപ്പോഠം അന്നദബാബു ചുററുപാടും നോക്കി; എന്നാൽ ഹേമനളിനിയെ അവിടെ കണ്ടില്ല. അദ്ദേഹമവളെ വിളിച്ചു. എന്നാൽ മറുപടിയൊന്നും കേട്ടില്ല. ഉടൻതന്നെ അദ്ദേഹം, മുകളിലത്തെ തട്ടിലേയ്ക്കു് അവളെ കൂട്ടിക്കൊണ്ടുവരുവാൻ പോയി. "ഇതെന്താണു് ഹേമം, നീ ഇനിയും തയ്യൽ അവസാനിപ്പിച്ചില്ലേ? ചായ തയാറായി. രമേശനും അക്ഷയിയും താഴെയുണ്ടു്."

ഹേമ:—"അച്ഛാ! എനിക്കുള്ള ചായ ഇങ്ങോട്ടു കൊടുത്തയച്ചേയ്ക്കണം. ഇന്നുതന്നെ എനിക്കിതു മുഴുവൻ തയ്ച്ചുതീർക്കണം." ഇത്രയും പറഞ്ഞപ്പോഠം അവളുടെ കവിഠംത്തടങ്ങഠം അല്പം തുടിച്ചു.

അന്ന:—"ഇതു നിന്റെ പണ്ടേയുള്ള പതിവാണു്. ആശാരിയെപ്പോലെ, വല്ലതും കഴിയ്ക്കുവാൻ വിളിയ്ക്കുമ്പോഠം പണി തിടുക്കം. നീ പരീക്ഷയ്ക്കു ബദ്ധപ്പെട്ടു വായിച്ചുകൊണ്ടിരുന്നപ്പോഠം നിന്റെ കണ്ണൊരിക്കലും പുസ്തകത്തിൽനിന്നെടുത്തിട്ടുള്ളതായി ഞാൻ കണ്ടിട്ടില്ല. തയ്ച്ചുകൊണ്ടിരിക്കുമ്പോഴും നീ മററെല്ലാം മറന്നുകളയുന്നതു പാടില്ല. വരൂ. താഴെ വന്നു് തേയില കുടിയ്ക്കൂ.' ഒരു വിധത്തിൽ അവളെ അദ്ദേഹം കൂട്ടിക്കൊണ്ടു വന്നു അവഠം മുഖം കുനിച്ചു് നേരെ തേയിലപ്പാത്രത്തിന്റെ അടുത്തുചെന്നു് ചായ പകർത്തുവാൻ തുടങ്ങി.

അവിടെ വ്യാപിച്ചിരുന്ന നിശ്ശബ്ദതയെ അന്നദബാബു ഭഞ്ജിച്ചു. "ഹേമം, നീ എന്താണീ ചെയ്തിരിക്കുന്നത്? ചായയിൽ പഞ്ചസാരയിട്ടിരിക്കുന്നു. എനിക്കു പഞ്ചസാര വേണ്ടെന്ന് നിനക്കറിഞ്ഞുകൂടെ?"

അക്ഷ:—"ഹേമനളിനി മധുരപദാൎത്ഥങ്ങൾ വിതരണംചെയ്യുകയാണു്."

അക്ഷയിയുടെ കൃത്ത വാക്ശരങ്ങൾ രമേശന് അശേഷം രുചിച്ചില്ല. ഏതെങ്കിലും അവരുടെ വിവാഹം കഴിഞ്ഞാലുടൻ അക്ഷയിയെ അവരുടെ സ്നേഹിതസംഘത്തിൽനിന്നും ബഹിഷ്കരിക്കണമെന്ന് അയാൾ തീൎച്ചയാക്കി.

അന്നത്തെ ആദിത്യനും അനന്തമായ നീലാംബുരാശിയിൽ ആമജ്ജനം ചെയ്തു. നാലു യാമങ്ങൾ കണ്ണടച്ചു ഉറക്കം മുമ്പേ കഴിഞ്ഞു. വീണ്ടും പ്രഭാതമായി. ഇങ്ങിനെ ഏതാനും ദിനരാത്രങ്ങൾ പിന്നിട്ടുപോയി. ഒരു ദിവസം പതിവുപോലെ അന്നദബാബുവും കൂട്ടരും തേയില കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. ആദ്യമായി അക്ഷയിയാണു് സംസാരമാരംഭിച്ചതു്: "രമേശബാബു, നിങ്ങളുടെ പേരൊന്നു മാറ്റണം" അക്ഷയിയുടെ രൂക്ഷമായ നൎമ്മാലാപങ്ങൾ കേൾക്കുന്തോറും രമേശന് അയാളെക്കുറിച്ചുള്ള അവജ്ഞ കൂടിക്കൂടിവന്നു.

രമേ:—"എന്തിനായിട്ടു്?"

അക്ഷയി ഒരു വൎത്തമാനപ്പത്രമെടുത്തിങ്ങിനെ വായിച്ചു: "രമേശൻ എന്നു പേരുള്ള ഒരു വിദ്യാൎത്ഥി വേറൊരു കുട്ടിയെ തനിക്കുവേണ്ടി പരീക്ഷയ്ക്കുത്തരമെഴുതുവാൻ പ്രേരിപ്പിച്ചു. അതെങ്ങിനെയോ ഒടുവിൽ കണ്ടുപിടിച്ചു."

അവസരോചിതമായ മറുപടി പറയുന്നതിന് രമേശനു പ്രാവീണ്യം കുറയും. അതുകൊണ്ടു് അക്ഷയിയുടെ നിശിതവചനങ്ങൾക്ക് പ്രത്യസ്ത്രവും, പ്രത്യൌഷധവും ഹേമനളിനി പ്രയോഗിച്ചുകൊണ്ടിരുന്നു. രോഷമടക്കി ഒരു സാകൂതമന്ദസ്മിതത്തോടുകൂടി അവൾ പറഞ്ഞു: "ആ കാരണത്താൽ ജയിലെല്ലാം അക്ഷയികളെക്കൊണ്ടു നിറഞ്ഞു."

അക്ഷ:—"നല്ല കാൎയ്യം. വളൎത്താൻ പിടിച്ചാൽ കടിക്കാൻ തുടങ്ങുന്നു. കഥയൊക്കെ ഞാൻ തുറന്നുപറയാം. എന്റെ

ഇളയ സഹോദരി ശാരദ, ബാലികാമഠത്തിലാണ് പഠിക്കുന്നതു്. അവർ ഇന്നലെ വൈകിട്ടു് സ്കൂളിൽനിന്ന വന്നപ്പോൾ ഇങ്ങിനെ പറഞ്ഞു: "അക്ഷയിബാബു, നിങ്ങളുടെ സ്നേഹിതൻ രമേശബാബുവിൻെറ ഭാര്യ ഞങ്ങളുടെ സ്കൂളിലാണ പഠിക്കുന്നതു്."

"മറയി, ലോകത്തിൽ ഒരു രമേശബാബുവെ ഉള്ളോ?" എന്ന ഞാനിതുകേട്ട ചോദിച്ചു.

അവർ തുടന്നുപറഞ്ഞു: 'ആ രമേശബാബു ആരായിരുന്നാലും ഭാര്യയോട തീരെ ദയയില്ലാത്ത കക്ശനാണു്. എല്ലാ പെൺകുട്ടികളും പള്ളിക്കൂടം പൂട്ടിയാൽ വീട്ടിൽ പോകും. എന്നാൽ രമേശബാബു, അയാളുടെ ഭാര്യ കമലയെ, അവിടെത്തന്നെ വെക്കേഷനം താമസിപ്പിക്കുവാൻ തീച്ചയാക്കിയിരിക്കുന്നുപോലും. സാധുക്കുട്ടി! കരഞ്ഞുകരഞ്ഞു് അവളുടെ കണ്ണിൽ വെള്ളമില്ല.' ഇതുകേട്ടു് ഞാൻ വിചാരിച്ചു: "ഇതു പാടില്ല. ശാരദയെപ്പോലെ മററു കുട്ടികളും തെററിദ്ധരിച്ചിരിക്കാനിടയുണ്ടു്."

അന്നദബാബു പൊട്ടിച്ചിരിച്ചു. "അക്ഷയി, നിങ്ങൾക്കു് ഭ്രാന്തുണ്ടോ?— ഏതോ ഒരു രമേശൻ അയാളുടെ ഭാര്യയെ സ്കൂളിൽ കരയുവാൻ ഉപേക്ഷിച്ചതുകൊണ്ടു് നമ്മുടെ രമേശൻ പേരുമാററണമെന്നുണ്ടോ?"

രമേശൻെറ മുഖം ക്ഷീണപാണ്ഡുരമായിക്കണ്ടു. അയാൾ മുറിയിൽനിന്നും വെളിയിലിറങ്ങി.

"രമേശബാബു, നിങ്ങൾ എങ്ങോട്ടു പോകുന്നു? ഞാൻ പറഞ്ഞതു നിങ്ങൾക്കു് മനോവേദനയുണ്ടാക്കിയോ? ഞാൻ നിങ്ങളെ അന്യഥാ ശങ്കിക്കുന്നുവെന്നു് നിങ്ങൾ വിചാരിക്കുന്നുവോ?" എന്നു് അക്ഷയി വിളിച്ചു ചോദിച്ചുകൊണ്ടു് രമേശനെ തിടുക്കമായി പിന്തുടന്നു.

"ഇതൊക്കെ എന്തൊരു കഥയാണെന്നു് ഈശ്വരൻ സാക്ഷിയായി എനിക്കു മനസ്സിലാകുന്നില്ല" എന്നു് അന്നദബാബു മുറുമുറുത്തു. ഹേമനളിനിയുടെ കണ്ണു നിറഞ്ഞു് ധാരധാരയായി ഒഴുകുന്നതു കണ്ടു് അദ്ദേഹം അദ്ഭുതത്തോടുകൂടി ചോദിച്ചു: "ഹേമം എന്താണിതു്? എന്തിനാണു നീ കരയുന്നതു്?"

അവൾ ഗദ്ഗദത്തോടു കൂടി പറഞ്ഞു: "അക്ഷയിബാബുവിനെക്കൊണ്ടു സഹികെട്ടു അപ്പാ! നമ്മുടെ വീട്ടിൽ വരുന്നവരെ ഇങ്ങനെ അപമാനിക്കുന്നതു മര്യാദയാണോ?"

അന്നദ:—"അക്ഷയി വെറും നേരംപോക്കു പറയുകയായിരുന്നു. അതിത്ര കാര്യമായി ഗണിക്കുന്നതെന്തിനാണ്?"

ഹേമ: "ഇത്തരത്തിലുള്ള നേരമ്പോക്കു ദുസ്സഹംതന്നെ."

അനന്തരം അവൾ മുകളിലുള്ള നിലയിലേയ്ക്കു കോണി കയറിപ്പോയി.

കമലയുടെ ഭർത്താവിനെ കണ്ടുപിടിയ്ക്കുവാൻ കൽക്കത്തയിൽ വന്നതുമുതൽ രമേശൻ പല ശ്രമങ്ങളും ചെയ്തു. വളരെ പണിപ്പെട്ടു ദോബാപുരം എവിടെയാണെന്ന് അയാൾ കണ്ടുപിടിച്ചു; അവളുടെ അമ്മാവനായ തരുണിചരണന് ഒരെഴുത്തു മയച്ചു.

ഇപ്പോൾ പറഞ്ഞ സംഗതികൾ നടന്നതിന്റെ അടുത്ത ദിവസം മറുപടി കിട്ടി. വിവാഹത്തിനു ശേഷം അവളുടെ ഭർത്താവിനെപ്പററി യാതൊരറിവുമില്ലെന്ന് എഴുത്തിൽ എഴുതിയിരുന്നു. അവളുടെ ഭർത്താവായ നളിനാക്ഷൻ ഒരു ഡാക്ടരായിരുന്നു. അയാൾ രംഗപുരത്തിലാണ് പ്രാക്ടീസ് ചെയ്തു കൊണ്ടിരുന്നതു്. നളിനാക്ഷന്റെ സ്വദേശം എവിടെയാണെന്ന് അയാൾക്കറിവാൻ കഴിഞ്ഞില്ല.

കമലയുടെ കാന്തൻ ജീവിച്ചിരിപ്പുണ്ടോ എന്നുതന്നെ രമേശൻ സംശയിച്ചു.

അതേ തപാലിൽ അയാൾക്കു വേറെ പല എഴുത്തുകളുമുണ്ടായിരുന്നു. അടുത്തു നടക്കാനിടയുള്ള അയാളുടെ വിവാഹത്തെ അനുമോദിച്ചുകൊണ്ടു പല സ്നേഹിതന്മാരും അയാൾക്കെഴുതിയിരുന്നു. ചിലർ ഒരു സദ്യ കഴിയ്ക്കണമെന്നാവശ്യപ്പെട്ടു; ചിലർ നേരത്തേക്കൂട്ടി അവരെ ഈ വിവരം ധരിപ്പിയ്ക്കാതിരുന്നതിൽ പരിഭവിച്ചു.

കത്തുകൾ വായിച്ചുകൊണ്ടിരുന്നപ്പോൾ അന്നദബാബുവിന്റെ ഭൃത്യൻ കയറി വന്ന് അയാൾക്ക് ഒരെഴുത്തുകൊടുത്തു. കൈപ്പട കണ്ടപ്പോൾ അയാളുടെ ഹൃദയം ത്വരിതസ്പന്ദനംചെയ്തു. അതു ഹേമനളിനിയുടേതായിരുന്നു. "അവൾ

ക്കെന്നൊ സംശയിക്കാതിരിക്കുവാൻ നിവൃത്തിയില്ല. സംശയനിവാരണത്തിന് എഴുതിയിരിക്കാം" എന്നു തന്നത്താൻ വിചാരിച്ചുകൊണ്ട് അയാൾ എഴുത്തു പൊട്ടിച്ചു. അതു വളരെ ചെറുതായിരുന്നു.

അക്ഷയിബാബു അങ്ങയോടു നിന്ദ്യവും ക്രൂരവുമായ വിധം പെരുമാറിയതിൽ എനിക്ക് അപാരമായ സങ്കടമുണ്ട്. എന്തുകൊണ്ടാണ് അങ്ങ് ഇന്നു രാവിലെ ഇവിടെ വരാതിരുന്നത്? ഞാൻ അങ്ങയെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. വല്ലതും വല്ലവരും പറയുന്നതുകേട്ട് അങ്ങ് എന്തിന് അസ്വാസ്ഥചിത്തനാകുന്നു? അക്ഷയിബാബുവിന്റെ മൌഢ്യപരമായ വാക്കുകൾക്കൊന്നും ഞാൻ ചെവികൊടുക്കുന്നില്ലെന്ന് അങ്ങേയ്ക്ക് അറിയാമല്ലോ! കഴിയുന്നതും നേരത്തെ വരണം. ഞാൻ ഇന്നു തൈസ്ലൂണമെന്നു വിചാരിക്കുന്നില്ല.

ഹേമനളിനി അനുഭവിച്ച മനോവ്യഥ ഇത്രമാത്രമെന്ന് ആ ചെറു കത്തിൽ നിന്നും ഗ്രഹിക്കുവാൻ പ്രയാസമുണ്ടായിരുന്നില്ല. അഞ്ജനം ചാർത്തിയിരുന്ന അവളുടെ നയനസരോജങ്ങളിൽ നിന്നൊഴുകിയ അശ്രുജലംകൊണ്ടുതന്നെയോ ഈ എഴുത്തെഴുതിയതെന്നുപോലും അയാൾ സംശയിച്ചു. തലേദിവസം വൈകുന്നേരം മുതൽ ഓമനവചനങ്ങളെക്കൊണ്ട് അയാളെ സമാശ്വസിപ്പിക്കുവാൻ അവൾ അക്ഷമയായി കാത്തിരിക്കുകയായിരുന്നു. രാത്രിയിലും രാവിലേയും അവളുടെ ഹൃദയക്ഷോഭത്തിനു ശമനമുണ്ടാകാഞ്ഞതിനാൽ ഈ ചെറുകത്തെഴുതുവാൻ തുനിഞ്ഞതാണ്.

തലേദിവസം സായാഹ്നത്തിനുശേഷം തന്റെ വിഷമസ്ഥിതികളേയും കമലയുടെ ചരിത്രത്തേയും ഹേമനളിനിയെ ധരിപ്പിക്കേണമെന്ന് അയാൾ തീർച്ചയാക്കിയിരുന്നു. എന്നാൽ അന്നു നടന്ന സംഭവങ്ങൾ അയാളുടെ ജോലി കുറേക്കൂടി ശ്രമാവഹമാക്കി.

വാസ്തവം തുറന്നു പറയുന്നതായാൽ ഇതുവരെ അതു ഗോപനംചെയ്തതിനു് ആളുകൾ അയാളെ പഴിക്കും; കൂടാതെ, അക്ഷയി ജയഭേരിയും മുഴക്കും. രമേശൻ എന്നു പേരുള്ള വേറെ വല്ലവരുമായിരിക്കാം കമലയുടെ ഭർത്താവെന്നു പക്ഷെ അക്ഷയി വിചാരിച്ചിരിക്കാമെന്ന് അയാൾ സമാധാനപ്പെട്ടു. അല്ലെങ്കിൽ അക്ഷയി ഇത്രനാൾ അടങ്ങിയിരിക്കുവാൻ ഇടയില്ല. ഈ സങ്കല്പവും സമാധാനവുമെല്ലാം നേർവഴി തുട

രാതെ തൽക്കാലശാന്തിക്കുള്ള മാൎഗ്ഗമെന്തെങ്കിലും അംഗീകരിക്കുവാൻ അയാളെ പ്രേരിപ്പിച്ചു.

ഈ ഘട്ടത്തിൽ വേറൊരെഴുത്തു് അയാൾക്കു കിട്ടി. അതു ബാലികാമഠത്തിലെ ഹെഡ്മിസ്ട്രസ്സിന്റേതായിരുന്നു. വെക്കേഷനിവിടെ താമസിക്കുവാൻ കമല വിസമ്മതിക്കുന്നു. അതുകൊണ്ടു് സ്കൂൾഭാരവാഹികൾക്കു് അവളെ വിദ്യാലയം പൂട്ടിക്കഴിഞ്ഞാൽ പിന്നീടിവിടെ താമസിപ്പിക്കുവാൻ നിവൃത്തിയില്ല. ശനിയാഴ്ച ബാലികാമഠമടയ്ക്കും. അന്നുതന്നെ അവളെ കൂട്ടിക്കൊണ്ടു പൊയ്ക്കൊള്ളണം. ഇതായിരുന്നു ആ കത്തിന്റെ സാരം. കമല ശനിയാഴ്ച വീട്ടിൽവരും. ഞായറാഴ്ച വിവാഹദിവസവും!

ഈ വിഷമവേളയിൽ അക്ഷയി അവിടെ എത്തി പറഞ്ഞുതുടങ്ങി: "രമേശബാബു, നിങ്ങളെനിക്കു മാപ്പുതരണം. ഞാൻ പറഞ്ഞ നേരമ്പോക്കു നിങ്ങൾ ഇത്ര ഗൌരവമായി കരുതുമെന്നു സ്വപ്നേപി വിചാരിച്ചിരുന്നില്ല. നേരമ്പോക്കിൽ വല്ലതും വാസ്തവമുണ്ടെങ്കിൽ ആളുകൾക്കു് അതു രുചിച്ചില്ലെന്നു വന്നേക്കാം. എന്നാൽ ഇതിൽ ഒരു തരി വാസ്തവം വേണ്ടേ! പിന്നെ ഇങ്ങനെ അസ്വാസ്ഥനാകുന്നതു പരമസങ്കടമാണു്. അന്നദബാബു എന്നെ ശാസിച്ചു; ഹേമനളിനി അതിൽപിന്നീടൊരക്ഷരം എന്നോടുരിയാടിയിട്ടില്ല. ഞാൻ ഇന്നു രാവിലെ അവരെ കാണുവാൻ പോയിരുന്നു; എന്നെ കണ്ടപ്പോൾ നിഷാദനെക്കണ്ട ഏണത്തെപ്പോലെ പലായനംചെയ്തു. നിങ്ങൾക്കെല്ലാവൎക്കും എന്നോടിത്ര വിരോധം എന്തുകൊണ്ടാണാവോ?"

രമേശൻ:—"ജോലിത്തിരക്കുകൊണ്ടിപ്പോൾ നിങ്ങളോടു സംസാരിക്കുന്നതിനു സൌകൎയ്യമില്ല; ക്ഷമിക്കണം!"

അക്ഷയി:—"ഓ, വിവാഹത്തിനുള്ള ഒരുക്കങ്ങൾ! ബാൻറുകാർ മുൻകൂട്ടി വല്ലതും ആവശ്യപ്പെടുന്നുണ്ടായിരിക്കാം. നിങ്ങൾക്കു സൌകൎയ്യമില്ലേ? കൊള്ളാം, നമസ്കാരം."

അക്ഷയി പോയ മാത്രയിൽ രമേശൻ അന്നദബാബുവിന്റെ വീട്ടിലേയ്ക്കു പുറപ്പെട്ടു. അന്നു രമേശനെ നേരത്തേ കൂട്ടിക്കാണണമെന്നു് ഹേമനളിനി ആഗ്രഹിച്ചിരുന്നു. അവൾ മുറിയിൽ അയാളേയും പ്രതീക്ഷിച്ചിരിക്കയായിരുന്നു. തയ്ച്ചു

കൊണ്ടിരുന്ന റേന്ദ്ര് മേശപ്പുറത്തു കിടപ്പുണ്ട്; ഹാർമ്മോണിയം അവൾ അടുത്തു വെച്ചിരുന്നു. പതിവായി പാടുന്ന പാട്ടുകൾ അവൾ മൂളിക്കൊണ്ടിരിക്കയാണെന്നു തോന്നും. എന്നാൽ അന്തര്യാമിയായ ആത്മാവിനുമാത്രം കേൾക്കാവുന്ന വേറൊരുതരം മുരളീഗീതമുണ്ട്. അതു് അവൾ വിളംബം കൂടാതെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

രമേശൻ മുറിയിൽ പ്രവേശിച്ചപ്പോൾ ഒരു മങ്ങിയ മന്ദസ്മിതം അവളുടെ ശോണാധരത്തിൽ വിളയാടി. എന്നാൽ "നിന്റെ അച്ഛനെവിടെ?" എന്നു ചോദിച്ചമാത്രയിൽ അതു അപ്രത്യക്ഷമായി.

"അദ്ദേഹത്തിന്റെ മുറിയിൽ. കാണേണ്ട കാര്യം വല്ലതുമുണ്ടോ? ചായ കുടിക്കുവാൻ ഇങ്ങോട്ടു വരും."

രമേശൻ:—"ഉടൻ കണ്ടിട്ടു് അത്യാവശ്യസംഗതിയുണ്ട്."

ഹേമ:—"എന്നാൽ അദ്ദേഹത്തിന്റെ മുറിയിലേയ്ക്കു ചെല്ലണം."

രമേശൻ അവിടെനിന്നും നിർഗ്ഗമിച്ചു.

'അത്യാവശ്യസംഗതി' അല്ലേ? എല്ലാം അതിനു കീഴ്‌വണങ്ങണം. പ്രണയംപോലും അതിന്റെ കവാടദ്വാരത്തിൽ, അതിനു സമയമാകുന്നതുവരെ കാത്തുനിൽക്കണം. മനോഹരമായ വസന്തം, ആനന്ദസമൃദ്ധമായ അവളുടെ സംഭാരശാലയിലെ കവാടവിഘാടനത്തിൽ ദീർഘനിശ്വാസം ചെയ്തു.

ഹാർമോണിയത്തിന്റെ അടുക്കൽനിന്നും കസാല ദൂരെ മാററിയിട്ടു് അവൾ തൈയ്ക്കുവാൻ തുടങ്ങി. അപ്പോൾ അദൃശ്യമായ മറെറാരു സൂചി അവളുടെ ഹൃദയത്തിലേയ്ക്കു കുത്തിയിറങ്ങിക്കൊണ്ടിരുന്നു. രമേശന്റെ 'അത്യാവശ്യസംഗതി' തീരുവാൻ കുറെയധികം താമസിക്കുമെന്നു തോന്നുന്നു. പ്രേമം യാചിച്ചുകൊണ്ടു് അലഞ്ഞുതിരിഞ്ഞു.

——(൦)——

# അദ്ധ്യായം ൧൪

രമേശൻ അന്നദബാബുവിൻെറ മുറിയിൽ കയറി അ
ിടെ ഒരു ചാരുകസാലയിൽ, അദ്ദേഹം ഒരു വൎത്തമാനക്കട
ാസു മുഖത്തോടു ചേൎത്തുപിടിച്ചു് അൎദ്ധനിദ്രയിൽ ലയിച്ചു
ിടക്കുകയായിരുന്നു. അയാൾ ഒന്നു ചുമച്ചു. ഉടൻ അദ്ദേഹം
ഞെട്ടി ഉണൎന്നു് പത്രം കൈയിലെടുത്തു; വിഷൂചികാവ്യാധി
കൊണ്ടു മരിച്ച ആളുകളുടെ വൎദ്ധിച്ച സംഖ്യയെ വലിയ
ക്ഷരത്തിൽ അച്ചടിച്ചിരുന്ന പംക്തിയിലേയ്ക്കു് ആ യുവാ
ിൻെറ ശ്രദ്ധയേ അദ്ദേഹം ക്ഷണിച്ചു. എന്നാൽ രമേശൻ
ഗൗനിക്കാതെ വന്ന കാൎയ്യത്തെപ്പററി പറയുവാൻ തുടങ്ങി.

"കല്യാണം ഏതാനും ദിവസത്തേയ്ക്കു മാററിവെയ്ക്കണ
മെന്നു ഞാൻ താല്പൎയ്യപ്പെടുന്നു. മാററിവെയ്ക്കാൻ നിവൃത്തിയി
ല്ലാത്ത ചില സംഗതികളാൽ ഈ ഞായറാഴ്ച അടിയന്തിരം നട
ത്തുവാൻ സൌകൎയ്യമില്ല" പെട്ടെന്നൊരു കതിനാശബ്ദം കേട്ടാ
ലെന്നപോലെ അദ്ദേഹം ഞെട്ടി. കൽക്കട്ടാനഗരത്തിലെ മര
ണസംഖ്യ അദ്ദേഹത്തിൻെറ ദൃഷ്ടിപഥത്തിൽനിന്നും മറഞ്ഞു.
രമേശനെ അദ്ദേഹം തുറിച്ചുനോക്കി.

"ഇതിൻെറ അൎത്ഥം എന്താണു്? ക്ഷണനക്കത്തുക
ളെല്ലാം അയച്ചുകഴിഞ്ഞല്ലൊ?"

രമേശൻ:—"വിവാഹം ഒരാഴ്ച കഴിഞ്ഞേ നടത്തുവാൻ സൌ
കൎയ്യമുള്ളുവെന്ന വിവരം കാണിച്ചു ക്ഷണിച്ചിട്ടുള്ളവൎക്കെ
ല്ലാം ഇന്നുതന്നെ എഴുതണം."

അന്നദബാബു:—"നിങ്ങൾ എൻെറ ക്ഷമയെ പരീക്ഷിക്കുന്നു; എൻെറ പ്രാണശ്വാസങ്ങളെ
ക്കൂടി ഹനിക്കുന്നു. ഇതു കോടതിയിലെ വിചാരണപോ
ലെയല്ല. നിങ്ങളുടെ ഇഷ്ടംപോലെ മാററിവെയ്ക്കാനും
വിസ്തരിക്കാനുമൊന്നുമെളുപ്പമല്ല. നിങ്ങളുടെ 'നീക്കിവെ
യ്ക്കാൻ നിവൃത്തിയില്ലാത്ത ചില സംഗതികൾ' എന്താ
ണു്? കേൾക്കട്ടെ."

രമേശൻ:—"അതു വളരെ അത്യാവശ്യം. കല്യാണം നീക്കി
വെയ്ക്കാതിരിക്കുവാൻ നിവൃത്തിയില്ല."

അന്നദബാബു ഒരു ദീൎഘശ്വാസം വിട്ടു് നിവൎന്നുകിടന്നു
കൊണ്ടു് പറഞ്ഞു: "വിവാഹമൊരിക്കലും നീക്കിവെയ്ക്കുവാൻ

പാടില്ല. നിങ്ങളുടെ നിദേശം അനുസരിച്ചായിരിക്കും. ഇഷ്ട പോലെ ചെയ്യുക. ഞങ്ങൾ ക്ഷണിച്ചിട്ടുള്ളവരെ നിങ്ങൾ തന്നെ വിവരം ധരിപ്പിച്ചുകൊള്ളണം. ആരെങ്കിലും ഇതിന്റെ കാരണമെന്നോട്ട ചോദിച്ചാൽ 'എനിക്കൊന്നുമറിഞ്ഞുകൂടാ വരനേതോ അത്യാവശ്യസംഗതി ഉണ്ട്. അയാളോട്ട ചോദി ച്ചാൽ എപ്പോൾ സൌകര്യമെന്നു പറയും' എന്നേ പറ യുള്ളൂ"

രമേശൻ ഇഷ്ടിക പടുത്തിട്ടുള്ള കുട്ടിമത്തിലേയ്ക്കു ദൃഷ്ടി കളെ പതിപ്പിച്ചുകൊണ്ടുനിന്നു.

അന്നദബാബു തുടൎന്നു: "ഹേമനളിനിയേ വിവരം ധരി പ്പിച്ചുവോ?"

രമേശൻ:—"ഇല്ല, അവളോട്ട പറഞ്ഞില്ല."

അന്നദ:—"അവളോട് ഉടൻ പറയണം. നിങ്ങളുടെ രണ്ടു പേരുടേയും വിവാഹമാണിതു്."

രമേശൻ:—"നിങ്ങളോടാദ്യം പറയുന്നതാണു നല്ലതെന്നു ഞാൻ വിചാരിച്ചു."

അന്നദബാബു "ഹേമം, ഹേമം" എന്നു് ഉറക്കെ വിളിച്ചു.

"എന്താ, അച്ഛാ?" എന്നു ചോദിച്ചുകൊണ്ടു് അവൾ അകത്തേയ്ക്കു കടന്നു.

അന്നദബാബു:—"അടുത്ത ഞായറാഴ്ച വിവാഹം നടത്തു വാൻ സൌകര്യമില്ലെന്നു രമേശബാബു പറയുന്നു. വേറെ ഏതോ അത്യാവശ്യസംഗതിയുണ്ടുപോലും."

ഹേമനളിനിയുടെ മുഖം വിളൎത്തു. അവൾ രമേശന്റെ മുഖത്തേയ്ക്കു് അത്ഭുതക്കണ്ണോടെ നോക്കി. തൊണ്ടിയോട്ട കൂടിപ്പിടിച്ച ഒരു കള്ളന്റേതിനെക്കാൾ പരിഭ്രാന്തങ്ങളായി രുന്നു അയാളുടെ വീക്ഷണങ്ങൾ.

ഇത്ര വിവൃതമായി ഈ സംഗതി ഹേമനളിനിയെ ധരി പ്പിക്കുമെന്നു രമേശൻ കരുതിയിരുന്നില്ല.

ഈ അശുഭസന്ദേശം അവൾക്കു വളരെ മനോവേദനയു ളവാക്കിയിരിക്കുമെന്നു് അയാൾ വിചാരിച്ചു. വില്ലിൽനിന്നു വിട്ട അമ്പു തിരിച്ചു വലിക്കുവാൻ സാദ്ധ്യമല്ലല്ലൊ. രമേ ശൻ ഗത്യന്തരമില്ലാതെ പ്രയോഗിച്ച ശരം അവളുടെ ഹൃദ യനാളത്തെ വിദാരണം ചെയ്യുകാണുമെന്നു് അയാൾ ഭയപ്പെട്ടു.

ഭയങ്കരമായ ആ നിശ്ചയം അഭേദ്യമായിരുന്നു. അതിന്റെ ,ാഠിന്യം ശിഥിലീകരിക്കുവാൻ യാതൊരു നിർവാഹവുമുണ്ടാ ിരുന്നില്ല. വിവാഹം നീക്കിവെയ്ക്കണം. എന്നാൽ അതിനു ,ാരണമായ രഹസ്യമെന്താണെന്നു പറയുകയുമില്ല.

നന്ദ:—"നിങ്ങളുടെ ഇരുവരുടേയും സ്വന്തകാര്യം. എന്താ വേണ്ടതെന്നു നിങ്ങൾതന്നെ തീർച്ചയാക്കണം."

"അച്ഛാ, എനിക്കൊന്നും പറയാനില്ല," കൊടുംകാറ്റിനു മുമ്പായി, 'കാർകൊണ്ടു മിണ്ടാതൊരു' കൊണ്ടലിൽ പതി യുന്ന ദിനാന്തസൂര്യന്റെ നേരിയ രശ്മിപോലെയുള്ള ഒരു ,നോട്ടത്തോടുകൂടി അവൾ മുറിയിൽനിന്നും നിർഗ്ഗമിച്ചു.

അനന്ദബാബു പത്രം കൈയിലെടുത്തു വായിക്കുന്ന ഭാവ ത്തിലിരുന്നു. എന്നാൽ അദ്ദേഹം അനുഭവിച്ച വ്യഥ അല്പ മൊന്നുമല്ലായിരുന്നു. ഒന്നുരണ്ടു മിനിട്ട് കഴിഞ്ഞപ്പോൾ രമേ ശനും വെളിയിലിറങ്ങി. അനന്തരം ഹേമനളിനിയുടെ ശയന മുറിയിൽ അയാൾ പ്രവേശിച്ചു. അവിടെ വാതായനത്തിനു സമീപം പുറമേയുള്ള തെരുവീഥിയെ നോക്കിക്കൊണ്ട് ഹേമ നളിനി നില്ക്കുന്നതു് അയാൾ കണ്ടു.

വർഷകാലത്തു് നദിയിൽക്കൂടിയുള്ള അനർഗ്ഗളപ്രവാഹം പോലെ, അടുത്തുവരുന്ന ഒഴിവുകാലമോർത്തുള്ള സന്തോഷാതി രേകത്താൽ പ്രസന്നവദനരായി അവധിയില്ലാതെ ജനങ്ങൾ രാജപാതയിൽക്കൂടി പൊയ്ക്കൊണ്ടിരുന്നു.

അവളുടെ ചലനരഹിതമായ കുളിരിളംമേനിയിൽ ദൃഷ്ടി കൾ പതിപ്പിച്ചുകൊണ്ട് അയാൾ വാതിൽപ്പടിയിൽ ത്തന്നെ നിന്നുപോയി.

ശരൽക്കാലസായാഹ്നസൂര്യകിരണകന്ദളങ്ങളിൽ സാന്ദ്ര മായി നീരാടിക്കൊണ്ടിരുന്ന അവളുടെ കോമളഗാത്രം ഒരി യ്ക്കലും മറക്കാത്ത ഒരു ചിത്രത്തെ അയാളുടെ സ്മരണയിൽ ലിഖിതം ചെയ്തു. ഓരോ പ്രത്യേക ഭാഗവും— മൃദുകപോലങ്ങ ളുടെ അരുണച്ഛവിയും, പിന്നിവച്ചിരിക്കുന്ന വാർകൂന്തലും, കന്ധരത്തിന്റേയും സ്കന്ധങ്ങളുടേയും നിസ്തുലമായ ഭംഗിയും, കണ്ഠത്തിലണിഞ്ഞിരിക്കുന്ന മുത്തുമാലയുടെ തെളുതെളുപ്പും, ഇടംതോളിൽ നിന്നു മാറിക്കിടന്നിരുന്ന ഉത്തരീയത്തിന്റെ

സൌഷ്ഠവവും—അയാളുടെ അസ്വസ്ഥചിത്തത്തിൽ അനന്തമായ ഒരു പ്രതിബിംബത്തെ സൃഷ്ടിച്ചു.

സാവധാനം അയാഠം അവളെ സമീപിച്ചു. തന്റെ കാമുകനെ അവഠം കണ്ടില്ല. വീഥികളിലെ കാഴ്ച അവഠം ഉററുനോക്കിക്കൊണ്ടേയിരുന്നു. ഒരിടറിയ സ്വരം അയാളുടെ കണ്ഠനാളത്തിൽനിന്നും നിർഗ്ഗമിച്ചു. "ഹേമം, ഞാൻ നിന്നോടു ക്ഷമായാചനം ചെയ്യുന്നു."

അയാളുടെ വാക്കുകളിൽ വ്യക്തമായിരുന്ന മനോവ്യഥ അവളെ ആകമ്പിതയാക്കി. അവഠം അയാളുടെ നേരെ തിരിഞ്ഞുനിന്നു.

രമേ:—"എന്നെ അവിശ്വസിക്കരുതേ! എന്നെ ഒരിക്കലും അവിശ്വസിക്കുകയില്ലെന്നെന്നോടു പറയൂ! ഞാൻ നിന്റെ സ്നേഹം ആജീവനാന്തം അർഹിക്കുന്നതിനായി ഈശ്വരനോടു പ്രാർത്ഥിക്കുന്നു." അയാളുടെ രസന സ്തബ്ധമായി; കണ്ണു രണ്ടും നിറഞ്ഞു.

ഹേമനളിനി, കാരുണ്യോല്ലാളിതങ്ങളായ അവളുടെ നയനങ്ങഠംകൊണ്ട് അയാളെ വീക്ഷണംചെയ്തു. അയാളുടെ ഹൃദയം ജ്വലിച്ചു. പളുങ്കുമുത്തുകഠം കപോലങ്ങളിൽക്കൂടി ഉരുണ്ടുരുണ്ടു താഴെ വീണുകൊണ്ടിരുന്നു. അങ്ങനെ ആ പ്രണയബദ്ധരായ യുവാക്കളിരുവരും തുറന്ന ജനലിനരികിൽ അന്യോന്യമഭിമുഖരായി നിൽക്കവേ അവരുടെ കണ്ണുകഠം കൂട്ടിയിടഞ്ഞു. ഒരക്ഷരംപോലും അവരുടെ സുന്ദരവദനങ്ങളിൽനിന്നും നിർഗ്ഗമിച്ചില്ല. എങ്കിലും അമൃതപാനസമാനമായ ഒരു അപൂർവ്വാനന്ദാനുഭൂതി അവൾക്കു ലഭിച്ചു.

ഒരു ദീർഘനിശ്വാസത്തോടുകൂടി രമേശൻ മൌനമുദ്ര ഭഞ്ജിച്ചു.

"വിവാഹം മാററിവച്ചതിനുള്ള കാരണമറിയാമോ?"

ഹേമനളിനി തല കുലുക്കി. അവഠം അതു് അറിയേണമെന്നാവശ്യപ്പെട്ടില്ല.

മദ്ധ്യാഹ്നസൂര്യൻ പടിഞ്ഞാറു് തല ചായ്ച്ചുതുടങ്ങിയപ്പോഠം ഹേമനളിനി രമേശനെ സ്വീകരിക്കുന്നതിനുള്ള ഒരുക്കങ്ങഠം ആരംഭിച്ചുകഴിഞ്ഞിരുന്നു. തത്സമയം ഉന്മേഷപ്രദമായ ഒരു സംഭാഷണമവഠം ആശിച്ചു. വിവാഹാനന്തരമുള്ള

സൌഭാഗ്യജീവിതത്തിന്റെ ഒരു ചെറു ചിത്രനിൎമ്മാണവും അവരുടെ സംഭാഷണത്തിൽ അവർ പ്രതീക്ഷിച്ചിരുന്നു. എന്നാൽ, എററം അവർ സൌഹാൎദ്ദപ്രണയബദ്ധരായിരുന്നുകൊള്ളാമെന്നു് പരസ്പരം ശപഥം ചെയ്യുമെന്നും, അശ്രുബിന്ദുക്കൾ പൊഴിക്കുമെന്നും സംസാരിക്കാതെ അന്യോന്യം അഭിമുഖരായി നിൽക്കുമെന്നും അവർ അശേഷം വിചാരിച്ചില്ല. പൂൎണ്ണമായ മനസ്സമാധാനവും നിൎവ്വിശങ്കമായ വിശ്വാസവും ആയിരിക്കും പരിണാമഫലമെന്നും അവൎക്കനുമാനിക്കാൻ കഴിഞ്ഞില്ല.

ഹേമ:—"അങ്ങു് അച്ഛന്റെയടുക്കലേക്കു പോകണം. അദ്ദേഹം ഒരു സമാധാനവുമില്ലാതെയിരിക്കുകയാണു്."

പ്രമോദഭരിതനായി രമേശൻ മുറിയിൽനിന്നും പുറത്തിറങ്ങി. ഈ ലോകത്തിൽ നേരിടുന്ന ഏതൊരു ദുര്യോഗത്തേയും നെഞ്ചുകൊണ്ടു് നിരോധിക്കുവാൻ അയാൾ സന്നദ്ധനായിരുന്നു.



——(0)——

# അദ്ധ്യായം ൧൬.

രമേശൻ വീണ്ടും മുറിയിൽ പ്രവേശിച്ചപ്പോൾ അന്നദബാബു ആശാബദ്ധനായി മേല്പോട്ടു നോക്കി. "ക്ഷണിച്ചിട്ടുള്ളവരുടെ ലിസ്റ്റ് തരാമെങ്കിൽ കല്യാണം നീക്കിവച്ചിരിക്കുന്നതായി ഇന്നുതന്നെ അവൎക്കെല്ലാം ഞാൻ എഴുതിയേക്കാം."

അന്ന:—"അപ്പോൾ നീക്കിവയ്ക്കാൻ തന്നെ നിങ്ങൾ തീൎച്ചയാക്കി; അല്ലേ?"

രമേ:—"അതെ, വേറെ യാതൊരു നിവൃത്തിയുമില്ല."

അന്ന:—"ഇങ്ങോട്ടു നോക്കൂ. ഇക്കാൎയ്യത്തിൽ ഞാനിനി ഇടപെടുമെന്നു സ്വപ്നേപി വിചാരിക്കേണ്ട. എല്ലാ ഏൎപ്പാടുകളും നിങ്ങൾ തന്നെ ചെയ്തുകൊള്ളണം. മററുള്ളവർ എന്നെ നോക്കി ചിരിക്കുന്നതു കാണ്മാൻ എനിക്കിഷ്ടമില്ല. അതിഥികളുടെ പട്ടിക ഇതാ, ഞാൻ കുറച്ചു

ധികം പണം ചെലവാക്കിക്കഴിഞ്ഞു. അതിൽ ഏറെയും വെറുതേ നഷ്ടപ്പെടേണ്ടി വരും. എനിക്ക് ഇങ്ങനെ പണം നിരുപയോഗമായി ചെലവിടാൻ നിവൃത്തിയില്ല."

സകല ചെലവും വഹിക്കുവാൻ താൻ തയ്യാറാണെന്ന് രമേശൻ സമ്മതിച്ചു.

അയാൾ കസാലയിൽ നിന്നെഴുന്നേല്ക്കുവാൻ ഭാവിച്ചപ്പോൾ അന്നദബാബു തുടൎന്നു പറഞ്ഞു: "വിവാഹം കഴിഞ്ഞാൽ എവിടെ പ്രാക്റ്റീസു ചെയ്യണമെന്നാണ് നിങ്ങൾ ഉദ്ദേശിക്കുന്നതു്? കൽക്കട്ടയിലല്ലല്ലൊ?"

രമേ: - "അല്ല; ഉൾനാട്ടുകളിൽ നല്ല സ്ഥലമേതെങ്കിലും തിരഞ്ഞെടുക്കണം."

അന്നാ:—"ഉൾനാട്ടിൽ; അതേതായാലും കൊള്ളാം. ഇടവാകുറെ ഭേദമാണ്. അവിട്ടത്തെ പ്രകൃതിയും ശീതോഷ്ണാവസ്ഥയും തരക്കേടില്ല. ഞാൻ ഒരിക്കൽ അവിടെ താമസിക്കുന്നതിനിടയായി. ഇവിടുത്തേതിൽ ഇരട്ടി ആഹാരം അവിടെ വച്ചു കഴിച്ചുകൊണ്ടിരുന്നു. രമേശാ, അവൾ എന്റെ ഏകപുത്രിയാണ്. ഞങ്ങൾ തമ്മിൽ പിരിഞ്ഞാൽ ഒരിക്കലും മനസ്സുഖമുണ്ടാകയില്ല. അതുകൊണ്ടാണു് ഞാൻ ആരോഗ്യപ്രദമായ ഒരു സ്ഥലം തിരഞ്ഞെടുക്കണമെന്നു പറഞ്ഞതു്."

ഇടവായിലല്ല ചിറാപുഞ്ചയിലോ, ഗാരോകുന്നുകളിലോ അഥവാ ഹിമനിബിഡമായ ഏതെങ്കിലും ഗിരികടകങ്ങളിലോ പോയി താമസിക്കുവാൻ അയാൾ ഈ സന്ദൎഭത്തിൽ സന്നദ്ധനാകുമായിരുന്നു.

"കൊള്ളാം—ഞാൻ ഇടവായിലെ കോടതിയിൽത്തന്നെ പ്രാക്റ്റീസു തുടങ്ങിക്കളയാം" എന്നു പറഞ്ഞു് രമേശൻ യാത്രയായി.

രമേശൻ പോയിട്ടു് ഒരു മിനിട്ടു കഴിഞ്ഞില്ല. അതിനകം അക്ഷയി അവിടെ ഹാജരായി. രമേശൻ വിവാഹദിവസം മാററിവച്ചിരിക്കുന്നുവെന്നു് അയാൾ അന്നദബാബുവിൽനിന്നും ഗ്രഹിച്ചു.

അക്ഷയി ആശ്ചര്യത്തോടുകൂടി ചോദിച്ചു: "എന്തു്? അങ്ങിനെ വരാൻ തരമില്ല. അടുത്ത ഞായറാഴ്ച വേണമെന്നല്ലേ നിശ്ചയിച്ചിരുന്നതു്?"

അന്ന:—"അയാൾക്കിതു മാറ്റിവയ്ക്കാതെ ഗത്യന്തരമില്ല. സാധാരണക്കാർ ഇങ്ങനെയൊന്നും ചെയ്യുകയില്ല. നിങ്ങളെപ്പോലെയുള്ള പരിഷ്ക്കാരികളായ ചെറുപ്പക്കാർക്കു് എന്താണു ചെയ്യാൻ പാടില്ലാത്തതു്?" അക്ഷയി, ഗൗരവഭാവം പൂണ്ടു; അയാളുടെ മനസ്സു് ത്വരിതമായി പ്രവൃത്തിച്ചുതുടങ്ങി.

"ഹേമനളിനിക്കു് ഒരു വരനെ കിട്ടിയെന്നു നിങ്ങൾ സമാധാനിക്കുന്നു; സന്തോഷിക്കുന്നു. അതിനാൽ ആ യോഗ്യന്റെ കുററങ്ങളോ കുറവുകളോ നിങ്ങളുടെ കണ്ണിൽ പെടുന്നില്ല. ആരെ തന്റെ പുത്രിയെ ആജീവനാന്തം ഭരമേല്പിക്കുവാൻ ഉദ്ദേശിക്കുന്നുവോ ആ മനുഷ്യനേ സംബന്ധിച്ച സൂക്ഷ്മവിവരങ്ങളെല്ലാം നേരത്തെ അന്വേഷിച്ചറിഞ്ഞിരിക്കേണ്ടേ? വിണ്ണിൽനിന്നും മന്നിലിറങ്ങിയിട്ടുള്ള ഒരു ദൈവദൂതൻ തന്നെയാണെങ്കിലും ആയാളെ സൂക്ഷ്മദൃഷ്ടികൾ കൊണ്ടു് ആപാദചൂഡം പരിശോധിക്കേണ്ടതാണു്."

അന്ന:—"രമേശനെപ്പോലെയുള്ള ഒരു കുട്ടിയെ സംശയിക്കുവാൻ തുടങ്ങുകയാണെങ്കിൽ പിന്നെ ആരെയാണു് ഈ ലോകത്തു വിശ്വസിക്കാവുന്നതു്?"

അക്ഷ:—"വിവാഹം നീക്കിവച്ചതിനുള്ള കാരണമെന്താണെന്നു പറഞ്ഞുവോ?"

അന്നദബാബു തല ചൊറിഞ്ഞുകൊണ്ടു പറഞ്ഞു: "ഇല്ല. കാരണമൊന്നും എന്നോടു പറഞ്ഞില്ല. ഒരു അത്യാവശ്യകാര്യം കൊണ്ടാണെന്നു മാത്രം അയാൾ പറഞ്ഞു."

അപ്പോൾ അയാളുടെ മുഖത്തിൽ സ്ഫുരിച്ച ഒരു പുഞ്ചിരി ഗോപനം ചെയ്യുന്നതിനായി അക്ഷയി മുഖം തിരിച്ചു.

അക്ഷ:—"നിങ്ങളുടെ പുത്രിയോടു പറഞ്ഞിട്ടുണ്ടായിരിക്കാം."

അന്ന:—"പക്ഷെ പറഞ്ഞുകാണും."

അക്ഷ:—"വിളിച്ചു ചോദിക്കാമല്ലോ."

"അങ്ങിനെ തന്നെ." എന്നു പറഞ്ഞുകൊണ്ടു് അന്നദബാബു ഹേമനളിനിയെ ഉച്ചത്തിൽ വിളിച്ചു. അവൾ മുറിയിലെത്തി. അക്ഷയിയെ കണ്ടപ്പോൾ. പിതാവിൻെറ പുറകിൽ മറഞ്ഞുനിന്നു.

അന്നദ:—"വിവാഹം നീക്കിവെയ്ക്കുവാനുണ്ടായ കാരണം രമേശൻ നിന്നെ ധരിപ്പിച്ചിട്ടുണ്ടോ?"

ഹേമനളിനി നിഷേധഭാവത്തിൽ തലകുലുക്കി.

അന്ന:—"നീ, അയാളോടു ചോദിച്ചുമില്ലേ?"

ഹേമ:—"ഇല്ല."

അന്ന:—"നല്ല നേരമ്പോക്കുതന്നെ. നിങ്ങളെ രണ്ടുപേരെയും ഒരു കലപ്പയിൽത്തന്നെ കെട്ടാം. അയാൾ ഇവിടെ വന്നു പറയുന്നു: 'എനിക്കു് ഇപ്പോൾ വിവാഹം ചെയ്വാൻ സൗകര്യമില്ല. 'അങ്ങിനെ തന്നെ വേറൊരു ദിവസമാകട്ടെ' എന്നു നീയും മറുപടി പറയുന്നു. എന്താ പോരേ?"

അക്ഷയി ഹേമനളിനിയുടെ വശം ചേൎന്നുകൊണ്ടു് പറഞ്ഞു: "ഒരാൾക്കു് തൻെറ രഹസ്യമൊക്കെയും മറെറാരാളെ ധരിപ്പിക്കുവാൻ ഇഷ്ടമില്ലെന്നു സൂചിപ്പിക്കുമ്പോൾ അതറിയണമെന്നാഗ്രഹിക്കുന്നതു് മൎയ്യാദയല്ലല്ലൊ. തുറന്നു പറയാവുന്ന സംഗതിയെന്തെങ്കിലുമായിരുന്നെങ്കിൽ നിങ്ങളോടു് അയാൾ നിശ്ചയമായും പറയുമായിരുന്നു."

ഹേമനളിനിയുടെ മുഖം കോപംകൊണ്ടു ചുവന്നു. "ഒത്താശയൊന്നും എനിക്കു കേൾക്കേണ്ട" എന്നു പറഞ്ഞു് അവിടെ ഒരു നിമിഷംകൂടി നിൽക്കാതെ അവൾ പൊയ്ക്കളഞ്ഞു.

അക്ഷയി വിവൎണ്ണനായി. എങ്കിലും ഉള്ളിലുണ്ടായ ക്ഷോഭം അടക്കിക്കൊണ്ടു് അയാൾ ഒന്നു മന്ദഹസിച്ചു. "ഇതാണു് ലോകസ്വഭാവം. ഉപകാരം ചെയ്യാമെന്നുവെച്ചാൽ ശകാരമാണു പ്രതിഫലം. യഥാൎത്ഥസൌഹാൎദ്ദത്തിൻെറ മാററു് ഇതുരച്ചുകാണിയ്ക്കുന്നതേയുള്ളു. രമേശനെപ്പററിയുള്ള സംശയം തുറന്നുപറയേണ്ടതു് എൻെറ കൎത്തവ്യമായി ഞാൻ പരിഗണിക്കുന്നു. എന്നെ ശകാരിക്കുകയോ, വെറുക്കുകയോ, പടിവാതിലിനു പുറത്താക്കുകയോ ഇഷ്ടംപോലെ ചെയ്തുകൊ

ള്ളണം. നിങ്ങറം ആപത്തിലകപ്പെട്ടുവാൻ തുടങ്ങുമ്പോറം ഈയുള്ളവൻ എങ്ങിനെ അടങ്ങിയിരിക്കും? അതെൻെറ ചാപല്യമാണെന്നു് സ്വയം സമ്മതിക്കുന്നു. യോഗേന്ദ്രൻ നാളെ ഇവിടെയെത്തും. കഥയെല്ലാം കേട്ടുകഴിഞ്ഞു് അയാറക്കും ആശങ്കയൊന്നുമില്ലെങ്കിൽ പിന്നെ ഞാൻ വാ തുറന്നിക്കാര്യത്തെപ്പററി ഒരക്ഷരം പറയുകയില്ല."

രമേശനെപ്പററി അക്ഷയിക്കുള്ള സംശയമെന്തെല്ലാമാണെന്നു ചോദിയ്ക്കുവാൻ ഇതുതന്നെ തക്ക സന്ദർഭമെന്നു് അന്നദബാബു കണ്ടു. എന്നാൽ രഹസ്യമറിവാനാഗ്രഹിക്കുന്നതു് നല്ലതല്ല. അതൊരു കൊടുങ്കാററുപോലെ ക്ഷോഭമുളവാക്കിയേക്കും. അതിനാൽ ആ മാന്യവൃദ്ധൻ അതിനൊരുങ്ങിയില്ല.

അദ്ദേഹത്തിൻെറ വിചാരം പുറമേ ഇങ്ങിനെ പ്രകാശിച്ചു: "നിങ്ങളുടെ സംശയമസാധാരണമാണു്. തെളിവൊന്നുമില്ലാതിരിയ്ക്കേ." സ്വയം നിയന്ത്രിക്കുന്നതിനു് അക്ഷയി സമർത്ഥനായിരുന്നു. എങ്കിലും തുടരെത്തുടരെയുള്ള പ്രതിഷേധങ്ങറം അയാളുടെ ക്ഷമയെ ശിഥിലീകരിച്ചു.

"ഇങ്ങോട്ടു നോക്കണം, അന്നദബാബു. ഞാൻ ദുരുദ്ദേശത്തോടുകൂടി വന്നിരിക്കുകയാണെന്നു നിങ്ങറം ശങ്കിയ്ക്കുന്നു. നിങ്ങളുടെ ഭാവി ജാമാതാവിനോടെനിയ്ക്കെന്തോ അസൂയയ്ക്കു വകയുണ്ടെന്നും, ഞാൻ ഒരു നിരപരാധിയെ പഴിയ്ക്കുവാൻ വട്ടംകൂട്ടുകയാണെന്നും നിങ്ങളൂഹിയ്ക്കുന്നു. വനിതകളെ ദർശനശാസ്ത്രം പഠിപ്പിയ്ക്കുവാൻ ഞാൻ വിരുതനല്ല. കവിതയെപ്പററി അവരുമായി വാദപ്രതിവാദം ചെയ്യാമെന്നും ഞാനഭിമാനിയ്ക്കുന്നില്ല. ഞാനൊരു സാധാരണക്കാരനാണു്. എന്നാൽ എൻെറ കൂട്ടുകാരെ വഞ്ചിക്കുവാനെനിയ്ക്കു് സാമർത്ഥ്യമില്ല. എനിയ്ക്കു രമേശനോളം യോഗ്യതയില്ലായിരിയ്ക്കാം. എന്നാൽ യോഗ്യതയുണ്ടെന്നു ഞാൻ നടിയ്ക്കുന്നുമില്ല. എന്റെ കുറവുകളും കുററങ്ങളുമൊന്നും ഞാൻ നിങ്ങളിൽനിന്നും ഗോപനം ചെയ്തിട്ടില്ല. ചെയ്യുവാനിച്ഛിയ്ക്കുന്നുമില്ല. നിവൃത്തിയില്ലെങ്കിൽ ഒരു ചെറുകാര്യം നിങ്ങളോട്ടു് യാചിയ്ക്കുവാനും മടിയ്ക്കുകയില്ല. എന്നാൽ നിങ്ങളുടെ കുടുംബം കുളംതോണ്ടാൻ എൻെറ മനസ്സ് അനുവദിയ്ക്കുകയില്ല. ഞാനെന്താണു ജല്പിയ്ക്കുന്നതെന്നു് നിങ്ങറംക്കു് നാളെ മനസ്സിലാകും."

—— (0) ——

# അദ്ധ്യായം ൧൩:

കത്തെല്ലാമയച്ചുതീൎന്നപ്പോൾ നേരം രാത്രിയായി. അനന്തരം രമേശൻ ഉറങ്ങുവാൻ കിടന്നു. എന്നാൽ അയാൾക്ക് ഉറക്കമൊട്ടുമുണ്ടായില്ല. ഗംഗായമുനാസംഗമമെന്നപോലെ അയാളുടെ ചിന്തകൾ രണ്ടുവഴിയായൊഴുകി. ഒന്ന് നിൎമ്മലമായും മറേറതു് മലീമസമായുമിരുന്നു. ആ രണ്ടു കല്യകളും അയാളുടെ സുഷുപ്തിക്കു് പ്രതിബന്ധമായിത്തീൎന്നു. അയാൾ കിടക്കയിൽ കുറെനേരം തിരിഞ്ഞും മറിഞ്ഞും കിടന്നു. ഒടുവിൽ പുതപ്പെടുത്തു മാററിവച്ചിട്ടെഴുന്നേററു് ജനാലിൽക്കൂടി വെളിയിലേയ്ക്കു നോക്കി. തെരുവിൻെറ ഒരരികിലുള്ള ഗൃഹങ്ങൾ നിഴൽകൊണ്ടാകെ മൂടിയിരുന്നു. മറുവശത്തുള്ള വീടുകൾ കുളൎപ്പൂച്ചന്ദ്രികയിൽ ഇന്ദ്രവേശ്മങ്ങൾപോലെ ശോഭിച്ചു. പല തരത്തിലുള്ള ചിന്തകൾ അയാളെ ആവരണം ചെയ്തു. തൃഷ്ണായന്ത്രത്തിൽ ശല്യചാപല്യതന്തുക്കൾകൊണ്ടു് നെയ്തുണ്ടാക്കിയ ഒരു പട്ടുവസ്ത്രം ഈ ഐഹികലോകത്തെ ആച്ഛാദനം ചെയ്തിട്ടുണ്ടു്. അയാൾ അതു് വലിച്ചെടുത്തു് ദൂരെയെറിഞ്ഞു അപ്പോൾ അനന്തവും, അനാദ്യവും, അഭേദ്യവും, ശാന്തവും, പാരബ്ധവുമായ ഭൌതികലോകത്തിലേയ്ക്കു് അയാളുടെ ജീവൻ പറന്നെത്തിയതുപോലെ തോന്നി.

ഒരു നോട്ടത്തിൽ പലേ കാഴ്ചകളും അയാളുടെ മുമ്പിൽക്കൂടി പാഞ്ഞുപോയി. ജനനവും മരണവും, ആദ്യവും അന്തവും, യത്നവും ശാന്തിയും അവൎണ്ണനീയമായ സുരലോകഗാനതാളത്തിനൊപ്പിച്ചു് നിതാന്തശാന്തവും ആദ്യന്തവിഹീനവുമായ അന്നിയറയ്ക്കുള്ളിൽനിന്നും നിരന്തരം ബഹിൎഗ്ഗമനം ചെയ്യുന്നതു് അയാൾ കണ്ടു. അല്ലും പകലുമില്ലാത്ത ആ അനന്തലോകത്തിൽനിന്നും സ്ത്രീപുരുഷന്മാരുടെ രാഗലയം ഐഹികലോകത്തിലെ താരാദീപ്തിയിൽ ലാലസിക്കുന്നതും അയാളുടെ ദൃഷ്ടികളിൽപ്പെട്ടു.

രമേശൻ മെല്ലെ മെല്ലെ മട്ടുപ്പാവിൽ കയറി, അന്നദബാബുവിൻെറ വീട്ടിലേയ്ക്കു നോക്കി. സൎവ്വത്ര വ്യാപിച്ചിരുന്ന ശാന്തതയെ ഒരൊററ ശബ്ദംപോലും ഭഞ്ജിച്ചില്ല. കൌമുദീ

പ്രഭാപൂരം കൊണ്ടുണ്ടാക്കിയ കളർദ്രാവകത്തിൽ തരുമുക്കിയ യായ തൂലിക മുക്കി വീടുകളുടെ ഭിത്തികളിലും, കതകിലും, ജനൽവാതിലിലും, മട്ടുപ്പാവിന്റെ ചുററുപാടും പലേ ചിത്രങ്ങളും വരച്ചിരുന്നു. അതെത്ര മനോഹരവും ആശ്ചര്യജനകവുമായിരുന്നു! ജനനിബിഡമായ ആ നഗരമദ്ധ്യേ അനാഡംബരമായ ആ ഗൃഹത്തിൽ ഒളുക്കമായി വിദ്യാർത്ഥിജീവിതം നയിച്ചുവന്ന ഒരു അത്ഭുതഗാത്രി പാർത്തിരുന്നു.

വക്കീലന്മാർ, ബിരുദധാരികൾ, വ്യാപാരികൾ, വിദേശികൾ, നാട്ടുകാർ എന്നു തുടങ്ങി പലതരത്തിൽ അനേകായിരം ആളുകൾകൊണ്ട് ആ നഗരം നിറഞ്ഞിരുന്നു. മററുള്ളവർക്കലഭ്യമായ ഒരു സ്വർഗ്ഗീയസുഖം ഈയാൾക്കു മാത്രം എങ്ങിനെ ലഭിച്ചു? ചൂടുകുറഞ്ഞ ശരൽക്കാലസൂര്യന്റെ മഞ്ഞ വെയിലിൽ കിളിവാതിലിനു സമീപം ആ സർവ്വാംഗസുന്ദരിയുമൊന്നിച്ചു നിന്നുകൊണ്ട് ആഹ്ലാദമയമായ അജ്ഞാനപ്പുരപ്പിൽ പൊതിഞ്ഞുകിടക്കുന്ന സകല ജീവജാലങ്ങളെയും ഒരൊററ നോട്ടത്തിൽ അയാളല്ലാതെ മററാരുംതന്നെ എന്തുകൊണ്ടു കണ്ടില്ല?

രാത്രി ഒട്ടതിക്രമിക്കുന്നതുവരെ അയാൾ മട്ടുപ്പാവിൽ ഉലാത്തിക്കൊണ്ടിരുന്നു. അസ്തമിക്കാറായ ചന്ദ്രൻ എതിർ വീടിൻെറ പുറകിൽ മറഞ്ഞു. രാവിൻെറ കാളിമ നീളെപ്പരന്നു. യാത്രാസമയത്തെ അവളുടെ കാന്തിപരിരംഭണം കൊണ്ടു് ആകാശം മിന്നിത്തെളിഞ്ഞു.

രമേശൻെറ അംഗങ്ങൾ ക്ഷീണങ്ങളായി, ശീതബാധയാൽ വിറയാർന്നു. ആകസ്മികമായ ഒരു ഭീതി അയാളെ ആവേശിച്ചു. ജീവിതരണാങ്കണത്തിൽ ഒരു വലിയ യുദ്ധത്തിനു് അയാൾ അടുത്ത ദിവസം തയാറാകേണ്ടി വരും. ആശങ്കാസൂചകമായ യാതൊരു രേഖയും ആകാശതലത്തിലെങ്ങും കണ്ടില്ല. വിശ്രാന്തികൂടേയുള്ള ശ്രമം പൂർണ്ണചന്ദ്രൻെറ പാൽക്കതിരിൽ ചേർ കലർത്തിയില്ല. രാത്രിയുടെ ശാന്തത അഭേദ്യമായിരുന്നു. അനവരതം പരിഭ്രമണംചെയ്തുകൊണ്ടിരുന്ന അസംഖ്യേയങ്ങളായ നക്ഷത്രങ്ങൾ വിശപ്രബ്രഹ്മത്തോടുകൂടി സുഷുപ്തിയിൽ ലയിച്ചു. മനുഷ്യനു മാത്രം മനഃശാന്തിയില്ല. സമ്പത്തിലും

ആപത്തിലും ഒരുപോലെ മനുഷ്യജീവിതം ഇടവിടാതെയുള്ള മത്സരങ്ങൾക്കും കലാപങ്ങൾക്കും അധീനമാകുന്നു.

ഒരുവശം പരബ്രഹ്മത്തിന്റെ അപ്രമേയപ്രഭാവംകൊണ്ടുള്ള പ്രശാന്തത! മറുഭാഗം ഐഹികലോകത്തിലെ അന്തമില്ലാത്ത കലഹകോലാഹലങ്ങൾ! എങ്ങിനെ ഇതു രണ്ടും യോജിക്കും? വ്യാകുലചിത്തനായിരുന്നെങ്കിലും ദുഷ്കരമായ ആ പ്രശ്നത്തെപ്പററി രമേശൻ ചിന്തിക്കുവാൻ തുടങ്ങി.

സൃഷ്ടിഗർഭത്തിൽ ആദ്യന്തമില്ലാതെ വ്യാപിച്ചുകിടന്നിരുന്ന ശാന്തതയുടെ ഒരു പ്രേമദർശനം അയാൾക്കു ലഭിച്ചു. ജീവിതമത്സരത്തിലെ പാദപ്രക്ഷേപണത്തിൽ ഉലഞ്ഞുകൊണ്ടിരുന്ന ലോകത്തോടു് പ്രേമത്തിനുള്ള ബന്ധം അയാൾ കണ്ടറിഞ്ഞു. ഏതായിരുന്നു യഥാർത്ഥ ദർശനം? ഏതായിരുന്നു മായ?

—:0:—



## അദ്ധ്യായം (൭).

അടുത്തദിവസം രാവിലെ യോഗേന്ദ്രൻ ഉൾനാട്ടിൽ നിന്നും തിരിച്ചുവന്നു. അന്നു് ശനിയാഴ്ചയായിരുന്നു. പിറേറദിവസമാണു് ഹേമനളിനിയുടെ വിവാഹം നടത്തണമെന്നാദ്യം നിശ്ചയിച്ചിരുന്നതു്. അയാൾ ഗൃഹത്തോടു സമീപിച്ചു; എന്നാൽ അടുത്തു നടക്കേണ്ട വിവാഹത്തിന്റെ ചിഹ്നങ്ങളൊന്നും അവിടെ കാണാനില്ലായിരുന്നു. ദേവദാരുപത്രങ്ങൾ കൊണ്ടുള്ള തോരണങ്ങളാൽ തളം അലങ്കരിച്ചിരുന്നില്ല. ചുരുക്കത്തിൽ അഴകും അന്തസ്സുമില്ലാത്ത അയൽവീടുകളിൽനിന്നും തിരിച്ചറിയുന്നതിനു വിശേഷവിധിയായി യാതൊന്നും അവിടെക്കണ്ടില്ല.

ആക്കെങ്കിലും പക്ഷേ, പൊടുന്നനവെ വല്ല സുഖക്കേടും പിടിപെട്ടിരിയ്ക്കാം എന്നു് യോഗേന്ദ്രൻ ഭയപ്പെട്ടു. എന്നാൽ അകത്തു കടന്നപ്പോൾ അയാളുടെ ഭയം അസ്ഥാനത്തിലാണെന്നു കണ്ടു. അയാൾക്കവിടെ ഭക്ഷണം തയാറാക്കിവെച്ചിരുന്നു. അന്നദബാബു മേശയ്ക്കരുകിൽ ഒരു പത്രവും വായിച്ചു

കൊണ്ടിരിക്കുന്നുണ്ടായിരുന്നു. അരക്കപ്പു ചായയും അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചിട്ടുണ്ട്.

"ഹേമത്തിനു സുഖമല്ലേ?" എന്നു് മുറിയിൽ കടന്ന ഉടൻ അയാൾ ചോദിച്ചു.

അന്നദബാബു:—"സുഖംതന്നെ."

യോഗേന്ദ്രൻ:—"വിവാഹത്തെക്കുറിച്ചുള്ള വൎത്തമാനമെന്തെല്ലാം?"

അന്നദബാബു:—"വിവാഹം ഈ വരുന്നതിന്റെ അടുത്ത ഞായറാഴ്ചയ്ക്കു മാററിവെച്ചിരിക്കുന്നു."

യോഗേന്ദ്രൻ:—"മാററിവെക്കാനുണ്ടായ കാരണം?"

അന്നദബാബു:—"നീ നിന്റെ സ്നേഹിതനോടു ചോദിക്കുന്നതാണു് കുറച്ചുകൂടി നല്ലതു്. ഏതോ അത്യാവശ്യക്കാൎയ്യമുണ്ടെന്നു് രമേശൻ പറഞ്ഞു. അതിനാൽ അടുത്ത ആഴ്ചയിലേയ്ക്കു മാററിവെച്ചു."

യോഗേന്ദ്രൻ അന്നദബാബുവിന്റെ അലക്ഷ്യതയെ ഉള്ളുകൊണ്ടു് ശപിച്ചു "ഞാനിവിടെ ഇല്ലാതിരുന്നതുകൊണ്ടു പററിയ അബദ്ധമാണിതെല്ലാം. അത്രയ്ക്കത്യാവശ്യകാൎയ്യം അയാൾക്കെന്താണുള്ളതു്? ആരുടേയും വരുതി അയാൾക്കു കേൾക്കേണ്ട. എണ്ണത്തക്ക ബന്ധുക്കളുമാരുമില്ല. അത്യാവശ്യസംഗതി വല്ലതുമുണ്ടായിരുന്നെങ്കിൽത്തന്നെ അച്ഛനോടു പറയുന്നതിനുള്ള തടസ്സമെന്തായിരുന്നു? വിവാഹകാൎയ്യം അത്ര നിസ്സാരമായി നിങ്ങളെല്ലാം തള്ളിക്കളയാനുണ്ടായ കാരണമെന്താണെന്നും വ്യക്തമാകുന്നില്ല."

അന്നദബാബു:—"രമേശനെങ്ങും ഓടിപ്പോയിട്ടില്ല. നിനക്കു നേരെ ചെന്നു് അയാളോടു ചോദിയ്ക്കാമല്ലൊ."

യോഗേന്ദ്രൻ ഒരു കപ്പു ചായ കുടിച്ചുകൊണ്ടു് അവിടേ പിന്നീടൊട്ടും താമസിക്കാതെ വെളിയിലിറങ്ങി. "അവിടെ നില്ക്കൂ, യോഗേന്ദ്രാ. ഇത്ര ബദ്ധപ്പെട്ടെന്തിനു പോണു? നീ ആഹാരമൊന്നും കഴിച്ചില്ലല്ലൊ" എന്നു അന്നദബാബു വിളിച്ചുപറഞ്ഞു. എന്നാൽ യോഗേന്ദ്രൻ, കേൾക്കാൻ പാടില്ലാത്ത ദൂരത്തിലെത്തിയിരുന്നു. അയൽവീട്ടിലെ പടിവാതിൽ തള്ളിത്തുറന്നു് അകത്തു പ്രവേശിച്ചു് ആയാൾ രൂക്ഷമായി ചവുട്ടിക്കൊണ്ടു് "രമേശാ, രമേശാ" എന്നുറക്കെ വിളിച്ചു. താഴെയും, മുകളിലും, പഠനമുറിയിലും, ശയനമുറിയിലും മട്ടുപ്പാവിലു

മെല്ലാം അയാൾ വൃഥാ തിരഞ്ഞു. ഒടുവിൽ ഭൃത്യനെ വിളിച്ച് അവന്റെ യജമാനൻ എവിടെപ്പോയെന്നു ചോദിച്ചു.

"കുറച്ചുനേരത്തേ വെളിയിൽ പോയി" എന്ന് അവൻ മറുപടി പറഞ്ഞു:

"എപ്പോൾ തിരിച്ചുവരും?"

രമേശൻ ഒരു കെട്ടു വസ്ത്രം കൂടി കൊണ്ടുപോയിട്ടുണ്ടെന്നും, നാലഞ്ചു ദിവസത്തേക്ക് തിരിച്ചുവരികയില്ലെന്നും ഭൃത്യൻ അയാളെ അറിയിച്ചു.

അയാൾ എവിടെയാണു പോയതെന്ന് അവന് അറിഞ്ഞുകൂടായിരുന്നു. യോഗേന്ദ്രൻ ഒരു വിരസഭാവത്തോടുകൂടി തിരികെപ്പോയി.

"എന്തായി?" എന്ന് അന്നദബാബു ചോദിച്ചു.

യോഗേന്ദ്രൻ:—"ഒരാൾക്ക് എന്തെല്ലാമാണു തോന്നാനിടയുള്ളത്? അങ്ങയുടെ പുത്രിയെ വിവാഹം ചെയ്യുവാനുള്ള മനുഷ്യൻ അയൽവീട്ടിൽ താമസിക്കുന്നു. എന്നിട്ടും നിങ്ങളാരും അയാളുടെ പ്രവൃത്തികളേയോ സ്ഥിതിഗതികളേയോ പററി ഒന്നുംതന്നെ അന്വേഷിക്കുന്നില്ല."

അന്നദബാബു:—"എന്തിന്? ഇന്നലെ രാത്രികൂടി അയാൾ ഇവിടെ വന്നിരുന്നു."

യോഗേന്ദ്രൻ:—"അയാൾ എവിടെപ്പോയെന്ന് നിങ്ങൾക്ക് ആക്കും അറിഞ്ഞുകൂടാ. അയാളുടെ ഭൃത്യനും യാതൊരു വിവരവുമില്ല. ഇതിലെല്ലാം എന്തോ രഹസ്യമുണ്ട്. അച്ഛനിതൊന്നും വകവെച്ചിട്ടില്ലെന്നു തോന്നുന്നു."

പുത്രന്റെ കക്ശമായ വാക്കുകൾ കേട്ടപ്പോൾ അന്നദബാബു എതിർവാദം ആരംഭിക്കുവാൻ നിർബ്ബന്ധിതനായി.

"ഇതിന്റെയൊക്കെ അത്ഥമെന്താ?" എന്നു സന്ദർഭാനുസൃതമായ ഒരു ഗൌരവത്തോടുകൂടി അദ്ദേഹം ചോദിച്ചു.

തലേദിവസം രാത്രി രമേശൻ അന്നദബാബുവിനെക്കണ്ടു സംസാരിച്ചിരുന്നു. തനിയ്ക്കത്യാവശ്യമായ ചില കാര്യങ്ങൾ നിർവ്വഹിക്കുവാനുണ്ടെന്നു മുൻകൂട്ടി പറഞ്ഞിരുന്നതുകൊണ്ട് പൂർണ്ണസ്വാതന്ത്ര്യത്തോടുകൂടി അതിനായി പോകാമെന്ന് അയാൾ ഉദ്ദേശിച്ചു.

യോഗേന്ദ്രൻ:—"ഹേമനളിനിയെവിടെ?"

അന്നദബാബു:—"ഇന്ന നേരത്തെ ചായ കഴിച്ചിട്ട് അവൾ മുകളിലേയ്ക്കു പോയി."

യോഗേ:—"സാധുകുട്ടി! രമേശൻെറ നയവ്യത്യാസംകൊണ്ടു അവൾ ലജ്ജിച്ച് എന്നെക്കാണാൻ മടിച്ചിരിയ്ക്കുകയായിരിക്കാം"

അനന്തരം അവളെ ആശ്വസിപ്പിക്കുന്നതിന് അവളുടെ വായനമുറിയിലേയ്ക്ക് അയാൾ തിരിച്ചു. വിശാലമായ ആ അറയിൽ അവൾ തനിയെ ഇരിക്കുകയായിരുന്നു. യോഗേന്ദ്രൻെറ പാദന്യാസം കേട്ടപ്പോൾ ഒരു പുസ്തകം നിവൎത്തു വായിക്കുന്ന ഭാവത്തിൽ മുമ്പിൽ വച്ചു. അയാൾ അകത്തു കടന്നപ്പോൾ പുസ്തകം താഴെ വച്ചിട്ട് അവൾ സന്തോഷത്തോടു കൂടി സോദരന് സ്വാഗതമരുളി.

ഹേമന:—"അല്ല, ജ്യേഷ്ഠനെപ്പോൾ വന്നു? എന്താ, മുഖം വാടിയിരിക്കുന്നു?"

യോഗേ:—"എങ്ങിനെ വാടാതിരിക്കും? ഹേമം, ഞാൻ എല്ലാം അറിഞ്ഞു. ഏതായാലും നീ മനസ്സ് പുണ്ണാക്കേണ്ട. ഞാനിവിടെ ഇല്ലാതിരുന്നതുകൊണ്ടാണ് ഇങ്ങനെയെല്ലാം സംഭവിച്ചത്. ഹേമം, ഞാനിതിനിടയ്ക്കൊന്നു ചോദിക്കട്ടെ? കല്യാണം നീക്കിവെയ്ക്കാനുണ്ടായ കാരണമൊന്നും രമേശൻ നിന്നോടു പറഞ്ഞില്ലേ?

ഹേമനളിനി പരുങ്ങി. അക്ഷയിയുടേയും യോഗേന്ദ്രൻേറയും അനാവശ്യസംശയങ്ങൾ കേൾക്കുന്തോറും കൂടിക്കൂടി വന്ന കോപം അവൾ ഒരുവിധം അടക്കി. വിവാഹം നീക്കിവെയ്ക്കാനുണ്ടായ കാരണം രമേശൻ അവളോടു പറഞ്ഞില്ലെന്ന് വിസമ്മതിയ്ക്കുവാൻ അവൾ തയാറില്ലായിരുന്നു. എന്നാൽ ഒരു കള്ളം പറയുന്നതിന് മനസ്സാക്ഷി അനുവദിച്ചുമില്ല.

ഹേമനളിനി:—"എന്നോടു പറയുവാൻ അദ്ദേഹത്തിനു യാതൊരു വൈമനസ്യവും ഇല്ലായിരുന്നു. പക്ഷെ അത് കേൾക്കേണ്ടയാവശ്യമുണ്ടെന്ന് എനിക്കു തോന്നിയില്ല."

യോഗേ:—"പരിശുദ്ധമായ ദുരഭിമാനം! പണ്ടേയുള്ളതാണിതു" എന്ന് ആയാൾ ആത്മഗതം ചെയ്തുകൊണ്ടു

പറഞ്ഞു. "കൊള്ളാം, ഭയപ്പെടേണ്ട; ഞാൻതന്നെ അ യാളെക്കൊണ്ടു പറയിപ്പിച്ചേക്കാം."

ഹേമനളിനി അവളുടെ മടിയിൽ വെച്ചിരുന്ന പുസ്തക ത്തിന്റെ താളുകൾ ഓരോന്നോരോന്നായി ഉദ്ദേശവും കൂടാ തെ മറിച്ചുകൊണ്ടു പറഞ്ഞു. "എനിക്കു ഭയമൊട്ടുമില്ല. കാ രണമറിവാൻ വെറുതെ അദ്ദേഹത്തെ ബുദ്ധിമുട്ടിയ്ക്കണമെ ന്ന് എനിക്കാഗ്രഹവുമില്ല."

"വീണ്ടും ദുരഭിമാനം!" എന്ന് അയാൾ വിചാരിച്ചു. "ഈക്കാര്യത്തിൽ നിനക്കൊട്ടും ആശങ്ക വേണ്ട" എന്നു പറഞ്ഞു കൊണ്ട് അയാൾ പോകുന്നതിനായി എഴുന്നേററു.

ഹേമനളിനിയും കസാലയിൽനിന്നെഴുന്നേററു "ഞാനൊ രു കാര്യം പറയുന്നു. ഈ സംഗതിയെക്കുറിച്ച് അദ്ദേഹത്തോ ടൊന്നും സംസാരിച്ചിട്ടു കാര്യമില്ല. നിങ്ങളുടെ ഇഷ്ടംപോലെ എന്തു വേണമെങ്കിലും അദ്ദേഹത്തെപ്പററി വിചാരിച്ചുകൊ ള്ളണം. എനിക്കൊരു സംശയവുമില്ല." ഇതു് വെറും ദുരഭി മാനമല്ലെന്ന് യോഗേന്ദ്രൻ വിചാരിച്ചു. സഹോദരിയോടുള്ള കനിവും സ്നേഹവും അയാളെ ശാന്തനാക്കി. ഉള്ളിൽ മന്ദസ്മി തം ചെയ്തുകൊണ്ട് അയാൾ ഇങ്ങനെ ആത്മഗതം ചെയ്തു: "ഈ പരിഷ്കാരിപ്പെണ്ണുങ്ങൾക്ക് ലോകപരിചയം എള്ളോളമി ല്ല. പുസ്തകങ്ങളിൽനിന്ന് ധാരാളം ജ്ഞാനം സമ്പാദിച്ചി ട്ടുണ്ട്. ഫലമെന്താ? പുരുഷന്മാരുടെ മറിവും തിരിവും ഒന്നും അവൾക്കറിഞ്ഞുകൂട. കാണുന്നതെല്ലാം പൊന്നാണെന്നാണ് അവർ വിചാരിച്ചിരിക്കുന്നതു്." അനന്തരം അയാൾ അവളുടെ നിഷ്കളങ്കപ്രേമത്തെ രമേശന്റെ കൗശലവുമായി തരംതിരി ച്ചു. അയാളോട്ട് യോഗസ് കഠിനമായ രോഷം ഉണ്ടായി. ഏതു വിധവും കല്യാണം നീക്കിവെയ്ക്കാൻ പ്രേരിപ്പിച്ച കാരണം അറിയണമെന്ന് അയാൾ നിശ്ചയിച്ചു. പോകുന്നതിന്നായി അയാൾ ഒരിക്കൽകൂടി എഴുന്നേററു. ഹേമനളിനിയും പെട്ടെന്ന് എഴുന്നേററ് അയാളുടെ കൈയ്യു കടന്നുപിടിച്ചുകൊണ്ടു പ റഞ്ഞു.

"രമേശബാബുവിനോട്ട് ഈ സംഗതിയെക്കുറിച്ച് ഒര ക്ഷരം പറയുകയില്ലെന്നു വാഗ്ദാനം ചെയ്യുക."

യോഗേന്ദ്രൻ:—"ഞാൻ നോക്കിക്കൊള്ളാം."

ഹേമനളിനി:— "അതൊന്നും നോക്കേണ്ട ആവശ്യമില്ല. പോകുന്നതിനു മുമ്പേ വാഗ്ദാനം ചെയ്യണം."

ഹേമനളിനിയുടെ നിർബ്ബന്ധം കേട്ടപ്പോൾ രമേശൻ അവളോട് എന്തെങ്കിലും സമാധാനം പറഞ്ഞിട്ടുണ്ടായിരിക്കണമെന്ന് അയാൾ തീർച്ചയാക്കി. എന്നാൽ അതു വാസ്തവമായിരിക്കുമോ എന്ന് യോഗൻ ശങ്കിച്ചു. വല്ല പേക്കഥയും പറഞ്ഞു് അവളെ കളിപ്പിക്കുവാൻ വലിയ വിഷമമൊന്നുമില്ലെന്ന് അയാൾ വിചാരിച്ചു. അതിനാൽ അയാൾ പറഞ്ഞു: "നോക്കൂ, ഹേമം ഇവിടെ ആരെയും സംശയിക്കുന്നില്ല. എന്നാൽ ഒരു പെൺകുട്ടിയെ വിവാഹം ചെയ്തു കൊടുക്കുമ്പോൾ അവളുടെ രക്ഷിതാക്കന്മാർ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങളുണ്ട്. നിന്നോട് അയാൾ എന്തെങ്കിലും പറഞ്ഞുകാണും. അതാരെയും അറിയിക്കാതെ നീ ഗോപനംചെയ്തുകൊണ്ടിരിക്കയാണ്. അതു മതിയാവില്ല. അയാളോടു തക്ക കാരണം ആവശ്യപ്പെടേണ്ടതു് ഞങ്ങളുടെ കടമയാണ്. നിനക്ക് അതിലൊന്നും ഇടപെടേണ്ട കാര്യമില്ല. ഒരിക്കൽ വിവാഹം ചെയ്തുകൊടുത്തുകഴിഞ്ഞാൽ പിന്നീടധികമൊന്നും ഞങ്ങൾക്കു പറയുവാനുണ്ടായിരിക്കുകയില്ല."

ഇത്രയും പറഞ്ഞുകഴിഞ്ഞു് യോഗേന്ദ്രൻ തിടുക്കമായി വെളിയിലിറങ്ങിപ്പോയി.

കാമിനീകാമുകന്മാർ അവരുടെ വിവിധഗതികളെ ആവരണംചെയ്യുന്നതിനുപയോഗിക്കുന്ന അംശുകത്തിന്റെ ഒരംശംപോലും അവശേഷിച്ചിട്ടില്ല തന്നെ.

രമേശനും ഹേമനളിനിയുമായുള്ള പ്രണയബന്ധം— അതേ, ആ ഹംസയുഗ്മത്തിന് ഒരു പ്രത്യേക ഭുവനം സൃഷ്ടിക്കുന്നതുവരെ അവരുടെ ആശാകുസുമങ്ങൾക്കിടയിൽ അടിക്കടി വർദ്ധിച്ചുകൊണ്ടിരിക്കുമായിരുന്ന ആ സ്നേഹബന്ധം—ദുസ്സന്ദേഹസന്ദോഹത്താൽ കന്മഷചിത്തരും, നിഷ്ക്കരുണരുമായ യുവാക്കന്മാരുടെ അമ്പുകൾക്ക് ലാക്കായിത്തീർന്നിരിക്കുന്നു.

ഘോരമാരുതന്റെ ആരംഭാരവം ഹേമനളിനിയെ തരളചിത്തയാക്കി. അവൾ സ്നേഹിതന്മാരേയൊ ബന്ധുക്കളേയൊ കാണുന്നതിനുപോലും മടിച്ചു. യോഗേന്ദ്രൻ പോയ

തിന്നശേഷം അവർ ഒരു കസാലയിൽ വീണു. ആ മുറിയുടെ ഏകാന്തതയിൽ ആ ദിവസവും അവർ കഴിച്ചുകൂട്ടി.

വീട്ടിന്റെ വെളിയിൽവെച്ച് യോഗേന്ദ്രൻ അക്ഷയിയെ കണ്ടു. അക്ഷയി ഇങ്ങനെ കുശലപ്രശ്നം ചെയ്തു: "അല്ല, യോഗേന്ദ്രനോ! വിശേഷമെല്ലാമറിഞ്ഞില്ലേ? എന്തു പറയുന്നു?"

യോഗേന്ദ്രൻ:—"എന്തുപറയുവാനാണ്! കൂടുതലൊന്നും കൊട്ടിഘോഷിച്ച് നിരുപയോഗമായ അനുമാനങ്ങൾക്കൊന്നും ഇടംകൊടുക്കേണ്ട കാര്യമില്ല. മേശയ്ക്കു ചുററുമിരുന്ന് മാനസശാസ്ത്രതത്വങ്ങൾ ചർച്ചചെയ്തു തല പുകഞ്ഞു നോക്കുന്നതിനുള്ള സന്ദർഭമല്ല ഇതു്."

അക്ഷയി:—"തല പുകഞ്ഞുനോക്കുന്ന പതിവെനിക്കില്ലെന്ന് നിങ്ങൾക്കുതന്നെ അറിഞ്ഞുകൂടെ? അതുപോലെതന്നെ മനഃശാസ്ത്രത്തെയും, കവിതയേയും, തത്വജ്ഞാനത്തേയും പററി വല്ലതുമൊക്കെ പുലമ്പിക്കൊണ്ടിരിയ്ക്കുവാനുള്ള സാമർത്ഥ്യം എനിയ്ക്കില്ലെന്ന് ഞാൻ സശിരഃകമ്പം സമ്മതിയ്ക്കുന്നു. വല്ല സാമർത്ഥ്യവും എനിക്കുണ്ടെങ്കിൽ അതെന്റെ നിഷ്കളങ്കമായ പ്രവൃത്തിയിലാണു്. അതിനുതന്നെയാണ് ഞാനിങ്ങോട്ടു വന്നതും."

യോഗേന്ദ്രൻ:—"കൊള്ളാം, ഞാനും പ്രവർത്തിയ്ക്കുവാൻ സന്നദ്ധൻ. രമേശനെവിടെപ്പോയെന്ന് നിങ്ങൾക്കറിയാമോ?"

അക്ഷയി:—"അറിയാം"

യോഗേന്ദ്രൻ:—"എവിടെപ്പോയി?"

അക്ഷയി:—"അതിനിയും പറയാനുള്ള സമയമായില്ല. ഇന്നുച്ചതിരിഞ്ഞു് അയാളുമായി ഒരു അഭിമുഖസന്ദർശനത്തിന്് സൌകര്യമുണ്ടാക്കിത്തരാം. എന്താ പോരേ?"

യോഗേന്ദ്രൻ:—"ഒന്നും തുറന്നുപറഞ്ഞുകൂടെ! നിങ്ങളെയെല്ലാം ഒരു ചരടിൽ കോക്കാം. ഞാൻ കുറച്ചുദിവസം ഇവിടെനിന്നും മാറിത്താമസിച്ചതിനിടയ്ക്കു് എന്തെല്ലാം മറിമായങ്ങളാണു സംഭവിച്ചിരിക്കുന്നതു്. അക്ഷയി, അടുത്തുവരൂ. ഒന്നും ഒളിച്ചുവെയ്ക്കാതെ പറയൂ."

അക്ഷയി:—"നിങ്ങളിങ്ങനെ പറഞ്ഞുകേട്ടതുകൊണ്ട് എനിയ്ക്കു വളരെ സന്തോഷമുണ്ടു്. സംഗതികൾ മറച്ചുവെ

ക്കാതിരുന്നതുകൊണ്ടാണു് ഞാൻ ചൂടു വെള്ളത്തിൽ ചാടാനിടയായതു്. നിങ്ങളുടെ സഹോദരി എന്നെ തിരിഞ്ഞുനോക്കുകപോലും ചെയ്യുന്നില്ല; നിങ്ങളുടെ അച്ഛൻ എന്നെ ശകാരിയ്ക്കുന്നു. രമേശബാബുവിനെ നോക്കാണുന്നതേ തീരെ ഇഷ്ടമില്ല എന്ന മട്ടായിരിയ്ക്കുന്നു. ഇക്കൂട്ടത്തിൽ നിങ്ങൾ മാത്രമേ ശേഷിച്ചിട്ടുള്ളു. നിങ്ങളേയും ഞാൻ ഭയപ്പെടുന്നു. എന്നോടു് വാദകോലാഹലത്തിനൊന്നിനും നിങ്ങൾ കച്ചകെട്ടുകയില്ലെന്നു് വിശ്വസിയ്ക്കട്ടെ! 'നേരേ വാ, നേരേ പോ,' എന്നാണു് നിങ്ങളുടെ മുദ്രാവാക്യമെന്നെനിയ്ക്കറിയാം. എങ്കിലും നിങ്ങൾ ഉടനടി എന്തും പ്രവൎത്തിയ്ക്കുവാൻ മടിയില്ലാത്ത മനുഷ്യനാണു്. എന്റെ ശരീരത്തിനു ബലം തീരെ കുറവും. നിങ്ങളോടെതിരിടാൻ എന്നാലാവില്ല."

യോഗേന്ദ്രൻ: "നോക്കൂ അക്ഷയി, ഈ വക്രഗതിയൊന്നുമെനിക്കിഷ്ടമാകുന്നില്ല. നിങ്ങൾക്കെന്നോടേതോ പറയുവാനുണ്ടെന്നെനിയ്ക്കറിയാം. പിന്നെന്തിനതു മറച്ചു വെച്ചു് വിഷമിപ്പിയ്ക്കുന്നു? പരമാൎത്ഥം പറയൂ, വേഗമാകട്ടെ. ഉം."

അക്ഷയി: "കഥ മുഴുവൻ ആദ്യംമുതൽ ഞാൻ പറയാം. അതിൽ മുക്കാലും നിങ്ങൾക്കു പുത്തരിയായിത്തോന്നും."

—:o:—

## അദ്ധ്യായം ൧൯.

മുമ്പു് ദാൎജിലിംഗിൽ വാടകയ്ക്കു വാങ്ങിയിരുന്ന കെട്ടിടം ഇപ്പോഴും രമേശൻ വിട്ടുകൊടുത്തിരുന്നില്ല. വാടകയും അയാൾ തന്നെ കൊടുക്കുന്നുണ്ടായിരുന്നു. പണത്തെപ്പററിയുള്ള ചിന്തയ്ക്കു് വലിയ പ്രാധാന്യം കല്പിക്കാത്ത ഒരു ലോകത്തിലായിരുന്നു എത്രയോ മാസമായി അയാൾ വസിച്ചുവന്നിരുന്നതു്. സ്കൂളിൽ നിന്നും വരുമ്പോൾ കമലയ്ക്കവിടെയെങ്കിലും താമസിക്കണ്ടേ? അതിനാൽ അയാൾ നേരം വെളുത്തപ്പോൾ തന്നെ അങ്ങോട്ടു പോയി, മുറിയെല്ലാം മാൎജ്ജനംചെയ്യിച്ചു്

വെടിപ്പാക്കി, ശയ്യോപകരണങ്ങൾ സജ്ജമാക്കി, തറയിലെല്ലാം വിരിപ്പു വിരിപ്പിച്ചു; സംഭാരശാലയിൽ വേണ്ടതെല്ലാം ശേഖരിച്ചു. ഇങ്ങിനെ ഏതാനും മണിക്കൂർ കഴിഞ്ഞു. ദോളായമാനമായ മനസ്സോടുകൂടി ഭാവിയെപ്പററിയുള്ള ചിന്തകൾക്കു വശംവദനായി, അയാൾ ഒരു ബഞ്ചിന്മേൽ ചാരിയിരുന്നു. അയാൾ ഇടവായിൽ പോയിട്ടേയില്ല. വടക്കേപടിഞ്ഞാറൻദേശങ്ങളിലെ പ്രകൃതിവിശേഷങ്ങളെല്ലാം മിക്കവാറും ഒരുപോലെയിരിക്കും. അതിനാൽ തൻെറ ഭാവി ഭവനത്തെപ്പററി മനസ്സിൽ ഒരു ചിത്രം വരയ്ക്കുന്നതിന് അയാൾക്കു വലിയ പ്രയാസമുണ്ടായില്ല: പട്ടണത്തിൻെറ പ്രാന്തത്തിൽ, ചാലവൃക്ഷങ്ങൾ വളൎന്നുനിൽക്കുന്ന രാജപാതയ്ക്കഭിമുഖമായുള്ള ഒരു ബംഗ്ലാവ്; റോഡിന്നെതിരെ വിസ്തീൎണ്ണമായ ഒരു പാടം; പാടത്തിൽ അങ്ങിങ്ങായി കൃപങ്ങളും വിളഞ്ഞുനിൽക്കുന്ന ധാന്യങ്ങൾ കൊത്തിത്തിന്നുന്ന പക്ഷികളെ ഓടിയ്ക്കുന്ന സൂക്ഷിപ്പുകാരുടെ മാടങ്ങളും, കാളകൾ നിലം നനയ്ക്കാൻ ക്ഷമയോടുകൂടി വെള്ളം വലിക്കുമ്പോൾ കേൾക്കുന്ന പുള്ളിച്ചക്രങ്ങളുടെ കിറുകിറശബ്ദം, പൊടിയടിച്ചു പാറിക്കൊണ്ടു് വല്ലപ്പോഴുമതിലെ ഓടിച്ചുപോകുന്ന ഒരു ജഡ്ക്കാവണ്ടി, വെന്തു നീറുന്ന വായുമണ്ഡലത്തിലെ നിശ്ശബ്ദതയെ ഭഞ്ജിക്കുന്ന വണ്ടിയിലെ മണികളുടെ കണകണകചണം. വെയിലിൻെറ അസഹ്യമായ ചൂടു തടഞ്ഞുനിൎത്തുവാൻ വാതിലെല്ലാം ബന്ധിച്ചു് അകത്തിരുന്നു് ഹേമനളിനി വീട്ടുകാരേയും, കൂററുകാരേയും കുറിച്ചു് ചിന്തിച്ചുകൊണ്ടിരിക്കുന്ന കാഴ്ച അയാളുടെ സിരകളെ ജൃംഭിപ്പിച്ചു. കമലകൂടി അവളുടെയടുത്തുണ്ടായിരുന്നുവെങ്കിൽ ആനന്ദശൂന്യമായ ആ പരിതഃസ്ഥിതികളെ ദൂരീകരിയ്ക്കുരുതെ!

കല്യാണം കഴിയുന്നതുവരെ കമലയോടൊന്നും പറയേണ്ട എന്നു് അയാൾ തീൎച്ചയാക്കി. അവളുടെ സൗകൎയ്യംനോക്കി സ്നേഹം തുളുമ്പുന്ന അലിവോടുകൂടി ഹേമനളിനി കമലയെ അവളുടെ നെഞ്ചിലണച്ചുകൊണ്ടു് യഥാൎത്ഥ ചരിത്രം തുറന്നു പറയും. അതെ, കഴിയുന്നതും വേദനയ്ക്കിടകൊടുക്കാതെ, വിധി അവളെ വലയംചെയ്തിരുന്ന വലയുടെ കുടുങ്ങിയ കണ്ണികളെ അഴിച്ചു മാററും. അങ്ങിനെ വീട്ടിൽനിന്നും വളരെ ദൂരെ

അപരിചിതമായ ഒരു ദിക്കിൽ കമല വിഷാദമൊന്നുംകൂടാതെ അവരുടെ ചെറിയ വീട്ടിൽ വസിച്ചുകൊള്ളും.

നേരം ഉച്ചയായപ്പോൾ പാതകളിലെ ബഹളമൊട്ട ശമിച്ചു. വേലക്കാർ ഭക്ഷണംകഴിക്കാൻ പോയി. ജോലിയൊന്നുമില്ലാത്തവർ ഉറങ്ങാനൊരുങ്ങി. അടുത്തുവരുന്ന ഹേമന്തശൈത്യം ചൂടിന്റെ കാഠിന്യം തെല്ലൊന്നു കുറച്ചു. കാററ് മന്ദമന്ദം വീശാനാരംഭിച്ചു. ഭാവിയിലെ സുഖഗേഹത്തെ പററിയുള്ള തന്റെ ചിന്താസാഗരത്തിൽ ഒരോളംപോലും അയാൾ കണ്ടില്ല.

വണ്ടിച്ചക്രങ്ങളുടെ ശബ്ദം അയാളെ സ്വപ്നത്തിൽ നിന്നും ഉണർത്തി. ഒരു വലിയ വാഹനം അയാളുടെ ഗൃഹനടയിൽ വന്നു നിന്നു. അത് കമല കയറിവന്ന വണ്ടിയാണെന്ന് അയാൾക്കു മനസ്സിലായി. അയാളുടെ നെഞ്ച് പട പടാ അടിച്ചു. എങ്ങിനെയാണ് അവളെ സ്വീകരിയ്ക്കേണ്ടത്? അവൾക്കു സ്വാഗതം പറയേണ്ടതെങ്ങിനെ? അവക്കിരുവക്കും പൊതുവായുള്ള വിഷയമെന്ത്? അയാളോട് അവൾ ഏതു നിലയിൽ പെരുമാറും? ഇതെല്ലാം ഉത്തരം പറയുവാൻ പ്രയാസമേറിയ പ്രശ്നങ്ങളായിരുന്നു. ശാന്തമായി എങ്ങിനെ അയാൾ ആ വിഷമഘട്ടത്തെ നേരിടും? അയാളുടെ രണ്ടു ഭൃത്യന്മാർ താഴെ കാത്തു നിന്നിരുന്നു. അവർ വണ്ടിയിൽ നിന്നും അവളുടെ വലിയ ഇരുമ്പുപെട്ടി വലിച്ചു വരാന്തയിൽ വച്ചു. വാതൽവരെ കമല അവരെ അനുഗമിച്ചിട്ട്, അവിടെ നിന്നുകളഞ്ഞു.

"കമലേ, അകത്തു വരൂ" എന്ന് രമേശൻ അവളെ ക്ഷണിച്ചു. പെട്ടെന്നുണ്ടായ അമ്പരപ്പ് അടക്കിക്കൊണ്ട് അവൾ മുറിയിൽ പ്രവേശിച്ചു. വെക്കേഷൻകാലത്തും രമേശൻ അവളെ വിദ്യാലയത്തിൽത്തന്നെ താമസിപ്പിയ്ക്കുവാൻ ഉദ്ദേശിച്ചിരുന്നു. അയാളുടെ അലക്ഷ്യഭാവംകൊണ്ട് അവളുടെ കണ്ണിൽനിന്നും എത്രമാത്രം ചുടുകണ്ണുനീർ പ്രവഹിച്ചു! ഈ ഓർമ്മയും അവരുടെ ദീർഘകാലത്തെ വിയോഗവും ഒന്നുചേന്ന് അവളുടെ ഹൃദയത്തെ പാശംകൊണ്ടെന്നപോലെ പിന്നോക്കം പിടിച്ചുവലിച്ചു. കമല രമേശന്റെ നേരെ നോക്കി

യില്ല; അവളുടെ നേത്രോല്പലങ്ങൾ, പരന്ന തറയിൽ പതിപ്പിച്ചുകൊണ്ടു് അവൾ അവിടെ നിന്നു. കമലയുടെ ആകൃതി അയാളെ അത്ഭുതപരതന്ത്രനാക്കി; തനിക്കു് അപരിചിതയായ ഒരു തരുണിയോ അവൾ എന്നുകൂടി ശങ്കിച്ചു. ഇക്കഴിഞ്ഞ ഏതാനും മാസങ്ങൾക്കിടയിൽ അതിശയനീയമായ ഒരു വിവൎത്തനം അവളിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. ആ ഗ്രാമീണാംഗനയുടെ മുഴപ്പും കൊഴുപ്പും തികഞ്ഞിട്ടില്ലാതിരുന്ന അംഗങ്ങൾ പൂൎണ്ണവളൎച്ചയിലെത്തിയിരിക്കുന്നുവെന്നൊരു നോട്ടത്തിൽ അയാൾ മനസ്സിലാക്കി. അവളുടെ വദനത്തിൻെറ സൌഷ്ഠവവും പൂൎവ്വോപരി വർദ്ധിച്ചിരിക്കുന്നു; കൂടാതെ ഉടയും നടയും സ്വാതന്ത്ര്യവും അനിയാമകവുമായിരുന്നു.

മുറിയിൽ കടന്നതിൻെറ ശേഷം തുറന്നുകിടന്ന ജന്നലിനു നേരെ മുഖം പകുതി തിരിച്ചുകൊണ്ടു് അവൾ നിവൎന്നു നിന്നു. അപ്പോൾ ശരൽക്കാലസൂൎയ്യൻെറ സായംകാലമരീചികൾ അവളുടെ മുഖത്തിൽ പതിച്ചു. അവളുടെ ശിരസ്സ് ആവരണംചെയ്തിരുന്നില്ല; ചീകി ചുവപ്പുനാടകൊണ്ടു് പിന്നിക്കെട്ടിയിരുന്ന കാർകൂന്തൽ ജഘനത്തോളം തൂങ്ങിക്കിടന്നിരുന്നു. പീതവൎണ്ണത്തിലുള്ള സിൽക്കുവസ്ത്രംകൊണ്ടു് ശരീരത്തെ ആച്ഛാദനം ചെയ്തിരുന്നു.

ഏതാനും നിമിഷങ്ങൾ നിൎന്നിമേഷനായി, നിശ്ശബ്ദനായി രമേശൻ അവളെ ഉററു നോക്കി. കഴിഞ്ഞ ഏതാനും മാസങ്ങളായി കമലയുടെ കമനീയാകൃതിയെപ്പററി അവ്യക്തമായ ഒരോൎമ്മയെ അയാൾക്കുണ്ടായിരുന്നുള്ളു. ഇപ്പോൾ വർദ്ധമാനമായ കാന്തിയോടു കൂടി ആ മഞ്ജുമേനി ഒരു ദിവാസ്വപ്നത്തിലെന്നപോലെ അയാളെ ഞെട്ടി ഉണൎത്തി. അവളുടെ രൂപലാവണ്യത്തെ വെല്ലുവാൻ കഴിവില്ലാതെ അയാൾ കുഴങ്ങി.

"കമലേ, ഇരിക്കൂ" എന്നു് രമേശൻ നിയോഗിച്ചു. ഒരക്ഷരംപോലും പറയാതെ അവൾ ഇരുന്നു.

"പഠിത്തമെന്തായി" എന്നു് അയാൾ തുടൎന്നു.

"നന്നായി"എന്നു് അവൾ തീരെ ഹ്രസ്വമായി ഉച്ചരിച്ചു.

എന്താണിനി പറയേണ്ടതെന്നറിയാതെ അയാൾ തല ചൊറിഞ്ഞു. അപ്പോൾ ഒരു കാൎയ്യം ഓൎമ്മ വന്നു.

"കുറച്ച് അധികനേരമായി നീ ഒന്നും കഴിച്ചില്ലെന്നു തോന്നുന്നു. ഭക്ഷണം തയ്യാറായിട്ടുണ്ട്. കൊണ്ടുവരാൻ പറയട്ടേ?"

കമല:—"വേണ്ടാ, ആഹാരം കഴിച്ചുകൊണ്ടാണു പുറപ്പെട്ടതു്."

രമേശൻ:—"ഒട്ടും കഴിക്കേണ്ടേ! പലഹാരം വേണ്ടെങ്കിൽ പഴങ്ങളുണ്ടു്."

കമല ഒന്നും പറയാതെ തല കുലുക്കി.

രമേശൻ പിന്നെയും ആ ബാലികയുടെ അപരിക്ഷതകോമളമായ വദനത്തെ കണ്ണെടുക്കാതെ വീക്ഷിച്ചു. തലമുന്നോട്ടല്പം വളച്ചുകൊണ്ടു് അവൾ 'ഇംഗ്ലീഷ്റീഡറി'ലെ പടങ്ങൾ നോക്കിക്കൊണ്ടിരുന്നു. ഒരു സുന്ദരവദനം ഭവിഷ്യൽഫലത്തെ പ്രവചിക്കുന്ന മാന്ത്രികന്റെ ദണ്ഡംപോലെയത്രേ; അതിനു ചുററുപാടും പ്രസരിക്കുന്ന സൌന്ദര്യത്തെക്കൂടി അതു് സംഗ്രഹിക്കുന്നു. സുവർണ്ണാംശുക്കൾ ഒരു ഞൊടിക്കിടയിൽ ഇന്ദ്രിയങ്ങളോടും വികാരങ്ങളോടും കൂടിയ ഒരു രൂപമായി മാറുന്നു; സൂര്യൻ ഗ്രഹങ്ങളെ പാലിക്കുന്നതുപോലെ ഈ പെൺകൊടി നഭസ്സിനേയും വായുവിനേയും വെളിച്ചത്തേയും എന്നു വേണ്ട അവൾക്കു ചുററുമുള്ള സകലതിനേയും അവളുടെ സൌരയൂഥത്തിലേയ്ക്കാകർഷിച്ചു. എന്നാൽ അവൾ അതൊന്നുംതന്നെ അറിയാതെ നിശ്ശബ്ദമായി പുസ്തകത്തിലെ ചിത്രങ്ങളെ സമീക്ഷിച്ചുകൊണ്ടിരുന്നതേയുള്ളു.

രമേശൻ വേറെ ഒരു അറയിൽ കയറി ഒരു പാത്രം പഴം കൊണ്ടുവന്നു് അവളുടെ മുൻപിൽ വെച്ചു.

"കമലേ, നിനക്കൊന്നും വേണ്ടല്ലോ. എന്നാൽ എനിക്കു് വിശപ്പു സഹിക്കവയ്യ." മല്ലിബകുളധവളമായ ഒരു പുഞ്ചിരിപ്പൂനിലാവു് അവളുടെ പാടലാധരത്തിൽ പ്രശോഭിച്ചു. ആ ശുഭ്രമന്ദഹാസം പ്രഭാതാർക്കന്റെ പ്രഥമാംശുക്കൾ എന്നപോൽ, അവരുടെയിടയിൽ പുകപോലെ പരന്നു കിടന്ന മൂടൽമഞ്ഞിനെ നശിപ്പിച്ചു. ഒരു കത്തിയെടുത്തു് പഴങ്ങൾ മുറിക്കുവാൻ രമേശൻ ആരംഭിച്ചു. എന്നാൽ അതിനുള്ള പരിചയം അയാൾക്കു് അശേഷമില്ലായിരുന്നു. അയാളുടെ ഉത്സാഹവും, ധൃതിയും, പഴം മുറിക്കുന്നതിനുള്ള പരിഭ്ര

മവും എല്ലാം കൂടി കണ്ടപ്പോൾ കമലയുടെ ഉള്ളിൽ ചിരി കൊള്ളാതെ താനെ പൊട്ടിപ്പുറത്തു ചാടി.

അവളുടെ അത്യാഹ്ലാദം രമേശനെ നന്നാ രസിപ്പിച്ചു: "പഴം മുറിക്കുവാൻ എനിക്കു വശം പോരാഞ്ഞിട്ട് ആയിരിയ്ക്കാം നീ ചിരിക്കുന്നതു്. ശരി, നിനക്ക് അതിൽ സാമൎത്ഥ്യം ഉണ്ടോ എന്നു നോക്കട്ടെ."

കമല:—"ഈ ചെറിയ കത്തികൊണ്ടു് എന്നാൽ പ്രയാസം. വീതി കൂടിയ ഒന്നു തന്നാൽ മുറിക്കാമായിരുന്നു."

അവൾ ആവശ്യപ്പെട്ട തരത്തിൽ ഒന്ന് എടുത്തുകൊണ്ടു വരുവാൻ ഭൃത്യനേ വിളിച്ച് അയാൾ പറഞ്ഞു. വലിയ കത്തി കൊണ്ടുവന്നു. കമല അവളുടെ ചെരുപ്പ് ഊരിവെച്ചു. അനന്തരം കത്തി നിവൎത്തു് പഴം ഓരോന്നായി പൂളുവാൻ തുടങ്ങി. ഓരോ പൂളും വീണ്ടും നറുക്കി. രമേശൻ അതെല്ലാം ഒരു പാത്രത്തിൽ സംഭരിച്ചു. "നീയും കുറച്ചു തിന്നണം" എന്ന് അയാൾ നിർബന്ധിച്ചു.

കമല:—"എനിയ്ക്കൊന്നും വേണ്ട."
രമേശൻ:—"എന്നാലെനിയ്ക്കും വേണ്ട."

കമല അയാളുടെ മുഖത്തിൽ ദനാക്കി. "നിങ്ങൾ ആദ്യം തിന്നണം; പിന്നീട് ഞാൻ തിന്നാം."

രമേശൻ:—"നീ എന്നെ കളിപ്പിയ്ക്കില്ലല്ലോ."

"ഇല്ല, നിശ്ചയമായുമില്ല" എന്ന് അവൾ നല്ലപോലെ തലകുലുക്കിക്കൊണ്ടു പറഞ്ഞു. സന്തോഷത്തോടുകൂടി രമേശൻ ഒരു കഷണമെടുത്തു് വായിലിട്ടു. ആ മാത്രയിൽ രണ്ടുപേർ അവിടെ പ്രത്യക്ഷരായി. യോഗേന്ദ്രനും അക്ഷയിയും അയാൾക്കെതിരായി വാതിലിനു വെളിയിൽ വന്നുനിന്നു!

അക്ഷയിയാണു ആദ്യം സംസാരിച്ചതു്. "രമേശബാബു, ക്ഷമിക്കണേ. നിങ്ങൾ മാത്രമേ ഇവിടെ കാണുകയുള്ളുവെ ന്നാണ് ഞങ്ങൾ വിചാരിച്ചതു്."

യോഗേന്ദ്രൻ:—"മുന്നറിവുകൊടുക്കാതെ ഇങ്ങിനെ ഇവിടെ കടന്നുവരാൻ പാടില്ലായിരുന്നു. വരു നമുക്ക് താഴെ പ്പോയിരിക്കാം."

കമല കത്തി താഴെയിട്ട് ചാടി എഴുന്നേററു. അവർ രണ്ടുപേരും വഴി അടഞ്ഞുനിന്നിരുന്നു. യോഗേന്ദ്രൻ ഒരു വശത്തേയ്ക്കു് അല്പം നീങ്ങി വഴികൊടുത്തു. അയാൾ കമലയെ സൂക്ഷിച്ചുനോക്കി. കമല പരിഭ്രമത്തോടുകൂടി അടുത്ത മുറിയിലേക്ക് ഓടിപ്പോയി,

——(o)——

# അദ്ധ്യായം ൨൦.

"രമേശ, ഏതാണു് ആ പെൺകുട്ടി" എന്നു് യോഗേന്ദ്രൻ സഗൌരവം ചോദിച്ചു.

രമേശൻ:—"എന്റെ ഒരു മിത്രം."

യോഗേന്ദ്രൻ:—"ഏതു മാതിരിയിലുള്ള മൈത്രിയാണു്? നിങ്ങളേക്കാൾ പ്രായക്കൂടുതൽ ആ കുട്ടിയ്ക്കില്ല. സ്നേഹംമൂലമുണ്ടായിട്ടുള്ള ഒരു ബന്ധമല്ലെന്നു ഞാനനുമാനിക്കുന്നു. നിങ്ങളുടെ എല്ലാ ബന്ധുക്കളേപ്പററിയും ഇതിനുമുൻപു് എന്നോടു പറഞ്ഞിട്ടുണ്ടു്. ഈ ബാലികയെപ്പററി എന്നോടിതുവരെ നിങ്ങൾ ഒരു വാക്കുപോലും പറഞ്ഞിട്ടില്ല."

അക്ഷയി:—"നേരേ പറയൂ. യോഗേന്ദ്രാ, ഒരാൾക്കു് അയാളുടെ സ്നേഹിതന്മാരിൽ നിന്നും മറച്ചുവെയ്ക്കേണ്ട പല സംഗതികളും കണ്ടേക്കാം."

യോഗേന്ദ്രൻ:—"രമേശാ, ഇതും അങ്ങിനെയുള്ള ഒരു രഹസ്യമാണോ?"

രമേശന്റെ മുഖം കോപാരുണമായി. "അതെ, ഇതൊരു രഹസ്യമാണു്. ഈ പെൺകുട്ടിയെപ്പററി നിങ്ങളുമായി വാദം നടത്തുന്നതിനു് ഞാൻ തയാറില്ല."

യോഗേന്ദ്രൻ:—"എന്നാൽ നിർഭാഗ്യത്താൽ ഈ പെൺകുട്ടിയെക്കുറിച്ചു് ചിലതറിയുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ഹേമനളിനിയെ വിവാഹം ചെയ്യുവാൻ നിങ്ങൾ ആലോചിച്ചില്ലെങ്കിൽ നിങ്ങളുടെ സ്ഥിതിഗതികളേ

സംബന്ധിച്ച് ഇങ്ങിനെ ഒരന്വേഷണത്തിൻെറ ആവശ്യം ഉണ്ടാകുമായിരുന്നില്ല."

രമേശൻ:—"ഇത്രമാത്രം ഞാൻ പറയുന്നു. ഹേമനളിനിയെ നിഷ്കളങ്കമായ മനസ്സാക്ഷിയോടുകൂടി വിവാഹംചെയ്യുന്നതിന് എന്നെ പ്രതിരോധിയ്ക്കത്തക്കവണ്ണം ഈ ലോകത്തിൽ ആരോടും എനിയ്ക്കൊരു ബന്ധവുമില്ല."

യോഗേന്ദ്രൻ:—"നിങ്ങളുടെ ദൃഷ്ടിയിൽ അങ്ങിനെ ഒരു പ്രതിബന്ധം കാണുന്നില്ലായിരിക്കാം. എന്നാൽ അവളുടെ വീട്ടുകാൎക്കും, കൂററുകാൎക്കും നേരേമറിച്ചാണു തോന്നുന്നതു്. ഞാൻ നിങ്ങളോടു് ഇതേ ചോദിയ്ക്കുന്നുള്ളു. നിങ്ങൾക്ക് ഈ കുട്ടിയുമായി ചാൎച്ചയുണ്ടെങ്കിലും ഇല്ലെങ്കിലും നിങ്ങൾ ഇവളെ ഇവിടെ എന്തിനൊളിച്ചു വെച്ചുകൊണ്ടിരിക്കുന്നു?"

രമേശൻ:—"അതിൻെറ കാരണം പറയുകയാണെങ്കിൽ ആ രഹസ്യവും വെളിയിലാകും. കാരണമെന്താണെന്ന് ചോദിക്കാതെ എൻെറ വാക്ക വിശ്വസിച്ചുകൂടയോ?"

യോഗേന്ദ്രൻ:—"ഈ പെൺകുട്ടിയുടെ പേർ കമല എന്നല്ലേ?"

രമേശൻ:—"അതെ."

യോഗേന്ദ്രൻ:—"നിങ്ങളുടെ ഭാൎയ്യയുടെ നിലയിൽ നിങ്ങൾ അവളോടു പെരുമാറിയിട്ടില്ലേ?"

രമേശൻ:—"ഉണ്ടു്."

യോഗേ:—"ഇനിയും ഞാൻ നിങ്ങളെ വിശ്വസിക്കണമെന്നാണോ നിങ്ങൾ പറയുന്നതു്? ഇവൾ നിങ്ങളുടെ ഭാൎയ്യയല്ലെന്ന് പറയണമെന്നാണ് നിങ്ങൾ ഉദ്ദേശിക്കുന്നതെന്നു തോന്നുന്നു. മറ്റെല്ലാവരോടും അവൾ നിങ്ങളുടെ പത്നിയാണെന്നു നിങ്ങൾ തന്നെ പറഞ്ഞിട്ടുണ്ടു്. സത്യം പറയുന്നവൎക്കൊരുദാഹരണമായി നിങ്ങളെ ഗണിക്കാമോ എന്നു ഞാൻസംശയിക്കുന്നു."

അക്ഷയി:—"സത്യത്തെ പുരസ്കരിച്ചുള്ള ഒരു പ്രഭാഷണത്തിൽ ഇങ്ങിനെ ഒരു ദൃഷ്ടാന്തം കാണുകയില്ലെന്നാണോ നിങ്ങൾ വിവക്ഷിക്കുന്നതു്? പരിതഃസ്ഥിതികൾ അസാധാരണമായിരിക്കുമ്പോൾ പരസ്പരം വ്യത്യാസമുള്ള കഥകൾ

രണ്ടുകൂട്ടരോട് പറയേണ്ടി വന്നേക്കും. ഇതിൽ ഏതെങ്കിലും ഒന്ന് വാസ്തവമായിരിക്കുമെന്നു തീർച്ചയാണ്. പക്ഷെ, രമേശൻ നിങ്ങളോടു പറഞ്ഞതായിരിക്കാം വാസ്തവം.''

രമേ:—"ഞാൻ നിങ്ങളോടു യാതൊന്നുംതന്നെ പറവാനുദ്ദേശിക്കുന്നില്ല. നോക്കൂ ഹേമനളിനിയെ വിവാഹം ചെയ്യുന്നെങ്കിൽ ഞാൻ അതിൽ യാതൊരു വഞ്ചനയും പ്രയോഗിക്കുന്നില്ലെന്നു മനസ്സിലാക്കണം. കമലയുടെ കാര്യത്തെപ്പററി നിങ്ങളുമായി സംസാരിക്കാതിരിക്കുന്നതിന് മതിയായ കാരണങ്ങൾ ഉണ്ട്. എന്റെ സ്വഭാവത്തെപ്പററി നിങ്ങൾ എത്രതന്നെ സംശയിച്ചാലും ഞാൻ ഈ രഹസ്യം തുറന്നുപറയുവാൻ നിശ്ചയിച്ചിട്ടില്ല. അങ്ങനെ ചെയ്താൽ അതു് ഞാൻ ചെയ്യുന്ന ഒരു മഹാപരാധമായിരിക്കും. എന്റെ സുഖത്തേയും കീർത്തിയേയും മാത്രം പരാമർശിക്കുന്ന ഒരു കാര്യമായിരുന്നെങ്കിൽ ഞാനതു പറയാൻ മടിക്കയില്ലായിരുന്നു. അങ്ങനെ ചെയ്യുകയാണെങ്കിൽ വേറൊരാളുടെ ഭാവി കഷ്ടതരമായി തീരാനിടയുണ്ട്."

യോഗേ:—"നിങ്ങൾ ഹേമനളിനിയോടെല്ലാം പറഞ്ഞിട്ടുണ്ടോ?''

രമേ:—"ഇല്ല. വിവാഹംചെയ്തുകഴിഞ്ഞു് അവളോടു പറയും. അതല്ല, ഇപ്പോൾ അറിയണമെന്നവൾക്ക് ആഗ്രഹമുണ്ടെങ്കിലും പറയുന്നതിനു വിരോധമില്ല.''

യോഗേ:—"ശരി, ഞാൻ കമലയോട്ട് ചിലതു ചോദിച്ചുകൊള്ളട്ടെ."

രമേ:—"ഒരിക്കലും പാടില്ല. ഞാൻ കുററക്കാരനാണെന്നു തോന്നുന്ന പക്ഷം എന്റെ മേൽ എന്തു വിധിയെങ്കിലും പ്രസ്താവിച്ചുകൊൾക. അവൾ വെറും നിരപരാധിയത്രെ. അവളെ വിസ്തരിക്കുവാൻ ഞാൻ അനുവദിക്കുകയില്ല."

യോഗേ:—"ആരോടും ഒന്നും ചോദിച്ചിട്ടു കാര്യമില്ല. അറിയേണ്ടതെല്ലാം അറിഞ്ഞുകഴിഞ്ഞു. നിങ്ങളിൽനിന്നും വേണ്ട തെളിവുകളും കിട്ടിയിട്ടുണ്ട്. ഇനിമേൽ നിങ്ങൾ ഞങ്ങ

ളുടെ വീട്ടിൽ കാലെടുത്തു കുത്തുകയാണെങ്കിൽ വേണ്ടാത്ത ആക്ഷേപത്തിനും കലാപത്തിനുമൊക്കെ ഇടയായേക്കുമെന്നു ഞാൻ നേരത്തേപറഞ്ഞുകൊള്ളട്ടേ."

രമേശൻ വിവർണ്ണനായി. എന്നാൽ അയാൾ ഒന്നും പറഞ്ഞില്ല. യോഗേന്ദ്രൻ തുടൎന്നു. "എനിക്കല്പംകൂടി പറയാനുണ്ടു്. പരസ്യമായോ രഹസ്യമായോ നിങ്ങൾ ഹേമനളിനിയോടൊന്നുംതന്നെ പറകയോ, അവൾക്കെഴുതുകയോ ചെയ്യാൻ പാടില്ല. അല്ല, അങ്ങിനെ വല്ലതും പ്രവൃത്തിക്കുകയാണെങ്കിൽ ഈ രഹസ്യം ഞാൻ വെളിയ്ക്കാക്കും. ഹേമനളിനിയുടെ വിവാഹം നടക്കാതിരുന്നതെന്തുകൊണ്ടാണെന്നു് ആരെങ്കിലും ഞങ്ങളോടു ചോദിക്കുകയാണെങ്കിൽ ഞാനതിനനുവദിക്കായ്ക്കയാലാണെന്നു പറഞ്ഞുകൊള്ളാം. പരമാൎത്ഥം ഞാൻ പറകയില്ല. എന്നാൽ നിങ്ങൾ സൂക്ഷിക്കുന്നില്ലെങ്കിൽ എല്ലാം വെളിയിലാകും. നിങ്ങൾ നിന്ദ്യമായി പെരുമാറിയിട്ടും ഞാനിത്ര അടങ്ങിയിരിക്കുന്നതെന്താണെന്നു് നിങ്ങൾ അത്ഭുതപ്പെട്ടേയ്ക്കാം. നിങ്ങളോടല്പമെങ്കിലും അനുകമ്പ എനിക്കുണ്ടെന്നു വിചാരിക്കരുതു്. ഹേമനളിനിയെക്കൂടി സംബന്ധിക്കുന്ന ഒരു കാൎയ്യമാകയാലാണു് ഞാൻ നിങ്ങളെ വെറുതെവിടുന്നതു്. വാക്കുകൊണ്ടോ, പ്രവൃത്തികൊണ്ടോ ഹേമനളിനിയുമായി നിങ്ങൾക്കേതെങ്കിലും പരിചയമുണ്ടെന്നു സൂചിപ്പിക്കരുതെന്നാണു് എനിക്കവസാനമായി നിങ്ങളോടു പറയാനുള്ളതു്. നിങ്ങളുടെ വാഗ്ദാനംകൊണ്ടൊരു പ്രയോജനവുമില്ല. ഈ വഞ്ചനത്തൊഴിലുകൾക്കുശേഷം നിങ്ങൾക്കു് മനസ്സാക്ഷിയുണ്ടെന്നു ഞാനെങ്ങനെ വിശ്വസിക്കും? നിങ്ങൾക്കു് നാണവും ചുണയും ഒരണുവെങ്കിലും ശേഷിച്ചിട്ടുണ്ടെങ്കിൽ, നിങ്ങളുടെ കപടവേലകൾ പുറത്താകരുതെന്നു വിചാരമുണ്ടെങ്കിൽ, ഈ നിദേശത്തിൽനിന്നും അറിഞ്ഞോ അറിയാതേയോ തെററി നടക്കരുതു്."

അക്ഷയി:—"അതേ, യോഗൻ അങ്ങിനെതന്നെ. രമേശബാബുവിനെക്കുറിച്ചു് നിങ്ങൾക്കൊട്ടും സങ്കടമില്ലേ? നോക്കൂ ആ മനുഷ്യൻ എത്ര ശാന്തനായി ഇതെല്ലാം കേൾക്കുന്നു. നമുക്കിപ്പോൾ തന്നെ പൊയ്ക്കളയാം. സാരമില്ല; രമേശബാബു, ഞങ്ങളിതാ പോകുന്നു." രമേശൻ ഒരു

ശിലപോലെ നിശ്ചലനായിനിന്നു. അയാളുടെ മരവിച്ച അംഗങ്ങൾ ആകസ്മികസ്തംഭനത്തിൽ നിന്നും വിമുക്തമായപ്പോൾ വെളിയിലിറങ്ങി അല്പം നടന്ന് അപ്പോഴത്തെ അവസ്ഥയെപ്പററി ഒന്നാലോചിച്ചാലെന്താണെന്ന് അയാൾ വിചാരിച്ചു. എന്നാൽ കമലയ്ക്ക് അപരിചിതമായ ഒരു സ്ഥലത്ത് അവളെ തനിയെ വിട്ടിട്ടു പോകുന്നത് അവിഹിതമാണെന്ന് അയാൾ ഓർത്തു.

അയാൾ അടുത്ത അറയിലേയ്ക്കു കടന്നു. കമല വാതായനങ്ങൾക്കരികിൽ തെരുവിലേയ്ക്കു നോക്കിക്കൊണ്ടിരുന്നിരുന്നു. രമേശന്റെ കാലടിശബ്ദം കേട്ടപ്പോൾ ജന്നലിൻെറ അഴിയിൽ പിടിച്ചുകൊണ്ട് അവൾ തിരിഞ്ഞു നോക്കി. രമേശൻ തറയിൽത്തന്നെ ഇരുന്നു.

കമല:—"ഈ വന്നവർ ആരാണ്? ഇന്നു കാലത്തെ അവർ ഞങ്ങളുടെ സ്കൂളിൽ വന്നിരുന്നു."

രമേശൻ:—"ആങ്ഹാ! നിങ്ങളുടെ സ്കൂളിൽ വന്നിരുന്നുവോ? ഉള്ളതാണോ?"

കമല:—"അതേ. അവരെന്താണ് നിങ്ങളോടു സംസാരിച്ചുകൊണ്ടിരുന്നത്?"

രമേശൻ:—"നമ്മൾ തമ്മിലുള്ള ബന്ധം എന്താണെന്ന് അവർ എന്നോടു ചോദിച്ചു."

കമല ഒരിയ്ക്കലും ഒരു ശ്വശ്രുവിൻെറ അടുത്തിരുന്ന് എപ്പോഴെല്ലാമാണ് യൌവ്വനയുക്തയായ ഒരു ഭാര്യയ്ക്ക് സഹജമായ ലജ്ജ പ്രകടിപ്പിയ്ക്കേണ്ടതെന്ന് പഠിച്ചിരുന്നില്ല. എങ്കിലും അവളറിയാതെ ഒരു സങ്കോചം ഉണ്ടായി. അവളുടെ കപോലങ്ങളിലെ രക്തച്ഛവി വർദ്ധിച്ചു.

രമേശൻ തുടന്നു: "നമ്മൾ തമ്മിൽ യാതൊരു സംബന്ധവുമില്ലെന്ന് ഞാനവരോടു പറഞ്ഞു."

ഇത്തരത്തിലുള്ള നർമ്മാലാപം കമലയ്ക്ക് അശേഷം രുചിച്ചിരുന്നില്ല. "കളി അധികമാകരുത്" എന്ന് അവൾ പറഞ്ഞു.

വാസ്തവം മുഴവൻ കമലയോട പറഞ്ഞാലോ എന്ന് അയാറം ആലോചിച്ചു.

പെട്ടെന്ന് അയാറം എഴനേററ് വിളിച്ചു പറഞ്ഞു. "ഇതാ ഒരു കാക്ക പഴവുംകൊത്തിക്കൊണ്ടുപോയി." അവറം തിടുക്കമായി അടുത്ത മുറിയിൽ പ്രവേശിച്ചു. അവറം കാക്കയെ ഓടിച്ചിട്ട് പാത്രത്തോടെ പഴമെടുത്തുകൊണ്ടു വന്നു. തട്ടം താഴെ വെച്ചിട്ട് "നിങ്ങറം ഒട്ടും തിന്നുന്നില്ലേ?" എന്ന് അവറം ചോദിച്ചു.

രമേശൻെറ വിശപ്പ് അതിനിടയ്ക്ക് പമ്പ കടന്നു. എന്നാൽ അപേക്ഷാരൂപത്തിലുള്ള അവളുടെ പ്രണയമസൃണമായ പ്രശ്നം അയാളുടെ ഹൃദയത്തെ സ്പർശിച്ചു. "നീ കൂടി കുറച്ചു കഴിയ്ക്ക്."

"നിങ്ങറം ആദ്യമെടുക്കുക" എന്ന് ഭാര്യ ഭർത്താവിനു മുൻപ് ഒന്നും ഭക്ഷിയ്ക്കരുതെന്നുള്ള ഹൈന്ദവവിധിയനുസരിച്ച് അവറം പറഞ്ഞു. അത്ര സംരമാക്കേണ്ട കാര്യമല്ലായിരുന്നു എങ്കിലും അയാളുടെ സിരാതന്തുക്കറം തുടിച്ചു. നിരപരാധിയായ ആ പെൺകുട്ടിയുടെ വിഭ്രാന്തി അയാളുടെ നയനങ്ങളെ ബാഷ്പാർദ്രമാക്കി. സംസാരിയ്ക്കാൻ രസന പൊങ്ങിയില്ല. ഉത്തരക്ഷണത്തിൽ സ്വയം നിയന്ത്രിച്ചിട്ട് അയാറം പഴം തിന്നാൻ തുടങ്ങി.

എല്ലാം കഴിച്ചുകഴിഞ്ഞപ്പോറം അയാറം വീണ്ടും സംഭാഷണമാരംഭിച്ചു. "ഇന്നു രാത്രിതന്നെ നമുക്കു നാട്ടിലേയ്ക്കു പോകണം."

ഇതു കേട്ടപ്പോറം കമലയുടെ മുഖം മങ്ങി. "എനിയ്ക്കു നാട്ടിൽ പോകാനിഷ്ടമില്ല."

രമേശൻ:—"സ്കൂളിൽ താമസിച്ചുകൊള്ളാമോ?"

കമല:—"എനിയ്ക്കു വയ്യ. എന്നെ ഇനിയും സ്കൂളിലേയ്ക്കയക്കരുതേ. അവിടെ കുട്ടികറം നിങ്ങളേപ്പററി പലതും ചോദിച്ച് എന്നെ ലജ്ജിപ്പിക്കുന്നു."

രമേശൻ:—"നീ അവരോടെന്തു പറയും?"

കമല:—"ഞാനൊന്നും പറകയില്ല. എന്താണ് വെക്കേഷനും സ്കൂളിൽത്തന്നെ താമസിപ്പിച്ചിരിക്കുന്നാതെ

ന്നു് അവരെന്നോടു ചോദിച്ചു. ഞാൻ—'' ആ വാചകം മുഴുവൻ പറഞ്ഞുതീക്കാനവൾക്കു് സാധിച്ചില്ല. പഴയ ചരിത്രങ്ങൾ ഓത്തപ്പോൾ അവൾക്കു തട്ടിയിരുന്ന ഹൃദയവ്യഥ പുനജ്ജീവിച്ചു.

രമേശൻ:—"ഞാൻ നിനക്കാരുമല്ലെന്നു് നീ എന്തുകൊണ്ടവരോടു പറഞ്ഞില്ല?'' കൺകോണുകൊണ്ടു് കമല അക്ഷമയായി അയാളെ വീക്ഷിച്ചു. "കളി അധികമായിപ്പോകുന്നു'' എന്നു് അവൾ വീണ്ടും പറഞ്ഞു. താനെന്താണു ചെയ്യേണ്ടതെന്നു് അയാൾ സ്വയം പ്രശ്നംചെയ്തു. അയാളുടെ ജീവനിൽ ലീനമായി നുളച്ചു് വെളിയിലേക്കിറങ്ങുവാൻ ശ്രമിച്ചുകൊണ്ടിരുന്ന ഒരു കീടമാണു് ആ രഹസ്യം. എന്നാൽ അതത്യന്തം രുജാവഹമായിരുന്നു. ദുസ്സഹമായ പ്രശ്നങ്ങൾകൊണ്ടു് അയാളുടെ ഹൃദയം പരിഭ്രാന്തമായി. യോഗേന്ദ്രൻ ഹേമനളിനിയോടുഅതിനകം എന്തു പറഞ്ഞിരിക്കും? ഈ വാത്താശ്രവണത്തിൽ അവളുടെ സ്ഥിതി എന്തായിരിക്കും? എങ്ങിനെയാണു് പരമാത്ഥം അവളെ ധരിപ്പിക്കേണ്ടതു്? ഹേമനളിനിയുമായുള്ള അനശ്വരവിരഹം എങ്ങിനെയാണു സഹിക്കേണ്ടതു്? ഇവയ്ക്കു സമാധാനം കണ്ടുപിടിക്കുവാൻ അയാൾ അശക്തനായിരുന്നു. കമലയുമായുള്ള അയാളുടെ ബന്ധം കൽക്കട്ടയിലെ തന്റെ സ്നേഹിതന്മാക്കും വിരോധികൾക്കും ഒരുപോലെ ചിന്തനീയമായ ഒരു വിഷയമായി പരിണമിച്ചിട്ടുണ്ടെന്നു് അയാളറിഞ്ഞു. കമല അയാളുടെ കാന്തയാണെന്നുള്ള പ്രസ്താവം ഇതിനകം പരന്നിട്ടുള്ള കേൾവിയെ ആളിപ്പരത്തും. ഒരു ദിവസംകൂടി അവളുമൊന്നിച്ചവിടെ വസിക്കുന്ന കാര്യം വളരെ വിഷമം!

അയാൾ എന്തോ ചിന്തിച്ചു് വിഷണ്ധനായിരിയ്ക്കുയാണെന്നു് അവൾക്കു മനസ്സിലായി. അവൾ ചിന്താകുലമായ അയാളുടെ മുഖത്തു് ഉററുനോക്കി.

കമല:—"എന്തിനേകുറിച്ചാണു് നിങ്ങൾ ആലോചിച്ചു ബുദ്ധിമുട്ടുന്നതു്? വീട്ടിൽപോയി താമസിയ്ക്കണമെന്നു

ണെങ്കിൽ ഞാനും വരാം.''

ആ ബാലികയുടെ ഹിതത്തെ നിരോധിയ്ക്കേണ്ടിവരുന്നതിൽ അധികം കുണ്ഠിതമുണ്ടായിരുന്നു. അയാൾ വീണ്ടും ഇതികർത്തവ്യതാമൂഢനായി. അയാളുടെ മനസ്സ് എങ്ങോ തിരിഞ്ഞുകൊണ്ടിരുന്നു. ചോദ്യത്തിനുത്തരം പറയാതെ രമേശൻ അവളെ നിർന്നിമേഷനായി നോക്കി. ഗൌരവമായി സംസാരിയ്ക്കേണ്ട സന്ദർഭമാണതെന്ന് കമലയ്ക്കു തോന്നി. അവൾ ചോദിച്ചു: "ഞാൻ സ്കൂളിലിനി താമസിക്കയില്ലെന്നു ശഠിച്ചതു് നിങ്ങൾക്ക് ഹൃദയശല്യമുണ്ടാക്കിയോ? വാസ്തവം പറയണം.''

ഇതു് മുൻപിലത്തേതിലും പതിന്മടങ്ങ് അയാളുടെ ഹൃദയത്തെ സ്പർശിച്ചു.

രമേശൻ:—"എനിയ്ക്കു ശല്യമുണ്ടാക്കിയാലും നിനക്കു സങ്കടമുണ്ടാകാതിരുന്നാൽ മതി.'' വളരെ പണിപ്പെട്ടു് ചിന്തകൾ നിയന്ത്രിച്ചിട്ടു് അയാൾ കമലയുമായി സംഭാഷണം ചെയ്യാനാരംഭിച്ചു.

"അടുത്തു വരു, കമലേ! നീ സ്കൂളിൽ എന്തു പഠിച്ചു?'' കമല അവൾ ആർജ്ജിച്ചിരുന്ന ജ്ഞാനഭണ്ഡാഗാരം തുറന്നു കാട്ടാൻ തയാറായിരുന്നു. ഭൂമി ഉരുണ്ടതാണെന്നും മററുമുള്ള ശാസ്ത്രസിദ്ധാന്തങ്ങൾ ധരിപ്പിച്ചു് അവൾ അയാളെ വിസ്മയിപ്പിച്ചു. തനിക്കിതിലൊന്നും യാതൊരറിവുമില്ലെന്നു നടിച്ചിട്ടു് അതെങ്ങിനെ സംഭവിക്കുമെന്ന് അയാൾ അവളോടു ചോദിച്ചു. കമലയുടെ നയനങ്ങൾ വികസിച്ചു. "എങ്ങിനെയെന്നോ? ഞങ്ങളുടെ പുസ്തകത്തിൽ നിന്നും അതിനെക്കുറിച്ചു് എല്ലാം ഞങ്ങൾ പഠിച്ചു.'' ആശ്ചര്യരസം പ്രകടിപ്പിച്ചുകൊണ്ടു് രമേശൻ ചോദിച്ചു: "ആങ്ഹാ! അതു നിങ്ങളുടെ പുസ്തകത്തിലുണ്ടോ? പുസ്തകത്തിന് എത്ര വലിപ്പമുണ്ടു്?'' കമല കൈ പൊക്കി പുസ്തകത്തിൻെറ വലിപ്പം കാണിച്ചു. "അതു് അത്ര വലുതല്ല; അച്ചടിച്ച പുസ്തകമാണു്; പടങ്ങളുമതിലുണ്ടു്.'' ഇവ തർക്കമററ തെളിവുകളായിരുന്നു; അതിനാൽ അയാൾക്കു സമ്മതിക്കാതെ തരമില്ല.

അവരം പഠിച്ചതെല്ലാം വിസ്തരിച്ചു പറഞ്ഞുകഴിഞ്ഞു. പിന്നീട് സതീർത്ഥ്യകളേയും, അദ്ധ്യാപികമാരേയും, സമയവിവരപ്പട്ടികയേയും മററും പററി പറയുവാൻ തുടങ്ങി. രമേശൻ പിന്നെയും വിദൂരസ്ഥിതമായ മനസ്സോടുകൂടി കാണപ്പെട്ടു. എങ്കിലും അയാരം കൂടക്കൂടെ മൂളുന്നുണ്ടായിരുന്നു. ചിലപ്പോരം ചില വാചകങ്ങളുടെ കാൽഭാഗം മാത്രം കേട്ട് ചില മുറിച്ചോദ്യങ്ങളും ചോദിച്ചുകൊണ്ടിരുന്നു.

"ഞാൻ പറയുന്നതൊന്നും നിങ്ങരം കേരംക്കുന്നില്ല" എന്നു പെട്ടെന്നു പറഞ്ഞിട്ട് സങ്കടത്തോടുകൂടി കമല എഴുന്നേററു

"വരൂ, വരൂ കമലേ! കോപിക്കാതിരിക്കൂ. എനിക്ക് എന്തോ ഒരസുഖം അത്രേ ഉള്ളു."

"സുഖമില്ലേ? എന്താണു കാരണം?" എന്നു തിരിഞ്ഞു നോക്കിക്കൊണ്ട് അവരം ചോദിച്ചു.

രമേശൻ:—"സാരമില്ല. ചിലപ്പോഴൊക്കെ ഇങ്ങനെ വരാറുണ്ട്. നീ പറഞ്ഞതു മുഴുവൻ കേരംക്കട്ടെ."

അവരം, താൻ ആർജ്ജിച്ചിട്ടുള്ള അറിവുകൊണ്ട് അയാളെ രസിപ്പിക്കണമെന്നുള്ള ആശയോടുകൂടി ചോദിച്ചു: "എൻെറ ഭൂമിശാസ്ത്രത്തിലുള്ള പടം കാണണമോ?" രമേശൻ വളരെ ഉന്മേഷത്തോടുകൂടി, ചിത്രം കാണിക്കുവാൻ ആവശ്യപ്പെട്ടു.

ഉടൻതന്നെ പുസ്തകം കൊണ്ടുവന്നു തുറന്ന് അയാളുടെ മുൻപിൽ വെച്ചിട്ട് അവരം തുടന്നു: "ഈ രണ്ടു ഗോളങ്ങളും വാസ്തവത്തിൽ ഒന്നാണ്. ഒരു ഉരുണ്ട വസ്തുവിൻെറ രണ്ടു വശങ്ങളും ഒരേസമയം കാണാൻ സാധിക്കയില്ലെന്ന് നിങ്ങരംക്ക് അറിയാമായിരിക്കുമല്ലോ. ഇതിനെപ്പററി ആലോചിക്കുന്ന ഭാവം നടിച്ചുകൊണ്ട് അയാരം പറഞ്ഞു: "പരന്ന വസ്തുവാണെങ്കിലും അങ്ങിനെ തന്നെയാണല്ലൊ."

കമല:—"അതുകൊണ്ടു തന്നെയാണ് ഈ രണ്ട് അർദ്ധഗോളങ്ങളേയും പ്രത്യേകം രണ്ടു പടങ്ങളായി കാണിച്ചിരിക്കുന്നതു്."

ഇങ്ങിനെ ഒഴിവുകാലത്തെ ആദ്യദിവസം അവർ കഴിച്ചുകൂട്ടി.

——(o)——

# അദ്ധ്യായം ൨൦

യോഗേന്ദ്രൻ ശുഭവാർത്തകളോടുകൂടി തിരിച്ചുവരണമെന്നും അങ്ങിനെ എല്ലാ സംശയങ്ങളും ഒന്നോടെ ദൂരീകരിക്കണമെന്നും അന്നദബാബു ആത്മാർത്ഥം പ്രാർത്ഥിച്ചു. പുത്രൻ അകത്തു കടന്നപ്പോൾ ഹൃദയാവേശത്തോടുകൂടി അദ്ദേഹം മേല്പോട്ടു നോക്കി.

"അച്ഛാ! രമേശൻ ഇത്രത്തോളം അതിരുകവിഞ്ഞു പ്രവൃത്തിക്കുന്നതിന് അച്ഛനനുവദിക്കുമെന്ന് ഞാനൊരിക്കലും വിചാരിച്ചിരുന്നില്ല. എന്തെല്ലാമാണു സംഭവിക്കാൻ ഇടയുള്ളതെന്ന് നേരത്തെ അറിഞ്ഞിരുന്നെങ്കിൽ അയാളെ ഒരിക്കലും നിങ്ങളുമായി പരിചയപ്പെടുത്തുകയില്ലായിരുന്നു." എന്ന് യോഗേന്ദ്രൻ പറഞ്ഞുതുടങ്ങി.

അന്നദബാബു:—"ഹേമനളിനിയെ രമേശൻ വിവാഹം ചെയ്യുന്നതായാൽ നിനക്ക് വളരെ സന്തോഷമായിരിക്കുമെന്നു നീ പലപ്പോഴും എന്നോടു പറഞ്ഞിട്ടുണ്ടല്ലോ. ഇപ്പോൾ പിന്നെന്താ—?"

യോഗേന്ദ്രൻ:—"വാസ്തവത്തിൽ ഞാനൊരിക്കലും അതു തടയണമെന്നുദ്ദേശിച്ചിരുന്നില്ല; എന്നാൽ—"

അന്നദബാബു:—"എന്താണീ 'എന്നാൽ' എന്നെനിക്കു മനസ്സിലാകുന്നില്ല. ഒന്നുകിൽ അതു നടത്താം, അല്ലെങ്കിൽ വേണ്ടെന്നു വെയ്ക്കാം.

ഇതിനു രണ്ടിനും നടുവിലായിട്ടൊന്നും ചെയ്യാനില്ല."

യോഗേന്ദ്രൻ:—"എങ്കിലും മുറയ്ക്ക്—"

അക്ഷയി മുഖം ചുളിച്ചുകൊണ്ട് ഇടയിൽ കയറി പറഞ്ഞു: "ചില കാര്യങ്ങൾ പരാശ്രയംകൂടാതെ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. ആരും താങ്ങുകയോ തള്ളുകയോ വേണ്ട. പെട്ടെന്ന് ശിഥിലമാകുന്നതുവരെ അതു വളന്നു വലുതാകുന്നു. കഴിഞ്ഞ കാര്യത്തെപ്പററി പറഞ്ഞു മനസ്സ് പുണ്ണാക്കിയിട്ടെന്താണു ഫലം. എന്താണിനി ചെയ്യേണ്ടതെന്നാലോചിക്കുകയാണിപ്പോൾ വേണ്ടത്."

"നീ രമേശനെക്കണ്ടുവോ?" എന്ന് ആശങ്കയോടുകൂടി അന്നദബാബു ചോദിച്ചു.

"ഉവ്വ്. അയാളുടെ കുടുംബിനിയോടുകൂടി ഞങ്ങൾ അയാളെക്കണ്ടു; അവളുടെ പരിചയവും സമ്പാദിച്ചുകഴിഞ്ഞു."

ഇടി ഏററതുപോലെ അന്നദബാബു സ്തംഭിച്ചു. ശബ്ദശക്തി ഉജ്ജീവിച്ചപ്പോൾ അദ്ദേഹം അനുവത്തിച്ചു. "അവളുടെ പരിചയവും സമ്പാദിച്ചുകഴിഞ്ഞുവോ?"

യോഗേന്ദ്രൻ:—"അതെ; രമേശന്റെ ഭായ്യയുടെ."

അന്നദബാബു:—"എനിക്കൊന്നും മനസ്സിലാകുന്നില്ല. ഏതു രമേശന്റെ ഭായ്യ?"

യോഗേന്ദ്രൻ:—"നമ്മുടെ രമേശന്റെതന്നെ. കല്യാണം കഴിക്കാനായിരുന്ന അന്ന് അയാൾ വീട്ടിൽ പോയതു്."

അന്നദബാബു:—"അയാളുടെ അച്ഛന്റെ ചരമം ആ നിശ്ചയമെല്ലാം തട്ടിമറിച്ചുവെന്നാണല്ലോ ഞാൻ വിചാരിച്ചതു്."

യോഗേന്ദ്രൻ:—"അയാളുടെ പിതാവു മരിക്കുന്നതിനുമുമ്പുതന്നെ അയാൾ വിവാഹം ചെയ്തു."

അന്നദബാബു തല തടവി മിഴിച്ചുനോക്കിക്കൊണ്ടിരുന്നു. കുറച്ചുനേരം കഴിഞ്ഞു് അദ്ദേഹം പറഞ്ഞു: "അങ്ങിനെയാണെങ്കിൽ നമ്മുടെ ഹേമത്തിനെ അയാൾക്കു വിവാഹം ചെയ്വാൻ സാധിക്കുകയില്ലല്ലോ!"

യോഗേന്ദ്രൻ:—"അതു പറയാനാണു് ഞങ്ങളും തുടങ്ങുന്നതു്."

അന്നദബാബു:—"നിങ്ങൾ എന്തുവേണമെങ്കിലും പറയുക. കല്യാണത്തിനുള്ള ഒരുക്കങ്ങൾ മിക്കവാറും പൂത്തിയായി. ഈ ഞായറാഴ്ച നടത്തുവാൻ സൌകയ്യമില്ലാത്തതുകൊണ്ടു് അടുത്ത സൂയ്യവാരത്തിലേയ്ക്കു നീക്കിവെച്ചിരിക്കുന്നുവെന്നു് എല്ലാവക്കും എഴുതിക്കഴിഞ്ഞു. അപ്പോൾ അതിനിയും മാററിവെച്ചിരിക്കുന്നുവെന്നെഴുതണ്ടേ?

യോഗേ:—"ഇനിയും നീക്കിവെച്ചിട്ടു് കായ്യമില്ല. ഒരു മാററം ചെയ്താൽ മതിയാകും. നമ്മുടെ ഒരുക്കങ്ങൾ മററു സന്ദർഭങ്ങളിലും അവതാളത്തിൽ പലാശിക്കാതിരിക്കണ്ടേ"?

"എന്താണു് നീ ഉദ്ദേശിക്കുന്ന മാററം?" എന്നു് അന്നദബാബു വിസ്മയപരതന്ത്രനായി ചോദിച്ചു.

**യോഗേ:**—"അതു് പകൽപോലെ തെളിഞ്ഞുകാണാമല്ലോ. രമേശനു പകരം വേറൊരുത്തനെ കൊണ്ടുവരണം. പിന്നീട്ടു് അടുത്ത ഞായറാഴ്ച ആലോചിച്ചിരുന്നതു പോലെ അടിയന്തിരവും നടത്തണം. അല്ലെങ്കിൽ നമ്മുടെ മുഖം മറച്ചു നടക്കേണ്ടിവരും." അതുകഴിഞ്ഞു് യോഗേന്ദ്രൻ അക്ഷയിയെ കടക്കണ്ണുകൊണ്ടു വീക്ഷിച്ചു.

അക്ഷയി സങ്കോചത്തോടുകൂടി തറയിലേയ്ക്കു നോക്കി.

അന്നദബാബു:—"ഇത്ര വേഗത്തിൽ എങ്ങിനെയാണു് വേറൊരു വരനെ നീ കണ്ടുപിടിക്കുന്നതു്?"

**യോഗേന്ദ്രൻ:**—"ആ സംഗതിയെക്കുറിച്ചു് അച്ഛൻ ലേശം ഭ്രമിക്കേണ്ട."

അന്നദബാബു:—"എന്നാൽ അതിനു് ഹേമനളിനിയുടെ സമ്മതംകൂടി വേണ്ടേ?"

യോഗേന്ദ്രൻ:—"രമേശന്റെ നീചവൃത്തി അറിയുമ്പോൾ നിശ്ചയമായും സമ്മതിക്കും."

**അന്നദബാബു:**—"നല്ലതെന്നു തോന്നുന്നതു നീ ചെയ്തുകൊള്ളുക; എന്നാൽ വളരെ സങ്കടത്തിനവകാശമുണ്ടു്. രമേശൻ സമർത്ഥനും ബുദ്ധിമാനും വിദ്യാഭ്യാസമുള്ളവനും വലിയ പണക്കാരനും ആണു്. വിവാഹം കഴിഞ്ഞാലുടൻ ഇടവായിൽ പോയി പ്രാക്ടീസുചെയ്യണമെന്നു് ഇന്നലെയാണു് ഞങ്ങൾ തീർച്ചയാക്കിയതു്. ഒരു ദിവസം തികഞ്ഞില്ല. അതിനകം എന്തെല്ലാം സംഭവിച്ചുവെന്നു നോക്കുക."

**യോഗേന്ദ്രൻ**—"അതിനെക്കുറിച്ചു വിചാരിച്ചു ക്ലേശിക്കേണ്ട. അയാളുടെ ഇഷ്ടംപോലെ എവിടെയെങ്കിലും പോയി പ്രാക്ടീസുചെയ്യട്ടെ. ഞാനിപ്പോൾ ഹേമനളിനിയുടെ അടുക്കലേയ്ക്കു പോകുന്നു. ഒട്ടും സമയംകളയാൻ തരമില്ല."

അയാൾ മുകളിലേയ്ക്കു പോയി, ഒന്നോ രണ്ടോ മിനിട്ടിനകം ഹേമനളിനിയുമായി തിരിച്ചുവന്നു. പുസ്തകംവെച്ചിരുന്ന ഒരു ചെറിയ അലമാരിയുടെ പിന്നിലായി അക്ഷയി മറഞ്ഞു നിന്നു.

ഒന്നും പറയാതെ ക്രൂട്ടിൽ കയററിയ പ്രതിയെപ്പോലെ ഹേമം ഒരു കസാലയിലമൎന്നു.

“രമേശൻെറ പെരുമാററത്തിൽ സംശയകരമായി ഒന്നും നീ സൂക്ഷിച്ചിട്ടില്ലേ?” എന്നു് യോഗേന്ദ്രൻ സാവധാനമാരംഭിച്ചു. ഹേമനളിനി തലകുലുക്കിയതേ ഉള്ളു.

“അയാൾ വിവാഹം ഒരാഴ്ച അകററിവെച്ചു. നമ്മളോടു പറയാൻ പാടില്ലാത്ത ഏതുകാൎയ്യമാണു് അയാൾക്കുള്ളതു്?”

“എന്തെങ്കിലും കാൎയ്യമുണ്ടായിരിക്കാം.” എന്നു് കണ്ണുയൎത്താതെ അവൾ പറഞ്ഞു.

യോഗേന്ദ്രൻ:—“അതേ നീ പറഞ്ഞതു ശരിയാണു്. അതു തന്നെ ശങ്കയ്ക്കു കാരണമാകുന്നില്ലേ?” അവൾ അങ്ങിനെ ശങ്കിച്ചിട്ടില്ലെന്നു് ധ്വനിപ്പിക്കുന്ന വിധം തല മെല്ലെ കുലുക്കി.

കണ്ണടച്ചു് അവൾ രമേശനെ വിശ്വസിക്കുവാൻ തയാറാണെന്നു് യോഗേന്ദ്രൻ മനസ്സിലാക്കി. അയാൾക്കു് ഇതു് അസഹനീയമായിത്തീൎന്നു. വൎത്തമാനം സരളമാക്കാൻ ശ്രമിക്കാതെ അയാൾ കൎക്കശനായി പറഞ്ഞു. “രമേശൻ അയാളുടെ അച്ഛനോടൊന്നിച്ചു വീട്ടിൽ പോയതു് നീ ഓൎക്കുന്നുണ്ടായിരിക്കുമല്ലോ? അതു കഴിഞ്ഞു് വളരെനാൾ അയാൾ നമ്മെ ഒരു കാൎയ്യവും അറിയിച്ചില്ല. അതു വളരെ അസാധാരണമായി നമുക്കു തോന്നി. അതിനു മുമ്പു് അയാൾ ഇവിടെ നമ്മുടെ അയൽവീട്ടിലാണു താമസിച്ചിരുന്നതു്; ദിവസം രണ്ടു പ്രാവശ്യം ഇവിടെ വരാറുണ്ടായിരുന്നു. വീട്ടിൽ നിന്നു മടങ്ങിവന്നപ്പോൾ അകലെയെങ്ങോ ആരുമറിയാത്ത ഒരു വീട്ടിൽ താമസമാക്കി. അതിൽപിന്നെ നിങ്ങൾ യാദൃച്ഛികമായി കാണുന്നതുവരെ അയാൾ ഇവിടെ വന്നിട്ടുമില്ല. ഇതെല്ലാം നിനക്കറിയാമല്ലോ. എന്നിട്ടും നിങ്ങൾ രണ്ടുപേരും അയാളെ ഒരു ദൈവദൂതനെപോലെ വിശ്വസിക്കുകയും ഇങ്ങോട്ടു ക്ഷണിക്കുകയും ചെയ്തു. ഞാനിവിടെ ഉണ്ടായിരുന്നു എങ്കിൽ ഇതിനൊന്നും ഇടയാകുകയില്ലായിരുന്നു.”

എന്നിട്ടും ഹേമനളിനി വാ തുറന്നില്ല.

യോഗേന്ദ്രൻ:—“നിങ്ങളിലാരെങ്കിലും ഇതിൻെറയൊക്കെ രഹസ്യം എന്താണെന്നു കണ്ടുപിടിയ്ക്കുവാനാഗ്രഹിച്ചുവോ?

അതിനെക്കുറിച്ചു് എന്തെങ്കിലുമൊരു ജിജ്ഞാസ നിങ്ങൾക്കുണ്ടായോ? അയാളിൽ പ്രബലമായ വിശ്വാസം നിങ്ങൾക്കുണ്ടായിരുന്നതുപോലെ തോന്നുന്നു.''

എന്നിട്ടും ഹേമനളിനി ഒന്നും പറഞ്ഞില്ല.

യോഗേന്ദ്രൻ:—''കൊള്ളാം. നിങ്ങൾക്കു് ആരെങ്കിലും സംശയിക്കുവാൻ വലിയ വിപ്രതിപത്തിയുള്ള കൂട്ടത്തിലാണെന്നു് ഒരാൾ നിർണ്ണയിച്ചുപോകുന്നതിൽ വലിയ അബദ്ധമൊന്നുമില്ല. ഞാനിപ്പോൾ പ്രസ്താവിക്കാൻ പോകുന്ന കാര്യം നിങ്ങൾ പൂർണ്ണമായി വിശ്വസിക്കുമെന്നു് വിചാരിയ്ക്കുന്നു. ബാലികാമഠത്തിൽ പോയി രമേശന്റെ ഭാര്യ അവിടെയുണ്ടെന്നു് ഞാൻ കണ്ടുപിടിച്ചു. അവൾ അവിടെത്തന്നെ താമസിയ്ക്കുകയായിരുന്നു. വെക്കേഷനും അവിടെത്തന്നെ താമസിപ്പിയ്ക്കുവാൻ രമേശൻ തീർച്ചയാക്കിയിരുന്നതായി ഞാൻ അറിഞ്ഞു. രണ്ടു മൂന്നുദിവസങ്ങൾക്കു മുമ്പു്, യാദൃച്ഛികമായ വിദ്യുല്ലതികപോലെ, കമലയെ—ഇതാണു് അയാളുടെ ഭാര്യയുടെ പേർ—ഒഴിവുകാലത്തും സ്കൂളിൽ താമസിപ്പിക്കുവാൻ നിവൃത്തിയില്ലെന്നു് ഹെഡ്മിസ്ട്രസ്സിന്റെ ഒരെഴുത്തു് രമേശനു കിട്ടി. ഇന്നു് സ്കൂൾ പൂട്ടി. സ്കൂൾവണ്ടിയിൽത്തന്നെ കമല ദാർജിപ്പാറയിലുള്ള അവളുടെ വസതിയിലേയ്ക്കു പോയി. ഞാൻ അവിടെ ചെന്നു; കമല ഏതോ ചില പഴങ്ങൾ ഒരു വലിയ കത്തികൊണ്ടു നുറുക്കുകയും രമേശൻ അവളുടെ കയ്യിൽനിന്നും അതു വാങ്ങിത്തിന്നുകയും ചെയ്തുകൊണ്ടിരിക്കുന്നതായി കണ്ടു. ഞാൻ രമേശനോടു് ഇതിനെല്ലാം ഒരു സമാധാനം ആവശ്യപ്പെട്ടു. അയാൾ ഒന്നും പറകയില്ലെന്നു ശഠിച്ചു. കമല അയാളുടെ ഭാര്യയല്ലെന്നു് സ്ഥാപിക്കുന്നതിനു് അല്പശ്രമമെങ്കിലും ചെയ്തിരുന്നെങ്കിൽ ഞങ്ങൾ അയാളെ പൂർണ്ണമായി വിശ്വസിക്കുമായിരുന്നു; യാതൊരു ശങ്കകൾക്കും ഞങ്ങളിടം കൊടുക്കുകയില്ലായിരുന്നു. എന്നാൽ അയാളതു സമ്മതിയ്ക്കുകയില്ല; വിസമ്മതിയ്ക്കുകയുമില്ല. സംഗതികളുടെ സ്ഥിതിഗതികളിങ്ങിനെയാണു്. ഇനിയും നീ രമേശനെ വിശ്വസിക്കുവാൻ ഭാവമുണ്ടോ?''

സഹോദരിയുടെ സംഭ്രാന്തവദനത്തിൽ ദൃഷ്ടികൾ പതിപ്പിച്ചുകൊണ്ട് അയാൾ ഉത്തരം പ്രതീക്ഷിച്ചു. അസാധാരണമായ ഒരു വൈവർണ്ണ്യം അവളെ ബാധിച്ചു. അവൾ ശക്തിയെല്ലാമെടുത്ത് കസാലയുടെ കൈകളിൽ മുറുകിപ്പിടിച്ചു. അടുത്ത നിമിഷത്തിൽ ശിരസ്സ് മുന്നോട്ടാനതമായി, തറയിൽ ബോധരഹിതയായി വീണു. അന്നദബാബുവിൻെറ സ്ഥിതി ദയനീയമായിരുന്നു. അദ്ദേഹം തന്റെ ഓമനപ്പുത്രിയുടെ തല തറയിൽനിന്നും പൊക്കി നെഞ്ചോടു ചേർത്തു വിലപിച്ചു: "തങ്കം! എന്തായിത്? എന്തായിത്? അവർ പറഞ്ഞതിൽ ഒരു വാക്കുപോലും വിശ്വസിയ്ക്കണ്ട; അതെല്ലാം കട്ടം കള്ളമാണ്".

യോഗേന്ദ്രൻ അദ്ദേഹത്തെ തള്ളി നീക്കിയിട്ട് ഹേമനളിനിയെ സോഫയിൽ കിടത്തി. അടുത്തിരുന്ന പാത്രത്തിൽനിന്നും കുറെ ജലമെടുത്ത് വെള്ളവെളുത്ത അവളുടെ മുഖത്തിൽ തളിച്ചു. അക്ഷയി ഒരു വിശറി കൈയിലെടുത്ത് ഉറക്കെ വീശിത്തുടങ്ങി.

ഹേമനളിനി വേഗത്തിൽ കണ്ണുതുറന്ന് ഭയപരവശയായി ചാടി എഴുന്നേററു. അവൾ വിലപിച്ചുകൊണ്ട് അച്ഛൻെറ നേരേ തിരിഞ്ഞു. "അച്ഛാ! അച്ഛാ! അക്ഷയിബാബുവിനോടു ദൂരെ പോകാൻ പറയണം." അക്ഷയി ഉത്തരക്ഷണത്തിൽ വിശറി താഴെയിട്ട് അവിടെനിന്നും ഇറങ്ങിപ്പോയി. അന്നദബാബു സോഫയിൽ ഹേമനളിനിയ്ക്കരുകിലായി ഇരുന്നുകൊണ്ട് അവളുടെ തലയും കഴുത്തും തലോടി; ഒരു നെടുവീർപ്പോടുകൂടി അദ്ദേഹം ഉച്ചത്തിൽ വിളിച്ചു. "എൻെറ ഓമനേ! ഹേമം!"

അവളുടെ ലോചനങ്ങൾ അതിവേഗം അശ്രുപൂർണ്ണങ്ങളായി. നെഞ്ച് ശീഘ്രസ്പന്ദനം ചെയ്തുകൊണ്ടിരുന്നു. അടക്കുവാൻ പാടില്ലാത്ത സങ്കടത്തെ അമർത്തുന്നതിനായി അവൾ തൻെറ നെഞ്ച് അച്ഛൻെറ കാൽമുട്ടുകളിൽചേർത്ത് ചാരിക്കിടന്നു.

അന്നദബാബു:—"സാരമില്ല, തങ്കം സാരമില്ല. എനിയ്ക്ക് രമേശനെ നല്ലതുപോലെ അറിയാം. അയാൾ നമ്മെ

ഒരിയ്ക്കലും വഞ്ചിയ്ക്കുകയില്ല. യോഗന്ദ് തെററു പററിയിരിയ്ക്കണം."

യോഗേന്ദ്രൻെറ ക്ഷമ നശിച്ചു. "അച്ഛാ, ഇവളെ അലഭ്യങ്ങളും അനൃതങ്ങളുമായ മോഹങ്ങൾകൊണ്ടു മയക്കരുത്. അവളുടെ വികാരങ്ങളുടെ വിജൃംഭണത്തിനിടകൊടക്കുകയാണെങ്കിൽ അതൊടുവിൽ ഒരു വിലാപവിഭ്രാന്തിക്കിടയാക്കിയേയ്ക്കും. അതിനെക്കുറിച്ച് നല്ലപോലെ ആലോചിക്കുവാൻ അവൾക്കു സമയം കൊടുക്കുക." ഹേമനളിനി അവളുടെ അച്ഛന്റെ മുട്ടുമാറ്റി എഴുന്നേററിരുന്ന്, യോഗേന്ദ്രന്റെ മുഖത്തിൽ കണ്ണു പതിപ്പിച്ചുകൊണ്ടു പറഞ്ഞു. "അദ്ദേഹത്തിൻെറ നാക്കുകൊണ്ടു പറയുന്നതുവരെ ഇതിലൊരൊററ വാക്കുപോലും ഞാൻ വിശ്വസിക്കുകയില്ല." അവളുടെ കാലുകൾ ഇടറി. അന്നദബാബു ഭയസൂചിതമായ ഒരവ്യയശബ്ദം ആക്രന്ദനംചെയ്തുകൊണ്ട് ചാടിയെഴുന്നേററ് അവളെ താങ്ങിപ്പിടിച്ചു. ഹേമനളിനി അദ്ദേഹത്തിൻെറ കരങ്ങൾ ഗ്രഹിച്ചു. അദ്ദേഹം അവളെ മുറിയിലേയ്ക്കു താങ്ങിക്കൊണ്ടുപോയി.

"അച്ഛാ, എനിക്കുറക്കം വരുന്നു. അച്ഛൻ പൊയ്ക്കൊള്ളണം" എന്ന് ശയ്യയിൽ വീണുകൊണ്ട് അവൾ പറഞ്ഞു.

അന്നദബാബു:—"നിൻെറ വേലക്കാരിയെ നിന്നെ വീശാനായി ഇങ്ങോട്ടു പറഞ്ഞയയ്ക്കട്ടേ?"

ഹേമനളിനി:—"വേണ്ട, ഞാൻ തനിച്ചു കിടന്നുകൊള്ളാം."

അന്നദബാബു തൊട്ടടുത്ത അദ്ദേഹത്തിൻെറ അറയിലേയ്ക്കു പോയി. പഴയ കാലത്തെപ്പററിയുള്ള സ്മരണകൾ അദ്ദേഹത്തിൻെറ ഹൃദയാന്തരാളത്തിൽ കടന്നുകൂടി. ഹേമനളിനിക്ക് മൂന്നുവയസ്സു പ്രായമായപ്പോൾ ഇഹലോകവാസം വെടിഞ്ഞ അവളുടെ പ്രിയപ്പെട്ട മാതാവിനെപ്പററി അദ്ദേഹം ഓർത്തു. അവരുടെ മന്ദഹാസസുന്ദരമായ വദനവും നിഷ്കളങ്കമായ ഭർത്തൃഭക്തിയും പ്രശാന്തമായ പ്രകൃതിയും എല്ലാം ഒരോന്നാരോന്നായി അദ്ദേഹം സ്മരിച്ചു. മാതാവിന്റെ അസൽപ്രതിഛായയായ ഓമനമകളെപ്പററിയുള്ള ആശങ്കയാൽ, ഇത്രയുംകാലം ഒരു ജനനിയുടെ സ്ഥാനംകൂടി വഹിച്ച് ആ അഭാവത്തെ പരിഹരിക്കുവാൻ പണിപ്പെട്ടിരുന്ന അദ്ദേഹത്തിൻെറ ഹൃദയം അപാരമായ വേദന അനുഭവിച്ചു.

അവരുടെ ശരീരം രണ്ടായിരുന്നെങ്കിലും മനസ്സ് ആ വ്യത്യാസത്തെ ഹനിച്ചു. സാഷ്ടാംഗപ്രമാണംചെയ്തുകിടക്കുന്നആ ബാലികയെ താൻ സാന്ത്വനവചനങ്ങൾ പറഞ്ഞു സമാശ്വസിപ്പിക്കുന്നതായി അദ്ദേഹത്തിനു തോന്നി. "ഓമനേ! നമ്മുടെ ജീവിതസരണിയിലുള്ള ദുർഘടങ്ങളെ നീക്കുന്നതിനും, ആജീവനാന്തം നീ സുഖമായിരിക്കുവാനനുഗ്രഹിക്കുന്നതിനും ഞാനീശ്വരനോടു പ്രാർത്ഥിക്കുന്നു. ഞാൻ നിന്റെ അമ്മയുടെ അടുക്കൽ ചെന്നുചേരുന്നതിനു മുമ്പ് നീ നിന്റെ പ്രിയന്റെ സഹധർമ്മചാരിണിയായി, സൌഭാഗ്യവും സന്തൃപ്തിയും അനുഭവിക്കുന്നതു കാണുന്നതിനിടയാക്കണേ എന്ന് ഞാൻ അദ്ദേഹത്തോടു യാചിക്കുന്നു." അശ്രുകണങ്ങൾകൊണ്ടാർദ്രമായ കണ്ണുകൾ അദ്ദേഹം വസ്ത്രാഞ്ചലംകൊണ്ടു തുടച്ചു.

സ്ത്രീകൾക്കു ബുദ്ധിശക്തി വളരെ കുറയുമെന്നായിരുന്നു യോഗേന്ദ്രന്റെ അഭിപ്രായം. ആ അഭിപ്രായത്തെ അന്നത്തെ സംഭവങ്ങൾ ഒന്നുകൂടി സ്ഥിരീകരിച്ചു. യോഗേന്ദ്രൻ വേണ്ട തെളിവുകൾ ഹാജരാക്കിയിട്ടുണ്ട്. അവയെ കണ്ണുമടച്ചു നിഷേധിക്കുന്ന ഒരു ജാതിയെ അയാൾ എങ്ങിനെയാണഭിനന്ദിക്കേണ്ടത്? യുക്തിപരമായ ഔചിത്യത്തെ പരാമർശിച്ചുള്ള ഒരു പ്രശ്നമാണെങ്കിൽ, രണ്ടും രണ്ടുംകൂടി കൂട്ടിയാൽ നാലല്ലെന്നു വാദിക്കുവാൻ ഒരു സ്ത്രീ നിശ്ചയമായും കച്ചകെട്ടും. വിവേചനാശക്തി അഞ്ജനം കറുത്തതാണെന്നു പറയുന്നു. അഞ്ജനം കറുത്തതല്ലെന്ന് പ്രണയവും വാദിക്കുന്നു. അവിടെ വിവേചനാശക്തിക്കു പിന്നോട്ടു മാറാതെ ഗത്യന്തരമില്ല. ഇങ്ങിനെയുള്ള സ്ത്രീകൾ ബഹുലമായിരുന്നിട്ടും ലോകഗതി എങ്ങിനെ തുടർന്നുകൊണ്ടിരിക്കുന്നു എന്നാലോചിക്കുവാൻ യോഗേന്ദ്രനു കഴിഞ്ഞില്ല. അയാൾ അക്ഷയിയെ ആഹ്വാനം ചെയ്തു. അക്ഷയി സ്മിതസമുഖത്തോടുകൂടി അകത്തുകടന്നു.

"കാര്യമെല്ലാം നിങ്ങൾ കേട്ടിരിയ്ക്കുമല്ലോ. എന്താണിപ്പോൾ ചെയ്യേണ്ടത്?" എന്ന് യോഗേന്ദ്രൻ ചോദിച്ചു.

അക്ഷയി:—"പൊന്നുസാറേ, എന്നെ എന്തിനാണിതിനിടയിലിട്ട് വെറുതെ കഷ്ടണിപ്പിയ്ക്കുന്നത്, എനിയ്ക്കിതി

ലൊരു കാൎയ്യവുമില്ല. ഞാനെന്റെ കാൎയ്യം നോക്കി അടങ്ങിയിരിക്കുകയായിരുന്നു. എന്നെ കൂടി ഈ നശിച്ച കാൎയ്യത്തിൽ ഉൾപ്പെടുത്തിയതൊട്ടും നന്നായില്ല."

യോഗേന്ദ്രൻ:—"കൊള്ളാം. നിങ്ങളുടെ പരാതി പിന്നീട് കേട്ടുകൊള്ളാം. ഈ സംഗതികളെല്ലാം ഹേമനളിനിയോടേററുപറയുവാൻ എങ്ങിനെയാണു രമേശനെ പ്രേരിപ്പിക്കേണ്ടതു്? അല്ലെങ്കിൽ പിന്നെ നമുക്കൊന്നും ചെയ്വാൻ സാധിയ്ക്കുമെന്നു തോന്നുന്നില്ല."

അക്ഷയി:—"നിങ്ങൾക്കു് ഭ്രാന്തുണ്ടോ? അയാളെക്കൊണ്ടു് നിങ്ങൾക്കു്—"

യോഗേന്ദ്രൻ:—"ഹേമനളിനിയ്ക്കു് അയാളെക്കൊണ്ടൊരെഴുത്തെഴുതിച്ചാൽ മതിയാകും. അതു നിങ്ങളുടെ ജോലിയാണു്. ഉടനടി അതിനുവേണ്ടി യത്നിക്കണം."

അക്ഷയി:—"എന്തുചെയ്വാൻ കഴിയുമെന്നു നോക്കട്ടെ."

——(o)——

## അദ്ധ്യായം ൨൭.

അന്നു രാത്രി ഒൻപതു മണിയ്ക്കു് രമേശൻ കമലയേയും കൂട്ടിക്കൊണ്ടു് സീൻഡാസ്റ്റേഷനിലേയ്ക്കു തിരിച്ചു. അയാളുടെ നിയോഗമനുസരിച്ചു് വണ്ടിക്കാരൻ കലുത്തോലാവഴി വളഞ്ഞുപോയി. വണ്ടി ഏതോ ഒരു വീടു സമീപിച്ചപ്പോൾ രമേശൻ കിളിവാതിലിനു വെളിയിൽ തലയിട്ടു് ഒരു സംഭ്രമത്തോടുകൂടി ഉററുനോക്കി. ആ വീട്ടിൽ വിശേഷമായി യാതൊന്നും അയാൾ കണ്ടില്ല. ഒരു നെടുവീൎപ്പു് അയാൾ വിട്ടു. മയങ്ങിക്കിടന്നിരുന്ന കമല പെട്ടെന്നു ഞെട്ടിയുണൎന്നു് എന്താണു കാരണമെന്നു ചോദിച്ചു. ഒന്നുമില്ലെന്നു പറഞ്ഞു് രമേശൻ പഴയ പടിയ്ക്കിരുപ്പായി. വണ്ടി സ്റ്റേഷനിലെത്തുന്നതുവരെ ഇരുന്ന ഇരുപ്പിൽനിന്നും ഒരിഞ്ചു് അയാൾ ഇളകിയിട്ടില്ല. കമല വണ്ടിയുടെ മൂലയിൽക്കിടന്നു് പിന്നെയും ഉറക്കം തുടങ്ങി. സുഷുപ്തിയിൽ ലയിച്ചുകിടന്ന ആ സാദ്ധ്വിയുടെ ജന്മം കാരണം താൻ എന്തെല്ലാം ക്ലേശങ്ങളാണു സഹിക്കുന്നതെ

ന്നോർത്ത് അയാൾക്ക ക്ഷണനേരം അവളോട്ട് ഒരീർഷ്യയു ണ്ടായി; അവളുടെ ജീവിതത്തോടു തന്നെ തൽക്കാലമാത്രമാ യെങ്കിലും ഒരു നീരസവും അയാളിൽ സംജാതമായി.

യഥാസമയം അവർ സ്റ്റേഷനിലെത്തി. ഒട്ടം താമസി ക്കാതെ രണ്ടാംക്ലാസ്സിലേയ്ക്കു ടിക്കറുവാങ്ങി വണ്ടിയിൽ കയ റിയിരുന്നു. പൊക്കം കുറഞ്ഞ ബെഞ്ചിന്മേൽ രമേശൻ കമല യുടെ കിടക്കവിരിച്ച് വെടിപ്പാക്കി, വെളിച്ചം കുറച്ച്, ജന്ന ലെല്ലാമടച്ചു. അനന്തരം അവളോടു പറഞ്ഞു: "നേരം അധി കമായി. നീ പോയി കിടന്നുറങ്ങു"

കമല:—"വണ്ടി പുറപ്പെടുന്നതുവരെ ഞാൻ വെളിയിലേയ്ക്കു നോക്കിക്കൊണ്ടിവിടെയിരുന്നുകൊള്ളട്ടെ. അതു കഴി ഞ്ഞുറങ്ങാൻ പോകാം".

രമേശൻ വിസമ്മതമൊന്നും പറഞ്ഞില്ല. കമല മൂട്ട പടംകൊണ്ട് മുഖം മറച്ച്, ജന്നലിൽക്കൂടി ആൾക്കൂട്ടത്തെ നോക്കിക്കൊണ്ടിരുന്നു. രമേശനും നിരുദ്ദേശനായി വെളിയി ലേക്ക നോക്കി. വണ്ടി ഇളകിത്തുടങ്ങി. അപ്പോൾ കാണാം, അയാൾക്ക മുഖപരിചയമുള്ള ഒരു മനുഷ്യൻ വണ്ടിയിൽ കയ റാൻ ഓടിക്കിതച്ചു വരുന്നു.

അടുത്ത നിമിഷത്തിൽ കമല പൊട്ടിച്ചിരിക്കുവാൻ തുടങ്ങി. ഇളകിക്കൊണ്ടിരുന്ന വണ്ടിയിൽ ചാടിക്കയറുവാൻ ബദ്ധ പ്പെട്ട അയാളെ തടയുവാൻ വന്ന തീവണ്ടിശ്ശിപായികളുമായി അയാൾ മുഷ്ടിപിടിക്കുന്നത് രമേശൻ കണ്ടു. ഒരുവിധത്തിൽ വളരെ സാഹസപ്പെട്ട് ആ മനുഷ്യൻ തീവണ്ടിയിൽ കടന്നു കൂടി. ആ ബദ്ധപ്പാടിൽ അയാളുടെ ഉത്തരീയം ശിപായികളു ടെ കൈയിലകപ്പെട്ടു. അതെത്തി വാങ്ങുവാൻ കീഴോട്ടു കുനി ഞ്ഞപ്പോൾ രമേശൻ അയാളെ തിരിച്ചറിഞ്ഞു. അതെ, ആ മനുഷ്യൻ അയാൾക്ക സുപരിചിതനായ അക്ഷയി തന്നെ!

ഏതാനും മിനിട്ടു കഴിഞ്ഞിട്ടും കമലയുടെ ചിരി നി ന്നില്ല.

മണി പത്തരയടിച്ചു. വണ്ടി സ്റ്റേഷനിൽനിന്നും ഒട്ടു കലെ ആയി. "ഇനി നീ പോയി ഉറങ്ങുക" എന്ന് അയാൾ അവളോടാജ്ഞാപിച്ചു.

അവളൊട്ടും മടികൂടാതെ കിടക്കാൻ പോയി. ഉറങ്ങുന്നതുവരെ അവരു കൂടക്കൂടെ ചിരിച്ചുകൊണ്ടിരുന്നു.

എന്നാൽ രമേശനു് ആ മല്ലയുദ്ധത്തിന്റെ രസം അനുഭവിക്കുവാൻ കഴിഞ്ഞില്ല. അക്ഷയിയുടെ വീടു് കൽക്കട്ടയിലാണു്. അയാൾക്കു നാട്ടിലെങ്ങും വീടില്ല. വളരെ തലമുറകളായി അയാളുടെ കുടുംബക്കാർ കൽക്കട്ടയിൽത്തന്നെ താമസിച്ചിരുന്നു. അതിനാൽ ആ വണ്ടിയിൽത്തന്നെ കയറുന്നതിന് അയാൾ എന്തിന് ഇത്ര വളരെ ബദ്ധപ്പെട്ടു? തന്നെയും കമലയേയും അയാൾ പിൻതുടരുകയല്ലേ, എന്നു് രമേശൻ ബലമായി ശങ്കിച്ചു.

നാട്ടിലും വീട്ടിലും അയാളെപ്പററി അന്വേഷണം നടത്തുന്നതിനുള്ള അക്ഷയിയുടെ യാത്ര രമേശനു ദുസ്സഹമായിരുന്നു. അയാളെപ്പററി പല വിമർശനങ്ങളും അവിടെ നടക്കാനിടയായേക്കാം. ആകപ്പാടെ കാര്യമെല്ലാം വളരെ ദുർഘടമായിത്തീരാനിടയുണ്ടു്. തന്നെക്കുറിച്ചുള്ളതരത്തിലുള്ള ദുഷ്പ്രവാദം ഗ്രാമത്തിലെല്ലാം പരക്കുമെന്നു നേരത്തെ ആയാളൂഹിച്ചു. കൽക്കട്ടയെപ്പോലുള്ള ഒരു വലിയ നഗരത്തിൽ ആരുമറിയാതെ പാക്കാൻ വളരെ സൗകര്യമുണ്ടു്. എന്നാൽ ഒരു ചെറിയ സംഭവം ഒരു ചെറിയ ഗ്രാമത്തെ ഇളക്കിമറിക്കുവാൻ മതിയാകും. ഭരതപുരത്തു വണ്ടി നിന്നപ്പോൾ അക്ഷയി അവിടെ ഇറങ്ങുന്നോ എന്നു് രമേശൻ എത്തിനോക്കി; എന്നാൽ ഇച്ഛാഭംഗത്തോടെ അയാൾ തല ഉള്ളിലേക്കു വലിച്ചു. നൈഹതിയിലും പല യാത്രക്കാരും ഇറങ്ങുകയും കയറുകയും ചെയ്തു. എന്നാൽ അക്ഷയി അവിടേയും ഇറങ്ങുന്നതു കണ്ടില്ല. ബൊകോളായിൽ വണ്ടി നിന്നപ്പോൾ രമേശൻ പിന്നെയും സൂക്ഷിച്ചുനോക്കി. അപ്പോഴും അയാൾക്കാശാഭംഗം തന്നെ നേരിട്ടു. വേറെ ഒരു സ്റ്റേഷനിലും അക്ഷയി ഇറങ്ങുവാനിടയില്ല

ക്ഷീണം നന്നേ ഉണ്ടായിരുന്നെങ്കിലും ഒട്ടു വൈകിയാണു് രമേശൻ ഉറങ്ങുവാൻ തുടങ്ങിയതു്. നേരം വെളുത്തപ്പോൾ വണ്ടി ഗോലുണ്ടോയിലെത്തി. കിഴക്കേ ബംഗാളിലേയ്ക്കു പോകേണ്ടവർ അവിടെയാണിറങ്ങേണ്ടതു്. അക്ഷയി അവിടെ ഇറങ്ങി, കൈയിലൊരു തുകൽസഞ്ചിയുമെടുത്തു്,

തലയും മുഖവും ഉത്തരീയംകൊണ്ടു മറച്ച് ബോട്ടുജട്ടിയി ലേക്കു വേഗത്തിൽ നടക്കുന്നതു് രമേശൻ കണ്ടു. രമേശന്റെ നാട്ടിലേയ്ക്കുള്ള ബോട്ടു വിടുവാൻ ഇനിയും ഏതാനും മണി ക്കൂർ താമസമുണ്ടായിരുന്നു. വേറൊരു ബോട്ടു കരയോടടുത്തു് ധൂമവും വമിച്ച് ചൂളവും വിട്ടുകൊണ്ടു കിടന്നിരുന്നു. അതു് എങ്ങോട്ടു പോകുന്നതാണെന്നു രമേശൻ ചോദിച്ചു:

"പടിഞ്ഞാട്ട്."

"എവിടംവരെ?"

"നദിയിൽ വെള്ളം വേണ്ടതുണ്ടെങ്കിൽ കാശിവരെ."

ഉടൻതന്നെ രമേശൻ ആ ബോട്ടിലെ ഒരു മുറിയിൽ കമ ലയെ ഇരുത്തി. പിന്നീട്, യാത്രയ്ക്കു വേണ്ട അരിയും പരിപ്പും, റവയും പാലും പഴവും മററും വാങ്ങുന്നതിന് കരയിലേക്കു പോയി.

ഇതിനിടയ്ക്കു് അക്ഷയി എല്ലാവരിലും മുൻപേ മറേറ ബോട്ടിൽ കയറി, ആൾക്കൂട്ടം മുഴുവൻ കാണത്തക്ക ഒരു സ്ഥാനത്തു നിലകൊണ്ടു. അതു പുറപ്പെടാൻ സമയമായിട്ടി ല്ലാതിരുന്നതിനാൽ അതിൽ കയറേണ്ട യാത്രക്കാർ ഒട്ടുംതന്നെ ധൃതി കൂട്ടിയില്ല. അവരിൽ ചിലർ കുളിക്കുകയും മററു ചിലർ വസ്ത്രങ്ങൾ അടിച്ചുനനയ്ക്കുകയും ചുരുക്കം ചിലർ ആററുവക്കിൽത്തന്നെ ഭക്ഷണം തയ്യാറാക്കുകയും ചെയ്തുകൊ ണ്ടിരുന്നു.

രമേശൻ കമലയുമൊരുമിച്ച് അടുത്തുള്ള ഹോട്ടലിലെ ങ്ങാനും പ്രാതൽ കഴിക്കാൻ പോയിരിക്കാമെന്ന് അക്ഷയി വിചാരിച്ചു. എന്നാൽ ഗോലുണ്ടോയിലുള്ള ഊടുവഴികൾ പരിചയമില്ലാതിരുന്നതുകൊണ്ട് ബോട്ടിൽത്തന്നെ ഇരി ക്കുന്നതാണു നല്ലതെന്ന് അയാൾക്കു തോന്നി. ഒടുവിൽ ബോട്ടിലെ കുഴൽവിളി കേട്ടു. എന്നിട്ടും രമേശനെ കാണാ നില്ല. ബോട്ടിൽ കയറാനിട്ടിരുന്ന പലകയിൽക്കൂടി യാത്ര ക്കാർ ഉള്ളിലേയ്ക്കു തിക്കിത്തിരക്കി.

ചൂളം തുടരെത്തുടരെ വിളിച്ചുതുടങ്ങിയപ്പോൾ താമ സിച്ചു വന്നവരും ബദ്ധപ്പെട്ടു കയറിത്തുടങ്ങി. എന്നിട്ടും രമേ ശനെ അകത്തും പുറത്തും കണ്ടില്ല.

എല്ലാവരും ബോട്ടിൽ കയറി; പലക വലിച്ചു; നങ്കൂര മെടുത്തു; ബോട്ടിളകി. അപ്പോൾ 'എനിക്ക് ഇറങ്ങണ'മെന്നു്

അക്ഷയി വിളിച്ചുപറഞ്ഞു. എന്നാൽ ബോട്ടുകാർ അതു് അത്ര വകവെച്ചില്ല. കരയിൽ നിന്നു ബോട്ടധികം മാറിയിരുന്നില്ല. അയാൾ കരയിൽ ചാടിവീണു.

കരയെല്ലാടത്തും രമേശനെ കണ്ടില്ല. കൽക്കട്ടയിലേയ്ക്കു് രാവിലെയുള്ള തീവണ്ടി അപ്പോൾ പുറപ്പെട്ടതേയുള്ളു. ശിപായികളുമായി മല്ലയുദ്ധംചെയ്തുകൊണ്ടിരുന്നപ്പോൾ തന്നെ രമേശൻ കണ്ടിരിക്കുമെന്നും, ഏതോ ദൂരദേശം തനിക്കുണ്ടെന്നു് അനുമാനിച്ചു് നാട്ടിലേക്കുള്ള യാത്ര തുടരാതെ അയാൾ കൽക്കട്ടയിലേക്കു തന്നെ മടങ്ങിയിരിക്കുമെന്നും അക്ഷയി തീരുമാനിച്ചു. കൽക്കട്ടയിൽ ഒരാളെ കണ്ടുപിടിക്കുവാനത്ര എളുപ്പമില്ല.

:0:



## അദ്ധ്യായം ൨൨.

അക്ഷയി അന്നത്തെ പകൽ മുഴുവൻ ഇച്ഛാഭംഗം കൊണ്ടുള്ള ഈൎഷ്യയോടെ ഗോലുന്ദോയിൽ കഴിച്ചുകൂട്ടി. വൈകുന്നേരം കൽക്കട്ടായിലേക്കുള്ള മെയിൽവണ്ടിയിൽ കയറി; പിറ്റേദിവസം രാവിലെ അയാൾ കൽക്കട്ടയിലെത്തി. വണ്ടിയിൽനിന്നും നേരെ അയാൾ ദാർജിപാറയിലുള്ള രമേശന്റെ ഭവനത്തിലേക്കു പോയി. ആ വീടിന്റെ ഗേറ്റു് അടച്ചുപൂട്ടിയിട്ടിരുന്നു. അവിടെ ആരും ചെന്നില്ല എന്നു് അന്വേഷിച്ചപ്പോൾ മനസ്സിലായി.

ഉടൻതന്നെ അയാൾ കാലുതോലായിലേക്കു തിരിച്ചു. അവിടെയും ആരും ചെന്നിരുന്നില്ല. അതിനാൽ അടുത്തുള്ള അന്നദബാബുവിന്റെ ഭവനത്തിൽ കയറി, യോഗേന്ദ്രനെ വിളിച്ചു് ഇങ്ങനെ പറഞ്ഞു: "അയാൾ ഓടിപ്പോയി. എനിക്കയാളെ കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല."

"എന്താ നിങ്ങൾ പറയുന്നതു്?" എന്നു് യോഗേന്ദ്രൻ അത്ഭുതത്തോടുകൂടി ചോദിച്ചു. അക്ഷയി നടന്ന സംഗതികൾ സവിസ്തരം പ്രതിപാദിച്ചു. അക്ഷയിയെ കണ്ടമാത്രയിൽ രമേശൻ കമലയുമായി എവിടെയോ ഒളിച്ചുവെന്നറിഞ്ഞപ്പോൾ, യോഗേന്ദ്രന്റെ സംശയം പൂർവ്വാധികം പ്രബലമായി.

യോഗേന്ദ്രൻ:—“നമുക്കു വേണ്ട തെളിവുകളൊക്കെ ലഭിച്ചിട്ടുണ്ടു്. എന്നാൽ ഇതുകൊണ്ടൊന്നും കാൎയ്യം നേരെ ആവുകയില്ല. ഹേമനളിനി മാത്രമല്ല, അച്ഛനും, രമേശൻെറ നാക്കുകൊണ്ടു തന്നെ കഥ മുഴുവൻ പറഞ്ഞു കേൾക്കുന്നതുവരെ, അയാളെ അവിശ്വസിക്കയില്ലെന്നു ശഠിക്കുന്നു. രമേശനിന്നുവന്നു് “എനിക്കു നിങ്ങളെയൊന്നും തന്നെ അറിയിക്കുവാനില്ല” എന്നു പറയുകയാണെങ്കിൽ അച്ഛൻ ഹേമനളിനിയെ അയാൾക്കു വിവാഹംചെയ്തു കൊടുക്കാൻ ഒട്ടും അമാന്തിക്കുകയില്ല. കാൎയ്യമെല്ലാം ആ നിലയിലെത്തിയിട്ടുണ്ടു്. എങ്ങിനെയാണിത്തരമാളുകളെ ഒരു സംഗതി പറഞ്ഞു മനസ്സിലാക്കുന്നതു്. ഹേമനളിനി സങ്കടപ്പെടുന്നതു് അച്ഛനു സഹിക്കുവാൻ വഹിയാ. രമേശനൊരു ഭാൎയ്യ ഉണ്ടെങ്കിലും അയാളെ താൻവിവാഹം ചെയ്യുവാൻ ആഗ്രഹിക്കുന്നുവെന്നു് അവൾ അച്ഛനോടു പറഞ്ഞാൽ അദ്ദേഹം യാതൊരു വിസമ്മതവും പറയുകയില്ല. എങ്ങിനെയെങ്കിലും രമേശനെക്കൊണ്ടുതന്നെ ഇതു സമ്മതിപ്പിക്കണം. അതെത്രയും എളുപ്പം സാധിക്കുന്നുവോ അത്രയും നല്ലതു്. നിരാശപ്പെടരുതു്. ഞാനും രമേശനുമായി ഇനി യോജിക്കാനിടയില്ല. നിങ്ങൾ കുറച്ചു ചായ കുടിക്കണം.”

അക്ഷയി മുഖപ്രക്ഷാളനംചെയ്തിട്ടു് ചായ കുടിച്ചു. അയാളുടെ മസ്തിഷ്കപിണ്ഡം ശീഘ്രഗതിയിൽ വേലചെയ്തുകൊണ്ടിരുന്നു. ഹേമനളിനിയൊന്നിച്ചുള്ള അന്നദബാബുവിൻെറ പ്രവേശം അയാളുടെ വിചാരതരംഗിണിയുടെ അനൎഗ്ഗളപ്രവാഹത്തിനൊരു തടസ്സമായിത്തീൎന്നു. അക്ഷയിയേ കണ്ട ഉടൻ ഹേമനളിനി മുഖംതിരിച്ചു് അവിടെനിന്നും പലായനംചെയ്തു. യോഗേന്ദ്രൻ കോപിഷ്ഠനായി പറഞ്ഞു: “ഹേമത്തിൻെറ ഈ പ്രവൃത്തി തീരെ മൎയ്യാദയില്ലാത്തതാണു്. ഈമാതിരിയുള്ള അധികപ്രസംഗം പ്രോത്സാഹിപ്പിക്കുവാൻ അച്ഛൻ തുനിയരുതു്. അവളോടു താഴെ വരാൻ നിർബന്ധിക്കണം.” അയാൾ പിന്നീടു് “ഹേമം! ഹേമം!” എന്നു് ഉറക്കെ വിളിച്ചു. എന്നാൽ ഹേമം അതിനിടയ്ക്കു് മുകളിലെത്തിക്കഴിഞ്ഞു.

അക്ഷയി അപ്പോൾ യോഗേന്ദ്രനോട് സാവധാനത്തിൽ പറഞ്ഞു: "നിങ്ങൾ എന്റെ കാര്യം തീരെ കുഴപ്പത്തിലാക്കുകയാണ്. എന്നെപ്പററി ഒന്നുംതന്നെ അവളോട് പറയാതിരുന്നാൽ അത്രയും നല്ലത്; കാലക്രമംകൊണ്ടെല്ലാം നേരേയാകും. നിങ്ങളിപ്പോൾ അവളെ വല്ലാതെ ശല്യപ്പെടുത്തുവാൻ മുതിരുകയാണെങ്കിൽ അത് അപ്രതിഹതമായ ഒരു വിനാശത്തിൽ കലാശിച്ചേക്കും."

കാററ് അയാൾക്കനുകൂലമല്ലെന്നറിഞ്ഞപ്പോൾ അക്ഷമ പ്രദർശിപ്പിക്കാതെ അടങ്ങിയിരിക്കുകയാണുത്തമമെന്ന് അക്ഷയി വിചാരിച്ചു. എന്തുതന്നെയായാലും അയാളുടെ പ്രകൃതിക്കൊരു മാററവുമില്ല. അയാളെ ആക്ഷേപിക്കുകയാണെങ്കിൽ കോപിക്കുകയോ അവിടം വിട്ടോടുകയോ അയാൾ ചെയ്യുപതിവില്ല. കുത്തുവചനങ്ങളും ഹാസ്യപ്രകടനങ്ങളും ആരെങ്കിലും അയാളുടെ നേരെ പ്രയോഗിച്ചാൽത്തന്നെ അയാൾക്കൊരു കൂസലുമില്ല. അയാളുടെ തൊലി അത്രമാത്രം കട്ടിയുള്ളതായിരുന്നു. സ്നേഹിതന്മാർ അയാളോടെത്രയും നിന്ദ്യമായി പെരുമാറിക്കൊള്ളട്ടെ, അതുകൊണ്ടൊന്നും അയാൾക്കൊരിളക്കവുമില്ല.

അക്ഷയി അവിടെനിന്നും നിർഗ്ഗമിച്ചു ഉടൻതന്നെ അന്നദബാബു ഹേമനളിനിയെ തളത്തിൽ കൂട്ടിക്കൊണ്ടു വന്നു. അവളുടെ കുളിർപൂങ്കവിളുകളിലെ അരുണച്ഛവി തീരെ മങ്ങിയിരുന്നു. കണ്ണിനു ചുററും കറുത്ത വരകൾ വിടിഞ്ഞിരുന്നു. താഴെ നോക്കിക്കൊണ്ടാണ് അവൾ മുറിയിൽ കടന്നത്. എന്തെന്നാൽ യോഗേന്ദ്രനുമായുള്ള അഭിമുഖസന്ദർശനം അത്രമാത്രം അവൾക്കസഹനീയമായിരുന്നു. അവളോടും രമേശനോടും അയാൾക്കശേഷം അനുഭാവമില്ലെന്നും, അവരുടെമേൽ അയാൾ ഒരു ക്രൂരവിധി പ്രസ്താവിച്ചുകഴിഞ്ഞിരുന്നുവെന്നും അവൾ ഗ്രഹിച്ചു. അതിനാലാണ് അയാളെ നോക്കുവാൻപോലും അവൾക്കു ധൈര്യമില്ലാതിരുന്നത്. അവളുടെ അനുരാഗം രമേശന്റെ പേരിൽ അവൾക്കുണ്ടായിരുന്ന വിശ്വാസത്തെ സംരക്ഷിച്ചുപോന്ന ഒരു തണലായിരുന്നു. എന്നാൽ, അതിന്, വിവേചനാശക്തിയെ കീഴ്പെടുത്തുവാൻ കഴിഞ്ഞില്ല. രണ്ടുദിവസം മുൻപ് അവൾ ആ

മുറിയിൽനിന്നും നിഷ്ക്രമിച്ചപ്പോൾ രമേശൻെറ പേരിൽ അവൾക്കുള്ള ആത്മവിശ്വാസത്തെ കുറിച്ച് യോഗേന്ദ്രനോടു സംസാരിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ആ രാത്രിയിലെ ഏകാന്തവാസത്തിൽ അവളുടെ വിസ്റ്റംഭശക്തി അല്പാല്പം ക്ഷയിച്ചുതുടങ്ങി.

പരമാൎത്ഥം പറയുകയാണെങ്കിൽ രമേശൻെറ അസാധാരണഗതികളെപ്പററി ന്യായമായ ഒരു സമാധാനവും അവളുടെ ആലോചനാശക്തിക്ക് വിഷയീഭവിച്ചില്ല. തൻെറ പ്രേമനിൎമ്മിതമായ പ്രാകാരത്തിനുള്ളിലമൎന്നുകൊണ്ട് ദുസ്സംശയസമുച്ചയങ്ങളെ പ്രതിരോധിക്കുവാൻ അവൾ ശ്രമിച്ചു. എന്നാൽ ശങ്കാനളികമുഖത്തിൽനിന്നും ലോഹഗുളികകൾ പ്രാകാരത്തിന്മേൽ നിരന്തരം വൎഷിച്ചുകൊണ്ടിരുന്നു. തൻെറ ഓമനപ്പൈതലെ നെഞ്ചോടു ചേൎത്തു രക്ഷിയ്ക്കുന്നതിനുദ്യമിക്കുന്ന ഒരമ്മയെപ്പോലെ, പ്രതികൂലമായ തെളിവുകൾകൊണ്ടയാളാക്രമിയ്ക്കപ്പെട്ടപ്പോൾ, അവൾ രമേശനിലുള്ള തൻെറ പൂൎണ്ണവിശ്വാസത്തെ ഹൃദയത്തോടു ചേൎത്താത്തിപ്പിടിച്ചു. കഷ്ടം! അവളുടെ ശ്രമത്തിനനുയോജ്യമായ ബലം അവൾക്കെപ്പോഴും ലഭിച്ചുകൊണ്ടിരിക്കുമോ? അന്നും അന്നദബാബു അവളുടെ മുറിയ്ക്കടുത്തുള്ള അറയിലാണുറങ്ങിയത്: അതിനാൽ അദ്ദേഹത്തിന്ന് അവൾ രാത്രി ഏതുവിധം കഴിച്ചുകൂട്ടിയെന്നു മനസ്സിലായി. പല പ്രാവശ്യവും അദ്ദേഹം അവളുടെ മുറിയിൽ ചെന്നു നോക്കി. അപ്പോഴൊക്കെയും അവൾ ഉണൎന്നുകിടക്കുന്നതു കണ്ടു പരിഭ്രമിച്ച് അദ്ദേഹം അവൾ ഉറങ്ങാത്തതെന്താണെന്നു ചോദിച്ചു.

ഹേമനളിനി:—“അച്ഛൻ ഉറങ്ങാത്തതെന്താണ്? എനിക്ക് ഇതാ ഉറക്കം വന്നുകഴിഞ്ഞു. ഞാൻ മയങ്ങിത്തുടങ്ങി.”

വെളുപ്പിന്ന് അവൾ ഉണൎന്ന് മട്ടുപ്പാവിൽ ഉലാത്തുവാനാരംഭിച്ചു. രമേശൻെറ വസതിയിലെ എല്ലാ ജനാലും വാതലും അടച്ചുപൂട്ടിയിട്ടിരുന്നു. സൂൎയ്യൻ മെല്ലെ മെല്ലെ ഉദിച്ചു. എന്നാൽ ഹേമനളിനിക്ക് അന്നത്തെ പ്രഭാതം നിൎജ്ജീവവും നിരുന്മേഷകരവുമായിത്തോന്നിയതിൽ എന്താണത്ഭുതം? മട്ടുപ്പാവിൻെറ ഒരു കോണിലിരുന്ന്, കൈകൊണ്ടു മുഖം മൂടി അവൾ തേങ്ങിത്തേങ്ങിക്കരഞ്ഞു.

അവളുടെ കാമുകന്റെ സന്ദർശനം ലഭിക്കുവാൻ അന്ന് അവൾക്കു ഭാഗ്യമുണ്ടാകുമോ എന്ന സംശയമാണ്. ആനന്ദ മയമായ സായാഹ്നത്തിൽ അയാളുടെ ആഗമനമുണ്ടാകുമെന്ന് അവൾ നേരത്തേ പ്രതീക്ഷിക്കുകയുണ്ടായി. അയാൾ അയൽ വീട്ടിൽ അവൾക്കടുത്തുതന്നെ ഉണ്ടെന്നുള്ള സമാധാനവും ഇതാ നഷ്ടമായിക്കഴിഞ്ഞു.

"ഹേമം, ഹേമം" എന്നുള്ള അവളുടെ അച്ഛന്റെ സ്നേഹം വഴിഞ്ഞൊഴുകുന്ന ശബ്ദം അവളെ ഞെട്ടിയുണർത്തി. ഉൽക്കടസങ്കടത്താൽ സംജാതമായ ബാഷ്പബിന്ദുക്കൾ ധൃതിയിൽ ഓമനക്കൈവിരലുകൾ കൊണ്ടു മാർജ്ജനംചെയ്തിട്ട് അവൾ വിളി കേട്ടു.

"ഞാൻ ഇന്നു വളരെ താമസിച്ചാണ് എഴുന്നേറ്റത്." എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം മട്ടുപ്പാവിൽ കടന്നു വന്ന് അവളുടെ അരുകിലിരുന്ന് സാവധാനം ആ പവിഴക്കൊടിയെ തലോടി. പുത്രിയെക്കുറിച്ചുള്ള വിചാരംകൊണ്ട് അദ്ദേഹത്തിന് ഉറക്കം അശേഷമുണ്ടായില്ല. സൂര്യോദയം സമീപിക്കാറായതിനു ശേഷമേ അദ്ദേഹം ഒന്നു മയങ്ങിയുള്ളൂ. ഭാനുകിരണങ്ങൾ മുഖത്തേററപ്പോൾ അദ്ദേഹം ഉണർന്നു. ബദ്ധപ്പെട്ട് വസ്ത്രം മാറിക്കൊണ്ട് അദ്ദേഹം ഹേമനളിനിയെ അന്വേഷിച്ചു. അവളുടെ മുറിയിൽ നോക്കി; എന്നാൽ അവിടെ ആരെയും കണ്ടില്ല. അവൾ ഇനിയും ഏകാകിയായിരിക്കുവാൻ ഇഷ്ടപ്പെടുന്നുവെന്നറിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മനോവേദന വർദ്ധിച്ചു. "തങ്കം, താഴെ വന്ന് ചായ കുടിക്കൂ" എന്നു പറഞ്ഞ് അദ്ദേഹം അവളുടെ പൂംകൈകൾ ഗ്രഹിച്ചു.

സൽക്കാരശാലയിൽ യോഗേന്ദ്രനെ കണ്ടേക്കുമോ എന്ന് അവൾ ഭയപ്പെട്ടു. എന്നാൽ പതിവിനു വിപരീതമായി എന്തെങ്കിലും ചെയ്താൽ അതു തന്റെ അച്ഛന് അസഹനീയമായ സങ്കടത്തിനിടയാക്കുമെന്ന് അവൾക്ക് അറിയാമായിരുന്നു. അതു കൂടാതെ അദ്ദേഹത്തിന് എല്ലാ ദിവസവും ചായ പകർന്നു കൊടുക്കുന്നത് അവളായിരുന്നു. ആ പതിവു മുടക്കുവാൻ അവൾ അശേഷം ഇഷ്ടപ്പെട്ടില്ല. വാതലിന്നടുത്ത് എത്തിയപ്പോൾ യോഗേന്ദ്രൻ അകത്ത് ആരോടോ സംസാരിക്കുന്നത് അവൾ കേട്ടു. രമേശൻ അവിടെ ഉണ്ടായിരിക്കണെ

മെന്നുള്ള ദൃതവിചാരത്താൽ അവളുടെ ഹൃദയം വികസിച്ചു. അത്ര രാവിലെ വേറെ ആരും അവിടെ വരാൻ തരമില്ല. വേപഥുമയിയായി അവൾ മുറിയിൽ കടന്നു. അവിടെ അവൾ ആരെയാണു കണ്ടതു്? അക്ഷയിയേ! എല്ലാത്തിനും ഒടുവിൽ പ്രതീക്ഷിച്ച വയ്യോൽപിരിയും നഷ്ടപ്പെട്ടുകഴിഞ്ഞിരിക്കുന്നു! ഉത്തരക്ഷണത്തിൽ അവൾ ഓടി വെളിയിൽ പ്പോയി. അന്നദബാബു അവളെ പിന്നെയും കൂട്ടിക്കൊണ്ടു വന്നു. ഇത്തവണ അവൾ ആദ്ദേഹം ഇരുന്ന കസാലയോടു ചേന്നു നിന്നുകൊണ്ടു് തേയില തയ്യാറാക്കുന്നതിൽ അവളുടെ ശ്രദ്ധ മുഴുവൻ പതിപ്പിച്ചു. യോഗേന്ദ്രനു് അവളുടെ പെരുമാററം ദുസ്സഹമായിത്തീൎന്നു. രമേശൻ കുററക്കാരനാണെന്നു തെളിഞ്ഞിട്ടും അവളുടെ സങ്കടത്തിനു ശമനം കാണാതിരുന്നതിനാൽ അയാൾക്കു് കട്ടകോപമുണ്ടായി. അന്നദബാബുവും അവളുടെ സങ്കടത്തിൽ പങ്കുകൊള്ളുന്നു എന്നും, അദ്ദേഹത്തിനു് അവളോടുള്ള സ്നേഹവാത്സല്യങ്ങൾ അവൾക്കും പുറവുമുള്ള ലോകത്തിനും നടുക്കൊരു യവനികയായി അവൾ ഉപയോഗിക്കാൻ തുടങ്ങുന്നു എന്നും അയാൾക്കു മനസ്സിലായപ്പോൾ രോഷം ക്രമാതീതമായി വർദ്ധിച്ചു. അയാൾ തന്നത്താൻ വിചാരിച്ചു: "ഞങ്ങളെല്ലാം കുററവാളികളാണു്. അവളോടു ഞങ്ങൾക്കുള്ള താല്പയ്യംകൊണ്ടു് അവളുടെ സുഖജീവിതത്തിനു വഴി തെളിക്കുവാൻ വേണ്ട കത്തവ്യകമ്മാനുഷ്ഠാനത്തിനു ഞങ്ങൾ സന്നദ്ധരാകുന്നു. എന്നാൽ ഞങ്ങൾക്കു കൃതജ്ഞതാസൂചകമായ ഒരു വാക്കുപോലും ലഭിക്കുന്നില്ലെന്നു മാത്രമല്ല ശത്രുക്കളായി അവൾ ഞങ്ങളെ പരിഗണിക്കുന്നു. എന്താണു് ഈയവസരത്തിൽ അനുഷ്ഠിക്കേണ്ടതെന്നു് അച്ഛനു് അറിഞ്ഞുകൂടാ. അദ്ദേഹം അവളെ സമാശ്വസിപ്പിക്കുന്നതിനു പകരം നല്ല മൂച്ചയുള്ള കത്തി ഉപയോഗിച്ചു് അവളുടെ അനാവശ്യവികാരങ്ങളേയും, വിചാരങ്ങളേയും സമൂലം ഛേദിക്കണം. അവളുടെ വിഷാദം കാണുവാനുള്ള വൈമനസ്യംകൊണ്ടു് വാസ്തവസംഗതി അവളെ അദ്ദേഹം അറിയിക്കാതിരിക്കുകയാണു്."

"അച്ഛാ, എന്താ സംഭവിച്ചതെന്നു് അച്ഛനറിയാമോ?" എന്നു് അയാൾ ഉറക്കെ ചോദിച്ചു.

അന്നദബാബു:—"അറിഞ്ഞുകൂടാ; എന്താണതു്"

യോഗേന്ദ്രൻ:—"രമേശൻ അയാളുടെ ഭാൎയ്യയോടുകൂടി നാട്ടിലേക്കു് ഇന്നലെ ഗോലുണ്ടോ വണ്ടിയിൽ പുറപ്പെട്ടു. അക്ഷയി വണ്ടിയിൽ കയറുന്നതു കണ്ടപ്പോൾ അയാൾ കൽക്കത്തയിലേക്കു് തന്നെ മടങ്ങി." ഹേമനളിനിയുടെ കൈകൾ വിറച്ചു. പകൎന്നുകൊണ്ടിരുന്ന തേയില താഴെത്തുളുമ്പി. പരവശയായി അവൾ കസാലയിൽ വീണു. യോഗേന്ദ്രൻ കൺകോണുകൊണ്ടു് അവളെ നോക്കി. "ഒളിച്ചോടുവാൻ അയാളെ പ്രേരിപ്പിച്ച കാരണമെന്താണെന്നു് എനിക്കു മനസ്സിലാകുന്നില്ല. പഴയ പ്രവൃത്തികളെല്ലാം തീരെ നീചമായിരുന്നുവെന്നല്ലേ അതിൽനിന്നും ഗ്രഹിക്കേണ്ടതു്. എന്നാൽ ഒരു കള്ളനേപ്പോലെ പേടിച്ചോടിയതു എന്റെ ദൃഷ്ടിയിൽ വളരെ വളരെ നിന്ദ്യമായി തോന്നുന്നു. അതു് അയാളോടു് എനിക്കുള്ള അവജ്ഞയെ വർദ്ധിപ്പിക്കുന്നു. ഹേമം എന്തു വിചാരിക്കുന്നുവെന്നു് എനിക്കറിഞ്ഞുകൂടാ. എന്നാൽ അയാളുടെ കുററത്തിനു ഇതു് മതിയായ ഒരു തെളിവല്ലേ?"

ആപാദചൂഡം വിറച്ചുകൊണ്ടു് അവളെഴുന്നേററു. "നോക്കൂ, നിങ്ങളുടെ തെളിവൊന്നും ഞാൻ ആവശ്യപ്പെട്ടുന്നില്ല. നിങ്ങൾ ഇഷ്ടംപോലെ അദ്ദേഹത്തെ നിന്ദിച്ചുകൊള്ളണം. എന്നാൽ ഞാൻ, അങ്ങിനെ ഒരു വിധി കല്പിക്കുവാനൊരുക്കമില്ല,"

യോഗേന്ദ്രൻ:—"നിന്നെ വിവാഹംചെയ്യാൻ പോകുന്ന മനുഷ്യനുമായി ഞങ്ങൾക്കൊരു കാൎയ്യവുമില്ലെന്നോ?"

ഹേമനളിനി:—"വിവാഹത്തെപ്പറ്റി ഞാനൊന്നും പറഞ്ഞില്ല. ആ ആലോചന നിങ്ങളുടെ ഇഷ്ടംപോലെ തള്ളിക്കളയുകയോ സ്വീകരിക്കുകയോ ചെയ്യണം. എന്നാൽ എന്റെ നിശ്ചയം ഭേദിക്കുന്നതിനു് നിങ്ങൾ ബുദ്ധിമുട്ടേണ്ട."

ഒരേങ്ങൽ അവളുടെ നാക്കു പിടിച്ചു കീഴോട്ടമൎത്തി, ശബ്ദം നിരോധിച്ചു. അന്നദബാബു എഴുന്നേററു് കണ്ണുനീർകൊണ്ടു നനഞ്ഞ അവളുടെ വദനത്തെ അദ്ദേഹത്തിന്റെ വക്ഷസ്സോടു ചേൎത്തു.

"ഓമനേ പുത്രി. നമുക്കു മുകളിലേക്കു പോകാം" എന്നു മാത്രം അദ്ദേഹം പറഞ്ഞു.

——:o:——

# അദ്ധ്യായം ൨൪.

രമേശനും കമലയും കയറിയ ബോട്ട് കൃത്യസമയം ഗോലുന്ദോയിൽനിന്നും തിരിച്ചു. അവരെക്കൂടാതെ, ഒന്നാംക്ലാസ്സിലും രണ്ടാംക്ലാസ്സിലും വേറെ യാത്രക്കാരാരും കയറിയിരുന്നില്ല. അതിനാൽ രമേശൻ ഒരു മുറിക്കൂടി സൌകര്യപ്പെടുത്തി അവരുടെ സാമാനങ്ങൾ അതിൽ നിക്ഷേപിച്ചു.

കമല ഒരു കപ്പ് പാൽ കുടിച്ചുകൊണ്ട് അവളിരുന്ന മുറിയിലെ ജനാലയിൽക്കൂടി ഒന്നിനൊന്നിനു മാറിക്കൊണ്ടിരുന്ന തരംഗിണീതീരപ്രകൃതി കണ്ടാനന്ദിച്ചു.

"നമ്മൾ എവിടേക്കാണു പോകുന്നതെന്നു നിനക്കറിയാമോ?" എന്നു രമേശൻ കമലയോടു ചോദിച്ചു.

കമല:—"വീട്ടിലേക്ക്."

രമേശൻ:—"നിനക്ക് അങ്ങോട്ടു പോകാനിഷ്ടമില്ലാത്തതുകൊണ്ട് വേറൊരു വഴിക്കാണു തിരിച്ചിരിക്കുന്നത്."

കമല:—"എനിക്കു വേണ്ടിയാണോ ആ നിശ്ചയം ഭേദപ്പെടുത്തിയത്?"

രമേ:—"അതെ, നിനക്കുവേണ്ടിത്തന്നെ."

കമല:—"നിങ്ങളെന്തിനാണിങ്ങനെ ചെയ്തത്? ഞാൻ ആലോചിക്കാതെ പറഞ്ഞ സംഗതി നിങ്ങളിത്ര ഗൌരവമായി ഗണിക്കേണ്ടായിരുന്നു. നിങ്ങൾക്ക് പെട്ടെന്നു നീരസമുണ്ടാകുന്നു."

"എനിയ്ക്കതിൽ യാതൊരു നീരസവുമില്ല. വീട്ടിൽ പോകാൻ എനിക്കും താല്പര്യമില്ല" എന്നൊരു പുഞ്ചിരിയോടുകൂടി അയാൾ പറഞ്ഞു.

"പിന്നെ എങ്ങോട്ടാണു പോകുന്നത്?" എന്നു കമല ജിജ്ഞാസയോടുകൂടി ചോദിച്ചു.

രമേ:—"നാം ഇപ്പോൾ പടിഞ്ഞാറൻദേശങ്ങളിലേക്കാണു പോകുന്നതു്."

ഇതു കേട്ടപ്പോൾ കമലയുടെ കണ്ണുകൾ ഉന്മീലിതങ്ങളായി. പടിഞ്ഞാറൻദേശം! വീട്ടിനു വെളിയിലിറങ്ങിയിട്ടില്ലാത്ത ഗ്രാമവാസികൾക്കു പടിഞ്ഞാറൻദിക്കെന്നു കേട്ടാൽ എന്തെല്ലാം ചിന്തകളാണുണ്ടാകുന്നതു്? വിശുദ്ധദേവാലയങ്ങൾ, പശ്ചിമസാഗരത്തിൽനിന്നും സ്വച്ഛന്ദം വീശുന്ന ഇളംകുളിർകാററു്, പുതിയ നഗരങ്ങൾ, നവംനവങ്ങളായ കാഴ്ചകൾ, പഴയ രാജാക്കന്മാരുടേയും ചക്രവർത്തിമാരുടേയും മനോഹരങ്ങളായ കൊട്ടാരങ്ങൾ, അത്ഭുതമായ ശില്പവൈദഗ്ദ്ധ്യം പ്രദർശിപ്പിക്കുന്ന ക്ഷേത്രങ്ങൾ, പൗരാണികേതിഹാസങ്ങൾ, വീരന്മാരെപ്പററിയുള്ള കഥകൾ!

എവിടെല്ലാമാണു പോകാൻ തീർച്ചപ്പെടുത്തിയിട്ടുള്ളതെന്നു് ആഹ്ലാദപുളകിതമായ ഹൃദയത്തോടുകൂടി കമല ചോദിച്ചു.

രമേ:—"ഞാൻ അതിനിയും തീർച്ചയാക്കിയിട്ടില്ല. മാംഗീർ, പാററ്നാ, ഡീൻപൂർ, ബക്സാർ, ബേസിപ്പൂർ, ബനാറീസ് ഈ സ്ഥലങ്ങളിൽകൂടിയൊക്കെ നമ്മൾ യാത്രചെയ്യും." ഇവയിൽ ചില സ്ഥലങ്ങളെപ്പററി അവൾ കേട്ടിട്ടുണ്ടായിരുന്നു. ചിലതു് അവൾ ആദ്യമായിട്ടാണപ്പോൾ കേട്ടതു്. എങ്കിലും അയാൾ പേരുകൾ ചൊല്ലിയപ്പോൾ അവളുടെ ഭാവനാശക്തി പ്രോജ്വലമായി. "ഹാ! എന്തൊരു രസം" എന്നു പറഞ്ഞു് അവൾ കൈകൊട്ടി.

രമേ:—"രസമൊക്കെ കുറേക്കൂടി കഴിഞ്ഞേ ഉണ്ടാകുകയുള്ളൂ. അതിനിടയ്ക്കു് വല്ലതും കഴിക്കണ്ടേ? ബോട്ടുകാർ പാകം ചെയ്യുന്ന ഭക്ഷണം നീ ഉപയോഗിക്കുകയില്ലല്ലോ."

"എനിയ്ക്കതു വേണ്ട" എന്നു് അവൾ തലതിരിച്ചുകൊണ്ടു പറഞ്ഞു.

രമേ:—"പിന്നെ എങ്ങിനെയാണു്?"

കമല:—"ഞാൻ തന്നത്താൻ പാകംചെയ്യും."

രമേ:—"ഓ! നിനക്കു പാകംചെയ്യാനറിയാമോ?"

കമല പൊട്ടിച്ചിരിച്ചു. "എനിക്കൊന്നും അറിഞ്ഞുകൂടെന്നു് നിങ്ങൾ വിചാരിക്കുന്നതുപോലെ തോന്നുന്നു, എനിക്കു

പാകംചെയ്യാനറിയാമോ എന്നല്ലേ? ഒന്നും തിരിയാത്ത ഒരു പെണ്ണായിട്ടാണോ നിങ്ങൾ എന്നെ കരുതിയിരിക്കുന്നത്?"

രമേശൻ അവിടെനിന്നും പോയി ഒരു ഇരുമ്പട്ടപ്പു കൊണ്ടുവന്നു. കായസ്ഥജാതിയിലുള്ള ഒരു പയ്യൻ ആ ബോട്ടിലുണ്ടായിരുന്നു. കമലയുടെ സഹായത്തിന് അവനേയും ഏറ്റപ്പെടുത്തി. അവൻെറ വേലയ്ക്കു പ്രതിഫലമായി കാശിക്കുള്ള ബോട്ടുകൂലിയും കൂടാതെ ഒരു ചെറിയ ശമ്പളവും കൊടുക്കാമെന്ന് അയാൾ സമ്മതിച്ചു.

രമേ:—"കാലത്തെ എന്താണുണ്ടാക്കേണ്ടത്?"

കമല:—"അരിയും, റവയും കയ്യിലുണ്ടല്ലോ. പലഹാരമാകട്ടെ. എന്നാൽ എങ്ങിനെയാണരി പൊടിക്കുന്നത്? തിരുകല്ലില്ലാതെ എനിക്ക് അരി പൊടിക്കുവാൻ വയ്യാ. നിങ്ങൾക്കൊന്നും അറിഞ്ഞുകൂടാ".

രമേശൻ ആ കുററാരോപണം സന്തോഷത്തോടുകൂടി സഹിച്ചു. തിരുകല്ലന്വേഷിച്ച് അയാൾ വെളിയിൽ പോയി. എന്നാലതവിടെ കിട്ടിയില്ല. ഒരിരുമ്പുലക്കയും ഒരു ചെറിയ കല്ലുരലും ബോട്ടിലുണ്ടായിരുന്നു. അതുപയോഗിച്ചു പൊടിക്കുവാൻ അവൾക്കശേഷം പരിചയമില്ലെങ്കിലും വേറൊരു നിവൃത്തിയുമില്ലല്ലോ. "അരി പൊടിക്കുവാൻ വേറെ ആരെയെങ്കിലും കൂടി വിളിക്കട്ടേ?" എന്ന് രമേശൻ ചോദിച്ചു.

എന്നാലവൾ അതു വിസമ്മതിച്ചുകൊണ്ട് ഉത്സാഹത്തോടുകൂടി പൊടിക്കുവാൻ തുടങ്ങി. അവൾ ഇതിനുമുമ്പ് ഉപയോഗിച്ചു പരിചയിച്ചിട്ടില്ലാത്ത ആ സാധനങ്ങൾകൊണ്ടുള്ള ജോലി അവളെ നന്നാ രസിപ്പിച്ചു. ഉരലിൽനിന്നും തെറിച്ച് അരി ദൂരെ വീണപ്പോൾ അവൾ ചിരിച്ചുകൊണ്ടു നിന്നു. അവളുടെ ഉത്സാഹം രമേശനിലും കടന്നുകൂടി. അയാളും പണിയിൽ പങ്കെടുത്തു. അരി പൊടിച്ചുകഴിഞ്ഞു് അവൾ മുറിയുടെ ഒരു ഭാഗം തുണികൊണ്ടു മറച്ച് ഒരു ചെറിയ പാചകശാല സജ്ജമാക്കി. മധുരസാധനങ്ങൾ സൂക്ഷിക്കുന്നതിന് കൽക്കട്ടയിൽനിന്നും വാങ്ങിയിരുന്ന ഒരു മൺകലം പലഹാരം പാകംചെയ്യാൻ ഉപയോഗിച്ചു. അവൾ പാചകം തുടങ്ങി. അയാൾ പോയി കുളികഴിഞ്ഞു വരുമ്പോഴേക്ക് എല്ലാം തയ്യാ

റാകുമെന്നു അവൾ പറഞ്ഞു. അതനുസരിച്ച് അയാൾ കുളി കഴിഞ്ഞു വന്നപ്പോൾ എല്ലാം തയാറായിരുന്നു.

"ഭക്ഷണം കഴിക്കാൻ പാത്രം വേണ്ടേ? അതിനെന്താണുപയോഗിക്കേണ്ടതു്?" എന്നായിരുന്നു അടുത്ത ചോദ്യം. ബോട്ടുകാരായ മഹമ്മദീയരോടു് തൽക്കാലാവശ്യത്തിനൊരു പിഞ്ഞാണം വാങ്ങിയാലെന്താണെന്നു് രമേശൻ അഭിപ്രായപ്പെട്ടു. അതു കേട്ടപ്പോൾ കമല ആററിൽ ചാടിയില്ലെന്നേയുള്ളു. താനിതിനു മുൻപു് പലപ്പോഴും ഹിന്ദുക്കളുടെ പരിശുദ്ധാചാരങ്ങൾക്കു വിരുദ്ധമായി ഈ അപരാധം ചെയ്തിട്ടുണ്ടെന്നു് അയാൾ പതിഞ്ഞ സ്വരത്തിൽ ഏററുപറഞ്ഞു.

"കഴിഞ്ഞതു കഴിഞ്ഞു. എന്നാൽ മേലാലൊരിക്കലും അങ്ങനെ ചെയ്യരുതു്" എന്നു പറഞ്ഞുകൊണ്ടു് അവൾ മൺപാത്രത്തിന്റെ പരന്ന അടപ്പെടുത്തു വൃത്തിയാക്കി അയാളുടെ മുൻപിൽ വെച്ചു. "ഇന്നു് ഇതു് ഉപയോഗിക്കണം. വേറെ കിട്ടുമ്പോൾ വാങ്ങാം." രമേശൻ ജലം കൊണ്ടുവന്നു് മുകൾത്തട്ടിൽ ഒരു ഭാഗം ശുദ്ധിയാക്കി അഹാരം കഴിക്കാനിരുന്നു. ജാത്യാചാരങ്ങളെ ലംഘിക്കാനിടയാകാഞ്ഞതുകൊണ്ടു് അയാൾക്കു വലിയ ചാരിതാൎത്ഥ്യമുണ്ടായി.

ഒന്നോ രണ്ടോ പിടി തിന്നിട്ടു് അയാൾ പറഞ്ഞു: "എത്ര ഭംഗിയായി പാകംചെയ്തിരിക്കുന്നു!"

"കളിയാക്കാതിരിക്കണേ!" എന്നു് സംഭ്രമത്തോടുകൂടി കമല അപേക്ഷിച്ചു.

രമേശൻ:—"ഞാൻ കളിയാക്കുകയല്ല; നീ ഭക്ഷണം കഴിക്കുമ്പോൾ ഇതിന്റെ രുചി താനെ അറിഞ്ഞുകൊള്ളും." വളരെ വേഗത്തിൽ അതു മുഴുവൻ ഉള്ളിൽ ചെലുത്തി, പാത്രം വെടിപ്പാക്കി അയാൾ കുറച്ചുകൂടി ആവശ്യപ്പെട്ടു. കമല ഇത്തവണ മുൻപിലത്തേതിൽ കൂടുതൽ വിളമ്പി.

"കമലം, നീ എല്ലാം എനിക്കു തന്നാൽ നിനക്കൊന്നും കഴിയ്ക്കണ്ടേ?"

കമല:—"ഇത്രയെങ്കിലും ചോദിക്കാൻ തോന്നിയല്ലോ. ഇനിയും ധാരാളം ഇരിപ്പുണ്ടു്."

രമേശൻ തൃപ്തിയോടുകൂടി ഭക്ഷണം കഴിക്കുന്നതു കണ്ടപ്പോൾ അവൾക്കു് അത്യന്തം സന്തോഷമുണ്ടായി.

"നീ എന്തിലാണു് ആഹാരം കഴിക്കുന്നതു്?" എന്നു് അയാൾ ഒടുവിൽ ചോദിച്ചു.

കമല:—"എന്താ സംശയം? ആ അടപ്പിൽതന്നെ" എന്നു്, അയാളുടെ പത്നി ആകയാൽ അയാൾ ആഹാരംകഴിച്ച പാത്രംതന്നെ ഉപയോഗിക്കുകയാണു വേണ്ടതെന്നുള്ള ഭാര്യാധർമ്മമനുസരിച്ചു് അവൾ മറുപടിപറഞ്ഞു.

"ഓ! അതു പാടില്ല. നീ ഒരിക്കലും അങ്ങിനെ ചെയ്യരുതു്!" എന്നു് അന്ധാളിപ്പോടുകൂടി രമേശൻ ഉച്ചരിച്ചു.

"എന്തുകൊണ്ടു പാടില്ല" എന്നു് ആശ്ചര്യത്തോടുകൂടി കമലയും ചോദിച്ചു.

"അതത്ര നല്ലതല്ല."

"നല്ലതല്ലെന്നാരുപറഞ്ഞു? എന്താ വേണ്ടതെന്നെനിയ്ക്കറിയാം. ഉമേശാ, നീ എന്തിലാണിതു കഴിക്കുന്നതു്? താഴെ ഒരു പലഹാരക്കച്ചവടക്കാരൻ ഉണ്ടു്. അയാളുടെ അടുക്കൽനിന്നും കുറെ ഇല വാങ്ങിക്കൊണ്ടുവരു."

രമേശൻ:—"നീ ആ മൺപാത്രംതന്നെ ഉപയോഗിക്കുവാൻ പോകുന്നെങ്കിൽ അതിങ്ങു തരിക. ഞാൻ കഴുകി വൃത്തിയാക്കാം."

"ഇതെന്തു കൂത്തു്, വെറുതേ ലഹളകൂട്ടുന്നു!" ഇതായിരുന്നു അയാൾക്കു് അതിനു കിട്ടിയ സമ്മാനം.

കുറച്ചുനേരംകഴിഞ്ഞു് അവൾ പറഞ്ഞു: "നിങ്ങൾ മുറുക്കുവാൻ കൊണ്ടുവന്നിട്ടില്ലല്ലോ. അതുകൊണ്ടു് അതെടുത്തു് ഒരുക്കിത്തരുവാൻ നിവൃത്തിയില്ല."

രമേശൻ:—"താഴെ ഒരാൾ താംബൂലം വില്ക്കുന്നുണ്ടു്."

രമേശൻെറ വിചാരങ്ങൾ ദുഃഖോദ്വ്യാജനകങ്ങളായിരുന്നു. 'എൻെറ ദൈവമേ! ഞങ്ങളിരുവരും യഥാൎത്ഥത്തിൽ ഭാൎയ്യാഭത്താക്കന്മാരല്ലെന്നു് ഈ സാധ്വിയെ എങ്ങിനെയാണു് ഞാൻ ധരിപ്പിക്കേണ്ടതു്?"

വേറാരുടേയും സഹായംകൂടാതെ ഒരു ഗൃഹനായികയുടെ ജോലികളെ യഥാവിധി പരിപാലിച്ചുകൊണ്ടുപോകുവാൻ കമല സന്നദ്ധയായിരുന്നു. അവളുടെ അമ്മാവൻെറ

കൂടെ പണ്ടു താമസിച്ചിരുന്നപ്പോൾ അവിടെയുള്ള സകല ജോലിയും—പാചകം, മാർജ്ജനം, ശുശ്രൂഷ ഇവയെല്ലാം അവൾതന്നെയാണു് ചെയ്തുവന്നിരുന്നതു്. പാചകംചെയ്യുന്നതിലും മററുമുള്ള അവളുടെ വൃത്തിയും, ശുദ്ധിയും, ഉന്മേഷവും, സന്തോഷവും, രമേശനെ നന്നാ രസിപ്പിച്ചു. എന്നാൽ അതേസമയംതന്നെ വിഷാദകലുഷമായ വിചാരങ്ങൾ അയാളുടെ മനഃസുഖത്തെ ഭഞ്ജിച്ചു. എന്തു ബന്ധമാണു് ഭാവിയിൽ അവരെ സംഘടിപ്പിക്കുന്നതു്? അവളെ അയാളുടെ കൂടെ താമസിപ്പിക്കാമോ? പരമാൎത്ഥം ധരിപ്പിച്ചു് അവളോടു പോകാൻ പറഞ്ഞാലോ? ഈ മൂന്നു ചോദ്യങ്ങളുടേയും ഉത്തരം ഒരുപോലെ വിഷമമേറിയതായിരുന്നു. സാധാരണമായ അവരുടെ പെരുമാററങ്ങൾക്കു് എവിടെയാണു് ഒരതൃത്തി കല്പിയ്ക്കേണ്ടതു്. ഹേമനളിനികൂടി അവരോടൊന്നിച്ചുണ്ടായിരുന്നെങ്കിൽ എല്ലാം എത്ര എളുപ്പമായിരുന്നു! എന്നാൽ അതു് അസാദ്ധ്യമത്രേ. അപ്പോഴത്തെ വിഷമാവസ്ഥയിൽ അയാൾക്കു് വേറൊരു വഴിയും തോന്നിയില്ല. അവസാനം ഒന്നും ഒളിച്ചുവെയ്ക്കേണ്ട എന്നു് അയാൾ തീർച്ചയാക്കി. പരമാൎത്ഥം മുഴുവൻ കമലയോടു പറയണം.

—(೦)—

## അദ്ധ്യായം ൨൪.

ഉച്ചതിരിഞ്ഞപ്പോൾ ആററിൻനടുവിൽ വെള്ളം കുറവായിരുന്ന ഒരു സ്ഥലത്തു് ബോട്ടുറച്ചു. അതു് അവിടെനിന്നും ഇളക്കുന്നതിനു ചെയ്ത ശ്രമമെല്ലാം നിഷ്ഫലമായിത്തീർന്നു. സൂൎയ്യൻ ചക്രവാളരേഖയോടു സമീപിച്ചു. ഇനിയും ബോട്ടിളകിയിട്ടില്ല. നദിയുടെ ഇരുവശങ്ങളിലും നീർക്കാക്കകളുടെ കാലടികൾ പതിഞ്ഞിട്ടുള്ള വിസ്തീൎണ്ണമായ മണൽത്തിട്ടു പടിപടിയായി ഉയൎന്നു് വൎഷകാലത്തു മാത്രം വെള്ളം കയറുന്ന പൊക്കമുള്ള വക്കോളം എത്തിയിരുന്നു. ഇരുട്ടാകുന്നതിനു മുൻപു് വെള്ളം കോരുന്നതിനായി നദീതീരത്തിലെത്തിയിരുന്ന അടുത്ത ഗ്രാമത്തിലെ ബാലികമാരിൽ നാണംകുണുങ്ങികൾ

മൂട്ടപടത്തിനിടയിൽക്കൂടിയും, ധൈര്യമുള്ള കുട്ടികൾ സങ്കോചം കൂടാതേയും ആ ആവിബോട്ട് അത്യൽക്കണ്ഠയോടുകൂടി നോക്കിക്കൊണ്ടു നിന്നു.

കുസൃതികളായ ഒരു കൂട്ടം കുട്ടികൾ, മൂക്ക പൊക്കിപ്പിടിച്ച് കുമുകുമാ പുകയും വിട്ടുകൊണ്ട് ഗൌരവഭാവത്തിൽ അതിലേ പതിവായി കടന്നുപോകുന്ന ആ ബോട്ടിനു നേരേ പൊക്കമുള്ള കരയിൽ നിന്നുകൊണ്ട് കൊഞ്ഞനംകാട്ടി ആടുകയും പാടുകയും ചെയ്തു. ഉയൎന്ന ആ മണൽത്തിട്ടയ്ക്കപ്പുറം സൂര്യൻ മറഞ്ഞു. സായാഹ്നസൂര്യകിരണങ്ങൾകൊണ്ടു പ്രദീപ്തമായിരുന്ന പശ്ചിമാംബരത്തെ നോക്കിക്കൊണ്ട് രമേശൻ ബോട്ടിന്റെ പടിയിൽ നിൽക്കുകയായിരുന്നു. അപ്പോൾ കമല പാചകമുറിയിൽ നിന്നും വെളിയിലിറങ്ങി, കതകിനു പുറകിൽ നിന്നുകൊണ്ട് അയാളുടെ ശ്രദ്ധയെ ആകൎഷിക്കുവാൻ സാവധാനമായി ചുമച്ചു. അയാൾ തിരിഞ്ഞുനോക്കാതിരുന്നതിനാൽ അവൾ താക്കോൽക്കൂട്ടമെടുത്തു കിലുക്കി. കുറച്ചുനേരം അവൾ ഉറക്കെ കിലുക്കിയതിന്റെ ശേഷമേ രമേശൻ തല തിരിച്ചു് അവളെ നോക്കിയുള്ളു. അപ്പോൾ പുറകിൽ കമല നില്ക്കുന്നതു കണ്ടു്, അയാൾ അവളുടെ അടുത്തു ചെന്നു നിന്നുകൊണ്ട് ചോദിച്ചു.

"അപ്പോൾ നീ എന്നെ വിളിക്കുവാൻ കണ്ടുപിടിച്ചിരിക്കുന്ന സൂത്രമിതാണ്; അല്ലേ?"

കമല:—"എനിക്കു വേറൊന്നും തോന്നിയില്ല."

രമേശൻ:—"പിന്നെ എന്തിനാണ് എന്റെ അച്ഛനമ്മമാർ എനിക്കു പേരിട്ടിരിക്കുന്നതു്? എന്തുകൊണ്ടു് എന്നെ രമേശബാബു എന്നു വിളിച്ചുകൂടാ"?

വീണ്ടും നീരസജനകമായ നേരംപോക്ക്! ഒരു ഹിന്ദുഭാൎയ്യ, അവളുടെ ഭൎത്താവിനെ പേരു ചൊല്ലി വിളിക്കണംപോലും! കമലയുടെ കവിൾത്തടങ്ങൾ, സന്ധ്യാകാലത്തെ ലോഹിതവൎണ്ണത്തെ വെല്ലുന്ന നിറം പൂണ്ടു. "നിങ്ങൾ എന്തിനെപ്പറ്റിയാണു സംസാരിക്കുന്നതെന്നു മനസ്സിലാകുന്നില്ല" എന്നു മുഖം തിരിച്ചുകൊണ്ട് അവൾ പറഞ്ഞു. കമല തുടൎന്നു: "ഇങ്ങോട്ടു നോക്കൂ. അന്തൎഭാഗം കാലിമായി; താമസി

ക്കാതെ ഉണ്ണുന്നതാണു നല്ലതു്. പ്രാതലത്ര കേമമല്ലായിരുന്നല്ലോ."

നദിയിൽനിന്നു വീശിക്കൊണ്ടിരുന്ന തെന്നൽ രമേശനു് വിശപ്പുണ്ടാക്കി. എന്നാൽ അയാൾ, കമല അവളുടെ സംഭാരങ്ങൾ പരിമിതമാണെന്നു ഭയപ്പെട്ടേയ്ക്കാനിടയുണ്ടെന്നു ശങ്കിച്ചു് അതു് അവളെ അറിയിച്ചില്ല. എന്തായാലും അങ്ങോട്ടു ചെന്നു് ഓർമ്മിപ്പിക്കാതെ അവൾ ഇങ്ങോട്ടു വന്നു് അയാളോടു് അത്താഴം തയാറായിരിയ്ക്കുന്നു എന്നറിയിച്ചതിനാൽ അയാൾക്കുളവായ സന്തോഷം ഒരു പുതിയ സ്വർഗ്ഗാനുഭൂതി തന്നെ ആയിരുന്നു. തന്റെ ആഗ്രഹങ്ങളേയും ആവശ്യങ്ങളേയും അറിഞ്ഞു പ്രവൃത്തിക്കുന്നതിനു് അയാളുടെ ഗുണകാംക്ഷിയായ ഒരു മനുഷ്യജീവി പിന്നിലുണ്ടെന്നുള്ള സന്തോഷപ്രദമായ വിചാരം ഇതോടു സങ്കലനം ചെയ്തു. ഈ വാസ്തവസംഗതി നിഷേധിക്കുവാൻ അയാൾക്കു കഴിഞ്ഞില്ല. എന്നാൽ അയാളുടെ സുഖത്തിനായുള്ള അവളുടെ ഈ പ്രയത്നങ്ങളും പ്രേമാലാപങ്ങളും വാസ്തവത്തിൽ തനിക്കു ലഭിക്കേണ്ടതല്ലെന്നുള്ള അരോചകമായ പരമാർത്ഥത്തോടു് അയാൾക്കു് എതിരിടേണ്ടിവന്നു. നിരുന്മേഷസൂചകമായ ഒരു നെടുവീർപ്പു വിട്ടുകൊണ്ടാണു് അയാൾ അവരുടെ തട്ടിൽ പ്രവേശിച്ചതു്.

രമേശന്റെ മുഖഭാവം കമലയുടെ ദൃഷ്ടികളിൽ പെടാതിരുന്നില്ല. "നിങ്ങൾക്കു് അത്താഴം വേണ്ടേ? വിശപ്പു കാണുമെന്നു ഞാനുദ്ദേശിച്ചു. നിങ്ങളെ നിർബ്ബന്ധിച്ചു വിളിച്ചുകൊണ്ടുവന്നതിനു ക്ഷമിക്കണേ!"

രമേശൻ ഉടൻതന്നെ സന്തോഷഭാവം നടിച്ചു. 'നീയല്ല, എന്റെ വിശപ്പാണു് എന്നെ ഇങ്ങോട്ടു വരുവാൻ നിർബ്ബന്ധിച്ചതു്. എനിക്കു് വിശക്കുന്നു. ഭക്ഷണം വിളമ്പുക. ഉള്ളതെല്ലാം കഴിച്ചിട്ടു് ഒരു തരി ഞാൻ നിനക്കു വച്ചേക്കുകയില്ല."

"അല്ല, തിന്നാനൊന്നും ഇവിടെ കാണുന്നില്ലല്ലോ. എനിക്കു് വിശപ്പും നല്ലപോലെ ഉണ്ടു്. എന്നാലിതൊന്നും എനിക്കു ദഹിക്കുമെന്നു തോന്നുന്നില്ല" എന്നു് അയാൾ തട്ടിലെ സാമാനങ്ങളേയും, ഭക്ഷ്യോപകരണങ്ങളേയും ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു: "ഇതൊന്നും ഞാൻ ഭക്ഷിച്ചു ശീലിച്ചിട്ടില്ല".

കമല കുടുകുടാ ചിരിച്ചു. ചിരി അടങ്ങിയപ്പോൾ അവൾ പറഞ്ഞു. "നിങ്ങൾക്കല്പംകൂടി ക്ഷമിക്കാൻ മേല, അല്ലേ? നല്ല നേരംപോക്കു്! അസ്തമയംനോക്കി രസിച്ചുകൊണ്ടുനിന്നപ്പോൾ വിശപ്പും ദാഹവുമില്ലായിരുന്നു. അകത്തു വിളിച്ചുകൊണ്ടുവന്നപ്പോൾ വിശപ്പു് എവിടെനിന്നോ ഓടിവന്നു. കൊള്ളാം, ഒരു മിനിട്ടുകൂടി കാത്തുനില്ക്കുക. ഞാനിതാ ഭക്ഷണം കൊണ്ടുവന്നുകഴിഞ്ഞു."

രമേശൻ:—"ശരി.വേഗമാകട്ടെ.നീ കൊണ്ടുവരുന്നതിനിടയ്ക്കു് ഞാൻ കിടക്കവിരിപ്പു തിന്നുകളഞ്ഞാൽ എന്നെ പഴിച്ചേക്കരുതു്." ഈ നർമ്മാലാപം മുൻപിലത്തെപ്പോലെ കമലയെ രസിപ്പിച്ചു. അവളുടെ മനോജ്ഞഹാസത്തിൻെറ കിലുകിലാരവം തട്ടിലെല്ലാം ധ്വനിച്ചു. അവൾ മുഖം തിരിച്ചപ്പോൾ രമേശൻെറ സന്തോഷഭാവം മാറി, വദനത്തിൽ ഒരു മങ്ങൽ വ്യാപിച്ചു. താമരയിലകൊണ്ടു മൂടിയ ഒരു പോണിയുമായി കമല വേഗത്തിൽ തിരിച്ചുവന്നു. അതു് വിരിപ്പിൽ വെച്ചിട്ടു് അവൾ വസ്ത്രാഞ്ചലംകൊണ്ടു് തറ തുത്തു വെടിപ്പാക്കി.

"എന്താണു നീ ചെയ്യുന്നതു്?" എന്നു് അയാൾ ചോദിച്ചു.

"ഒന്നുമില്ല, ഞാനെൻെറ വസ്ത്രം മാറാൻ പോവുകയാണല്ലൊ." അവൾ ഒരില എടുത്തു് അതിൽ കുറെ പൊരിച്ച അപ്പവും മധുരക്കറികളും വിളമ്പി.

"അല്ലാ നിനക്കു് ഈ മലക്കറികളും അപ്പവും എവിടെനിന്നു കിട്ടി?"

അതിൻെറ രഹസ്യം അയാളെ ധരിപ്പിക്കുവാൻ കമലയ്ക്കിഷ്ടമില്ലായിരുന്നു. "ഊഹിച്ചു നോക്കുക" എന്നു് അവൾ പ്രതിവചിച്ചു. രമേശൻ പലതും ഊഹിച്ചു. ചിലതെല്ലാം കമലയ്ക്കു് രൌദ്രമുളവാക്കി. അവസാനം അറബിക്കഥകളിൽ പറയുന്ന അത്ഭുതകരമായ വിളക്കിന്റെ ഉടമസ്ഥനായ അല്ലാവുദീൻ ബലൂചിസ്ഥാനിൽനിന്നും ഒരു ഭൃത്യന്റെ കൈയിൽ കൊടുത്തയച്ചതാണതെന്നു പറഞ്ഞപ്പോൾ അവളുടെ ക്ഷമ അസ്തമിച്ചു. ഇങ്ങനെ നേരംപോക്കു പറയുകയാണെങ്കിൽ അവളൊന്നും

ധരിപ്പിക്കുകയില്ലെന്നു പറഞ്ഞുകൊണ്ടു് അവിടെനിന്നും പോകാൻ ഭാവിച്ചു.

രമേശൻ:—"ഇനി ഞാനിങ്ങിനെ പറയുകയില്ല. എന്നോടു് അതെന്താണെന്നു പറഞ്ഞേതീരൂ. നിനക്കു് വെള്ളത്തിന്റെ നടുക്കു് എങ്ങിനെ ഫലഹാരവും സസ്യഭോജ്യങ്ങളും ലഭിച്ചുവെന്നു് എത്രതന്നെ ആലോചിച്ചിട്ടും എനിയ്ക്കു മനസ്സിലാകുന്നില്ല. എന്തായാലും ഇതു വളരെ നന്നായിരിക്കുന്നു." എന്നാൽ അയാളുടെ വിശപ്പു് ജിജ്ഞാസയേക്കാൾ മുന്നിട്ടുനിന്നു.

ഇതായിരുന്നു പരമാൎത്ഥം: ബോട്ടുറച്ചപ്പോൾ കമല ഉമേശനെ അടുത്ത ഗ്രാമത്തിലേയ്ക്കു് ചില സാമാനങ്ങൾ വാങ്ങുവാൻ പറഞ്ഞയച്ചു. അവളുടെ പറിത്തച്ചിലവിനു് രമേശൻ അയച്ചുകൊടുത്തിരുന്ന പണത്തിൽ കുറച്ചു് അവൾ മിച്ചംവച്ചിരുന്നു. ഇതു് അവൾ റവയും നെയ്യും വാങ്ങാൻ ചില വാക്കി. "നിനക്കെന്തു വാങ്ങിക്കണം" എന്നു് അവൾ ഉമേശനോടു ചോദിച്ചു. "ഒരു പാൽക്കാരന്റെ വീട്ടിൽ ഞാൻ നല്ല കട്ടത്തൈരു കണ്ടു. ധാരാളം കായടുക്കളെയിലുണ്ടു്. ഒരു ചക്രത്തിനു് ഉണക്കലരിയുംകൂടി വാങ്ങുകയാണെങ്കിൽ ഒന്നാംതരം ഒരു ഭക്ഷണം തയാറാക്കാം." കമലയ്ക്കവനോടു് വളരെ അനുകമ്പ തോന്നി. "ബാക്കി ചക്രം വല്ലതുമുണ്ടോ?" എന്നു് അവളവനോടു ചോദിച്ചു.

"അമ്മേ, ഒന്നുമില്ല." ഇവിടെ ഒരു വിഷമം നേരിട്ടു. രമേശനോടു നേരെ പണം ആവശ്യപ്പെടാൻ കമല മടിച്ചു. അല്പം ആലോചിച്ചിട്ടു് അവൾ തുടൎന്നു. "അതുവേണ്ട. അപ്പം അകത്തിരിപ്പുണ്ടു്. ഇന്നു് അതു തിന്നാൽ മതി."

"തൈരിനെങ്ങിനെയാണമ്മേ?"

കമല:—"നോക്കൂ, നിന്റെ യജമാനൻ ഊണുകഴിയുമ്പോൾ സാമാനം വാങ്ങാൻ പണം വേണമെന്നദ്ദേഹത്തെ അറിയിക്കുക."

രമേശൻ ഉണ്ടു് പകുതിയായപ്പോൾ ഉമേശൻ അവിടെ ച്ചെന്നു തലയും ചൊറിഞ്ഞുകൊണ്ടു് നില്പായി.

രമേശൻ അവനെ നോക്കിയപ്പോൾ അവൻ പിറുപിറുത്തു.

"അമ്മേ, സാമാനം വാങ്ങാൻ പണം വേണമല്ലോ." പണം ചിലവാക്കിയില്ലെങ്കിൽ ഭക്ഷണം കഴിയ്ക്കുവാനൊക്കുകയില്ലെന്നും, അല്ലാവുദ്ദീന്റെ വിളക്കു് അയാളുടെ കൈയിലില്ലെന്നും ഒരു ജ്ഞാനോദയം രമേശനുണ്ടായി.

"കമലേ, നിന്റെ കൈയിൽ പണമൊട്ടുമില്ലല്ലൊ?" കമല അവളുടെ കുററം സമ്മതിച്ചു. അത്താഴം കഴിഞ്ഞു് ഒരു ചെറിയ പണപ്പെട്ടി കൊടുത്തിട്ടു് പറഞ്ഞു: "പണവും ആഭരണവും തൽക്കാലമിതിൽ സൂക്ഷിച്ചുകൊള്ളുക."

അടുക്കളെ സംബന്ധിച്ചുള്ള സകല ചുമതലകളും കമലയ്ക്കായി എന്നുള്ള സമാധാനത്തോടുകൂടി രമേശൻ വീണ്ടും ബോട്ടിന്റെ വക്കിൽ ചെന്നുനിന്നുകൊണ്ടു് ഇരുൾ പരന്നുതുടങ്ങിയ ആകാശത്തിലേക്കു നോക്കി.

ഉമേശൻ അരിയും, തൈരും, കായും കൂട്ടിച്ചേർത്തൊരു ഭക്ഷണം തയാറാക്കി വയർ നിറയെ കഴിച്ചു. ആ സമയം കമല അടുത്തുചെന്നു് അവന്റെ ചരിത്രം ഗ്രഹിച്ചു.

ആ പയ്യന്റെ മാതാവു് മരിച്ചുപോയി. അവന്റെ അച്ഛന്റെ രണ്ടാമത്തെ ഭാര്യ ഗൃഹഭരണം തുടങ്ങിയപ്പോൾ അവനെ ആരും നോക്കുകയില്ലെന്നുള്ള മട്ടായി. അതിനാൽ അവൻ കാശിയിലുള്ള അവന്റെ അമ്മയുടെ ബന്ധുവീട്ടിലേക്കു പോകുകയായിരുന്നു.

ഉമേശൻ:—"ഞാൻ കൂടി അമ്മയോടൊരുമിച്ചു് താമസിയ്ക്കാനനുവദിയ്ക്കുയാണെങ്കിൽ എനിയ്ക്കെങ്ങും പോകണ്ട."

'അമ്മേ' എന്നു് അവൻ ശോകരസത്തോടു സംബോധന ചെയ്തപ്പോൾ ആ ബാലികയിൽ ലീനമായിരുന്ന മാതൃവാത്സല്യത്തിനൊരുത്ഭവമുണ്ടായി.

കമല:—"ഉമേശാ, നീ ഞങ്ങളുടെകൂടെ പോരുക."

—(o)—

# അദ്ധ്യായം ൨൫.

---

അസ്തമനവേളയിൽ ആകാശത്തെ ആച്ഛാദനം ചെയ്യുന്ന പാടലാംശുകത്തെ ചുറ്റിയുള്ള കൃഷ്ണലോഹിതരേഖപോലെ നദിയ്ക്കിരുകരയിലും ഗുൽമിനീപടലങ്ങൾ വളൎന്നു നിന്നിരുന്നു. ഇരതേടി പ്രഭാതത്തിൽ കൂട്ടമായ് ഗമിച്ച സാരസപ്പക്ഷികൾ ധൂസരനിറമാന്ന നഭസ്സിൽക്കൂടി വിദൂരെയുള്ള വിടപങ്ങളിൽ നിന്നും, ഗ്രാമങ്ങളിൽനിന്നും വാപീതീരങ്ങളിലെ സൈകതതടങ്ങളിലുള്ള അവയുടെ നിശാവാസസ്ഥാനങ്ങളിലേയ്ക്കു പറന്നു വന്നുചേൎന്നുകൊണ്ടിരുന്നു. കാക്കകൾ വൃക്ഷാഗ്രങ്ങളിലുള്ള നീഡങ്ങളെ പൂകിക്കഴിഞ്ഞു. അവയുടെ കൎണ്ണാരുന്തുദസ്വനങ്ങളെങ്ങും കേൾക്കാനില്ല. എല്ലാ വള്ളങ്ങളും കരയോട്ട് അടുപ്പിച്ചു ചേൎത്തുകെട്ടി. കറുപ്പും, ചുവപ്പും, പച്ചയും ഇടകലൎന്ന് നിറത്തിലുള്ള മേഘങ്ങൾ പ്രതിബിംബിച്ചിരുന്ന ചലനരഹിതമായ തടിനിയിൽ കൂടി സമുപഗതമായ നിശയുടെ കാളിമയെ വൎദ്ധിപ്പിക്കുന്നതിനോ എന്നു തോന്നുമാറ് ഗുമുഗുമാ ധൂമവും വമിച്ചുകൊണ്ട് ഒരു വലിയ ബോട്ടു മാത്രം മുകളിലേക്കു പൊയ്ക്കൊണ്ടിരുന്നു.

രമേശൻ ഒരു ചൂരൽകസേര അമരത്തേക്കു വലിച്ചിട്ട് അതിലിരുന്നു. കൃഷ്ണപക്ഷത്തിലെ നേരിയ ചന്ദ്രക്കലയുടെ രജതകിരണങ്ങൾ നാലുപാടും പരന്നു. പടിഞ്ഞാറ് ആകാശത്തിൽ അല്പം മുൻപ് ദൃശ്യമായ സന്ധ്യാരാഗസന്ധൂരദീപ്തിയും അന്ധകാരത്തിൽ അന്തൎല്ലീനമായി. നിലാവിന്റെ ജാലവിദ്യയാൽ കട്ടിയായ ഭൂമി ദ്രാവകമാകുന്നതുപോലെ തോന്നി. രമേശൻ സ്വയം പിറുപിറുത്തു. "ഹേമം! ഹേമം!" പ്രേമധാമമായ ആ നാമം അയാളുടെ ഹൃദയനാളത്തെ വലയം ചെയ്തു. ആ നാമോച്ചാരണം മകരന്ദത്തെക്കാൾ മധുരവും, കളഭകസ്തൂൎയ്യാദി സുഗന്ധലേപനങ്ങളെക്കാൾ ശീതളവുമായി അയാൾക്ക് അനുഭവപ്പെട്ടു. സ്വൎഗ്ഗീയ മൃദുലമായ തുഷാരബിന്ദുക്കൾകൊണ്ട് ആൎദ്രമായി, ആ ഭാവുകാംഗിയുടെ മഞ്ജുരൂപം അയാളുടെ മനോനയനങ്ങൾക്കു മുൻപിൽ മൂടൽമഞ്ഞിൽക്കൂടി എന്നപോലെ പ്രത്യക്ഷമായി. അയാളുടെ ... ഉജ്ജ്വലമായി; ശരീരം ചഞ്ചലിച്ചു;

കണ്ണിൽ ജലം പൊടിച്ചു. കഴിഞ്ഞ രണ്ടു കൊല്ലമായുള്ള ജീവിതം അയാളുടെ മനസ്സിന് ഗോചരീഭവിച്ചു. ഹേമനളിനിയുമായുള്ള പ്രഥമസമ്മേളനം അയാൾ സ്മരിച്ചു. അനന്തരകാലത്തെ കലാപസംഭവങ്ങൾക്ക് ആ ദിനം നിദാനമാകുമെന്ന് അയാൾ അന്ന് ഒട്ടുംതന്നെ ചിന്തിച്ചിരുന്നില്ല. യോഗേന്ദ്രൻ അയാളെ വീട്ടിൽ കൂട്ടിക്കൊണ്ടുപോയി. അവിടെ ആ മണ്ഡപത്തിലെ അദ്ധ്യക്ഷയെന്നപോലെ ഹേമനളിനി ഇരിയ്ക്കുന്നതു കണ്ടപ്പോൾ വ്രീഡാപീഡിതനായ ആ യുവാവ് അനുഭവിച്ച സുഖം അനല്പമായിരുന്നു. അല്പാല്പമായി ലജ്ജ അയാളെ വെടിഞ്ഞു. ഹേമനളിനിയുടെ സഹവാസത്തിൽ സുഖം തോന്നിത്തുടങ്ങി. അവരുടെ സൌഹാർദ്ദം വർദ്ധിച്ചപ്പോൾ അയാളുടെ പ്രതിഭാവിലാസവും സ്ഫീതമായി; കവിത ഒഴുകാനാരംഭിച്ചു. പ്രണയഗീതങ്ങൾക്കെല്ലാം ഹേതുവായ വിഷയം അയാൾ ആ കോമളവിഗ്രഹത്തിൽ ദർശിച്ചു. താൻ അനുരാഗബദ്ധനാണെന്ന് രഹസ്യമായി അയാളറ മനസ്സിലാക്കാൻ തുടങ്ങി. പ്രണയകാവ്യങ്ങൾ പരീക്ഷയ്ക്കു പഠിക്കാനുണ്ടായിരുന്നു. അയാളുടെ സഹപാഠികളോട് അയാൾക്ക് അനുകമ്പ തോന്നി, എന്തെന്നാൽ പ്രേമം അനുഭവിച്ചറിയുവാനയാൾക്കിടകിട്ടി; അയാളുടെ അനുഭവങ്ങളെ പ്രതിപാദിച്ചാൽ മതിയാകും. ആലോചിച്ചപ്പോൾ അക്കാലങ്ങളിലയാൾ, പ്രേമമന്ദിരത്തിന്റെ കവാടദ്വാരത്തിൽക്കൂടി അകത്തേയ്ക്കു നോക്കിയിട്ടേയുള്ളുവെന്ന മനസ്സിലായി. അവിചാരിതമായി കമല രംഗത്തിലാവിർഭവിച്ച്, പ്രതികൂലശക്തിയോടുകൂടി ഒഴുകുന്ന രണ്ടു പ്രവാഹങ്ങളുടെ സംയോഗഘട്ടത്തിലെ ചുഴലിയിൽപ്പെടുത്തി, അയാളുടെ ജീവിതരഹസ്യത്തെ അനവഗാഹമാക്കിത്തീർത്തപ്പോൾ മാത്രമേ ഹേമനളിനിയോടുള്ള പ്രേമം യഥാർത്ഥമായി മൂർത്തീകരിച്ച് ചൈതന്യമയമായ ഒരു വസ്തുവായി പരിണമിച്ചുള്ളു. ചിന്തിച്ചുകൊണ്ടിരിക്കേ അയാൾ തന്റെ തല കൈകൊണ്ടു താങ്ങി. ഒരിക്കലും സംതൃപ്തിയുണ്ടാകാത്ത ഹൃദയാർത്തിയോടുകൂടിയ ഒരു ജീവിതം അയാൾക്കു മുമ്പിൽ നീണ്ടുകിടന്നു. അതു് വലയിലകപ്പെട്ടതും, രക്ഷപ്പെടാൻ പണിപ്പെട്ടുകൊണ്ടിരിക്കുന്നതുമായ ഒരു ജന്തുവിനു തുല്യമയാൾ കണ്ടു. അയാളുടെ ശക്തിമുഴുവനുപയോഗിച്ച് ആ വല പൊട്ടിയ്ക്കുവാനയാൾക്കു കഴികയില്ലേ?

വിചാരത്തിൻെറ ഉച്ചത്തിലെത്തിയപ്പോൾ അയാൾ തല പൊക്കി. അപ്പോൾ കമല അയാളുടെ സമീപം വേറൊരു ചൂരൽക്കസേരയിൽ ചാരിക്കൊണ്ടു നിൽക്കുന്നതു കണ്ടു. രമേശൻെറ ഭാവപ്പകൎച്ച അവളെ ഭീതയാക്കി. "ഉറങ്ങിക്കൊണ്ടിരുന്നപ്പോൾ നിങ്ങളെ ഞാനുപദ്രവിച്ചു" എന്നു് പശ്ചാത്താപസ്വരത്തിലുച്ചരിച്ചുകൊണ്ടു് അവൾ അവിടെനിന്നു പോകാൻ ഭാവിച്ചു: എന്നാൽ അയാൾ അവളെ തിരികെ വിളിച്ചു.

"കമലേ ഞാൻ ഉറങ്ങിക്കൊണ്ടിരിക്കുകയല്ലായിരുന്നു." അടുത്തുവന്നിരിയ്ക്കൂ. ഞാനൊരു കഥ പറയാം. കഥകേൾക്കാനുള്ള സന്തോഷംകൊണ്ടു് കമലയ്ക്കൊരു രോമാഞ്ചമുണ്ടായി. കസേര അയാളുടെ സമീപത്തേയ്ക്കു വലിച്ചിട്ടു് അതിൽ ചുരുണ്ടുകൂടിയിരുന്നു. കമലയോടു പരമാൎത്ഥം മുഴുവൻ പറയണമെന്നു് രമേശൻ തീൎച്ചയാക്കി. എന്നാൽ വെറും നഗ്നമായ വിധം അതു വെളിപ്പെടുത്തുകയാണെങ്കിൽ അവൾക്കതു സഹിക്കുവാൻ ത്രാണിയുണ്ടായിരിക്കുകയില്ലെന്നു് അയാൾക്കു തോന്നി. അതിനാലാണു് അടുത്തിരുന്നു കഥകേൾക്കുവാൻ അയാൾ അവളെ ക്ഷണിച്ചതു്.

രമേശൻ ആരംഭിച്ചു: "പണ്ടൊരിക്കൽ ഒരുകൂട്ടം രാജപുത്രർ ഉണ്ടായിരുന്നു. അവർ—"

"ഇതെപ്പോഴായിരുന്നു. വളരെ വളരെക്കാലങ്ങൾക്കു മുമ്പായിരുന്നോ?" എന്നു് കമല ചോദിച്ചു.

രമേശൻ:—"അതെ. വളരെക്കാലങ്ങൾക്കു മുൻപുതന്നെ ആയിരുന്നു. നീ അന്നു് ജനിച്ചിരുന്നില്ല."

കമല:—"എന്നാൽ നിങ്ങളുന്നുണ്ടായിരുന്നു, സംശയമില്ല. നിങ്ങൾ തലയെല്ലാം നരച്ചു് കിഴവനായി അല്ലേ? കൊള്ളാം കേൾക്കട്ടെ."

രമേശൻ:—"ഈ രാജപുത്രൎക്കു് ഒരസാധാരണസമ്പ്രദായമുണ്ടായിരുന്നു. വരൻ നേരിട്ടു് വധൂഗൃഹത്തിൽ വിവാഹം ചെയ്യുന്നതിനായി പോകുകയില്ല. അയാളുടെ ഖഡ്ഗം മാത്രം അങ്ങോട്ടയയ്ക്കും. ആ വാളുമെടുത്തു് കല്യാണസംഘത്തോടുകൂടി വധു വരൻെറ ഗൃഹത്തിൽ പോകും. അവിടെവച്ചാണു് ഹൈന്ദവവിധി അനുസരിച്ചു് വിവാഹം ചെയ്യുന്നതു്."

## ഇരുപത്തഞ്ചാമദ്ധ്യായം

കമല:—"എന്തൊരസാധാരണമായ രീതി."

രമേശൻ:—ഇതു് കഥയുടെ ഒരംശം മാത്രമാണു്. കല്യാണം കഴിക്കുവാൻ വധൂഗൃഹത്തിലേയ്ക്കു പോകുന്നതു് തീരെ പോരായ്മയായി ഈ രാജപുത്രർ വിചാരിച്ചുവന്നു. ഈ കഥാനായകനായ വരൻ ഇവരുടെ നായകനായിരുന്നു. ഒരു ദിവസം അദ്ദേഹം—"

കമല:—"അദ്ദേഹം ഏതു രാജ്യം വാണിരുന്നു, എന്നു നിങ്ങൾ പറഞ്ഞില്ലല്ലൊ."

രമേശൻ:—"അദ്ദേഹം മധുരയെ ഭരിച്ചിരുന്നു."

കമല:—"അദ്ദേഹത്തിൻെറ പേരെന്നോടു് ആദ്യം പറയണം."

അരിച്ചുപിഴിഞ്ഞു് ഒരു തുള്ളി കളയാതെ എല്ലാം കരസ്ഥമാക്കുവാൻ അവൾ നിർബന്ധപൂർവ്വം തുനിഞ്ഞു. രമേശൻ ഇതറിഞ്ഞിരുന്നുവെങ്കിൽ മുൻകൂട്ടി തയ്യാറാകുമായിരുന്നു. കഥാശ്രവണത്തിൽ അവൾ അത്യുത്സാഹം പ്രദർശിപ്പിച്ചുവെങ്കിലും, അതിൻെറ വിവരണത്തിൽ ഒരംശവും വിട്ടുകളയുവാൻ അവളനുവദിയ്ക്കയില്ല എന്നു് അയാൾ മനസ്സിലാക്കി.

"ആ രാജാവിൻെറ പേരു് രഞ്ജിതസിംഹൻ എന്നായിരുന്നു" എന്നു് അയാൾ ഒരു വിനാഴിക സംശയിച്ചുകൊണ്ടു് തുടൎന്നുപറഞ്ഞു.

കമല:—"മധുരയിൽ വാണിരുന്ന രഞ്ജിതസിംഹൻ."

രമേശൻ:—"ആ വംശത്തിലെ വേറൊരു രാജാവിനു് സുന്ദരിയായ ഒരു പുത്രിയുണ്ടെന്നു് ഒരു ഭിക്ഷു അദ്ദേഹത്തോടൊരു ദിവസം പറഞ്ഞു."

കമല:—"ഏതു ദേശത്തെ രാജാവാണദ്ദേഹം?"

രമേശൻ:—"കാഞ്ചീപുരത്തിലെ രാജാവാണെന്നു് നമുക്കു വിചാരിയ്ക്കാം."

കമല:—"എന്തിനു വിചാരിയ്ക്കുന്നു; അദ്ദേഹം കാഞ്ചീപുരത്തിലെ രാജാവായിരുന്നില്ലേ?"

രമേശൻ:—"അതെ, അവിടത്തെ രാജാവുതന്നെയായിരുന്നു അദ്ദേഹം. അദ്ദേഹത്തിൻെറ പേരു് അമരസിംഹൻ എന്നായിരുന്നു."

കമല:—"ആ ബാലികയുടെ—സുന്ദരിയായ അദ്ദേഹത്തിന്റെ പുത്രിയുടെ—പേർ എന്താണെന്ന് നിങ്ങൾ പറഞ്ഞില്ലല്ലോ."

രമേശൻ:—"ഇല്ല; ഞാനതു പറയാം അവളുടെ പേര്—ഓ അതേ അവളുടെ പേര്—ചന്ദ്ര എന്നായിരുന്നു."

കമല:—"സംഗതികളിങ്ങിനെ ഓരോന്നു നിങ്ങൾ മറക്കുന്നതു് വളരെ നേരമ്പോക്കായിരിക്കുന്നു. പക്ഷേ എന്റെ പേരും നിങ്ങൾ മറന്നിട്ടുണ്ടായിരിയ്ക്കുമോ?"

രമേ:—"ശരി; അയോദ്ധ്യയിലെ രാജാവിനുകേട്ടപ്പോൾ—"

കമല:—"എന്തു്, അയോദ്ധ്യയിലെ രാജാവിനെപ്പററി എന്താണു പറയാൻ പോകുന്നതു്? അദ്ദേഹം മധുരയിലെ രാജാവെന്നല്ലേ നിങ്ങളിപ്പോൾ പറഞ്ഞതു്."

രമേശൻ:—"അദ്ദേഹം ഒരു രാജ്യത്തിലെ മാത്രം രാജാവല്ല. മധുരയും, അയോദ്ധ്യയും അദ്ദേഹത്തിന്റെ രാജ്യങ്ങളായിരുന്നു."

കമല:—"അതു രണ്ടും അടുത്തുള്ള രാജ്യങ്ങളാണു്, അല്ലേ?"

രമേശൻ:—"അതേ; അടുത്ത വീടുകൾപോലെ തൊട്ടുകിടക്കുന്ന രാജ്യങ്ങളാണു്."

അയാൾ കഥ തുടൎന്നപ്പോൾ സൂക്ഷ്മഗ്രാഹിണിയായ കമലം പൂൎവ്വാപരവിരുദ്ധമായ പല സംഗതികളും അതിൽ കണ്ടുപിടിച്ചു. എന്നാൽ ഒടുവിൽ അയാൾ ആ തെററുകളെയെല്ലാം സന്ദൎഭാനുസരണം പറഞ്ഞു യോജിപ്പിച്ചു.

അയാൾ തുടൎന്നു: "രഞ്ജിതസിംഹന്റെ കനിഷ്ഠസോദരനായ ഇന്ദ്രസിംഹൻ ഒരു വലിയ സേനയോടുകൂടി പതാകകൾ പറത്തിക്കൊണ്ടും, ഭേരികാഹളാദിവാദ്യങ്ങൾ ഘോഷിച്ചുകൊണ്ടും അമരസിംഹന്റെ രാജ്യത്തിലേക്കു യാത്രയായി. അവിടെ ചെന്നു് രാജകീയോദ്യാനത്തിൽ താവളമടിച്ചു. കാഞ്ചീപുരനഗരവാസികൾക്കു് ആ ദിനം ഒരു ഉത്സവംതന്നെ ആയിരുന്നു. ജ്യോതിശ്ശാസ്ത്രകോവിദന്മാർ വിവാഹത്തിനു ശുഭദിനം നിശ്ചയിച്ചു. മുഹൂൎത്തവും കുറിച്ചു. കൃഷ്ണപക്ഷത്തിലെ ദ്വാദശിദിവസം രാത്രി ഇരുപതുനാഴികയിരുട്ടിയായിരുന്നു മുഹൂൎത്തം. മാലകളും തോരണങ്ങളുംകൊണ്ടെല്ലാവീടുകളുമല

ങ്കരിച്ചു. വീഥികളിലെല്ലാം വിളക്കുകൾ നിരത്തിക്കൊളുത്തി. അന്ന് നഗരമാസകലം ദീപപ്രഭാപൂരിതമായിരുന്നു.

"എന്നിട്ടും രാജകുമാരി ആ കുട്ടിയുടെ വരനാരാണെന്ന് അറിഞ്ഞില്ല. അവളുടെ ജനനസമയത്ത് പരമാനന്ദസ്വാമികൾ അവളുടെ അച്ഛനോട് ഇങ്ങനെ പ്രവചിച്ചിട്ടുണ്ടായിരുന്നു: "മകളുടെ ഗ്രഹനില നന്നല്ല. ചില അനിഷ്ടസംഭവങ്ങളുണ്ടാകാനിടയുണ്ട്. കല്യാണത്തിനു കാലമാകുമ്പോൾ അവളെ വിവാഹം ചെയ്യാൻപോകുന്ന ആളിന്റെ പേര് അവളോടു പറയരുത്."

"നിശ്ചിതസമയത്ത് രാജകുമാരി കല്യാണസംഘത്തിന്റെ ഇടയിൽക്കൂടി കടന്നുപോയി. വരനുവേണ്ടി ഇന്ദ്രസിംഹൻ ചടങ്ങുകൾ നിർവഹിച്ചു. ലക്ഷ്മണനു് രാമനോട് എന്നപോലെ ഇന്ദ്രസിംഹന് രഞ്ജിതസിംഹനോട് നിസ്സീമമായ ഭക്തിയുണ്ടായിരുന്നു. ലജ്ജാഭരിതയായി നിൽക്കുന്ന ആ സുകുമാരിയായ രാജകുമാരിയുടെ മുഖത്തു നോക്കാതെ തിളങ്ങിക്കൊണ്ടിരുന്ന പാദസരങ്ങൾക്കു കീഴെ മൈലാഞ്ചിച്ചാറണിഞ്ഞ പാദങ്ങളിൽ അദ്ദേഹം ദൃഷ്ടി പതിപ്പിച്ചുകൊണ്ടിരുന്നു. കല്യാണം കഴിഞ്ഞതിന്റെ അടുത്തദിവസംതന്നെ, അലങ്കരിച്ചതും, പൊന്നിൻകസവു തുന്നിപ്പിടിപ്പിച്ചിരുന്ന മേൽക്കെട്ടികൊണ്ട് ആവരണംചെയ്തതുമായ ഒരു പല്ലക്കത്തിൽ രാജകുമാരിയെ കയററി ഇന്ദ്രസിംഹൻ സ്വന്തനാട്ടിലേക്കു തിരിച്ചു. പുത്രിയ്ക്ക് ആപത്തിനെ സൂചിപ്പിക്കുന്ന ഗ്രഹനിലയെപ്പററി ഓർത്തപ്പോൾ വിഹ്വലമായ ഹൃദയത്തോടെ കാഞ്ചീപുരരാജാവ് ദക്ഷിണഹസ്തംകൊണ്ട് അവളെ അനുഗ്രഹിച്ചു. മകളുടെ അധരപുടത്തിൽ ചുംബിച്ചപ്പോൾ രാജ്ഞിയുടെ കണ്ണുകളിൽ വെള്ളം പെരുകി. ക്ഷേത്രങ്ങളിലസംഖ്യം ബ്രാഹ്മണർ ഗ്രഹപ്പിഴ നീങ്ങുന്നതിനായി മന്ത്രോച്ചാരണം ചെയ്തുകൊണ്ടിരുന്നു.

"കാഞ്ചീപുരം, മധുരയിൽ നിന്ന് വളരെ അകലെയാണ്. ഏകദേശം ഒരു മാസത്തെ വഴി വരും. രണ്ടാം ദിവസം സായാഹ്നത്തിൽ രാജപുത്രർ വത്സാനദിയുടെ തീരത്ത് കൂടാരമുറപ്പിച്ചു. ഉറങ്ങുവാൻ ഒരുങ്ങിയപ്പോൾ അടുത്തുള്ള കാട്ടിൽ പന്തങ്ങൾ കത്തുന്നതായിക്കണ്ടു. ഇന്ദ്രസിംഹൻ

ഒരു ഭടനെ അന്വേഷണാർത്ഥമയച്ചു. അയാൾ മടങ്ങിവന്ന് ഇങ്ങനെ അറിയിച്ചു: "പ്രഭോ, നമ്മെപ്പോലെ കല്യാണം കഴിഞ്ഞു വരുന്ന ഒരു കൂട്ടർ അവിടെ താവളമടിച്ചിട്ടുണ്ട്. അവരുടെ കൂടാരത്തിലാണ് ആ പന്തങ്ങൾ കത്തുന്നതു്. നമ്മുടെ ഗോത്രത്തിലുൾപ്പെട്ട രാജപുത്രരാണ് അവരും. അവർ ഒരു വധുവിനെ അകമ്പടിയോടുകൂടി കൊണ്ടുപോകയാണ്. വഴി സുരക്ഷിതമല്ല. അതിനാൽ കുറേദൂരം അവരെക്കൂടി കൊണ്ടുപോകണമെന്ന് അവർ അർത്ഥിക്കുന്നു. നമ്മോട് അഭയമർത്ഥിക്കുന്നവരെ രക്ഷിക്കേണ്ടതു് നമ്മുടെ കടമയാകുന്നു. നമ്മുടെ ശക്തിക്കൊത്തതുപോലെ അവരെ പാലിക്കണം" അങ്ങിനെ ആ രണ്ടു സംഘക്കാരും ഒരുമിച്ചു കൂടി. മൂന്നാംരാത്രി ആ പക്ഷത്തിലെ അവസാനദിനമായിരുന്നു. അവർക്ക് മുൻപിൽ ഒരു വരിയായി കുന്നുകളും പുറകിൽ ഇടതൂർന്ന വനവും കിടപ്പുണ്ട്. ക്ഷീണരായ ഭടന്മാർ കുരുവികളുടെ കിലുകിലശബ്ദവും, അരുവികളുടെ പതനശബ്ദവും കേട്ടുകേട്ട് നിദ്രയിൽ നിമഗ്നരായി.

"കുറേ കഴിഞ്ഞപ്പോൾ ഒരു വലിയ കോലാഹലം കേട്ട് എല്ലാവരും ഞെട്ടിയുണർന്നു. മധുരക്കാരുടെ കൂടാരത്തിൽ കുതിരകൾ പരിഭ്രാന്തിയോടെ അങ്ങുമിങ്ങും കുതിച്ചു ചാടിക്കൊണ്ടിരുന്നു. ആരോ അവയെ ബന്ധിച്ചിരുന്ന കയർ അഴിച്ചു വിട്ടുകളഞ്ഞു. അങ്ങിങ്ങായി ഓരോ കൂടാരം കത്തിക്കാളിക്കൊണ്ടിരുന്നു. അതിന്റെ ജ്വാല ചന്ദ്രശൂന്യമായ ആകാശത്തിൽ ധൂമകേതുവെന്നപോലെ പൊങ്ങിപ്പരന്നു.

"യോദ്ധാക്കൾ, അവരെ കൊള്ളക്കാർ ആക്രമിച്ചിരിക്കുന്നു എന്ന് ഒരു നിമിഷത്തിൽ മനസ്സിലാക്കി. ഇരുട്ടിൽ ബന്ധുക്കളേയും ശത്രുക്കളേയും തിരിച്ചറിയുവാൻ വിഷമമായിരുന്നു. എന്തെന്നില്ലാത്ത ഒരു പരിഭ്രമം എങ്ങും വ്യാപിച്ചു, ആ കോലാഹലത്തിൽ കൊള്ളക്കാർ കൂടാരം കൊള്ളയിട്ടു കൊണ്ടു കാട്ടിലേക്കോടിപ്പോയി.

"കലാപം അവസാനിച്ചപ്പോൾ രാജകുമാരിയെ എങ്ങും കാണ്മാനില്ല! കൂടാരത്തിൽനിന്നും ഭീതയായി അവൾ പലാ

യനം ചെയ്തു് തന്റെ ആളുകളാണെന്നുള്ള വിചാരത്തിൽ പ്രാണരക്ഷാൎത്ഥം ഓടുന്ന ഒരുകൂട്ടം ആളുകളോടു ചേൎന്നു.

"ഈ ആളുകൾ മറേറ കല്യാണസംഘത്തിൽപെട്ടവരായിരുന്നു. കൊള്ളയ്ക്കിടയിൽ കവൎച്ചക്കാർ, ഈ ഭടന്മാർ അകമ്പടി സേവിച്ചിരുന്ന വധുവിനെ തട്ടിക്കൊണ്ടു കടന്നു. എന്നാൽ ചന്ദ്രയുടെ കൂട്ടുകാർ അവരാണെന്ന് അവർ ഭാവിച്ചു. അവളേയുംകൊണ്ടു് സ്വരാജ്യത്തേക്കവർ അതിവേഗം ഗമിച്ചു. അവർ കൎണ്ണാടകദേശത്തുള്ള ഒരു അപ്രധാനമായ വംശത്തിലുൾപ്പെട്ടവരായിരുന്നു.

"രാജകുമാരിയും കൂട്ടുകാരും കൎണ്ണാടകത്തിലെത്തി. ആ വംശനായകനായ ചേദിസിംഹൻ, അവൾ തന്റെ യഥാൎത്ഥ വധുവാണെന്നുദ്ദേശിച്ചു് അവളെ സസന്തോഷം സ്വീകരിച്ചു.

"ചേദിസിംഹന്റെ മാതാവു് അവളെ അന്തഃപുരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ കൂടിയിരുന്ന ബന്ധുക്കൾ 'ഞങ്ങളിങ്ങിനെയൊരു സുന്ദരിയെ കണ്ടിട്ടില്ല' എന്നന്യോന്യം മന്ത്രിച്ചു.

"അവളുടെ അംഗസൌഷ്ഠവംകണ്ടു ചേദിസിംഹനത്യാനന്ദമുണ്ടായി. അയാൾ അവളുടെ സൌന്ദൎയ്യത്താലുന്മത്തനായി, മനസ്സുകൊണ്ടു് അവളെ ആരാധിച്ചു. രാജകുമാരി ഗുണവതിയായ ഒരു പത്നിയുടെ കൎത്തവ്യങ്ങളെന്തെല്ലാമാണെന്നറിഞ്ഞിരുന്നു. ചേദിസിംഹൻ അവളുടെ വാസ്തവഭൎത്താവെന്നുള്ള വിചാരത്തോടുകൂടി അയാളുടെ ശുശ്രൂഷാദികൾക്കായി അവളുടെ ജീവിതം വിനിയോഗിക്കുവാൻ തീൎച്ചയാക്കി.

"ഏതാനും ദിവസങ്ങൾക്കിടയിൽ അവളുടെ സങ്കോചം തീരെ നീങ്ങി. അവർ തമ്മിൽ സംസാരിച്ചപ്പോൾ ആ പെൺകൊടി രാജകുമാരിയായ ചന്ദ്രയല്ലാതെ മറ്റാരുമല്ലെന്നു് അയാൾ ഗ്രഹിച്ചു."

—:0:—

# അദ്ധ്യായം ൰.

"അതിന്റെ ശേഷം കൂടി കേൾക്കട്ടെ" എന്നു് അക്ഷമയായി കമല നിർബ്ബന്ധിച്ചു. അവൾ ശ്വാസമടക്കിക്കൊണ്ടു കഥ മുഴുവൻ ഒരക്ഷരം വിടാതെ ഉററുകേട്ടുകൊണ്ടിരുന്നു.

രമേശൻ:—"എനിക്കിത്രമാത്രമേ അറിയാവൂ. അതിൽ കൂടുതലൊന്നും എനിക്കറിഞ്ഞുകൂടാ. ഒടുവിലെന്തു സംഭവിച്ചു എന്നു നീ തന്നെ പറയുക"

കമല:—"അതു പാടില്ല; മര്യാദകേടാണു്. നിങ്ങൾതന്നെ ബാക്കികൂടി പറയണം."

രമേശൻ:—"ശ്രീമതി കമലാദേവി, ഞാൻ നിന്നോടു സത്യമാണു പറയുന്നതു്. ഈ കഥയിലൊന്നാംഭാഗമേ ഇതുവരെ പ്രസിദ്ധംചെയ്തിട്ടുള്ളു. അതാണു ഞാനിപ്പോൾ സംക്ഷേപിച്ചതു്. എപ്പോൾ അടുത്ത ഭാഗം പ്രസിദ്ധപ്പെടുത്തുമെന്നെനിക്കറിഞ്ഞുകൂടാ."

"ഇതു വളരെ നിന്ദ്യമാണു്. തീരെ മര്യാദയല്ല" എന്നു കമല സമാധാനം തീരെ ഇല്ലാതെ വിലപിച്ചു.

രമേശൻ:—"ഗ്രന്ഥകർത്താവിനോടുവേണം നീ കോപിക്കുവാൻ. ഞാൻ നിന്നോടിത്രമാത്രം ചോദിക്കുന്നു: ചേദിസിംഹൻ ചന്ദ്രയെ എന്തുചെയ്യണമായിരുന്നു?"

നദിയിൽ നോക്കിക്കൊണ്ടു കമല വളരെ നേരം ചിന്താമഗ്നയായിരുന്നു. ഒടുവിൽ ഇങ്ങിനെ പറഞ്ഞു: "അയാളെന്തു ചെയ്യുമെന്നെനിക്കറിഞ്ഞുകൂടാ. ആലോചിച്ചിട്ടൊന്നും കിട്ടുന്നില്ല."

രമേശൻ ഒരു മിനിട്ടുനേരം നിശ്ശബ്ദനായിരുന്നു പിന്നീടു തുടൻ:—"ചന്ദ്രയോടു പരമാർത്ഥം പറയാമോ?"

കമല:—"നിങ്ങളെന്തു നേരംപോക്കാണു പറയുന്നതു്? അവളോടയാൾ പറഞ്ഞില്ലെങ്കിൽ വലിയ കുഴപ്പത്തിനിടയാകും. അതു വളരെ ഭയങ്കരമായിരിക്കും. വാസ്തവം അവളോടു പറയുന്നതാണു വളരെ നല്ലതു്."

"വളരെ നല്ലതു്" എന്നു രമേശൻ യന്ത്രശക്തിയാലെന്നപോലെ ആവർത്തിച്ചു. അല്പം കഴിഞ്ഞു് അയാൾ തുടൻ: "ശരി കമലേ, ഇങ്ങിനെ വിചാരിക്കു."

കമല:—"എങ്ങിനെ വിചാരിക്കണം?"

രമേശൻ:—"ഞാൻ ചേദിസിംഹനാണെന്നും, നീ ചന്ദ്രയാണെന്നും."

കമല:—"ഇങ്ങിനെയൊന്നും എന്നോടു പറയരുതു്. എനിക്കിതൊന്നും കേൾക്കാനിഷ്ടമില്ല."

രമേശൻ:—എനിക്കു പറയാതെ ഒരു നിവൃത്തിയുമില്ല. അങ്ങിനെയാണെങ്കിൽ എന്റേറയും നിന്റേറയും കൎത്തവ്യമെന്തായിരിക്കും?"

കമല ഇതിന്നുത്തരം പറഞ്ഞില്ല. നദിയിൽ നോക്കിക്കൊണ്ടു് നിശ്ചേഷ്ടനായി വാതൽപ്പടിയിലിരുന്നിരുന്ന ഉമേശന്റെ അടുത്തു് അവൾ വന്നു.

കമല:—"ഉമേശാ, നീ എപ്പോഴെങ്കിലും പിശാചിനെ കണ്ടിട്ടുണ്ടോ?"

ഉമേശൻ:—"അമ്മേ, ഞാൻ കണ്ടിട്ടുണ്ടു്"

"എന്തുമാതിരി പിശാചായിരുന്നു അതു്? അതിനെക്കുറിച്ചു് എന്നോടു കുറെ പറയുക" എന്നാവശ്യപ്പെട്ടുകൊണ്ടു് അവൾ ഒരു ചൂരൽക്കസേര നീക്കിയിട്ടു് അവന്റെ സമീപത്തിരുന്നു.

രമേശൻ തനിയേ ശേഷിച്ചു. കമലയ്ക്കു സാമാന്യമായ നീരസം തന്റെ വാക്കുകൾമൂലമുളവായിട്ടുണ്ടെന്നു് അയാൾക്കു മനസ്സിലായി. അതിനാൽ അവളെ തിരിച്ചു വിളിക്കേണ്ടെന്നു് തീൎച്ചയാക്കി. മങ്ങിയ നിലാവു വീശിക്കൊണ്ടിരുന്നു. തിങ്കൾക്കല മുളക്കൂട്ടങ്ങൾക്കിടയിൽ മറഞ്ഞുകഴിഞ്ഞു. മുകൾത്തട്ടിലുള്ള വിളക്കുകൾ അണച്ചിട്ടു് ബോട്ടുകാർ ഭക്ഷണത്തിന്നും വിശ്രമത്തിന്നുമായി താഴെപ്പോയി. ഒന്നാംക്ലാസ്സു മുറിയിൽ വേറെ ആരുമില്ലായിരുന്നു. മൂന്നാംക്ലാസ്സ്യാത്രക്കാരിൽ അധികംപേരും ബോട്ടിൽനിന്നിറങ്ങി ആററുവക്കിലേക്കു ഭക്ഷണം പാകംചെയ്യുന്നതിനായി പോയിരുന്നു. കരയിൽ ഗ്രാമവീഥിയിലെ ദീപങ്ങൾ മരക്കൂട്ടങ്ങൾക്കിടയിൽക്കൂടി തരുശാഖകളിൽ പററിപ്പിടിച്ചിരുന്ന മിന്നാമിനുങ്ങുകൾ പോലെ മിന്നിത്തെളിഞ്ഞു. ആററിൻനടുവിലെ കുത്തൊഴുക്കു് നങ്കൂരശൃംഖലയെ ഊക്കോടെ വലിച്ചു. കൂടക്കൂടെ ആ വികസ്വരതരംഗിണിയുടെ ഏൽത്തട്ടിലെ തുടിപ്പുകൾ ആ

തീബോട്ടു് ആകപ്പാടെ ഇളക്കിക്കറക്കിക്കൊണ്ടിരുന്നു. ഇങ്ങനെ അയാൾക്കു് ആദ്യമായി അനുഭവപ്പെട്ട പരിതഃസ്ഥിതികളിൽ, സുവർണ്ണസൂനങ്ങൾകൊണ്ടു് അലംകൃതവും അനന്തവും അത്യുന്നതവുമായ ആകാശത്തിനടിയിൽ, രമേശൻ അന്തഃകരണത്താൽ പ്രേരിതനായി പ്രയാസമേറിയ ആ പ്രശ്നത്തിന്നു് ഒരുത്തരം കണ്ടുപിടിക്കുവാൻ ശ്രമിച്ചു. അയാൾ കമലയേയോ, അല്ലെങ്കിൽ ഹേമനളിനിയേയോ ത്യജിക്കണം. അയാളുടെ ജീവിതകാലത്തിൽ അവരിരുവരുടേയും സഹവാസം ഒരേ സമയം ലഭിക്കുവാൻ എളുപ്പമില്ലായിരുന്നു. അനുഷ്ഠേയമായ കർത്തവ്യം ഏതാണെന്നുള്ളതിനും സന്ദേഹമില്ല. ഹേമനളിനിക്കു് വേറെ പോംവഴിയുണ്ടു്. അവൾക്കു് അയാളെ ഹൃദയസാമ്രാജ്യത്തിൽനിന്നും നിഷ്കാസനംചെയ്തു് വേറൊരു വരനെ സ്വീകരിയ്ക്കാം. എന്നാൽ കമലയെ ഉപേക്ഷിക്കുകയാണെങ്കിൽ അവൾ ഒരു ആശ്രയവുമില്ലാതെ നീളെ അലയേണ്ടിവരും. ഹേമനളിനിക്കു് അയാളെ വിസ്മരിക്കാമെന്നും, അവൾക്കു വേറെ ഗതിയുണ്ടെന്നും, അവളുടെ സായൂജ്യം അയാളെത്തന്നെ ആശ്രയിച്ചല്ല ഇരിക്കുന്നതെന്നും ഉള്ള സംഗതികൾ അയാൾക്കു സമാധാനം നൽകിയില്ല. മനുഷ്യൻ അത്രമാത്രം സ്വാതന്ത്ര്യപരനത്രെ. ആ വിചാരം അയാൾക്കു് അവളെപ്പററിയുള്ള വികാരത്തെ ഉജ്ജ്വലമാക്കി. അവളുടെ ആ രോമൽപൂമുഖമനി കൈയെത്താത്ത ദൂരത്തിൽ ചാഞ്ചാട്ടുന്നതു് അയാളുടെ മനോനയനങ്ങൾക്കു ഗോചരമായി. അയാൾ കൈയ് നീട്ടിയാൽ മതി, അവൾ കരസ്ഥമാകും. വിചാരത്തിൽ മുഴുകിക്കൊണ്ടിരിക്കെ, അയാൾ തല കൈകൊണ്ടു താങ്ങി. ദൂരത്തിൽ ഒരു കാടൻ കൂകുന്നതും, പട്ടികൾ കൂട്ടംകൂടി കുരയ്ക്കുന്നതും അയാൾ കേട്ടു; അല്പം കഴിഞ്ഞു് തല പൊക്കി നോക്കി. അപ്പോൾ കമല അയാൾക്കരികിൽ ഇരുമ്പഴിയോടു ചേർന്നു് ഇരുട്ടിൽ നിൽക്കുന്നതു കണ്ടു. രമേശൻ കസേരയിൽനിന്നെഴുന്നേററു. "കമലേ, നീ ഇനിയും ഉറങ്ങുവാൻ പോയില്ലേ? നേരം വളരെ ഇരുട്ടിയല്ലോ."

കമല:—"നിങ്ങൾ കിടക്കാൻ ഭാവിച്ചിട്ടില്ലേ?"

രമേശൻ:—"ഞാനിതാ പോകുന്നു എൻെറ ശയ്യ വിരിച്ചിരിക്കുന്നതു് വേറൊരു മുറിയിലാണു്. നീ എനിക്കുവേണ്ടി

കാത്തുനിൽക്കണമെന്നില്ല." കമല സാവധാനത്തിൽ അവളുടെ മുറിയിലിഴഞ്ഞുകയറി. താൻ ഒരു പിശാചിന്റെ കഥ കേൾക്കുകയാൽ ഏകാകിനിയായി ശയിക്കുവാൻ ഭയപ്പെടുന്നുവെന്ന് രമേശനോടു പറയുന്നതിന് അവൾക്കു ധൈര്യം പോരായിരുന്നു. അവളുടെ മന്ദഗമനത്തിൽ പ്രത്യക്ഷമായിരുന്ന വൈമനസ്യം രമേശനെ വ്യഥിപ്പിച്ചു.

"കമലേ, എന്റെ ശയനമുറി, നിന്റേതിനോടു് തൊട്ടുതന്നെ. ഞാൻ രണ്ടിനുമിടയിലുള്ള വാതൽ തുറന്നിട്ടേക്കാം" എന്ന് അയാൾ വിളിച്ചുപറഞ്ഞു. കമല പുച്ഛരസത്തോടേ തലയാട്ടിക്കൊണ്ടു ചോദിച്ചു: "എന്താണു പേടിക്കുവാനുള്ളതു?"

രമേശൻ അയാളുടെ തട്ടിലെ വിളക്കണച്ച് ഉറങ്ങാനായി കിടന്നു.

കമലയെ ഒരിയ്ക്കലും ഉപേക്ഷിക്കുവാൻ പാടില്ല; അതിനാൽ പ്രിയപ്പെട്ട ഹേമനളിനി, നിന്നോടിതാ ഞാൻ യാത്ര പറയുന്നു. ഇതെന്റെ അവസാന തീർച്ചയാണു്. ഇതിനൊരിക്കലും ഇളക്കം വരികയില്ല. എന്നാൽ ഇരുട്ടിൽ കിടക്കവെ, ഹേമനളിനിയെ കൈവെടിയുന്നതായാൽ എന്തൊരു സ്വർല്ലോകസുഖമാണു് ഈ ജന്മത്തിൽ നഷ്ടമാകുന്നതെന്നോർത്ത് അയാൾ വിലപിച്ചു. ഒടുവിൽ ചിന്തകളസഹനീയമായിത്തീരുകയാൽ ചാടി എഴുന്നേററ് മുറിക്കു വെളിയിൽ പോയി. മുകളിൽ കമാനാകൃതിയിൽ പരന്നുകിടന്ന നഭസ്സിൽ വ്യാപിച്ചിരുന്ന ക്രൂരിരുട്ട്, ഇങ്ങനെയെല്ലാമാണെങ്കിലും അയാൾക്കു നേരിട്ട ആക്ഷേപവും വിഷാദവും നശ്വരങ്ങളാണെന്ന് അയാളെ നിർബ്ബന്ധമായി ഉൽബോധിപ്പിച്ചു. തലയ്ക്കുമീതെ പ്രകാശിച്ചുകൊണ്ടിരുന്ന കോടാനുകോടി നിത്യഭാസുരനക്ഷത്രങ്ങൾ രമേശന്റെയും ഹേമനളിനിയുടേയും ഈ പ്രണയോദന്തം ഇതുവരെ അറിഞ്ഞിട്ടില്ല. രമേശന്റെ ഭൗതികദേഹം പട്ടടയിൽ വെണ്ണീറായി സർവ്വംസഹാദേവിയായ ഭൂമിയോടു ലയിക്കുകയും അയാളുടെ ദുഃഖമയമായ ജീവൻ എന്നെന്നേക്കും നിശ്ചേഷ്ടമാകയും ചെയ്തുകഴിഞ്ഞാലും, ഇതുപോലുള്ള എത്രയെത്ര ശരൽക്കാലനിശകളിൽ ഈ വലിയ നദി മണൽത്തിട്ടുകൾക്കു മദ്ധ്യേക്കൂടി പൊൻതാരകദീപ്തിയിൽ ഉത്താളദ്രുമരാജി

കരം ചൂഴം, സുഷുപ്തിയിലാണ്ടു കിടക്കുന്ന ആ ഗ്രാമത്തേയും തീരങ്ങളിലെ ഈററൽക്കൂട്ടത്തേയും താലോലംപാടി തലോടി ക്കൊണ്ടൊഴുകിപ്പോകും!

———

## അദ്ധ്യായം ൨൭.

കമല, വെളുക്കുന്നതിനു വളരെ മുൻപ് ഉണൎന്നു. തമസ്സിൽ അവൾ ചുററും നോക്കി. താൻ മാത്രമേ ആ മുറിയിലുള്ളുവെന്ന് അവൾക്കമനസ്സിലായി. എന്നാൽ ഒന്നുരണ്ടു മിനിട്ടു കഴിഞ്ഞ എവിടെയാണെന്നവൾക്കോൎമ്മിക്കുവാൻ കഴിഞ്ഞുള്ളു. സോഫായിൽനിന്നും താഴെ ഇറങ്ങി വാതൽ തുറന്ന്, അവൾ വെളിയിലേക്കു നോക്കി. ഒരോളംപോലുമില്ലാത്ത, നദിയെ വെളുത്ത മൂടൽമഞ്ഞു കട്ടി കുറഞ്ഞ ചമ്മാംബരംകൊണ്ടെന്നപോലെ മൂടിയിരുന്നു. ശ്യാമനിറമാൎന്ന ഒരു മിനുക്കം ഇരുട്ടിനു മീതെ പരന്നു. നദിയുടെ കിഴക്കേക്കരയിൽ വരിവരിയായി നിന്നിരുന്ന ഉന്നതപാദപങ്ങൾക്കപ്പുറം വ്യാപരിച്ചു മങ്ങിയ വെളിച്ചം അടുത്തു വരുന്ന അരുണോദയത്തെ സൂചിപ്പിച്ചു.

ഉരുക്കുനിറത്തിലുള്ള നദീതലത്തിൽ മീൻവള്ളങ്ങളുടെ വെള്ളപ്പായകൾ മഴ കഴിഞ്ഞു തെളിയുന്ന ആകാശത്തിലെ മങ്ങിയ താരങ്ങൾപോലെ പ്രശോഭിച്ചു.

എന്തോ ഒരസുഖം തന്നെ ആവേശിച്ചിട്ടുള്ളതുപോലെ കമലയ്ക്കു തോന്നി. അതിൻെറ ഉത്ഭവം എവിടെയാണെന്നവൾക്കൂഹിക്കുവാൻ കഴിഞ്ഞില്ല. ശരദൃതുവിലെ മൂടൽമഞ്ഞു കൊണ്ടു മൂടിയിരുന്ന പ്രഭാതകാലപ്രകൃതി അവൾക്ക് ഇത്ര അനാസ്വാദകരമായിരിക്കുന്നതെന്തുകൊണ്ട്? ഏതൊരു സങ്കടംമൂലമാണ് അവളുടെ പൂങ്കവിളുകളിൽക്കൂടി കണ്ണുനീർ ചിന്നുന്നത്? അവൾ കൂടക്കൂടെ വിടുന്ന ആ ദീൎഘശ്വാസങ്ങൾ എവിടെനിന്നുണ്ടായി? അവളുടെ ഏകാന്താവസ്ഥയേക്കുറിച്ച് അവളെന്തിനിപ്പോൾ ചിന്തിച്ചു? രമേ

ശന്റേയും അവളുടേയും മാതാപിതാക്കന്മാർ ഇഹലോക വാസം വെടിഞ്ഞിരുന്നുവെന്നും, അവൾക്കു സ്വന്തമായി ബന്ധുക്കളോ സുഹൃത്തുക്കളോ ആരുമില്ലെന്നും ഒരിരുപത്തിനാലു മണിക്കൂറിനുമുമ്പ് അവളറിഞ്ഞിരുന്നു. ഈ അല്പനേരത്തിനിട യിൽ അവളുടെ ഏകാന്തത അവൾക്കിത്രമാത്രം ഹൃദയവേദന യുണ്ടാക്കുവാനെന്തു സംഭവിച്ചു? അവൾക്കു താങ്ങും തണലും നൽകുവാൻ രമേശനൊരാൾമാത്രം പോരേ? ബ്രഹ്മാണ്ഡ ത്തിന്റെ വിസ്താരവും അവളുടെ നിസ്സാരാവസ്ഥയും ഓർത്ത് അവളെന്തിനു ദുഃഖിക്കുന്നു?

നദീതലം മിനുങ്ങി വിളങ്ങിക്കൊണ്ടിരുന്ന ഒരു പൊന്നരുചിപോലെ തിളങ്ങുന്നതായി അവൾക്കു തോന്നി. ബോട്ടുകാർ അവരുടെ വേല വീണ്ടുമാരംഭിച്ചു. യന്ത്രത്തിന്റെ 'കടകട'ശബ്ദം പിന്നെയും കേട്ടു. ചുക്കാൻചങ്ങലയുടെ ഉല ച്ചിലും, പുള്ളിച്ചക്രങ്ങളുടെ 'കിറുകിറ'ശബ്ദവും കേട്ട് കുട്ടികൾ പതിവിനുമുൻപുണർന്ന് ആർത്തുവിളിച്ചുകൊണ്ടു ആററരികിൽ കൂടി.

ബോട്ടിലെയും വെളിയിലെയും ആരവം ഒന്നുചേർന്നു രമേ ശനെ ഉണർത്തി. അയാൾ കമലയെ തിരക്കി വാതലിനടുത്തു ചെന്നു; അവൾ അറിയാതെ ഞെട്ടി. കരുതലോടുകൂടി മൂട്ടു പടം ധരിച്ചിരുന്നെങ്കിലും അപ്പോൾ മുഖം കുറേക്കൂടി ഭദ്ര മായി മൂടി.

“കമലേ നീ ഇതുവരെ കുളിച്ചില്ലേ?” ആ ചോദ്യം ഒട്ടും തന്നെ കോപജനകമായിരുന്നില്ല. എങ്കിലും അവൾക്കതുകേട്ട പ്പോൾ പ്രത്യക്ഷമായ നീരസമുണ്ടായി. മുഖംതിരിച്ചു അവൾ വെറുതേ തലകുലുക്കി.

“യാത്രക്കാരെല്ലാം ഇപ്പോൾ ഉണരും. താമസിക്കാതെ കുളിയ്ക്കുന്നതാണു നല്ലതു്” എന്ന് അയാൾ തുടന്നുപറഞ്ഞു.

കമല ഒന്നും മറുപടി പറഞ്ഞില്ല. വസ്ത്രം മാറി അവൾ കുളിമുറിയിലേയ്ക്കു് അയാളെ കടന്നുപോയി. അവളുടെ ദിന ചര്യകളുടെ മേൽനോട്ടം വഹിക്കുവാൻ രമേശൻ നേരത്തെ എഴുന്നേററുവന്നതു് അനാവശ്യവും അക്രമവുമാണെന്ന് അവൾ വിചാരിച്ചു. അവർ തമ്മിലുള്ള ബന്ധത്തിനു് അയാൾ ഒര തിർ കല്പിച്ചിട്ടുണ്ടെന്നും, അതിനപ്പുറം കടന്നു് അവരുടെ

സൌഹാർദ്ദം പ്രവൃദ്ധമാക്കുന്നതിന് അയാൾ ഒരുവിധ ശ്രമവും ചെയ്യാറില്ലെന്നും അവൾക്കു നല്ലതുപോലെ മനസ്സിലായി. അവളൊരിക്കലും ഒരു ശത്രുവിന്റെ അടുത്തിരുന്ന് എവിടെ വെച്ച് എപ്പോഴെല്ലാമാണു മൂടുപടം ധരിക്കേണ്ടതെന്നും മററുമുള്ള ആചാരങ്ങൾ വശമാക്കിയിരുന്നില്ല. എങ്കിലും യാതൊരു കാരണവുംകൂടാതെ ആ പ്രഭാതത്തിൽ രമേശന്റെ സാന്നിദ്ധ്യത്തിൽ അവളൊട്ടേറെ ലജ്ജാഭരിതയായി.

കമല കുളികഴിഞ്ഞു വന്നു. പാചകാദി ഗൃഹകൃത്യങ്ങളാരംഭിക്കേണ്ട സമയമായി. തോളിൽ കിടന്ന തുണിയുടെ തുമ്പിൽനിന്ന് താക്കോലഴിച്ചെടുത്ത് അവളുടെ വസ്ത്രങ്ങൾ സൂക്ഷിച്ചിരുന്ന ഇരുമ്പുപെട്ടി തുറന്നു. അപ്പോൾ രമേശൻ തലേദിവസം കൊടുത്ത പണക്കിഴിയിൽ അവളുടെ ദൃഷ്ടികൾ പതിച്ചു. ഇന്നലെ അതു കിട്ടിയപ്പോൾ അവളുടെ ഹൃദയത്തിൽ ഒരു നൂതനാനന്ദോദയമുണ്ടായി. അത് അവൾക്കു കിട്ടിയതോടുകൂടി അവളുടെ അധികാരവും സ്വാതന്ത്ര്യവും വർദ്ധിച്ചു. അതിനാൽ അതൊരു വിലപിടിച്ച സാധനംപോലെ അവൾ പൂട്ടി സൂക്ഷിച്ചു. എന്നാൽ ഇന്ന് അവൾക്ക് അതു കിട്ടിയപ്പോഴുണ്ടായ സന്തോഷമശേഷം നശിച്ചിരിക്കുന്നു. ആ സഞ്ചി രമേശന്റെ വകയല്ലേ? അവളുടെ സ്വന്തമല്ലല്ലോ. അവൾക്കു തോന്നിയപോലെ ചെലവാക്കാനും വയ്യ. ഇപ്പോൾ അതു് അവൾക്കൊരു ഭാരമായി തോന്നി.

രമേശൻ:—"എന്താ നീ അനങ്ങാതെയിരിക്കുന്നതു് പെട്ടി തുറന്നപ്പോളതിൽ പിശാചിനെ കണ്ടോ?"

കമല സഞ്ചി നീട്ടിക്കൊണ്ടു പറഞ്ഞു: "ഇതു നിങ്ങളുടെ വകയാണ്."

രമേശൻ:—"ഞാനെന്തു ചെയ്യണം?"

കമല:—"നിങ്ങൾ എന്തെങ്കിലും ആവശ്യപ്പെടുമ്പോൾ എന്നോടു പറഞ്ഞാൽ മതി. ഞാനതു വാങ്ങിച്ചുകൊള്ളാം."

രമേശൻ:—"നിന്റെ കാര്യങ്ങൾക്കൊന്നുമാവശ്യമില്ലേ?"

"എനിക്കു പണം വേണ്ട" എന്നു തലയിളക്കിക്കൊണ്ട് അവളുത്തരം പറഞ്ഞു.

രമേശൻ മന്ദഹസിച്ചു. "ഇങ്ങിനെ അധികമാളുകൾക്കു പറയുവാൻ സാധിക്കുകയില്ല. എന്നാൽ ഇത്ര നിസ്സാരമാ

യിട്ടാണ നീ ഗണിക്കുന്നതെങ്കിൽ ഒരപരിചിതനു കൊടുക്ക രുതേ? വേറെ പലരും ഈ ബോട്ടിലുണ്ടല്ലോ. പിന്നെ എനി ക്കുതന്നെ തരാൻ നിശ്ചയിച്ചതെന്തുകൊണ്ടാണ്?"

ഒരക്ഷരം പറയാതെ കമല അതു താഴെ വെച്ചു.

രമേശൻ തുടൎന്നു: "കമലേ, വാസ്തവം പറയണം. ഞാൻ ആ കഥ മുഴുവൻ പറയാഞ്ഞതിൽ നിനക്കു വല്ലായ്മതോന്നി യിട്ടുണ്ടോ?"

"എനിക്കൊരു വല്ലായ്മയും തോന്നിയിട്ടില്ല" എന്ന് അവൾ തറയിൽ നോക്കിക്കൊണ്ടു പറഞ്ഞു.

രമേശൻ:—"കൊള്ളാം, നീ ആ പെട്ടി കൈയിലെടുക്കുക യാണെങ്കിൽ വാസ്തവമാണ പറയുന്നതെന്നു വിചാ രിക്കാം."

കമല:—"അതുമിതുമായുള്ള സംബന്ധമെന്താണെന്നെനിക്കു മനസ്സിലാകുന്നില്ല. ഇതു് നിങ്ങളുടെ സ്വത്താണ്. നിങ്ങൾതന്നെ സൂക്ഷിക്കണം."

രമേശൻ:—"എന്നാലിപ്പോളിതെന്റെ വകയല്ല; ദാനംകൊടു ക്കുന്നതു തിരിയെ വാങ്ങുന്നവൻ പിശാചായി തീരും. എന്താ ഞാൻ പിശാചായാൽ കൊള്ളാമെന്നു നിനക്ക് ആഗ്രഹമുണ്ടോ?"

രമേശൻ പിശാചായേക്കുമെന്നു കേട്ടപ്പോൾ അവൾ താനെ ചിരിച്ചുപോയി.

"എനിക്കശേഷമാഗ്രഹമില്ല; ദാനം തിരിച്ചു വാങ്ങുന്ന വൻ പിശാചാകുമോ? ഞാനതു കേട്ടിട്ടേയില്ല."

കമലയ്ക്കു വീണ്ടുമാഹ്ലാദമുണ്ടായി. അതോടുകൂടി കലഹ വുമവസാനിച്ചു.

രമേശൻ:—"ഇതിന്റെ പരമാൎത്ഥമറിവാനൊരുവഴിയേ ഉള്ളൂ. അടുത്ത പ്രാവശ്യം പിശാചിനെ കാണുമ്പോൾ നീ തന്നെ ഇതിനെക്കുറിച്ചതിനോടു ചോദിക്കണം."

കമലയുടെ ഉൽക്കണ്ഠ ഉദിതപരമായി. "വാസ്തവത്തിൽ നിങ്ങൾ എപ്പോഴെങ്കിലും പ്രേതത്തെ കണ്ടിട്ടുണ്ടോ?"

രമേശൻ:—"ആ വേഷത്തിലുള്ള പലതും ഞാൻ കണ്ടി ട്ടുണ്ട്."

കമല:—"ശരി, ഉമേശൻ കണ്ടിട്ടുണ്ടെന്നു്—"

രമേശൻ:—"ഉമേശൻ?"

കമല:—"നമ്മുടെക്കൂടെ ബോട്ടിലുള്ള ആ പയ്യൻ. അവ
പിശാചിനെക്കണ്ടിട്ടുണ്ടെന്നു പറയുന്നു."

രമേശൻ:—"അക്കാര്യത്തിൽ അവൻ തന്നെയാണ് എന്നെ
ക്കാളും സമർത്ഥൻ."

ഇതിനിടയിൽ ബോട്ടുകാർ വളരെ ശ്രമപ്പെട്ട് ബോട്ട് ഇളക്കിവിട്ടു. ആ പോതം ചൂളവും വിട്ട് ഒരു നാന്ദറു വാര അകലെ എത്തിയാണും. അപ്പോൾ ഒരു പയ്യൻ ഓടിക്കിതച്ചു കരയിലെത്തി. അവന്റെ തലയിൽ ഒരു കുട്ടയുണ്ടായിരുന്നു. പരിഭ്രമിച്ച് അവൻ ബോട്ടു നിറുത്തുന്നതിന്നായി കൈകൊണ്ട് ആംഗ്യം കാണിച്ചു. ചുക്കാൻകാരൻ അവന്റെ ദുർഘടാവസ്ഥയെ ഒട്ടുംതന്നെ ഗൌനിച്ചില്ല. രമേശനെ കണ്ടപ്പോൾ ആ ബാലൻ ഉച്ചത്തിൽ ആഹ്വാനം ചെയ്തു. "ബാബു! ബാബു!"

"ഞാൻ ടിക്കററു വില്ക്കുന്ന ബാബുവാണെന്ന് അവൻ ധരിച്ചിരിക്കുകയാണ്" എന്നു പറഞ്ഞുകൊണ്ട് അയാൾ ആ വാഹനത്തിൽ തനിക്ക് യാതൊരധികാരവുമില്ലെന്ന് മൂകഭാഷയിൽ അവനെ ധരിപ്പിച്ചു.

"എന്ത്? അത് ഉമേശനല്ലേ?" എന്നു കമല അത്ഭുതത്തോടുകൂടി ചോദിച്ചു.

"അവനെ അങ്ങിനെ ഉപേക്ഷിക്കരുതേ! എങ്ങിനേയും അവനെക്കൂടി ബോട്ടിൽ കയററണം."

രമേശൻ:—"ഞാൻ പറഞ്ഞാൽ അവർ ബോട്ടു നിറുത്തുക
യില്ല."

"അയ്യോ! നിറുത്താൻ അവരോടു നിങ്ങൾ പറയണം. ദയവുചെയ്ത് അവരോടു ചെന്നു പറയൂ. നമ്മൾ കരയോടു വളരെ അടുത്താണ്" എന്ന് കമല കേണു വീണപേക്ഷിച്ചു. വളരെ മര്യാദയോടുകൂടി രമേശൻ ബോട്ടു നിറുത്തണമെന്നു സ്രാങ്കിനോട് പറഞ്ഞു.

"അതു ഞങ്ങളുടെ നിയമങ്ങൾക്കു വിപരീതമാണ്" എന്നായിരുന്നു രമേശനു ലഭിച്ച മറുപടി.

കമലയും രമേശനെ അനുഗമിച്ചു. അവളും ആ ജോലിക്കാരനോട് കേണപേക്ഷിച്ചു: "അവനെക്കൂടി കയററണേ! ഒരു നിമിഷനേരത്തേയ്ക്കു ബോട്ടു നിറുത്തണേ! പാവപ്പെട്ട ഉമേശൻ!" അവസാനം ഒരു ചെറിയ സമ്മാനം കൊണ്ടു

ഷ്ടനായി, അയാൾ ബോട്ട നിറുത്തി, ഉമേശനെ അതിൽ യററി. ഉമേശൻ, കുട്ട കമലയുടെ കാൽക്കൽ വെച്ചു് യാതൊരു വിശേഷവും ഉണ്ടായില്ലെന്നുള്ള ഭാവത്തിൽ ഒരു പുഞ്ചിരിയുമിട്ടുകൊണ്ടു നിലയായി.

കമലയുടെ പരിഭ്രമം മുഴുവൻ നീങ്ങിയില്ല. അവൾ ചോദിച്ചു: "ഉമേശാ, നീ ചിരിക്കുകയാണോ?" ഉത്തരം പറയുന്നതിനു പകരം അവൻ കുട്ടയിൽനിന്നും ഒരു പടല പച്ചക്കായും, കുറെ വഴുതിനങ്ങായും, വെണ്ടയ്ക്കായും, കുമ്പളങ്ങായും താഴെ പെറുക്കി വെച്ചു.

"നിനക്കിതെല്ലാം എവിടെനിന്നു കിട്ടി?" എന്നു് സന്തോഷത്തോടുകൂടി അവൾ ചോദിച്ചു.

ഉമേശൻെറ മറുപടി പോലീസുകാരാരെങ്കിലും കേട്ടിരുന്നെങ്കിൽ തീച്ചയായും അവനെ കൈയോടെ തൂക്കിയെടുത്തുകൊണ്ടു പോകുമായിരുന്നു. തലേദിവസം അവൻ ആ ഗ്രാമത്തിൽ തൈരും മററു സാമാനങ്ങളും വാങ്ങാൻ പോയപ്പോൾ ചില തോട്ടങ്ങളിൽ ഇതെല്ലാം വിളഞ്ഞു നില്ക്കുന്നതു കണ്ടു. അന്നു രാവിലെയും ബോട്ടു് ഉറച്ചിടത്തുനിന്നു് ഇളകിയിട്ടില്ലായിരുന്നതിനാൽ അവൻ കരയ്ക്കിറങ്ങി, ആരുടേയും അനുവാദംകൂടാതെ കുറെ പറിച്ചു കുട്ടയിലാക്കി, ആററുവക്കിലേക്കോടി.

"എന്താ നീ പറഞ്ഞതു്? അനുവാദംകൂടാതെ തോട്ടത്തിൽനിന്നും പറിച്ചെടുത്തു എന്നോ? നീ മോഷ്ടിച്ചു അല്ലേ?" എന്നു രമേശൻ ഗജ്ജിച്ചു.

ഉമേശൻ:—"ഞാൻ മോഷ്ടിക്കുകയല്ലായിരുന്നു. കുറേശ്ശ ഓരോ തോട്ടത്തിൽനിന്നും പറിച്ചെടുക്കുകയായിരുന്നു. അതുകൊണ്ടു് ആക്കും ഒരു നഷ്ടവും ഉണ്ടാകുകയില്ല."

രമേശൻ:—"അനുവാദംകൂടാതെ കുറേശ്ശ പറിച്ചാൽ അതു മോഷണമാവുകയില്ല, അല്ലേ? കള്ളച്ചെറുക്കൻ, എന്റെ മുൻപിൽനിന്നും ഈ സാമാനങ്ങളും എടുത്തുകൊണ്ടു് വേഗം പൊയ്ക്കോ."

ഉമേശൻ അപേക്ഷാഭാവത്തിൽ ദയനീയമായി കമലയെ നോക്കി.

"അമ്മേ, ഇത്തരം കായാണ് ഞങ്ങളുടെ നാട്ടിൽ ഇളവൻ എന്നു പറയുന്നത്. സാമ്പാറിനിതു് ഒന്നാന്തരമാണ്."

"ഇറങ്ങൂ വെളിയിൽ; നീയും നിൻെറ ഇളവൻകായും. ഞാനിതെല്ലാം കാൽകൊണ്ടു തട്ടി വെള്ളത്തിൽ കളയും" എന്നു് കുറേക്കൂടി രോഷത്തോടെ രമേശൻ അട്ടഹസിച്ചു.

എന്താണു ചെയ്യേണ്ടതെന്നു് അറിയാതെ ഉമേശൻ കമലയെ ഒരിക്കൽകൂടി നോക്കി. ആ കറിക്കോപ്പുകൾ അവിടേനിന്നും എടുത്തു കൊണ്ടുപോകുവാൻ അവൾ അടയാളം കാണിച്ചു. അവളുടെ മുഖഭാവത്തിൽനിന്നും അവളുടെ ഹൃദയത്തിൽ കാരുണ്യോല്ലാദകമായ ഒരു സ്ഥാനം ഉണ്ടെന്നു് അവൻ മനസ്സിലാക്കി. ആ സസ്യഫലങ്ങൾ കുട്ടയിൽ പെറുക്കിയിട്ടു് അവൻ അവിടേനിന്നും ഇറങ്ങിപ്പോയി.

"ഒരു വലിയ കുററമാണു് അവൻ ചെയ്തതു്. ഇങ്ങനെയുള്ള സംഗതികളിൽ നീ അനുകൂലിക്കരുതു്" എന്നു വിമർശിച്ചുകൊണ്ടു് ഒരു കത്തെഴുതുവാൻ രമേശൻ അയാളുടെ മുറിയിലേക്കു് കടന്നു. കമല പുറവും നോക്കി. ഉമേശൻ രണ്ടാംക്ലാസ്സ്തട്ടിൻെറ ഒരു അററത്തു് അടുക്കളയ്ക്കു് അരികിലായി ഇരിക്കുന്നതു് അവൾ കണ്ടു.

അവിടെ യാത്രക്കാർ ആരും ഇല്ലായിരുന്നു. നീളംകൂടിയ ഉത്തരീയമെടുത്തു മുഖം മൂടിക്കൊണ്ടു് അവൻ ഇരിക്കുന്നിടത്തേക്കു് അവൾ കയറിച്ചെന്നു ചോദിച്ചു: "നീ അതെല്ലാം ആററിലെറിഞ്ഞുകളഞ്ഞോ?"

ഉമേശൻ:—"ഇല്ലില്ല: ഞാൻ ഇവിടെ സാമാനമുറിയിൽ സൂക്ഷിച്ചു വെച്ചിട്ടുണ്ടു്."

ഗൌരവം നടിച്ചുകൊണ്ടു് അവൾ പറഞ്ഞു: "ഉമേശാ, അതു വളരെ ചീത്തയായിപ്പോയി. ഇനിമേൽ ഇതുപോലെ പ്രവത്തിക്കരുതു്. നിനക്കു ബോട്ടിൽ കയറുവാൻ സാധിച്ചിരുന്നില്ലെങ്കിൽ എന്തെല്ലാം സംഭവിക്കുമായിരുന്നുവെന്നു് ആലോചിച്ചു നോക്കൂ." പിന്നീടു് അവൾ സാമാനമുറിയിൽ കടന്നു് അവനോടു് ഒരു കത്തി കൊണ്ടുവരാൻ പറഞ്ഞു.

ഉമേശൻ കത്തി കൊണ്ടുവന്നു. അവൾ കറികൾക്കു കഷണം നുറുക്കുവാൻ തുടങ്ങി. ഉമേശൻെറ കുററകരമായ

പ്രവൃത്തിയോട് അനുഭാവം പ്രദർശിപ്പിക്കരുതെന്നു നിശ്ചയിച്ചു കൊണ്ട് ഒരു രൂക്ഷഭാവത്തോടു കൂടിയാണ് അവൾ അവിടെ യിരുന്നതു്.

കഷ്ടം! എങ്ങിനെയാണ് ആരും തുണയില്ലാത്ത ആ പാവപ്പെട്ട പയ്യനോട് അവൾക്ക് അനുകമ്പ തോന്നാതിരിക്കുന്നതു്? ആ മലക്കറിമോഷണവും വീടും കൂടും ഇല്ലാത്ത ആ ബാലൻെറ 'രക്ഷിയ്ക്കണേ' എന്നുള്ള അപേക്ഷയുംകൂടി താരതമ്യപ്പെടുത്തി നോക്കിയപ്പോൾ ആദ്യത്തേതു് വെറും നിസ്സാരമായി അവൾ ഗണിച്ചു. അവൻെറ അപരാധം ക്ഷന്തവ്യമാണെന്ന് അവൾ വിചാരിച്ചു. കമലയെ സന്തോഷിപ്പിക്കുന്നതിനാണ് ആ കുസൃതിച്ചെറുക്കൻ തോട്ടത്തിൽ കടന്നു മോഷണം ചെയ്വാൻ ഒരുങ്ങിയതു്. അതു നിമിത്തമാണ് ബോട്ടു തെററാനിടയായതും.

കമല:—"ഉമേശാ, ഇന്നലത്തെ ചോർ കുറെ ബാക്കിവന്നതു് ഞാൻ തൈരൊഴിച്ചു വെച്ചിട്ടുണ്ട്. നീ പോയി അതു ണ്ടുകൊൾക. എന്നാൽ ഇനി മേലാൽ ഇങ്ങനെ ചെയ്യരുതെന്നു നല്ലപോലെ ഓൎത്തുകൊള്ളണം."

"അമ്മ തൈർ ഇന്നലെ കൂട്ടിയില്ലേ?" എന്നു പശ്ചാത്താപത്തോടുകൂടി അവൻ ചോദിച്ചു.

കമല:—"തൈരു കൂട്ടാൻ നിന്നോളം കൊതി എനിക്കില്ല. ഇങ്ങോട്ടു നോക്കൂ. മത്സ്യമൊഴിച്ചു ബാക്കിയെല്ലാം നമുക്കു ഇപ്പോൾ കിട്ടിയിട്ടുണ്ട്. നിൻെറ യജമാനൻ്റെ പ്രാതലിനു കുറച്ചു മീൻകൂടി കിട്ടിയാൽ കൊള്ളാമായിരുന്നു.

ഉമേശൻ:—"ഞാൻ പോയി അതു വാങ്ങിക്കൊണ്ടു വരാം. എന്നാൽ ഇത്തവണ വില കൊടുത്തേ മതിയാകൂ."

കമല അവളുടെ ആരോമൽപ്പുരികക്കൊടികളെ ചലിപ്പിച്ചുകൊണ്ട് അവനോടു കോപത്തോടെ പറഞ്ഞു: "ഞാൻ ഇങ്ങനെ ഒരു പേ പിടിച്ച ചെറുക്കനെക്കണ്ടിട്ടില്ല. വില കൊടുക്കാതെ സാമാനം വാങ്ങിക്കൊണ്ടു വരാൻ ഞാൻ പറഞ്ഞതുപോലെ തോന്നുമല്ലോ."

രമേശനോട് ആവശ്യങ്ങൾക്കു പണം ചോദിച്ചുവാങ്ങുന്നതു് ഒരു ബുദ്ധിമുട്ടായി കമലയ്ക്കു തോന്നിയിട്ടുണ്ടെന്നു തലേ ദിവസത്തെ സംഭവങ്ങൾകൊണ്ട് അവൻ ഗ്രഹിച്ചു. അതി

നാലും മററു ചില കാരണങ്ങളാലും അവന് അയാളുടെ നേരെ ഒരു വെറുപ്പു തോന്നിത്തുടങ്ങിയിട്ടുണ്ടായിരുന്നു. രണ്ടാശ്രിതർ മാത്രമേ—അവനും കമലയും—അവന്റെ ആലോചനാപരിധിയിൽ പെട്ടിരുന്നുള്ളു. മററു എല്ലാ ക്രൂരജന്തുക്കളേയും അകററിനിറുത്തണമെന്നായിരുന്നു അവന്റെ വിചാരം. അവരുടെയിടയിൽ രമേശന് ഒരു സ്ഥാനവുമില്ലായിരുന്നു.

മലക്കറി വലിയ പ്രയാസംകൂടാതെ ലഭിച്ചു. എന്നാൽ മത്സ്യം അത്ര എളുപ്പം കിട്ടിയില്ല. പണംകൂടാതെ ഒരു കഷണം മീനും ഒരു തുടം തൈരും ഒരാളുടെ ഭക്ഷണത്തിനെങ്കിലും ലഭിക്കാത്ത ഒരു ലോകം നിർദ്ദയവും നിർഗ്ഗുണവുമാണെന്നു കമലയുടെ ആരാധകനായ ആ ബാലൻ വിചാരിച്ചു.



രമേശൻ:—"അമ്മേ, യജമാനന്റെ അടുക്കൽനിന്നും ഒരു അഞ്ചണ തട്ടിയെടുക്കാമെങ്കിൽ ഒരു വലിയ വരാൽ ഞാൻ വാങ്ങിക്കൊണ്ടു വരാം."

കമല ശാസനാഭാവത്തിൽ പ്രതിഭാഷിച്ചു: "അതു പാടില്ല: ഇനിയും ബോട്ടിൽനിന്നും ഇറങ്ങിപ്പോകുവാൻ ഞാൻ അനുവദിക്കുകയില്ല. താമസിച്ചു പോയാൽ ഇനി ഒരിക്കലും അവർ നിന്നെ കയററുകയില്ല."

ഉമേശൻ:—"കരയ്ക്കിറങ്ങേണ്ട. ബോട്ടുകാർ വലയെറിഞ്ഞു് ഇന്നു കാലത്തെ കറെ വലിയ മീൻ പിടിച്ചു. പക്ഷേ അവർ ഒന്നോ പകുതിയോ വിലയ്ക്കു തന്നേക്കാം."

കമല ഉടൻതന്നെ ഒരുരുപ്പികയെടുത്തു് അവനെ ഏല്പിച്ചു: "ആ രൂപാ മാറി മത്സ്യത്തിന്റെ വില കൊടുത്തു് ബാക്കി ഇവിടെ കൊണ്ടുവരൂ" എന്നു് അവൾ അവനെ നിയോഗിച്ചു.

ഉമേശൻ മത്സ്യവും കൊണ്ടു് ഹാജരായി. എന്നാൽ ബാക്കിയൊന്നും അവൻ കൊണ്ടുവന്നില്ല.

ഇതു കള്ളമാണെന്നു കമലയ്ക്കു മനസ്സിലായി. അവൾ ഒരു പുഞ്ചിരിയോടുകൂടി പറഞ്ഞു: "അടുത്ത പ്രാവശ്യം ബോട്ടു് അടുപ്പിക്കുമ്പോൾ രണ്ടു മൂന്നു രൂപയ്ക്കു ചില്ലറ മാറണം."

"അതെ, വാസ്തവംതന്നെ. ഒരു രൂപാ അവരെ കാണിച്ചുപോയാൽ പിന്നെ ഒരു കാശെങ്കിലും അവരോടു വാങ്ങാൻ ബഹു പ്രയാസമാണ്" എന്ന് സന്ദർഭോചിതമായ ഗൌരവത്തോടുകൂടി അവൻ സമ്മതിച്ചു.

"എൻെറ കമ്മണീ! ഇതു വളരെ നന്നായിരിക്കുന്നല്ലോ! എവിടെനിന്നും കിട്ടി?" എന്ന് രമേശൻ കുറെ കഴിഞ്ഞു ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ ചോദിച്ചു: "ഇതാ ഒരു വരാലിൻെറ തല!" അയാൾ അതു ചന്തത്തിൽ പൊക്കിപ്പിടിച്ചു. "ഇത് കിനാവോ, മായയോ, ചിത്തഭ്രമമോ, കല്പനാചാതുര്യമോ ഒന്നുമല്ല. ഒരു രോഹിഷമത്സ്യത്തിൻെറ ശീഷഭാഗമത്രെ."

അന്നത്തെ പ്രാതൽ വളരെ മംഗളകരമായി കലാശിച്ചു. ഊണു കഴിഞ്ഞ് നല്ല ദഹനമുണ്ടാകുന്നതിനായി രമേശൻ മുകൾത്തട്ടിൽ ഒരു വലിയ കസേരയിൽ നീണ്ടു നിവൎന്നുകിടന്നു. ഉമേശൻേറതായിരുന്നു അടുത്ത മുറ. മീൻകറി അവനു നന്നാ രസിച്ചു. അതും കൂട്ടി മുറയ്ക്കുണ്ണുവാൻ തുടങ്ങി. അതു കണ്ട് കമലയും രസിച്ചു. ഒടുവിൽ അതു മുഴുവൻ അവൻ കൂട്ടിക്കളയുമോ എന്നു പേടിച്ച് അവൾ പറഞ്ഞു: "ഉമേശാ, ഇപ്പോഴത്തേക്കു മതിയാക്കൂ. നിനക്ക് അത്താഴത്തിനു കുറച്ചെടുത്തു ഞാൻ വെച്ചിട്ടുണ്ട്."

കമലയുടെ വിവിധ ജോലികളും, നമ്മാലാപങ്ങളും ഉഷസ്സിലാവേശിച്ചിരുന്ന വ്യാകുലതയിൽനിന്നും അവളെ വിമോചിപ്പിച്ചു. ആ ദിവസവും അവസാനിക്കാറായി. സൂൎയ്യൻ പടിഞ്ഞാട്ടേയ്ക്കു ചാഞ്ഞു. ഓളത്തിൽ ചാഞ്ചാടിക്കൊണ്ടിരുന്ന ബോട്ടിനു മീതെ മഞ്ഞവെയിലിൽ വായുമണ്ഡലം മിനുമിനുങ്ങി. തഴച്ചു വളൎന്നുനില്ക്കുന്ന പച്ച നെൽച്ചെടികളുടെ ഇടയിലുള്ള വരമ്പുകളിൽക്കൂടി കൃഷീവലനാരികൾ വെള്ളം നിറച്ച കുടം പള്ളയിലേന്തി സന്ധ്യാനുഷ്ഠാനകൎമ്മങ്ങൾക്കായി ത്വരിതഗമനം ചെയ്തുകൊണ്ടിരുന്നു. ആ അപരാഹ്നത്തിൽ കമലയ്ക്കു വിശേഷജോലികളൊന്നുമില്ലായിരുന്നു. അവൾ തല ചീകിപ്പിന്നി; തുണികളടിച്ചുനനച്ചു; വസ്ത്രം മാറി. അപ്പോഴെയ്ക്കു സൂൎയ്യൻ, ഗ്രാമത്തിനു പരിവേഷമെന്നതുപോലെ വളൎന്നു നിന്നിരുന്ന മുളക്കൂട്ടങ്ങളുടെ പിന്നിൽ

മറഞ്ഞുകഴിഞ്ഞു. കമല സായംകാലവേലകൾ ആരംഭിച്ചു. പതിവായുള്ള താവളസ്ഥലത്തിൽ ബോട്ട് ആ രാത്രി നങ്കൂരമിട്ടു. ഉച്ചയ്ക്കുള്ള ആവശ്യം കഴിഞ്ഞു ശേഷിച്ചിരുന്ന കറികൾ അത്താഴത്തിന് ഉപയോഗിക്കാമെന്നു കമല തീർച്ചയാക്കി. അതിനാൽ അടുക്കളയിൽ അന്ന് അധികം ജോലിയില്ലായിരുന്നു. അപ്പോൾ രമേശൻ അവിടെ വന്ന്, ഉച്ചയ്ക്കു കൂടുതലുണ്ടതിനാൽ അത്താഴം ആവശ്യമില്ലെന്ന് അവളെ അറിയിച്ചു.

"നിങ്ങൾക്ക് ഒന്നും ആവശ്യമില്ലേ? ഒരു കഷണം പൊരിച്ച മീൻപോലും—" എന്ന് അവൾ ഉൽക്കണ്ഠയോടെ ചോദിച്ചു: "വേണ്ട" എന്ന ചുരുക്കത്തിൽ അയാൾ ഉത്തരം പറഞ്ഞിട്ടു മുകളിലേക്കു പോയി. അതിനാൽ ശേഷിച്ചിരുന്ന കറിയും ചോറുമെല്ലാം കമല ഉമേശനു വിളമ്പിക്കൊടുത്തു.

ഉമേശൻ:—"അമ്മയ്ക്കു് ഒന്നും എടുത്തുവെച്ചിട്ടില്ലേ?"

കമല:—"ഞാൻ അത്താഴം ഉണ്ടു."

ആ ചെറിയ മറപ്പള്ളിയിലെ അന്നത്തെ പണികൾ അങ്ങിനെ അവസാനിച്ചു.

കൃഷ്ണപക്ഷത്തിലെ നിശാനാഥൻ കരയിലും വെള്ളത്തിലും പാൽക്കതിർ തൂകിക്കൊണ്ടു ശോഭിച്ചു. താവളത്തിനടുത്ത് ആൾ താമസമൊന്നുമില്ല. കാമുകാഗമനം കൊതിച്ച് കണ്ണിമയ്ക്കാതെ നില്ക്കുന്ന കമനീമണിയെപ്പോലെ പ്രശാന്തപേശലമായ ആ രാത്രി പച്ച വില്ലീസു ധരിച്ച വിസ്തൃതമായ നെൽപ്പാടങ്ങൾക്കു മീതെ ഏതോ ചെവിയോർത്തുകൊണ്ടു നില്ക്കുന്നതുപോലെ തോന്നി. കരയിൽ തകരംകൊണ്ടു മേഞ്ഞിട്ടുള്ള ആഫീസിൽ ഒരു മെലിഞ്ഞ ഗുമസ്തൻ മണ്ണെണ്ണവിളക്കിനു മുൻപിൽ ഒരു സ്റ്റൂളിലിരുന്ന് കൈ മടക്കി കണക്കു കൂട്ടിക്കൊണ്ടിരിക്കുന്നുണ്ടായിരുന്നു. തുറന്നു കിടന്ന വാതലിൽ കൂടി രമേശന് അയാളെ കാണുവാൻ സാധിച്ചു. ആ വിധി, ഗുമസ്തനെപ്പോലെ എന്നേയും ഇടുങ്ങിയതെങ്കിലും വ്യക്തമായ പരിധിയോടുകൂടിയ ഒരു കൂട്ടിൽ തള്ളിയിരുന്നുവെങ്കിൽ ഈ മാതിരിയിലുള്ള ഒരു ജീവിതസരണിയിൽ ഒരാൾക്ക് എന്താപത്തു നേരിടും? പകൽ മുഴുവൻ

കണക്കു കൂട്ടുകയും എഴുതുകയും ചെയ്യുക, തെററു വരുത്തുമ്പോൾ യജമാനൻെറ ശകാരമേൽക്കുക, രാത്രിയിൽ അന്നത്തെ ശമ്പളവും വാങ്ങിക്കൊണ്ടു വീട്ടിലേക്കു പോവുക, എന്ന് ഒരു ദീർഘനിശ്വാസത്തോടുകൂടി അയാൾ ആത്മഗതം ചെയ്തു.

ആ ആഫീസുമുറിയിലെ ദീപം ക്രമേണ അണഞ്ഞു. ഗുമസ്തൻ ശിശിരവായു തട്ടാതിരിപ്പാൻ ഒരു രോമകംബളം കൊണ്ടു തല മൂടിക്കെട്ടി. കുറെക്കഴിഞ്ഞപ്പോൾ അയാൾ ആ വിജനമായ പാതയിൽനെതിരെ അപ്രത്യക്ഷനായി.

രമേശനറിയാതെ അയാളുടെ പുറകിൽ അഴിയോടു ചേന്ന് കമല നിൽക്കാൻ തുടങ്ങിയിട്ടു കുറച്ചുനേരമായി. അത്താഴം കഴിഞ്ഞു് അയാൾ അവളെ വിളിക്കുമെന്നു് അവൾ ആശിച്ചിരുന്നു. അവളുടെ ജോലികളെല്ലാമവസാനിച്ചു. എന്നിട്ടും അയാൾ അവളെ വിളിച്ചില്ല. അതിനാൽ ക്ഷണിക്കാതെ തന്നെ അവൾ മുകളിലേക്കു വന്നിരിക്കുകയാണ്.

രമേശനെ കണ്ടപ്പോൾ അവൾ പെട്ടെന്നു നിന്നുപോയി. അവളുടെ പാദങ്ങൾ മുന്നോട്ടു നീങ്ങിയില്ല. അയാളുടെ മുഖത്തിൽ ചന്ദ്രിക പ്രകാശിച്ചുകൊണ്ടിരുന്നു. രമേശൻെറ മുഖഭാവം, അയാളുടെ മനസ്സ് അവളിൽനിന്നും വളരെ വിദൂരമാണെന്നു സൂചിപ്പിച്ചു. അവൾക്ക് അയാളുടെ വിചാരസരോവരത്തിൽ ആലോലലീലാവിലാസങ്ങൾക്ക് ഇടമനുവദിച്ചിട്ടില്ലത്രെ. മനോരാജ്യമന്ദിരത്തിൽ മന്ദാനിലനേററു മയങ്ങിക്കിടന്നിരുന്ന ആ മനുഷ്യനും അവൾക്കുമിടയിൽ, ചന്ദ്രികാംശുകത്താൽ ആപാദചൂഡം ആച്ഛാദനം ചെയ്തു് ഒരു വിരൽ അധരപുടങ്ങളിലമർത്തിക്കൊണ്ടുനില്ക്കുന്ന വിപുലകായനായ ഒരു ദ്വാരപാലകനെപ്പോലെ, ശർവ്വരീരക്ഷസ്സിനെ കാണുന്നതായി അവൾക്കു തോന്നി.

രമേശൻ കരംകൊണ്ടു മുഖം മൂടി, തലതിരിച്ചു മേശയിൽ വെച്ചപ്പോൾ അയാളെ അന്വേഷിച്ചു് അവൾ വന്നവെന്നറിയാതിരിക്കത്തക്കവണ്ണം അല്പശബ്ദംപോലും ഉണ്ടാക്കാതെ കമല അടിയിലേക്കു തിരിച്ചുപോയി. ഇരുളും വിരളതയും അവളുടെ മുറിയിൽ സരളസമ്മേളനമാരംഭിച്ചു. പടികടന്നപ്പോൾ അവളുടെ ശരീരം ത്രസിച്ചു. താൻ ഏകാകി

നിയും നിരാശ്രയയുമാണെന്നുള്ള സ്മരണ ഒരു മഹാവാതം പോലെ അവളെ അടിച്ചുലച്ചു. ഇരുട്ടിൽ ആ ചെറിയ മുറിയുടെ അന്തർഭാഗം ഒരു വിരൂപരാക്ഷസൻെറ വക്ത്രഗത്തം പോലെ, വായും പിളൎന്നുകൊണ്ടു് അവളുടെ നേരെ നില്ക്കുന്നതായി അവൾ ശങ്കിച്ചു. എന്നാൽ വേറെ ഏതൊരു സുരക്ഷിതസ്ഥാനമാണവൾ തേടിപ്പോകേണ്ടതു്? അവളുടെ ആ ചെറുശരീരത്തെ നിരീക്ഷിച്ചു്, അതു ന്യായമായി തൻേറതാണെന്നുള്ള ബോധത്തോടുകൂടി കണ്ണടച്ചുറങ്ങുവാൻ അവൾക്കു് ഏതൊരിടമാണുള്ളതു്?

അവൾ അകത്തേക്കൊരിക്കൽ സൂക്ഷിച്ചു നോക്കി. വീണ്ടും പുറത്തേക്കു വലിഞ്ഞു. വാതൽ വീണ്ടും കടന്നപ്പോൾ രമേശൻെറ കുട അവളുടെ ഇരുമ്പുപെട്ടിയിന്മേൽ തട്ടി 'ടിൻ' എന്നു് വീണു.

ശബ്ദം കേട്ടു ഞെട്ടി രമേശൻ മേല്പോട്ടു നോക്കി. അയാൾ പെട്ടെന്നു കസാലയിൽ നിന്നെഴുനേററു. "അതു നീയാണല്ലേ, കമലേ" എന്നു്, വാതലിനു സമീപം അവൾ നില്ക്കുന്നതു കണ്ടു്, അയാൾ ചോദിച്ചു. നീ വളരെ നേരത്തെ അകത്തു കയറിക്കിടന്നിരിക്കുമെന്നു ഞാനുദ്ദേശിച്ചു. ഞാനിനിയും വെളിയിലിരിക്കുന്നില്ല. അടുത്തുള്ള മുറിയിൽ ഉറങ്ങാൻ പോകുന്നു. നടുക്കുള്ള വാതൽ തുറന്നിട്ടേക്കാം."

"എനിക്കു പേടിയൊട്ടുമില്ല" എന്നു് കമല തൻേറടത്തോടുകൂടി പറഞ്ഞു. അവൾ മുറിക്കകത്തു ധീരതയിൽ കടന്നു് രമേശൻ തുറന്നിട്ടിരുന്ന കതകടച്ചു.

മനുഷ്യവാസത്തിൻെറ നിശ്ശേഷാഭാവത്തോടു കൂടിയ ഏകാന്തതയാണു് അവിടെ വ്യാപിച്ചിരിക്കുന്നതെന്നു നിസ്സംശയം അവൾ അറിഞ്ഞിരുന്നു. അന്തഃസ്ഥിതമായ ആത്മാവു് ഒരു കലഹത്തിനായി വട്ടംകൂട്ടി. ഒരു രക്ഷിതാവോ അല്ലെങ്കിൽ വേണ്ട സ്വാതന്ത്ര്യമോ ഇല്ലെങ്കിൽ അവളുടെ ജീവിതം ഒരു ഭാരമായി പരിണമിച്ചേക്കാനിടയുണ്ടു്.

സമയം മുറയ്ക്കു പൊയ്ക്കൊണ്ടിരുന്നു. രമേശൻ അയാളുടെ മുറിയിൽ നല്ല ഉറക്കമാണു്. കമലയ്ക്കടങ്ങിക്കിടക്കുവാൻ ശക്തിയില്ലാതെ കുഴങ്ങി. അവൾ പതുക്കെ എഴുനേററു വെളി

യിൽ പോയി. അവിടെ ഇരുമ്പഴികൾക്കരികിൽ നദീതീര ത്തിലേയ്ക്കു നോക്കിക്കൊണ്ടിരുന്നു.

വല്ല കാഴ്ചയും കാണാനോ, ശബ്ദം കേൾക്കാനോ ഉണ്ടാ യിരുന്നില്ല. ചന്ദ്രൻ അസ്തമിക്കാറായി. പാടത്തിനിടയിലുള്ള വരമ്പുകളദൃശ്യങ്ങളായി. എങ്കിലും കമല കണ്ണിമയ്ക്കാതെ അ ങ്ങോട്ടു നോക്കി. "ആ ഇടുങ്ങിയ വഴികളിൽക്കൂടി എത്ര യെത്ര സ്ത്രീകൾ അവരവരുടെ വീടുകളിലേയ്ക്കു വെള്ളം കോരി ക്കൊണ്ടു പോയിട്ടുണ്ടായിരിക്കും!" വീട്! ആ വിചാരത്തിൽ അവളുടെ ഹൃദയം തുള്ളിച്ചാടി. അവൾക്കൊരു ക്രൂരപ്പുരയെങ്കി ലുമുണ്ടായിരുന്നെങ്കിൽ! എന്നാലെവിടെ?

തരംഗിണീതീരങ്ങൾ, അന്തമില്ലാതെ നീണ്ടുകിടക്കുന്നതു പോലെ പ്രത്യക്ഷമായി. മീതെ അംബരകുട്ടിമം ധ്രുവാധ്രുവം പരന്നുകിടന്നു. ഭൂമിയും ആകാശവും അനന്തവിസ്തൃതമായിരു ന്നിട്ടും അവ രണ്ടും അവൾക്കൊരുപോലെ ഉപയോഗശൂന്യ മായിരുന്നു. മനുഷ്യാവാസവിഹീനവിടെ അററവും അറുതിയുമി ല്ലാത്ത വിസ്താരംകൊണ്ട് ഒരു പ്രയോജനവുമില്ല. അവൾ ആഗ്രഹിച്ചതു് ഒരു ചെറിയ വീടു മാത്രം!

ആരോ അടുത്തു നില്ക്കുന്നതു കണ്ടു് കമല ഞെട്ടി. "അമ്മേ ഞാൻതന്നെ; പേടിക്കണ്ട." ആ സ്വരം ഉമേശന്റേ തായിരുന്നു.

കമല:—"നേരം വളരെ അതിക്രമിച്ചല്ലോ. നീ എന്താണിതു വരെ ഉറങ്ങാൻ പോകാഞ്ഞതു്?"

ഒടുവിൽ അവളുടെ ഹരിണമിഴികളിൽ നിന്നും ആ കണ്ണാംബുബിന്ദുക്കൾ ഉരുണ്ടുരുണ്ടു വീണു. അവളതു നിരോധി ക്കുവാൻ ശ്രമിച്ചില്ല. ഉമേശൻ കാണാതിരിക്കാനായി കമല മുഖം തിരിച്ചു. വെള്ളത്തുള്ളികൾ ശേഖരിച്ചുകൊണ്ടു മേ ഘാംശം ആകാശത്തിൽ മന്ദമന്ദം സഞ്ചരിക്കുന്നു. ഒടുവിൽ അതിനെപ്പോലെ പഥികനായ ഒരു ചെറുകാററിനെ കണ്ടു മുട്ടുന്നു. പിന്നീട് ഒരു നിമിഷംപോലും ഭാരം വലിച്ചുകൊണ്ടു നിൽക്കാൻ ആ മേഘത്തിനു സാധിക്കുന്നില്ല. അതുപോലെ തന്നെ കമലയ്ക്കും. അനുകമ്പാസമന്വിതമായ വാക്കുകൾ ആ അഗതിയായ പയ്യന്റെ നാവിൽനിന്നും നിസ്സരിച്ചു. അപ്പോൾ അവളുടെ നെഞ്ചിൽ തിങ്ങിപ്പെരുകിയ നിർത്ധരിയുടെ

അണ പൊട്ടി. അവൾ സംസാരിക്കുവാൻ ശ്രമിച്ചു. എന്നാൽ ഒരു ഏങ്ങൽ, സ്വരത്തെ പ്രതിരോധിച്ചു.

ഈ പരിതാപാവസ്ഥയിൽ ഉമേശൻ അവളെ സമാശ്വസിപ്പിക്കാനുള്ള വഴി ആലോചിച്ചു. വളരെനേരം മൌനിയായിരുന്നതിൻെറശേഷം അവൻ പറഞ്ഞു: "അമ്മേ, ഇങ്ങോട്ടു നോക്കണേ. ഞാൻ സത്യം പറയാമല്ലൊ; അമ്മ തന്ന രൂപയിൽ ഏഴണ ബാക്കിയുണ്ടു്."

കമലയുടെ അശ്രുപ്രവാഹം പെട്ടെന്നു നിലച്ചു. അവൾ ഒരു പാലൊളിപ്പുഞ്ചിരിയോടുകൂടി അവനെ തലോടിക്കൊണ്ടു് പറഞ്ഞു: "തൽക്കാലം അതു് നിൻെറ കൈയിൽ സൂക്ഷിച്ചു കൊള്ളുക. ഇപ്പോൾ പോയി ഉറങ്ങു."

മരക്കൂട്ടങ്ങൾക്കു പുറകിൽ ചന്ദ്രൻ താണു. ഇത്തവണ തലയണയിൽ തലവെച്ച മാത്രയിൽ അവളുടെ ക്ഷീണനയനങ്ങളടഞ്ഞു. പ്രഭാതത്തിൽ ചിത്രഭാനുവിൻെറ പാശ്വസേവകർ മുറിയിലെത്തിനോക്കിയപ്പോഴും അവൾ ഉറങ്ങിക്കൊണ്ടിരിക്കുന്നതേയുള്ളു.

———(೦)———

# അദ്ധ്യായം ൨൭.

പിറേറദിവസം കമലയ്ക്കു തീരെ ഉന്മേഷമില്ലായിരുന്നു; വെയിലിനു ചൂടും വെളിച്ചവും ഇല്ലെന്നു തോന്നി. നദി മന്ദമായൊഴുകി. ഇരുകരയിലുമുള്ള മഹീരുഹങ്ങൾ, നടന്നു ക്ഷീണിച്ച വഴിക്കാരെപ്പോലെ വാടിത്തളൎന്നു നിന്നു.

ഉമേശൻ അവളെ സഹായിക്കുന്നതിനായെത്തിയപ്പോൾ അവൾ നീരസത്തോടുകൂടി പറഞ്ഞു: "ഓടിപ്പൊയ്ക്കോൾക ഉമേശാ, നീ ഇന്നു് എന്നെ ഉപദ്രവിക്കരുതു്." എന്നാൽ ഉമേശൻ ഇതുംകേട്ടുകൊണ്ടുടൻ പോകുന്നകൂട്ടത്തിലല്ലായിരുന്നു.

"അമ്മേ, ഞാൻ നിങ്ങളെ ഉപദ്രവിക്കുന്നില്ല; മഞ്ഞളും മുളകും പൊടിക്കാനാണു വന്നതു്." കുറെ കഴിഞ്ഞപ്പോൾ അവ

ളുടെ ദീനപരവശങ്ങളായ വീക്ഷണങ്ങൾ രമേശന്റെ ശ്രദ്ധയെ ആകർഷിച്ചു.

"കമലം, നിനക്കു നല്ല സുഖമില്ലയോ" എന്ന് അയാൾ ചോദിച്ചു. എന്നാൽ മറുപടി ഒന്നും പറയാതെ കമല തല ബലമായി കുലുക്കി, ഈ ചോദ്യം അനാവശ്യവും അനുചിതവുമാണെന്നു സൂചിപ്പിച്ചു. ഒട്ടും താമസിയാതെ അവൾ അടുക്കളയിലേക്കു പോയി.

ഓരോ ദിവസം ചെല്ലുംതോറും സ്ഥിതിഗതികൾ ഉപര്യു പരി അനാശാസ്യമായിരിക്കുന്നുവെന്ന് രമേശനു ഗ്രഹിക്കുവാൻ പ്രയാസമുണ്ടായിരുന്നില്ല. ഇതിനെന്തെങ്കിലും ഒരുപായം കണ്ടുപിടിക്കുവാനമാന്തിച്ചുകൂടാ എന്ന് അയാൾ തീർച്ചയാക്കി.

ഹേമനളിനിയെ ആ ഗോപ്യവൃത്താന്തങ്ങൾ ധരിപ്പിക്കു കയാണെങ്കിൽ തന്റെ കർത്തവ്യം ഏതെന്നു നിശ്ചയിക്കു വാൻ കൂടുതൽ സൗകര്യമുണ്ടായിരിക്കുമെന്ന് അയാൾ ഒടുവിൽ വിചാരിച്ചു. ഒരു ദീർഘാലോചനയ്ക്കുശേഷം അയാൾ ഹേമ നളിനിക്കൊരു കത്തെഴുതുവാനാരംഭിച്ചു.

അയാൾ കുറച്ചെഴുതി, പിന്നീടതു വായിച്ചുനോക്കി; അപ്പോൾ "സാർ, നിങ്ങളുടെ പേരെന്താണെന്നു പറയുവാൻ ദയവുണ്ടാകണേ!" എന്നൊരപരിചിതസ്വരം കേട്ട് മുകളിലേ ക്കു നോക്കി. അയാൾ തന്റെ മുമ്പിൽ ഒരു വൃദ്ധനെ കണ്ടു. അദ്ദേഹത്തിന്റെ ശ്മശ്രുക്കൾ പലിതമയമായിരുന്നു. പൂർവ ശിഖ നെററിയിൽ പാറിക്കിടന്നു.

രമേശന്റെ ചിത്തം കത്തിൽത്തന്നെ ഏകാഗ്രമായിരു ന്നതിനാൽ പെട്ടെന്നു പ്രത്യുത്തരം പറയുവാൻ കഴിഞ്ഞില്ല.

അപരിചിതൻ തുടർന്നു ചോദിച്ചു: "നിങ്ങളൊരു ബ്രാഹ്മ ണനാണല്ലേ? നമസ്കാരം. നിങ്ങളുടെ പേര് രമേശനെന്നാ ണല്ലയോ? ഞങ്ങളുടെ നാട്ടിൽ ഒരാളോട് അയാളുടെ പേരു ചോദിക്കുന്നതു പരിചയത്തിനുള്ള ആദ്യപടിയായിട്ടാണു കണ ക്കാക്കാറുള്ളത്. അതിനാൽ അതു വിനയപുരസ്സരമായ ഒരു കൃത്യമാകുന്നു. എന്നാൽ ഇക്കാലത്ത് ചില ആളുകൾ അതൊരു ശല്യമായി വിചാരിക്കുന്നു. നിങ്ങൾക്കുപദ്രവമെന്നു തോന്നിയിട്ടുണ്ടെങ്കിൽ പലിശയോടുകൂടി പകരം ചോദിച്ചു കൊള്ളണം. നിങ്ങൾ ആവശ്യപ്പെട്ടാൽ മാത്രം മതി, ഞാൻ

എൻേറയും പ്രപിതാമഹൻ തുടങ്ങിയുള്ളവരുടേയും പേരു പറയുവാൻ തയാറാണ്."

രമേശൻ ചിരിച്ചു. "നിങ്ങൾ പറയുന്നതുപോലെ എനിയ്ക്കു ശല്യമെന്നു തോന്നിയിട്ടില്ല. നിങ്ങടെ പേരു മാത്രം പറഞ്ഞാൽ മതിയാകും."

"എൻെറ പേർ ത്രൈലോക്യചക്രവൎത്തി എന്നാണ്. നദീതീരത്തിലുള്ളവൎക്കെല്ലാം എന്നെ നല്ലപോലെ അറിയാം. അവർ എന്നെ 'അമ്മാവൻ' എന്നു വിളിക്കുന്നു. നിങ്ങൾ ചരിത്രം വായിച്ചുകാണുമല്ലോ. ഭരതൻ, ഹിന്ദുസ്ഥാനത്തിലെ 'ചക്രവൎത്തി'യായിരുന്നു. ചക്രവൎത്തിയെന്നുവെച്ചാൽ 'രാജാധിരാജൻ; അതുപോലെ ഞാൻ പടിഞ്ഞാറൻ നാട്ടിനാകെ ചക്രവൎത്തിയാണ്. കുറേക്കൂടി പടിഞ്ഞാട്ടു പോകുമ്പോൾ എന്നെപ്പററി സൎവ്വം നിങ്ങൾക്കറിയാനിടയാകും. അതിനിടയ്ക്കു ഞാനൊന്നു ചോദിച്ചുകൊള്ളട്ടെ. നിങ്ങൾ എങ്ങോട്ടാണു പോകുന്നതു്?"

രമേശൻ:—"ഞാൻ എവിടെ ഇറങ്ങണമെന്ന് ഇതുവരെ തീൎച്ചയാക്കിയിട്ടില്ല."

ത്രൈലോക്യൻ:—"കരയ്ക്കെവിടെവെച്ചിറങ്ങണമെന്ന് അത്ര ധിറുതിയായി തീൎച്ചയാക്കേണ്ടയാവശ്യമില്ല. കയറുന്ന കാൎയ്യമായിരുന്നെങ്കിൽ പെട്ടെന്നു നിശ്ചയിച്ചേ മതിയാകു."

രമേശൻ:—"ഞാൻ ഗോലുണ്ടോയിൽവെച്ചു വണ്ടിയിൽ നിന്നിറങ്ങിയപ്പോൾ ബോട്ടിലെ കുഴൽവിളി കേട്ടു. ഞാൻ എങ്ങോട്ടുപോകണമെന്നാലോചിച്ചു തീൎച്ചയാക്കുന്നതുവരെ അതവിടെ കാത്തുനിൽക്കുന്ന കാൎയ്യം തുലോം പ്രയാസമായിരുന്നു. അതിനാൽ തിടുക്കമായി ബോട്ടിൽ കയറി."

ത്രൈലോക്യൻ:—"ഞാൻ എൻെറ തലപ്പാവെടുത്തു നിങ്ങളെ വന്ദിക്കുന്നു. നിങ്ങളേപ്പോലുള്ള ആളുകളെയാണു ഞാൻ ബഹുമാനിക്കുന്നതു്. നമ്മളിരുപേരും ഒന്നിനൊന്നു വിരുദ്ധമായ സ്വഭാവത്തോടുകൂടിയവരാണ്. ഞാനാണെങ്കിൽ ബോട്ടിൽ കയറുന്നതിനുമുൻപേ എങ്ങോട്ടു പോകേണമെന്നു നിശ്ചയിക്കുമായിരുന്നു. എങ്ങോട്ടു പോക

മനസ്സിലാകാതെയിരിക്കുകയില്ലെന്ന് വൃദ്ധബ്രാഹ്മണനറിയാമായിരുന്നു.

ആററിൽ കുളി കഴിഞ്ഞു് തിരിയെ വീട്ടിൽ വന്നപ്പോൾ ശൈലജ അവളുടെ സഖിയോടു പറഞ്ഞു: "പ്രിയപ്പെട്ട കമലേ, ഇവിടെ വരൂ. ഞാൻ നിൻെറ തലമുടി ചിക്കി ഉണക്കാം."

"ഇന്നു വിശേഷിച്ചെന്താ ഇത്ര ധിറുതി?" എന്നു് സാധു കമല ചോദിച്ചു.

ശൈലജ:—"അതു ഞാൻ നിന്നോടു പറയാം. ഇപ്പോൾ തല ചീകട്ടെ" എന്നുപറഞ്ഞു് തലമുടി ചീകുവാൻ അവളാരംഭിച്ചു. ചികുരം ഒട്ടധികം ചെടപിടിച്ചിരുന്നു. അതിനാൽ ഒട്ടുനേരംകൊണ്ടേ തലമുടി ഭംഗിയായി ചീകുവാൻ സാധിച്ചുള്ളൂ. കമല അണിയേണ്ട വസ്ത്രങ്ങളെപ്പററി പിന്നീട്ട് അവർ തമ്മിൽ ഒരു വാദം ആരംഭിച്ചു. നല്ല ഭംഗിയുള്ള നിറത്തോടു കൂടിയ പട്ടുവസ്ത്രമുടുക്കണമെന്നു ശൈലജ നിർബ്ബന്ധിച്ചു. ഈ ശാഠ്യത്തിൻെറ ആന്തരോദ്ദേശം എന്താണെന്നു കമലയ്ക്കു മനസ്സിലായില്ല ഒടുവിൽ ശൈലജയെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി അവൾ "അങ്ങിനെ ആവട്ടെ" എന്നു സമ്മതിച്ചു. ഊണു കഴിഞ്ഞു് ശൈലജഎന്തോ അവളുടെ ഭർത്താവിൻെറ ചെവിയിൽ മന്ത്രിച്ചു. പിന്നീടു് അയാളുടെ അനുവാദത്തോടുകൂടി അവൾ കമലയുടെ മുറിയിൽ ചെന്നു് അവിടെ പുരുഷന്മാർ താമസിക്കുന്ന കെട്ടിടം സന്ദർശിക്കുവാൻ കമലയെ പ്രേരിപ്പിച്ചു. ഇതിനു മുൻപു് രമേശനുമായുള്ള സമ്മേളനത്തെ വരിക്കുന്നതിൽ കമല തീരെ വൈമനസ്യം പ്രദർശിപ്പിച്ചിരുന്നില്ല; ആചാരത്തിനു വിപരീതമാണെന്നു് അവളെ ആരും ഉൽബോധിപ്പിച്ചതുമില്ല. രമേശൻ തന്നെയാണു് ആദ്യം ആ സങ്കോചസേതുവിനെ ഭേദിച്ചതു്. തെററുകളെ ചൂണ്ടിക്കാണിച്ചു് അവളെ മനസ്സിലാക്കുവാൻ അവളുടെ ജ്ഞാതിവർഗ്ഗത്തിൽ വിശ്വസനീയരായി ആരുംതന്നെ ഇല്ലായിരുന്നു. എന്നാൽ ഇപ്പോൾ ശൈലജയുടെ നിർബന്ധത്തോടനുകൂലിക്കുവാൻ അവൾ മടിച്ചു. ശൈലജയ്ക്കു് അവളുടെ ഭർത്താവുമായി സങ്കോചംകൂടാതെ

മായി തന്നത്താൻ പരിചയപ്പെടേണ്ടതെങ്ങിനെയാണെന്ന് എനിക്കറിയാം.

രമേശനോട്ട് അനുവാദം വാങ്ങി ചക്രവർത്തിഅമ്മാവൻ അടുക്കളയിലേക്കു തിരിച്ചു. "ഇവിടെനിന്നും കറികളുടെ രസികൻ മണം അടിക്കുന്നല്ലോ" എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം അകത്തുകയറി. "അതു മീൻകറിയാണെന്നു കൂട്ടുന്നതിനു മുമ്പുതന്നെ അറിയാൻ കഴിഞ്ഞു. ഞാൻ കുറച്ച് ഉപ്പിലിട്ടതുണ്ടാക്കിത്തരാം. ഉപ്പിലിട്ടതുണ്ടാക്കുവാൻ വടക്കു പടിഞ്ഞാറൻദേശക്കാരെ കഴിഞ്ഞേയുള്ളു. നീ എന്താണിപ്പോൾ വിചാരിക്കുന്നതെന്നു ഞാൻ പറയട്ടേ—"

"ഈ വൃദ്ധൻ എന്താണു ജല്പിക്കുന്നതെന്നല്ലേ? പുളി കൂടാതെ അയാൾ എങ്ങിനെയാണ് ഉപ്പിലിട്ടതുണ്ടാക്കുന്നതെന്ന് നീ അതിശയിക്കുന്നുണ്ടായിരിക്കാം. ശരി; ഞാനിവിടെ ഉള്ളപ്പോൾ നിങ്ങൾക്കൊന്നിനും മുട്ടുണ്ടാകയില്ല. ഒരു മിനിറ്റിവിടെ നിൽക്കൂ" എന്നു പറഞ്ഞ് അയാൾ പോയി കടലാസുകൊണ്ടു മൂടികെട്ടിയിരുന്ന ഒരു ചെറിയ കലം കൊണ്ടുവന്നു. അതു നിറയെ ഉപ്പിലിട്ടതായിരുന്നു. ഞാൻ പുളികറി ഉണ്ടാക്കുമ്പോഴെയ്ക്ക് ഇന്നത്തേയ്ക്ക് ആവശ്യമുള്ളത് അതിൽനിന്നെടുത്തു വയ്ക്കുക. ബാക്കിയുള്ളത് അടച്ചുകെട്ടി വെച്ചിട്ട് പുളികറി കൂട്ടിനോക്കണം. ചക്രവർത്തിയമ്മാവൻ സ്വയം പ്രശംസിക്കുകയല്ലായിരുന്നു എന്ന് അപ്പോൾ താനേ മനസ്സിലാകും. പോയി കൈ തേച്ചുകഴുകിയിട്ടു വരൂ. മുത്താഴം കഴിക്കുവാൻ സമയമായി. ബാക്കിയുള്ള ജോലിയെല്ലാം ഞാൻ നോക്കിക്കൊള്ളാം. പേടിക്കേണ്ട. എനിക്ക് അരിയും കറിയുംവെയ്ക്കുവാൻ വേണ്ടുവോളം സാമർത്ഥ്യമുണ്ട്. എന്റെ ഭാര്യയ്ക്ക് ഒരിക്കലും നല്ല വിശപ്പില്ല. ഭക്ഷണം കഴിക്കുവാൻ അവൾക്ക് ആഗ്രഹമുണ്ടാകുന്നതിനായി ഞാൻ ഉപ്പിലിട്ടത് ഉണ്ടാക്കിക്കൊടുത്തുകൊണ്ടിരുന്നു. നീ ഈ വയസ്സനെ നോക്കി പുഞ്ചിരിയിടുന്നു. ഞാൻ നേരമ്പോക്കു പറയുകയല്ല. ഇത് ഉള്ള പരമാർത്ഥമാണ്.

"എന്നെക്കൂടി ഇത് ഉണ്ടാക്കുവാൻ പഠിപ്പിക്കണം" എന്ന് കമല സ്മേരമുഖിയായി പറഞ്ഞു.

ത്രൈലോക്യൻ:—"നേരേ വരട്ടെ; മറെറല്ലാംപോലെ ഇതു ദാന ചെയ്യാൻ അത്ര എളുപ്പമല്ല. നാം ആദ്യം പരിചയമായ ദിവസംതന്നെ നിന്നെ അതു് അഭ്യസിപ്പിച്ചു് ജ്ഞാനത്തിന്റെ മാനത്തിനു ലോപം വരുത്തുവാൻ തുനിയുകയാണെങ്കിൽ വിദ്യാദേവി എന്നോടു പരിഭവിക്കും. ഈ വൃദ്ധബ്രാഹ്മണനെ ആദ്യത്തെ മൂന്നു നാലു ദിവസം നീ പുകഴ്ത്തണം. എന്നെ എങ്ങിനെയാണു തൃപ്തനാക്കേണ്ടതെന്നാലോചിച്ചു നീ തലച്ചോറിനെ വൈകല്യപ്പെടുത്തേണ്ടാ; ഞാൻതന്നെ നിന്നോടു് അതിനെപ്പററി വിവരിക്കാം."

രണ്ടാനമ്പർ ൧:—താംബൂലചർവ്വണം ചെയ്യു എനിക്കു വലിയ പ്രിയമാണു്; എന്നാൽ ഒരു വെററില മുഴുവൻ എനിക്കു വേണ്ട. എന്നെ ജയിക്കാനും തൃപ്തിപ്പെടുത്തുവാനും അത്ര എളുപ്പമല്ല. എന്നാൽ എന്റെ പ്രിയപ്പെട്ട കുട്ടീ! നീ ചന്ദ്രികാമഞ്ജുളമായ സ്മേരവദനംകൊണ്ടു് എന്നെ മുക്കാലും ജയിച്ചുകഴിഞ്ഞിരിക്കുന്നു" അപ്പോൾ ഉമേശൻ അവിടെക്കടന്നുവന്നു് "ഇതാരാ? നിന്റെ പേരെന്തു്?" എന്നു് അദ്ദേഹം അവനോടു ചോദിച്ചു.

ഉമേശൻ ഉത്തരമൊന്നും പറഞ്ഞില്ല. വൃദ്ധന്റെ സാന്നിദ്ധ്യം അവനശേഷം രസിച്ചില്ല. എന്തെന്നാൽ കമലയുടെ സ്നേഹസാമ്രാജ്യത്തിൽ വേറൊരാൾ കൂടി കുടികയറിപ്പാർക്കുന്നതിൽ അവനശേഷം ഹിതമല്ലായിരുന്നു. ചക്രവർത്തി തുടർന്നു: "ഒരു നല്ല പയ്യൻ. അവന്റെ മനസ്സിൽ ഇപ്പോഴുള്ള വിചാരം അവൻ പെട്ടെന്നു പറയുകയില്ല. എന്നാൽ ഞങ്ങൾ രണ്ടുപേരും വളരെ ഭംഗിയായി യോജിച്ചുകഴിയുമെന്നുള്ള കാര്യം നിസ്തക്കമാണു്. സമയം കളയാനൊട്ടുമില്ല. അടുക്കളജോലിയെല്ലാം എനിക്കു വേഗം ചെയ്തുതീക്കണം."

കമലയുടെ ജീവിതത്തിലെ പാഴ്ഭൂമി ആ ദീനദ്വിജന്റെ ആഗമനത്തോടുകൂടി പുഷ്പസുരഭിലമായ പൂവാടിപോലെ സജീവമായി. അദ്ദേഹത്തിന്റെ രംഗപ്രവേശം രമേശനു് ഒരു് ആശ്വാസജനകമായിരുന്നു. രമേശന്റെ ഇപ്പോഴത്തെ പരിമിതവും, എന്നാൽ മുമ്പു് അഗ്നിസാക്ഷിയായി വിവാഹം ചെയ്തിട്ടുള്ള സഹധർമ്മചാരിണിയാണു് അവൾ എന്നു വിശ്വസിച്ചിരുന്ന ഏതാനും വാരങ്ങളിലെ അനിയന്ത്രിതവും ആയ

പെരുമാററങ്ങളിൽ പ്രത്യക്ഷമായ വ്യത്യാസം അവളുടെ മനോഹരനയനങ്ങളെ കൂടക്കൂടെ ബാഷ്പാർദ്രമാക്കാറുണ്ടായിരുന്നു. അവളുടെ മൃദുലഹൃദയത്തെ അതു നല്ലപോലെ സ്പർശിച്ചു. അവളുടെ വിചാരനിശ്ചയങ്ങളെ അയാളിൽനിന്നും ഉപസംഹരിക്കുന്നതിനു സഹായിക്കുന്നതും അയാളുടെ ഹൃത്താപത്തിന് ഉപശാന്തി തിരയുവാൻ യഥേഷ്ടം സ്വാതന്ത്ര്യം നൽകുന്നതിനുതകുന്നതുമായ ഏതൊന്നിനും സ്വാഗതമരുളുന്നതിൽ അവൾക്കിരുപേക്ഷം സന്തോഷമായിരുന്നു.

രമേശൻ എഴുതിയ എഴുത്ത് ഒരിക്കൽകൂടി വായിച്ചുകൊണ്ടിരിക്കുകയായിരുന്നു അപ്പോൾ കമല അവളുടെ വാതലിനരികിൽ പ്രത്യക്ഷമായി. വൈകുന്നേരം ജോലിയില്ലാതിരിക്കുന്ന സമയം ചക്രവത്തിയുടെ സാഹചര്യം വരിക്കുന്നതിന് രമേശനോടനുവാദം ചോദിക്കുന്നതിനവളാഗ്രഹിച്ചു. അപ്പോൾ ആ വൃദ്ധൻ അവളെ സൂക്ഷിച്ചുനോക്കിക്കൊണ്ടു പറഞ്ഞു:

"എന്റെ പ്രിയ പുത്രീ, ഇതൊട്ടും നന്നല്ല; അതിനു ഞാനനുവദിക്കുകയില്ല." ഈ അനൈൗചിത്യമായ ആക്രന്ദനത്തിന്റെ അത്ഥമറിയാതെ അവളമ്പരന്നു. അവളുടെ ജിജ്ഞാസ വർദ്ധിച്ചു. പ്രശ്നരൂപമായ അവളുടെ വീക്ഷണം കണ്ടിട്ട് അമ്മാവൻ പിന്നെയും പറഞ്ഞു. ആ ചെരുപ്പു രണ്ടും കണ്ടിട്ടാണു ഞാൻ പറയുന്നത്. രമേശബാബൂ, ഇതു് നിങ്ങളുടെ പ്രവൃത്തിയാണ്. എന്തുവേണമെങ്കിലും നിങ്ങൾ പറഞ്ഞുകൊള്ളുക. അതു് ആചാരവിരുദ്ധമാണെന്ന് ഞാൻ വാദിക്കുന്നു. മാതൃഭൂമിയുടെ വിശുദ്ധമായ വക്ഷസ്സിനെ ചെരുപ്പിട്ട പാദങ്ങൾകൊണ്ടു ചവിട്ടുന്നതിൽപരം കഷ്ടം മറെറാന്നുമില്ല. ശ്രീരാമചന്ദ്രൻ സീതയെ ദാസന്റെ പാപ്പാസ് വാങ്ങി ധരിപ്പിച്ചിരുന്നു എങ്കിൽ ലക്ഷ്മണൻ അവർ വനാന്തരത്തിൽ കഴിച്ചുകൂട്ടിയ പതിനാലു സംവത്സരവും അവരെ വിട്ടുപിരിയാതെ പിൻതുടരുമായിരുന്നുവോ എന്നു ഞാൻ നിങ്ങളോട് ചോദിക്കുന്നു. രമേശബാബൂ, നിങ്ങൾ ഇഷ്ടംപോലെ എത്ര നേരം വേണമെങ്കിലും ചിരിച്ചുകൊള്ളുന്നു. നിങ്ങൾക്കു ബോദ്ധ്യമായില്ല, അല്ലേ? എനിക്കതിൽ അതിശയവുമില്ല. ബോട്ടിന്റെ ചൂളംവിളി കേൾക്കുമ്പോൾ ഇറങ്ങേണ്ട സ്ഥല

മേതാണെന്നാലോചിക്കാതെ 'ചടപടാ' എന്നു ചാടിക്കേറുന്ന യുവകേസരികൾക്കെന്തും ചെയ്യാം."

രമേശൻ:—കൊള്ളാം അമ്മാവാ, എവിടെ ഇറങ്ങേണമെന്ന് അമ്മാവൻതന്നെ തീർച്ചയാക്കിക്കൊള്ളു. അങ്ങയുടെ അഭിപ്രായത്തിന് ബോട്ടിന്റെ കുഴൽവിളിയേക്കാൾ കൂടുതൽ വിലയുണ്ട്.

ചക്രവത്തി:—"എന്റെ കുട്ടാ, എന്തു തീർച്ചപ്പെടുത്തണമെന്ന് എത്ര വേഗം പഠിച്ചുകഴിഞ്ഞു നാം പരിചയപ്പെട്ടിട്ട് ഏതാനും മണിക്കൂറായതേയുള്ളു. ശരി, നിങ്ങൾ ഗാസിപുരത്തിറങ്ങുന്നതായിരിക്കും വളരെ നല്ലത്. ഓമനേ! നീ ഗാസിപുരത്ത് വരാനാഗ്രഹിക്കുന്നുവോ? അവിടെ ജനങ്ങൾ ഭംഗിയുള്ള പനിനീർചെമ്പകച്ചെടികൾ വളർത്തുന്നു. അവിടെയാണ് നിങ്ങളുടെ ബഹുമാനപ്പെട്ട ഈ വൃദ്ധഭൃത്യൻ വാഴുന്നത്."

രമേശൻ കമലയെ സമീക്ഷിച്ചു. ആ അഭിപ്രായത്തെ സ്വീകരിച്ചിരിക്കുന്നു എന്നു കാണിക്കുവാൻ അവൾ ഉടനെ തലകുലുക്കി. ഉമേശനും, ചക്രവത്തിയും അന്നു വൈകുന്നേരം അസ്വസ്ഥചിത്തനായ രമേശനെ തനിയെ വെളിയിൽ തള്ളി കമലയുടെ മുറിയിൽ സ്ഥലംപിടിച്ചു. കമലയ്ക്കല്പം സങ്കോചമുണ്ടാകാതിരുന്നില്ല.

ബോട്ടു മുന്നോട്ടു മുറയ്ക്കു പാഞ്ഞുപൊയ്ക്കൊണ്ടിരുന്നു. ശരൽക്കാലസൂര്യന്റെ ചൂടറ്റ തങ്കക്കതിരിൽ ഇരുകരകളിലെയും ശാന്തവും, എന്നാൽ ഒന്നിനൊന്നു വ്യത്യാസത്തോടുകൂടിയതുമായ പ്രകൃതിയുടെ—അതെ, മരതകപ്പച്ചനിറത്തിലുള്ള നെൽപാടങ്ങൾ, വള്ളക്കടവുകൾ, ചരിവുള്ള ചാരസൈകതനിരകൾ, കൃഷിപ്പാടങ്ങൾ, തകരം മേഞ്ഞിട്ടുള്ള ചന്തകൾ, കടത്തുതോണി കാത്തുകൊണ്ടു നിൽക്കുന്ന വഴിയാത്രക്കാർ, ഈദൃശമായ പ്രകൃതിയുടെ ചേതോഹരമായ കാഴ്ച പുറകിൽ മാഞ്ഞു മറഞ്ഞു. ആനന്ദമയമായ ആ സായാഹ്നത്തിന്റെ പ്രശാന്തതയിൽക്കൂടി, കൂടക്കൂടെ കമലയുടെ ഹൃദയാവർജ്ജകമായ വെള്ളിച്ചിരിയുടെ കിലുകിലസ്വനം കേട്ടുകൊണ്ടിരുന്നു. ഹാ! അതെത്ര ശ്രുതിമധുരമായിരിക്കുന്നു! എന്നാൽ

അതെത്രമാത്രമകലെ! എന്നായിരുന്നു അയാളുടെ ഹൃദയത്തിൽ മുരളിക്കൊണ്ടിരുന്ന് പല്ലവി.

—:0:—

# അദ്ധ്യായം ൨൪.

കമലയുടെ പ്രായത്തിൽ, ശങ്കയ്ക്കും ഭയത്തിനും പരിഭ്രമത്തിനും ഹൃദയകോശം അധിവാസസ്ഥാനമാകുന്നില്ല. സ്ഥലകാലങ്ങൾ ഉന്മേഷകരമായി തോന്നിത്തുടങ്ങി. അവളുടെ നേരേയുള്ള രമേശൻെറ ഭാവഭേദങ്ങളെപ്പററി ചിന്തിച്ച് കണ്ണും കരളും പുണ്ണാക്കുവാൻ അവൾക്ക് ഇഷ്ടമില്ലാതായിത്തീൎന്നു. അല്പശിമാസത്തെ അസ്തമനസൂൎയ്യൻെറ കിരണകന്ദളങ്ങളാൽ പ്രശോഭിതമായ നാട്ടിൻപുറങ്ങളിലെ പ്രകൃതിവിലാസം ആ സുവൎണ്ണനദിയിൽ മനോഹരമായി പ്രതിഫലിച്ചു. ആ കൊച്ചുവീട്ടിലെ കൊച്ചുമ്മസ്ഥാനം കമലയ്ക്കു വരിനെല്ലിനു വഷ്ലബ്ധിയിലുള്ള ഹൎഷാതിരേകത്തെ നൽകി. കഴിഞ്ഞു കഴിഞ്ഞു പോകുന്ന ദിവസമോരോന്നും ഏതോ നിസൎഗ്ഗമധുരമായ കാൎയ്യത്തിൽ ഓരോരോ പുതിയ വശം കൂട്ടിച്ചേൎത്തു. ദിവസം ചെല്ലുന്തോറും അവൾ കൂടുതൽ കൂടുതൽ ഉന്മേഷം പ്രദൎശിപ്പിച്ചു. ഉമേശനാകട്ടെ പിന്നൊരിക്കലും ബോട്ടു തെററിയിട്ടില്ല. അവൻ കരയിൽ പോയാൽ ഓരോ നിറവട്ടിയോടുകൂടിയേ തിരിയെ വരാറുള്ളു. അതിലെ സാമാനങ്ങൾ ആ ചെറിയ സംഘത്തെ ഒരിക്കലും ആശ്ചൎയ്യഭരിതമാക്കാതിരുന്നിട്ടില്ല.

"നോക്കണം, ഈ പടവലങ്ങ. നിനക്ക് ഈ പതിനെട്ടു മണിയൻപയർ ഇക്കാലത്ത് എവിടെനിന്നു കിട്ടി? അമ്മാവാ, നോക്കൂ. അവൻ പാവയ്ക്കായും കൊണ്ടുവന്നിട്ടുണ്ട്. ഈ നാട്ടിൻപുറങ്ങളിൽ ഈമാതിരി സാമാനങ്ങൾ കിട്ടുമെന്നു ഞാനൊരിക്കലും വിചാരിച്ചിരുന്നില്ല." ഈമാതിരിയുള്ള അഭിപ്രായങ്ങൾ എല്ലാ പ്രഭാതത്തിലും ഉമേശൻെറ പ്രത്യാഗമനവേളകളിൽ കേൾക്കാമായിരുന്നു.

രമേശൻ സന്നിഹിതനായിരിക്കുമ്പോൾ മാത്രമേ ഈ സ്വരത്തിനു വിലോപമുണ്ടാകാറുള്ളു. എന്തെന്നാൽ അവൻ

ഇതൊക്കെയും ആരോടും ചോദിക്കാതെ വാങ്ങിക്കൊണ്ടുവന്നതാണെന്ന് അയാൾക്ക് ബലമായ സംശയം ഉണ്ടാകും. അപ്പോഴൊക്കെയും കമല അയാളുമായി എതിരിടും. "എന്ത്! ഞാനല്ലേ പണം എണ്ണിക്കൊടുത്തത്?"

"അത് അവനു രണ്ടുപ്രകാരത്തിലും സൌകര്യം നൾകുന്നതേ ഉള്ളു. പണവും അമക്കാം. മലക്കറിയും മോഷ്ടിക്കാം" എന്ന് അയാൾ മറുപടി പറയും. പിന്നീട് ഉമേശനെ അടുക്കൽ വിളിച്ച് കണക്കുകൾ പറവാൻ ആവശ്യപ്പെട്ടു വന്നു.

ഉമേശൻെറ കണക്കിൽ വരവും ചെലവും ഒരിക്കലും ഒത്തുകാണാറില്ല. അവനെ ഏൾപ്പിച്ച തുകയേക്കാൾ ചെലവാക്കിയ തുക എപ്പോഴും വർദ്ധിച്ചിരിക്കും. എന്നാൽ അത് അവനെ അശേഷം വിഷമിപ്പിച്ചിട്ടില്ല അവൻ തന്നെത്താനെ ഇങ്ങിനെ പറയുമായിരുന്നു: "എനിക്കു കണക്കു ശരിയായി പറയുവാൻ അറിയാമായിരുന്നുവെങ്കിൽ ഞാൻ ഒരിക്കലും ഇവിടെ വരികയില്ലായിരുന്നു. അങ്ങിനെ ആയിരുന്നെങ്കിൽ ഞാൻ ഒരു തഹശീൽദാർ ആവുകയില്ലായിരുന്നോ അപ്പൂപ്പ!"

അപ്പോൾ ചക്രവത്തിയും പറഞ്ഞുതുടങ്ങും: "ഉച്ചയ്ക്ക് ഊണു കഴിഞ്ഞ് കേസുവിചാരണയ്ക്കാരംഭിക്കാം, രമേശബാബു. അപ്പോൾ ന്യായമായ വിധി കല്പിക്കുവാൻ സാധിക്കും." തൽക്കാലം ഇവൻെറ ഭാഗം പറയാതിരിക്കുവാൻ എനിക്ക് നിവൃത്തിയില്ല. ഉമേശ ! എൻെറ കുട്ടി സാമാനം വിലയ്ക്കു വാങ്ങിക്കുന്ന കാര്യം ഒരു നിസ്സാര പണിയല്ല. പലരും പല കളിപ്പുകളും പററാറുണ്ട്. സാമത്ഥ്യമുള്ളവരെ പ്രശംസിക്കുന്ന പതിവ് എനിക്കു പണ്ടേ ഉള്ളതാണ്. ഇപ്പോൾ പയർ കിട്ടുന്ന സമയമല്ല. പരിചയമില്ലാത്ത ഒരു സ്ഥലത്ത് കിട്ടാൻ വിഷമമായ ഒരു സാധനം ഇത്ര രാവിലെ എല്ലാ കുട്ടികൾക്കും വാങ്ങിക്കൊണ്ടുവരുവാൻ കഴിയുമെന്ന് എനിക്കു തോന്നുന്നില്ല. സാർ, സംശയിക്കുവാനും കുററം പറയാനുമൊക്കെ എല്ലാവക്കും കഴിയും. ആരുപേരിൽ ഒരാൾക്കെങ്കിലും മേടിച്ചു കൊണ്ടുവരുവാൻ സാധിക്കുമെന്നു തോന്നുന്നില്ല."

രമേശൻ:—"ഇതു ശരിയല്ല അമ്മാവാ. അങ്ങ് അവന്റെ വശം ചേരരുത്."

ചക്രവർത്തി:—"അവന് പല ഗുണങ്ങൾ ഇല്ല. ഉള്ള ഗുണം പ്രോത്സാഹിപ്പിക്കാതിരിക്കുകയാണെങ്കിൽ നാം ഇതിൽ നിന്ന് ഇറങ്ങുന്നതിനു മുൻപേ പശ്ചാത്തപിക്കേണ്ടി വരും. ഇങ്ങോട്ടു നോക്കൂ; ഉമേശാ, എനിക്കു നാളെ കുറച്ചു വേപ്പില വേണം. അധികം പൊക്കത്തിൽനിന്നു പറിക്കുകയാണെങ്കിൽ അത്രയും നന്ന്. ഞാനൊരു വൈദ്യനാണെന്ന് ചിലർ പറയുന്നു. അല്ല! സമയം വെറുതേ പോകുന്നു. പോയി മലക്കറി എല്ലാം കഴുകി നല്ലപോലെ വൃത്തിയാക്കി വെയ്ക്കൂ!"

രമേശൻ ഉമേശനെ എപ്പോഴെല്ലാം കൂടുതൽ ശാസിക്കുകയും സംശയിക്കുകയും ചെയ്തോ, അപ്പോഴെല്ലാം അവന് കമലയുടെ സഹായവും സ്നേഹവും കൂടുതൽ ലഭിച്ചുകൊണ്ടിരുന്നു. ചക്രവർത്തികൂടി അവരോടു ചേർന്നപ്പോൾ രമേശനെ ആശ്രയിക്കേണ്ട കാര്യമില്ലെന്നു വന്നു. രമേശനും അയാളുടെ മനസ്സാക്ഷിയും മത്തെുകൊണ്ടു മരവിയ്ക്കട്ടെ. കമലയും ഉമേശനും ചക്രവർത്തിയും അവരുടെ ജീവിതശൃംഖലയെ കൂട്ടിക്കൊളുത്തുന്ന കണ്ണികൾപോലെ അന്യോന്യം അനുഭാവത്തോടും അനുകരണത്തോടും, സ്നേഹത്തോടും വിശ്വാസത്തോടും കൂടി വേല ചെയ്യുകയും വിഹരിക്കുകയും ആലോചിക്കുകയുംചെയ്തു. ചക്രവർത്തിയുടെ ആഗമനാനന്തരം രമേശൻ കമലയുടെ നേരെ കുറേക്കൂടി ആത്മാർത്ഥമായി പെരുമാറിത്തുടങ്ങി. എന്നാലും രമേശന് അവളുടെ അനുചരന്മാരുടെ സംഘത്തിൽ അവരുടെ താളത്തിനൊപ്പിച്ച് ആടുവാൻ പ്രയാസമായിരുന്നു. അയാൾ നിറയെ ഭാരം കയററിയ ഒരു പത്തേമാരിക്കു തുല്യമാണ്. കരയ്ക്കടുപ്പിച്ചു കെട്ടുവാൻ നിവൃത്തിയില്ല. കരയ്ക്കരികിൽക്കൂടി ചിലങ്കകളും ചെറുതോണികളും പായും കെട്ടി ഓടിക്കുമ്പോൾ അത് നടുക്കടലിൽ നങ്കൂരമിട്ട് കരയും നോക്കി കിടക്കുന്നു.

ആകാശഗംഗയിൽ വികസിച്ചുനിന്നിരുന്ന പൊൻതാമരയുടെ കുളുർകാന്തി നാലുപാടും പ്രസരിച്ചു. അടുത്ത പ്രഭാതത്തിൽ വഴിയാത്രക്കാർ ഉറക്കമുണർന്നെഴുനേററപ്പോൾ ആകാശം കാർകൊണ്ടൽകൊണ്ട് കലുഷമായിക്കണ്ടു. കാററു മാറി മാറി ഊക്കോടെ വീശുന്നുണ്ടായിരുന്നു. ചിത്രഭാനുവിൻെറ പീതപ്ര

ഭയിൽ മഴത്തുള്ളികൾ മഞ്ഞപ്പട്ടുകടയിലെ മുത്തുകൾപോലെ ശോഭിച്ചു. വേറൊരു വാഹനവും നദീമദ്ധ്യത്തിലില്ല. തീരം ചേർന്ന് ഏതാനും തോണികൾ കാണാം. അവയുടെ ഗതി, വള്ളക്കാരുടെ അസ്വാസ്ഥതയെ വിളിച്ചുപറഞ്ഞു. നദീതടത്തിൽ വെള്ളം കോരുവാൻ വന്ന സ്ത്രീകൾ അവിടെ അധികം താമസിച്ചില്ല. ചിലപ്പോൾ ഒരു വക്കിൽ നിന്നും മറുവക്കോളം ആറാകെ ഒരു വിറയാന്ന്.

പതിവുപോലെ ആ ബോട്ട് മുകളിലേയ്ക്കു് ഓടിക്കൊണ്ടിരുന്നു. ഈ പ്രകൃതിക്ഷോഭം കമലയുടെ പാചകത്തിനൊരു പ്രതിബന്ധവുമുണ്ടാക്കിയില്ല. "വൈകുന്നേരം അരി വെയ്ക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല", എന്ന് ചക്രവർത്തി നഭസ്സിൽ നോക്കിക്കൊണ്ടു കമലയോടു പറഞ്ഞു. "നീ അരി വെയ്ക്കാനാരംഭിച്ചുകൊള്ളു! ഞാൻ അപ്പത്തിനു മാവു കലക്കാം."

അന്നുച്ചയ്ക്കുണ്ടതു് പതിവിൽ താമസിച്ചായിരുന്നു. കാററും പിശരും വർദ്ധിച്ചു നീരദനിചയങ്ങളുടെ സംഘട്ടനവേളയിലെ ഘോരാരവങ്ങൾ ആകാശത്തിൽ മാറെറാലിക്കൊണ്ടു. ഇളകിമറിഞ്ഞ നദിയിലെ ഊർമ്മിരാജികളുടെ ഭേരീഘോഷങ്ങൾകൊപ്പിച്ചു് ഘോരമാരുതൻ കാളങ്ങളൂതി. ഭാനുമണ്ഡലം കരിംകാർനിരകളുടെ പുറകിൽ നിശാരംഭത്തിനു വളരെ മുൻപുതന്നെ മറഞ്ഞു. അന്നത്തെ സൂര്യാസ്തമയം ആർക്കും ദൃശ്യമായില്ല. ബോട്ടുകാർ നേരത്തേ നങ്കൂരമിട്ടു. രാത്രിയായി· അമ്പിളിക്കല കാററടിച്ചങ്ങിങ്ങു പാറത്തിയ കാർമേഘങ്ങളുടെ ഇടയിൽ കൂടി ഒരു മതിഭ്രാന്തന്റെ വിലക്ഷണമായ മന്ദസ്മിതം തൂകിക്കൊണ്ടു മങ്ങിത്തെളിഞ്ഞു. ഝംഝാവാതം ചുററിയടിച്ചു് ഭൂരുഹങ്ങളെ ഭൂപ്രണാമം ചെയ്യിച്ചു. ഘോരമാരി ഒരു തുള്ളിക്കൊരുകുടമായി വർഷിച്ചുതുടങ്ങി.

ഇതിനുമുൻപൊരിക്കൽ വള്ളം മുങ്ങി കഷ്ടനഷ്ടങ്ങളനുഭവിച്ചതു കമല ഇപ്പോളോർത്തു. ആ പ്രചണ്ഡമാരുതൻ അവളെ പ്രക്ഷോഭിപ്പിച്ചു. അവൾ ദീനപരവശയായി. ഇതു കണ്ടു് രമേശൻ അവളെ സമാധാനപ്പെടുത്തുവാനാരംഭിച്ചു. "കമലേ, പേടിയ്ക്കണ്ടാ, ഭയപ്പെടാനൊന്നുമില്ല, ഒരപകടവും പററുകയില്ല. പോയി കിടന്നുറങ്ങൂ! ഞാനടുത്ത മുറിയിലുണ്ടായിരിക്കും."

ചക്രവത്തിയും അപ്പോൾ അവളുടെ മുറിയുടെ വാതുക്കലെത്തി. "മകളേ, ഭയപ്പെടേണ്ട; ഈ നശിച്ച കാററു് നിന്നെ ഒന്നും ചെയ്യുകയില്ല." കാററു നശിച്ചതാണെങ്കിലും അതിന്റെ ശക്തി കമലയെ ബാധിക്കാതിരുന്നില്ല. അവൾ കവാടത്തിലേയ്ക്കു കുതിച്ചു ചാടിവന്നു് കരഞ്ഞുകൊണ്ടപേക്ഷിച്ചു: "അമ്മാവാ, ദയവുചെയ്തു് എന്റെ അടുക്കൽ വന്നിരിക്കണേ!"

ചക്രവത്തി സംശയിച്ചു. "നിങ്ങൾക്കെല്ലാം ഉറങ്ങേണ്ട സമയമായി. ഞാൻ—" സംസാരിച്ചുകൊണ്ടു് അദ്ദേഹം അകത്തേക്കു കടന്നു. രമേശൻ ആ മുറിയിൽ ഇല്ലെന്നു് ഉടൻ മനസ്സിലായി. "എന്താ രമേശബാബുവിനെ ഇവിടെ കാണുന്നില്ലല്ലോ" എന്നു് ആശ്ചര്യഭാവത്തോടുകൂടി അദ്ദേഹം ചോദിച്ചു. "ഇതുമാതിരി ഒരു ഭയങ്കരരാത്രിയിൽ, മലകയറി മോഷ്ടിക്കുവാൻ അയാൾ ഒരിക്കലും പോയിട്ടുണ്ടായിരിക്കയില്ല."

"അതാരാ? അമ്മാവനോ? ഞാനിവിടെ ഈ മുറിയിൽ ഉണ്ടു്." എന്നു് രമേശന്റെ സ്വരം കേട്ടു.

ചക്രവത്തി കതകിന്റെ വിടവിൽക്കൂടി നോക്കി; രമേശൻ ശയ്യയിൽ ഒരു പുസ്തകം വായിച്ചുകൊണ്ടുകിടക്കുന്നതു് അദ്ദേഹം കണ്ടു. "നിങ്ങളുടെ ഭാര്യ പേടിച്ചുവിറയ്ക്കുന്നു. പുസ്തകം വായിച്ചാലൊന്നും കൊടുങ്കാററു ഭയപ്പെടുകയില്ല. അതു ദൂരെവച്ചിട്ടു് ഇവിടെ വരണം" എന്നു് ചക്രവത്തി രമേശനെ കമലയുടെ കിടക്കറയിലേക്കു ക്ഷണിച്ചു.

അനിയന്ത്രണീയമായ ഒരു ശക്തി കമലയുടെ ക്ഷമയെ അപഹരിച്ചു. 'അമ്മാവാ, വേണ്ടാ, വേണ്ടാ' എന്നൊരിടറിയ സ്വരത്തിൽ കേണുകൊണ്ടു് അവൾ അദ്ദേഹത്തിന്റെ കൈയിൽ കടന്നുപിടിച്ചു. ആ കൊടുങ്കാററിന്റെ ഇരപ്പിൽ അവളുടെ ശബ്ദം രമേശന്റെ കർണ്ണപുടത്തിൽ എത്തിയില്ല. എന്നാൽ ചക്രവത്തി അതു കേട്ടിട്ടു് ഒരു വല്ലായ്മയോടുകൂടി മുഖം തിരിച്ചുകളഞ്ഞു.

രമേശൻ പുസ്തകം താഴെ വെച്ചിട്ടു് അടുത്ത മുറിയിൽ കടന്നു. "ചക്രത്തിയമ്മാവാ, എന്താ ഇവിടെ വിശേഷം? അങ്ങും കമലയും വിവർണ്ണ—"

"ഒന്നുമില്ല" എന്നു് കമല രമേശനെ നോക്കാതെ പ്രതിഷേധിച്ചു. ഞാൻ അദ്ദേഹത്തോടു കുറെ സംസാരിക്കാമെന്നു വിചാരിച്ചു് അകത്തേക്കു വരുവാൻ പറഞ്ഞു. 'ഒന്നുമില്ല' എന്ന

പ്രതിഷേധംകൊണ്ടു വിവക്ഷിച്ചതു് എന്താണെന്നു് അവൾക്കു തന്നെ അറിയാൻ പാടില്ലായിരുന്നു. എന്നാൽ ആ വാക്കുകളിൽ ലീനമായ അൎത്ഥം ഇതായിരുന്നു: "എൻെറ ഭയം നീങ്ങാൻ ഞാൻ ആരുടെയെങ്കിലും സാഹചര്യം അപേക്ഷിക്കുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവെങ്കിൽ അതൊരു വെറും തെററിദ്ധാരണ മാത്രമാണു്. എനിക്കാരുടേയും തുണ വേണ്ട. എനിക്കു കൂട്ടുവേണമെന്നു വിചാരിക്കുന്നുണ്ടെങ്കിൽ അതു ശുദ്ധ അബദ്ധമാണു്." അവൾ നിറുത്താതെ പറഞ്ഞു. "അമ്മാവാ നേരം അതിക്രമിക്കുന്നു. കിടക്കാൻപോകാനമാന്തിക്കേണ്ട; ഉമേശനെക്കൂടി ഒന്നു നോക്കിയിട്ടു പോകണം. കൊടുങ്കാററുകൊണ്ടു് അവൻ വളരെ പേടിച്ചിട്ടുണ്ടായിരിക്കാം."

"അമ്മേ, എനിക്കൊട്ടും പേടിയില്ല" എന്നൊരു സ്വരം വെളിയിൽനിന്നും കേട്ടു. ഉമേശൻ വിറച്ചുകൊണ്ടു വെളിയിൽ ആ മുറിയുടെ വാതലിനോടു ചേൎന്നിരിക്കുകയാണെന്നു വ്യക്തമായി. അവൻെറ അതിപാരവശ്യം കണ്ടു് കമലയ്ക്കു പൂൎവാധികം അവനിൽ കരുണ തോന്നി; അവൾ വെളിയിലേക്കിറങ്ങി. "ഉമേശാ, തണുപ്പുകൊണ്ടു് നിൻെറ ദേഹമെല്ലാം മരവിച്ചുകാണും. എടാ തെമ്മാടിച്ചെറുക്കാ! ഓടി അമ്മാവൻ്റെ മുറിയിൽ ചെന്നു കിടന്നുകൊള്ളു."

ഉമേശൻ ഒരു നല്ല കുട്ടിയെപ്പോലെ ചക്രവൎത്തിയമ്മാവനോടൊരുമിച്ചു തുള്ളിച്ചാടിപ്പോയി. അവളുടെ വാക്കുകൾ സ്നേഹാമൃതം വഴിഞ്ഞൊഴുകുന്നതായിരുന്നുവെങ്കിലും കമല അവനെ 'തെമ്മാടിച്ചെറുക്ക'നെന്നു വിളിച്ചതു് അവൻെറ ഉള്ളിൽ തറച്ചു. "നീ കിടക്കാൻ പോകുന്നതുവരെ ഞാൻ വൎത്തമാനം പറഞ്ഞുകൊണ്ടിവിടെയിരിക്കട്ടെ?" എന്നു് രമേശൻ അവളോടു ചോദിച്ചു.

കമല:—"വേണ്ടാ; ഉറക്കംകൊണ്ടു് എൻെറ കണ്ണു് അടഞ്ഞുതുടങ്ങി."

കമലയുടെ ഉള്ളിൽകിടന്നു മറിയുന്ന ചിന്താതരംഗങ്ങളെല്ലാമൊന്നും അയാൾ ഗ്രഹിച്ചു. എന്നാൽ രമേശൻ അവളെ പ്രലോഭിപ്പിക്കുവാൻ തുനിഞ്ഞില്ല. അയാൾ അവളുടെ ഭാവപ്പകൎച്ചയിൽ സ്ഫുരിച്ച ഗൌരവം ഒരു

നോട്ടത്തിൽ കണ്ടു; അനന്തരം നിശ്ശബ്ദനായി സ്വന്തം മുറിയിൽ കടന്നു.

കമലയുടെ ഹൃദയം വല്ലാതെ ക്ഷോഭിച്ചു. ഒന്നുകൊണ്ടും അവൾക്കൊരാശ്വാസമുണ്ടായില്ല; ഒടുവിൽ ശയ്യയിൽ വീണു. ആ പ്രചണ്ഡവാതത്തിന്റെ ഉഗ്രത പ്രതിനിമിഷം പ്രവൃദ്ധമായിക്കൊണ്ടിരുന്നു. തടിനിയിലെ തരംഗങ്ങൾ ഉത്തരോത്തരം ഉയൎന്നു. മുകൾത്തട്ടിലുള്ളവർ പരിഭ്രമിച്ചിളകി. ക്രൂക്കളുടെ മാനേജരുടെ മുറിയിൽനിന്നും കമ്പിയുടെ 'ടിങ് ടിങ്' ശബ്ദം യന്ത്രമുറിയിലേക്ക് അടിയന്തിരവൎത്തമാനങ്ങൾ അറിയിക്കുന്നതിന്റെ അടയാളമായി കേട്ടുകൊണ്ടിരുന്നു. നങ്കൂരം കൊണ്ടു മാത്രം ബോട്ടിളക്കാതെ നിറുത്തുവാൻ പ്രയാസമായിത്തീൎന്നു. അതിനാൽ യന്ത്രങ്ങൾ സാവധാനം നടത്തിത്തുടങ്ങി.

കമല അവളുടെ പുതപ്പും വിരിപ്പും ദൂരെ വലിച്ചെറിഞ്ഞിട്ട് മുകൾത്തട്ടിൽ കയറി. ഒരു നിമിഷനേരത്തേക്ക് മഴ നിലച്ചു. എന്നാൽ വെടികൊണ്ട കാട്ടുജന്തുവിനെപ്പോലെ കാററ് ഒരു കോണിൽനിന്നും മറേറ കോണിലേക്കു ചീറിക്കൊണ്ടു പാഞ്ഞു. രാത്രിയുടെ ഭയങ്കരത വൎദ്ധിച്ചു. ആകസ്മികമായ ആപത്തിനാൽ ഭയവിഹ്വലനായി ശശാങ്കൻ കാർകൊണ്ടൽക്കരിമ്പടത്തിനുള്ളിൽ മറഞ്ഞിരുന്നുകൊണ്ട് ചിലപ്പോൾ തലപൊന്തിച്ച്, കീഴ്പോട്ടു നോക്കിക്കൊണ്ടിരുന്നു.

ഭയാനകമായ ആകാശത്തിൽ കാർമേഘങ്ങൾ വിനാശപിശാചങ്ങളെപ്പോലെ കാററിനു മുമ്പിൽ പറന്നടിച്ചു. തീരങ്ങളിൽ തിരതല്ലി തിട്ടയെല്ലാം തിരോധാനംചെയ്തു. നദീതലം മിക്കവാറും അഗോചരമായി. ആകാശവും ഭൂമിയും, സമീപവും വിദൂരവും, ദൃശ്യവും അദൃശ്യവും എല്ലാം, കോപമുണ്ടാകുമ്പോൾ വിഷാണഭീഷ്മമായ ശീൎഷത്തെ വെട്ടിച്ചുകൊണ്ടു ഭയങ്കരമായി മുറയിടുന്ന പുരാണപ്രസിദ്ധമായ മൃത്യുരാജന്റെ രൂക്ഷമഹിഷംപോലെ, ഒരു ചുഴലിത്തിരുപ്പിൽ ഒന്നായി ചേൎന്നു.

പ്രക്ഷുബ്ധമായ രാത്രിയുടെ ഭീകരപ്രകൃതിയേയും വീക്ഷിച്ചുകൊണ്ടിരിക്കെ, കമലയ്ക്കു്, അതിവേഗം ചലിച്ചുകൊണ്ടിരുന്ന തന്റെ ഹൃദയത്തിലുണ്ടായ ക്ഷോഭത്തെ നിൎവചിക്കു

പാൻ കഴിഞ്ഞില്ല; അതു് സന്തോഷസമ്മേളിതമോ അഥവാ സന്താപകലുഷിതമോ ആയിരിക്കാം.

കർക്കശമായ ഊക്കം അനിയന്ത്രിണീയമായ സ്വാതന്ത്ര്യവും, അവളുടെ അന്തരാത്മാവിന്റെ അദൃശ്യങ്ങളായ തന്ത്രികളെ അടിച്ചുലച്ചുകൊണ്ടിരുന്ന പ്രകൃതിഭൂതങ്ങളിൽ ലീനമായി. പ്രകൃതിയുടെ പ്രക്ഷോഭത്തിന്റെ പ്രചണ്ഡത അവളെ പ്രമോദഭരിതയാക്കി. പ്രകൃതി ഈ കലാപം ആരംഭിച്ചിരിക്കുന്നതു് എന്തിനെതിരായിട്ടാണാവോ? കൊടുംകാററിന്റെ ഘോരാരവത്തിൽ ഇതിന്റെ മറുപടി അവൾ കേട്ടില്ല. കമലയുടെ ഹൃൽക്കമലത്തിലെ പ്രകമ്പവാതംപോലെ അതിന്റെ ഉത്തരവും അസ്പഷ്ടമായിരുന്നു. ചണ്ഡമാരുതന്റെ ഭയാക്രന്ദനത്തോടുകൂടിയുള്ള ആ കോലാഹലം ഭൂമിയെ അതിന്റെ അസ്ഥിവാരത്തോടുകൂടി ക്ഷുബ്ധമായിളക്കി. അതു്, മോഹവും, വഞ്ചനയും, അജ്ഞതയുംകൊണ്ടുണ്ടാക്കിയിട്ടുള്ള അരൂപവും അചഞ്ചലവുമായ നിർമ്മോകത്തെ ചീന്തിച്ചിന്നി ദൂരെ എറിയുന്നതിനുള്ള ഒരു മഹാ യത്നമായിരുന്നു. കരയും കടലും, കാടും പടലും തിരിച്ചറിയാൻ പാടില്ലാതെയിരുന്ന ആ രാത്രിയിലെ കാളാന്ധകാരത്തിൽ ധരാതലത്തിലെ പാരമ്യകോടിയിൽനിന്നും ചീറി പാഞ്ഞുകൊണ്ടുവരുമ്പോൾ ആ ചുഴലിക്കാററാക്രോശിച്ച 'അല്ല അല്ല' എന്നുള്ള ഒരു പ്രതിഷേധമായിരുന്നു അതു് എന്നുതോന്നി. എന്നാൽ അതു് പ്രതിഷേധിച്ചതെന്തായിരുന്നു? പൂർണ്ണമായ മറുപടി ഒന്നുംതന്നെ ലഭിച്ചില്ല. പിന്നെയും ആ ശബ്ദം തുടർന്നുകൊണ്ടുതന്നെയിരുന്നു. 'അല്ല, അല്ല! ഒരിക്കലുമല്ല!!'

—:0:—

# അദ്ധ്യായം ൩൦.

പിറേറദിവസം പ്രഭാതത്തോടുകൂടി കാററ് അല്പം ശമിച്ചു. എങ്കിലും ശക്തിയോടുകൂടി പിന്നെയും ഊതിക്കൊണ്ടിരുന്നു. നങ്കൂരമിടണമോ വേണ്ടയോ എന്നു തീരുമാനിക്കാതെ ചുക്കാൻകാരൻ ഉൽക്കണ്ഠയോടെ ആകാശത്തേക്കു നോക്കി.

ചക്രവൎത്തി നേരത്തെ എഴുന്നേററു രമേശനെ സന്ദൎശിച്ചു. രമേശൻ അപ്പോഴും സോഫയിൽനിന്നും എഴുന്നേററിട്ടില്ല. എന്നാൽ ചക്രവൎത്തിയെ കണ്ടയുടൻ എഴുന്നേററിരുന്നു. തലേദിവസം അയാൾ അവിടെത്തന്നെയാണുറങ്ങിയതെന്ന് ആ വൃദ്ധൻ മനസ്സിലാക്കി. കഴിഞ്ഞ രാത്രിയിലെ സംഭവങ്ങൾ അദ്ദേഹമോൎത്തു. അതിലന്തൎഭവിച്ചിരിക്കുന്ന രഹസ്യമെന്താണെന്ന് അയാൾ ചാതുൎയ്യത്തോടുകൂടി അനുമാനിക്കാൻ ശ്രമിച്ചു. "ഇന്നലെ രാത്രി നിങ്ങൾ ഇവിടെയാണ് കിടന്നതെന്ന് ഞാനൂഹിക്കുന്നു" എന്ന് അദ്ദേഹം ജിജ്ഞാസയോടുകൂടി പറഞ്ഞു. രമേശൻ അതു കേട്ടഭാവം നടിച്ചില്ല. "നമിച്ചു ദിവസം, അമ്മാവാ! ഇന്നലെ രാത്രി എങ്ങിനെ ഉറങ്ങി?"

ചക്രവൎത്തി:—"രമേശബാബൂ, ഞാനൊരു വെറും മഠയനാണെന്ന് നിങ്ങൾ തെററിദ്ധരിച്ചിട്ടുള്ളതായിത്തോന്നുന്നു. എന്റെ സംസാരം കേട്ടാൽ അങ്ങിനെ വിചാരിക്കുവാനേ തരമുള്ളു. എന്നാൽ ഒരു കാൎയ്യം നിങ്ങൾ ഓൎക്കണം. യൌവനം കഴിഞ്ഞാണു ഞാൻ വാൎദ്ധക്യത്തിലേക്കു പ്രവേശിച്ചതു്. എന്റെ ചെറുപ്പത്തിൽ വിഷമകരങ്ങളായ പല കാൎയ്യങ്ങളും ഞാൻ തള്ളിക്കളഞ്ഞിരുന്നു. പിന്നീടവയെല്ലാം എളുപ്പമാണെന്നെനിക്കു തോന്നിയിട്ടുണ്ടു്. എന്റെ പരിചയക്കാരിൽ വെച്ചു് ഏററവും കഠിനഹൃദയനാണു് നിങ്ങൾ എന്നു പറയാതെ തരമില്ല."

രമേശൻ വിവൎണ്ണവദനനായി. എന്നാൽ അയാൾ മുഖത്തെ ഭാവഭേദങ്ങളെ വേഗത്തിൽ നിയന്ത്രിച്ചുകൊണ്ടു് മന്ദസ്മിതം ചെയ്തു. "അതു് പ്രതിവിധിയില്ലാത്ത ഒരപരാധമല്ല. അഭ്യസിക്കുവാൻ വിഷമമായ ഒരു ഭാഷയെ ഇവിടെ ഉദാഹരിക്കാം. തെലുങ്കുതന്നെ ആകട്ടെ; അതിലെ ലിപികളും

വള്ളിപുള്ളികളും മാത്രം പഠിക്കുവാൻ നമുക്കേറെക്കാലം വേണ്ടിവരും. എന്നാൽ ഒരു തെലുങ്കുബാലൻ കണ്ണടച്ചുതുറക്കുന്നതിനു മുൻപേ മനസ്സിലാക്കുവാൻ കഴിയും. ശരിയായ വിവരം ഗ്രഹിക്കുവാൻ സാധിച്ചിട്ടില്ലാത്ത സംഗതികളെക്കുറിച്ചു് അഭിപ്രായം പറയുന്നതു ശരിയല്ല. ദുഷ്കരങ്ങളും അപരിജ്ഞേയങ്ങളുമായ ലോകഗതികളെ ജുഗുപ്സയോടുകൂടി വീക്ഷിക്കരുതു്."

ചക്രവർത്തി:—"രമേശബാബു, ക്ഷമിക്കുക. ഞാൻ നിങ്ങളെ നല്ലപോലെ മനസ്സിലാക്കിയിട്ടില്ല. എനിക്കു നിങ്ങളുടെ രഹസ്യങ്ങളുമറിഞ്ഞുകൂടാ. ആ സ്ഥിതിക്കു് നിങ്ങളെ കുററപ്പെടുത്തുന്നതു ഗർഹണീയമല്ലെന്നെനിക്കറിയാം. എന്നാൽ ചില സന്ദർഭങ്ങളിൽ തീരെ പരിചയമില്ലാത്ത രണ്ടുപേർ അല്പസമയംകൊണ്ടു് അത്യന്തസ്നേഹിതന്മാരായിത്തീരുന്നതു് നാം കാണാറുണ്ടു്. ആ താടിക്കാരൻ ശ്രാങ്കുതന്നെ അതിനൊരുദാഹരണമാണു്. നിങ്ങളുടെ ചെറുപ്പക്കാരിയായ ഭാര്യയെ അയാൾ ഒരു മിത്രത്തെപ്പോലെ ഗണിച്ചുവരുന്നു. വേണമെങ്കിൽ വിളിച്ചു ചോദിച്ചുകൊള്ളൂ. സമ്മതിച്ചില്ലെങ്കിൽ അയാളൊരു ഇസ്ലാമല്ല. സംഗതികൾ ഈ സ്ഥിതിയിലിരിക്കുമ്പോൾ അഭ്യസിക്കുവാൻ ദുഷ്പ്രയാസമായ തെലുങ്കുഭാഷയെ ഉദാഹരിച്ചതു കുറെ കടന്നുപോയില്ലേ? രമേശബാബു, നിങ്ങൾ ഇതിനെപ്പററി ഒന്നുകൂടി ആലോചിച്ചുനോക്കുക. അപ്പോൾ നല്ലപോലെ മനസ്സിലാകും; എന്നോടു നീരസവും തോന്നുകില്ല."

രമേശൻ:—"വീണ്ടും ആലോചിച്ചുനോക്കിയതുകൊണ്ടാണു് എനിക്കൊട്ടും വല്ലായ്മ തോന്നാതിരുന്നിട്ടുള്ളതു്. എനിക്കു നീരസമുണ്ടായിരിക്കട്ടെ, ഇല്ലാതിരിക്കട്ടെ; അല്ലെങ്കിൽ ഞാൻ നിങ്ങൾക്കു മനഃശല്യമുണ്ടാക്കിയെന്നുതന്നെയിരിക്കട്ടെ. എന്തായാലും തെലുങ്കു് തെലുങ്കുതന്നെ. അതു് പ്രകൃതിയുടെ ദാരുണമായ ഒരു വിധിയാണു്." അനന്തരം അയാൾ ദീർഘമായി ഉച്ഛ്വസിച്ചു.

ഗാസിപുരത്തു് താമസിക്കുന്നതാശാസ്യമായിരിക്കുമോ എന്നു് രമേശൻ ഇപ്പോൾ ആലോചിക്കുവാൻ തുടങ്ങി. ആ

വൃദ്ധബ്രാഹ്മണനുമായുള്ള പരിചയവും സ്നേഹവും തനിക്ക് അവിടെ സഹായമായിരിക്കുമെന്ന് രമേശൻ ആദ്യം വിചാരിച്ചു. എന്നാൽ ആ നാട്ടിൽത്തന്നെ പരിചയക്കാരുണ്ടാകുന്നതു് ദോഷമാണെന്നു് അയാൾക്കു തോന്നിത്തുടങ്ങി. കമലയോടു് അയാൾ പെരുമാറുന്ന അസാധാരണരീതി അന്യർക്കൊരു വിവാദവിഷയത്തിനിടയാക്കിയേക്കും. അതു സഹിക്കുവാൻ ആ ബാലികയ്ക്കു് ത്രാണിയുണ്ടായിരിക്കുകയില്ല.

ബോട്ടു് ഗാസിപുരത്തെത്തുന്നതിനു തലേദിനം രമേശൻ ചക്രവർത്തിയെ വിളിച്ചിങ്ങിനെ പറഞ്ഞു: "അമ്മാവാ, ഗാസിപുരം എൻെറ ജോലിക്കു പററിയ സ്ഥലമാണോ എന്നു് ഞാൻ സംശയിക്കുന്നു. അതിനാൽ നേരെ കാശിയിലേയ്ക്കു പോകുകയല്ലേ നല്ലതു്?"

ഈ വർത്തമാനം ചക്രവർത്തിയെ നന്നാ രസിപ്പിച്ചു. അദ്ദേഹം പറഞ്ഞു: "ക്രൂടക്കൂടെ നിശ്ചയിക്കുകയും പിന്നീടു് വെറൊന്നു തീർച്ചയാക്കുകയും ചെയ്യുന്നതു് നിശ്ചയമേ അല്ല. അതു് അനിശ്ചയമാണു്. എതായാലും കാശിയിലേക്കു പോകുവാൻതന്നെ നിങ്ങൾ നിശ്ചയിച്ചുകഴിഞ്ഞു, അല്ലേ?"

"ഉവ്വ്."

ബ്രാഹ്മണൻ പിന്നൊന്നും പറയാതെ ഇറങ്ങിപ്പോയി. പിന്നീടു് അദ്ദേഹത്തിൻെറ സാമാനങ്ങൾ അടുക്കിക്കെട്ടുവാൻ തുടങ്ങി.

"എന്താ, ഇന്നു് അമ്മാവനെന്നോടത്ര രസമില്ലെന്നു തോന്നുന്നു" എന്നു് അല്പം സങ്കോചത്തോടുകൂടി കമല ചോദിച്ചു.

ചക്രവർത്തി:—"കാലത്തുമുതൽ വൈകുന്നേരംവരെ കലഹിക്കുവാൻ തുടങ്ങുകയാണെങ്കിൽ വേറെന്താണാശിക്കുവാൻ മാർഗ്ഗമുള്ളതു്? നിന്നെ ജയിക്കുവാൻ എനിക്കിതുവരെ കഴിഞ്ഞിട്ടില്ലെന്നു നിനക്കറിയാമല്ലൊ. നിൻെറ തലതന്നെ എപ്പോഴും മുകളിൽ നിൽക്കട്ടെ"

കമല:—"കാലത്തുമുതൽ അമ്മാവൻ കാലു മാറിയിരിക്കയാണെന്നു തോന്നുന്നുവല്ലൊ."

ചക്രവർത്തി:—നിൻെറയടുത്തുനിന്നു് കാലു മാറിയിരിക്കുന്നുവെന്നു പറഞ്ഞു് എന്നെ നീ കുററപ്പെടുത്തുന്നോ? നീയാണെന്നെ വിട്ടു കടന്നുകളയുവാൻ തുടങ്ങുന്നതു്."

അതിന്റെ അൎത്ഥമെന്താണെന്നു മനസ്സിലാകാതെ കമല അദ്ദേഹത്തെ സൂക്ഷിച്ചു നോക്കി. വൃദ്ധൻ തുടൎന്നു: "നേരെ കാശിക്കാണു പോകാൻ തീൎച്ചയാക്കിയിരിക്കുന്നതെന്നു രമേശൻ നിന്നോടു പറഞ്ഞില്ലേ?"

രമേശൻ പറഞ്ഞുവെന്നു കമല സമ്മതിക്കുകയോ, വിസമ്മതിക്കുകയോ ചെയ്തില്ല. കുറച്ചുനേരം കഴിഞ്ഞു് അവൾ പറഞ്ഞു: "അതു് സാധിക്കുകയില്ല. അമ്മാവന്റെ സാമാനമെല്ലാം ഞാനടുക്കി കെട്ടിവെക്കാം. ഗാസിപുരത്തിലിറങ്ങുന്ന സംഗതിയെപ്പററിയുള്ള കമലയുടെ അലക്ഷ്യഭാവം കണ്ടപ്പോൾ ചക്രവൎത്തിക്കു് സാമാന്യമായ സങ്കടം ഉണ്ടായി. അദ്ദേഹം തന്നെത്താനെ വിചാരിച്ചു: "ഈ വാൎദ്ധക്യദശയിൽ പുതിയ പരിചയക്കാരെയും സ്നേഹിതന്മാരെയും സമ്പാദിക്കുന്നതുകൊണ്ടു് എന്താണൊരു ഫലം!"

ഗാസിപുരത്തിലിറങ്ങുന്നില്ലെന്നുള്ള വിവരം അറിയിക്കുവാൻ രമേശൻ നേരിട്ടു് കമലയുടെ മുമ്പിൽ ഹാജരായി. "ഞാൻ നിന്നെ തിരയുകയായിരുന്നു" എന്നു് അയാൾ ഉപക്രമമാരംഭിച്ചു. കമല അപ്പോൾ ചക്രവൎത്തിയുടെ വസ്ത്രങ്ങൾ മടക്കി, അടുക്കിക്കൊണ്ടിരിക്കുകയായിരുന്നു. അയാൾ തുടൎന്നു: "കമലേ, തൽക്കാലം ഗാസിപുരത്തു് ഇറങ്ങേണ്ട; നേരെ ബെനാറീസിൽ ചെന്നു് അവിടെ 'പ്രാക്റ്റീസു്' ചെയ്യണമെന്നാണു ഞാൻ ഉദ്ദേശിക്കുന്നതു്. എന്താ നിനക്കു സമ്മതമാണോ?"

ചക്രവൎത്തിയുടെ ഇരുമ്പുപെട്ടിയിൽ പതിപ്പിച്ചിരുന്ന ദൃഷ്ടികൾ ഉയൎത്താതെ അവൾ മറുപടി പറഞ്ഞു. "അല്ലാ, ഞാൻ ഗാസിപുരത്തേക്കാണു പോകുന്നതു്. സാമാനമെല്ലാം മടക്കി വെച്ചുകഴിഞ്ഞു. കമലയുടെ നിശ്ചയസ്വരം കേട്ടപ്പോൾ അല്പം ഈൎഷ്യയോടുകൂടി അയാൾ ചോദിച്ചു. "അപ്പോൾ നീ തനിയേയാണു പോകാൻ തീൎച്ചപ്പെടുത്തിയിരിക്കുന്നതു്, അല്ലേ?"

കമല:—"അല്ലല്ല; അമ്മാവൻ കൂടിയുണ്ടായിരിക്കും."

അനന്തരം സ്നേഹസ്നിഗ്ദ്ധമായ ഒരു മുഖപ്രേക്ഷണത്തോടുകൂടി അവൾ വൃദ്ധന്റെ നേരേ തിരിഞ്ഞു.

അപ്പോഴത്തെ നില ആകപ്പാടെ ചക്രവൎത്തിക്കു പിടിച്ചില്ല. "ഓമനക്കുട്ടീ, എന്നോടിങ്ങനെ പക്ഷപാതം കാണി

ക്കുകയാണെങ്കിൽ അതു് രമേശബാബുവിനെ സ്വൎദ്ധാലുവാക്കിത്തീൎക്കും." എന്നിട്ടും കമല വീണ്ടും നിൎബ്ബന്ധപൂൎവ്വം പറഞ്ഞു: "ഞാൻ ഗാസിപുരത്തേക്കാണു പോകുന്നതു്." തന്റെ ഹിതംപോലെ പ്രവൃത്തിക്കാനുള്ള സ്വാതന്ത്ര്യം ഉണ്ടെന്നു് അവളുടെ സ്വരത്തിൽനിന്നും സ്ഫുരിച്ചു.

രമേശൻ:—"ശരി, അമ്മാവാ, ഗാസിപുരത്തേക്കു തന്നെ ആകട്ടെ."

സന്ധ്യയായപ്പോൾ മഴ കഴിഞ്ഞു് ആകാശം തെളിഞ്ഞു. രമേശൻ കുറച്ചധികനേരം ചന്ദ്രികയിൽ ചിന്തിച്ചുകൊണ്ടിരുന്നു. ഈ സ്ഥിതിയിൽ ഇനിയും കഴിഞ്ഞുകൂടാൻ പ്രയാസം. കമല കലഹിക്കുവാൻ തുടങ്ങുകയാണെങ്കിൽ കാൎയ്യമെല്ലാം വളരെ ദുൎഘടമായി കലാശിക്കും. അവളോടുകൂടി എങ്ങിനെയാണു ഇനിയും താമസിക്കുന്നതു്? അവളെ വിട്ടുപോകുന്നതെങ്ങിനെ? എന്തായാലും കമല എന്റെ പത്നിതന്നെ. ആദ്യം മുതൽ തന്നെ അവളെ ഞാനെന്റെ ഭാൎയ്യയായി പരിഗണിച്ചു. ഏതാനും ചടങ്ങുകൾ നിൎവ്വഹിച്ചില്ലെന്നു വെച്ചു് എന്തിനാണു് അസ്വസ്ഥനാകുന്നതു്. മൃത്യുതന്നെ അവളെ എനിക്കു ദാനം ചെയ്തു; ആ മണൽത്തിട്ടയിൽ മങ്ങിയ ചന്ദ്രപ്രഭയിൽ ഞങ്ങളെ സംയോജിപ്പിച്ചു. തീൎച്ചയായും ഈ ഐഹികപുരോഹിതന്മാരെക്കാൾ ശക്തിയും ജ്ഞാനവും അദ്ദേഹത്തിനുണ്ടല്ലൊ.

മുഴുവൻ രമേശൻ നിന്നു് യുദ്ധസന്നാഹങ്ങളോടുകൂടി അയാൾക്കും ഹേമനളിനിക്കുമിടയിൽ ഒരു വലിയ സേനാപംക്തി കൂടാരമടിച്ചു. അവളെ പ്രാപിക്കുന്നതിനു മുൻപേ പല പ്രതിബന്ധങ്ങളേയും, ആശങ്കകളേയും, അവഹേളനത്തേയും എതിരിട്ടു ജയിക്കണം. തന്റെ പുരോഭാഗത്തിൽ പരന്നുകിടന്ന പോൎക്കളത്തെ കണ്ടപ്പോൾ രമേശൻ തോൾ പുറകോട്ടു വലിച്ചു. ജയിക്കാമെന്നാശിക്കാമോ? അയാളുടെ നിരപരാധം എങ്ങിനെയാണു സ്ഥാപിക്കുന്നതു്? നിൎദ്ദോഷിയാണെന്നു് അയാൾ വ്യക്തമാക്കുന്നതായാൽത്തന്നെ സമുദായം അവളെ കുറ്റത്തൊടീക്കാതെ തിരസ്കരിക്കയില്ലേ? വിഷാദഗൎത്തത്തിൽ കമല വീണുപോകും. അതിനാൽ ആ മാൎഗ്ഗം ആലോചിക്കുവാൻ കൂടി പാടില്ല. ഭീരുത്വവും ചാഞ്ചല്യത്വവും കൊണ്ടുചെന്നു പൂട്ടി! കമലയെ അയാളുടെ യഥാൎത്ഥഭാൎയ്യയാക്കാതെ ഗത്യന്ത

രമില്ല. അത്യന്തം അവജ്ഞയോടുകൂടിയേ—അതേ, വേറെ നൂതനകമിതാക്കളുടെ കാമലേഖനങ്ങൾക്കു സോല്ലാസം സ്വാഗതക്രുജനംചെയ്യാൻ പ്രോത്സാഹിപ്പിക്കുന്ന ഒരു അവജ്ഞയോടു കൂടിയേ—ഇപ്പോൾ ഹേമനളിനി അയാളെപ്പററി വിചാരിച്ചിരിക്കുവാൻ തരമുള്ളു. രമേശൻ നീട്ടിവലിച്ചു ശ്വാസിച്ചുകൊണ്ടു ഹേമനളിനിയെക്കുറിച്ചുള്ള ആശകളെ കാററിൽ ഊതിപ്പറത്തി.

——(o)——

## അദ്ധ്യായം ൩൨.

"അല്ലാ, ഉമേശാ നീ എങ്ങോട്ടേയ്ക്കാ?" എന്നു രമേശൻ ഉമേശനെ വിളിച്ചുചോദിച്ചു.

ഉമേശൻ:—"ഞാൻ അമ്മയുടെകൂടെ പോവുകയാണു്."

രമേശൻ:—"നിനക്കു കാശിയിലേക്കാണു ററിക്കററു വാങ്ങിയിരിക്കുന്നതു്. ഇതു ഗാസിപുരമാണു്. ഞങ്ങൾ 'ബനാറീസു' വരെ പോകുന്നില്ല".

ഉമേശൻ:—"ഞാനും പോകുന്നില്ല."

ഉമേശൻ അവരുടെ കൂടെ പററി ചേൎന്നുനില്ക്കുവാൻ ഉദ്ദേശിച്ചിരുന്നുവെന്നു രമേശൻ മനസ്സിലാക്കിയിരുന്നില്ല. നിശ്ചയസ്വരത്തിലുള്ള അവന്റെ ശാന്തമായ മറുപടി രമേശനെ ആശ്ചൎയ്യഭരിതനാക്കി.

"ഉമേശനേയും നമ്മുടെകൂടെ കൊണ്ടുപോകാനാണോ തീൎച്ചപ്പെടുത്തിയിരിക്കുന്നതു്" എന്നു അയാൾ കമലയോടു ചോദിച്ചു.

കമല:—"അവനു വേറെങ്ങും പോകാനില്ല."

രമേശൻ:—"കാശിയിൽ ആരോ ചില ബന്ധുക്കളവനുണ്ടല്ലോ."

കമല:—"അവന്നു അവിടെ പോകാനിഷ്ടമില്ല. നമ്മോടൊരുമിച്ചുവരാനാണവനാഗ്രഹിക്കുന്നതു്. ഉമേശാ, സൂക്ഷിച്ചുനടക്കുക. ആൾക്കൂട്ടത്തിൽ നീ തെററിത്തിരിഞ്ഞു പോകാതിരിപ്പാൻ അമ്മാവന്റെ കൈയ്യു പിടിച്ചുകൊള്ളുക."

ആ ചെറുസംഘത്തിന്റെ സകല ചുമതലകളും കമല കൈയേററു എന്നു സ്പഷ്ടമായി. അവളുടെ ആഗ്രഹത്തിനും അനുജ്ഞക്കും മററുള്ളവർ വഴിപ്പെട്ടുകൊള്ളണമെന്നും വന്നുകൂടി. രമേശന്റെ നിദ്ദേശങ്ങളെ കണ്ണുമടച്ചു് അനുസരിച്ചുപോന്ന ആ കാലം ഇങ്ങിനിവരാതവണ്ണം കഴിഞ്ഞുപോയി. കൂടുതൽ വിവാദത്തിനൊന്നും ഇടയാകാതെ ഉമേശനും കക്ഷത്തിലൊരു ഭാണ്ഡവുമേന്തി അവരെ അനുഗമിച്ചു.

യൂറോപ്യന്മാരുടെ മനോജ്ഞമന്ദിരങ്ങൾക്കും നഗരത്തിനും നടുവിൽ ഒരു ചെറിയ ബംഗ്ലാവിലാണ് അമ്മാവൻ താമസിച്ചിരുന്നതു്. വീട്ടിനു മുൻവശത്തു് ഒരു കരിങ്കൽകിണറും പുറകിൽ ഒരു മാന്തോപ്പും ഉണ്ടായിരുന്നു. ഒരു പൊക്കം കുറഞ്ഞ മതിൽ തോട്ടത്തെ പാതയിൽനിന്നും വേർതിരിച്ചു. മതിലിനും മന്ദിരത്തിനുമിടയിൽ ഒരു ചെറിയ മലക്കറിത്തോട്ടമുണ്ടായിരുന്നു. രമേശനും കമലയ്ക്കും വേറൊരു വീടു വാടകയ്ക്കെടുത്തു താമസിക്കുന്നതിനു സൌകര്യമാകുന്നതുവരെ അവർ അവിടെ അദ്ദേഹത്തിന്റെ അതിഥികളായി താമസിക്കണമെന്നു് അമ്മാവൻ നിർബന്ധിച്ചു.

ചക്രവത്തിയുടെ ഭാര്യയുടെ പേർ 'ഹരിഭഗിനി' എന്നത്രേ. അവർ രോഗംപിടിച്ചു നന്നാ ശോഷിച്ചുപോയെന്നു് അമ്മാവൻ രമേശനോടും കമലയോടും പറഞ്ഞിട്ടുണ്ടായിരുന്നു. എന്നാൽ അവരുടെ ശരീരത്തിൽ യാതൊരു രോഗചിഹ്നവും പ്രത്യക്ഷപ്പെട്ടിരുന്നില്ല. അവരെ കണ്ടാൽ ദേഹത്തിനു യാതൊരു കുഴപ്പവുമില്ലാത്ത ഒരു സ്ത്രീയെന്നേ പറയൂ. അവൾ മദ്ധ്യവയസ്സു കഴിഞ്ഞിരുന്നു; എന്നാലും അവരുടെ മുഖം ചുക്കും ചുളുക്കമൊന്നുമില്ലാതെ പ്രൌഢമായിരുന്നു. ചെവികൾക്കു മുകളിൽ മാത്രം അഞ്ചാറു നരച്ച രോമങ്ങൾ കാണ്മാനുണ്ടു്. പ്രായം അവക്കെതിരായി ഒരു വിധി സമ്പാദിച്ചുകഴിഞ്ഞു. എന്നാൽ അതിതുവരെ നടത്തിയില്ലെന്നേയുള്ളൂ.

ഇതാണു വാസ്തവം: ചക്രവത്തി അവരെ വിവാഹം ചെയ്തു് അധികകാലം കഴിയുന്നതിനു മുൻപു് ഭയങ്കരമായ ഒരു മലമ്പനി അവരെ ബാധിച്ചു. അതിനു പരിഹാരമായി ശുദ്ധവായു കിട്ടുന്ന നല്ല സുഖവാസസ്ഥലത്തെങ്ങാനും പോയി താമസിക്കണമെന്നു് ചക്രവത്തി അഭിപ്രായപ്പെട്ടു. അതിനാൽ

അദ്ദേഹം ഗാസിപ്പുരത്തിനടുത്തു് ഒരു സ്കൂളിൽ അദ്ധ്യാപകവൃത്തി സമ്പാദിച്ചു. അതിന്റെശേഷം ഭാൎയ്യയോടും കുട്ടികളോടുംകൂടി അവിടെ വന്നു് താമസവുമായി.

ഹരിഭഗിനിയുടെ ആരോഗ്യം പുനഃസ്ഥാപിതമായിട്ടു് വളരെനാൾ കഴിഞ്ഞു. എങ്കിലും ത്രൈലോക്യചക്രവൎത്തി ഭാൎയ്യയുടെ ദേഹസുഖത്തിൽ സൎവ്വദാ ബദ്ധശ്രദ്ധനായിരുന്നു.

അദ്ദേഹം അതിഥികളെ പുറമേയുള്ള ഒരു മുറിയിലിരുത്തിയിട്ടു് ഭാൎയ്യയെ അന്വേഷിച്ചു് അകത്തളത്തിലേക്കു കടന്നു. ഹരിഭഗിനി കോതമ്പും പാറ്റിക്കൊണ്ടു് അങ്കണത്തിലിരിക്കുന്നതു് അദ്ദേഹം കണ്ടു.

"ഇവിടെയാണോ? കൊള്ളാം. ഇന്നു് വളരെ ശീതളമായിരിക്കുന്നു. ഒരു പുതപ്പെടുത്തു് ദേഹം മൂടിക്കൊള്ളരുതോ."

ഹരിഭഗിനി:—"എന്താണു നിങ്ങൾ പറയുന്നതു്? തണുപ്പെന്നോ. വെയിൽതട്ടി എന്റെ പുറം പൊള്ളിക്കഴെലുന്നു."

ചക്രവൎത്തി:—"അതു പാടില്ലാ; വെയിൽ കടക്കാതിരിക്കുവാൻ ഒരു മറ ഇവിടെ ഉടൻ കെട്ടണം."

ഹരിഭഗിനി:—"ശരി, കെട്ടിയേക്കാം. അതിരിക്കട്ടെ; നിങ്ങൾ ഇത്ര വളരെ എന്താണു താമസിച്ചതു്?"

ചക്രവൎത്തി:—"അതു പറയാനാണെങ്കിൽ വളരെയുണ്ടു്. എന്റെകൂടെ വന്ന ഏതാനംപേർ വെളിയിലിരിക്കുന്നു. അവരെ സൽക്കരിച്ചു കഴിഞ്ഞിട്ടു് മററുള്ളതൊക്കെ. അനന്തരം അദ്ദേഹം ആഗതരെപ്പററി കുറഞ്ഞൊന്നു വിവരിച്ചു."



ചക്രവൎത്തി അപരിചിതൎക്കു് ആതിഥ്യം നല്കിയിട്ടുള്ളതു് ഇതാദ്യമായിട്ടല്ല. ഇതിനു മുമ്പു പലപ്പോഴും പലരും അദ്ദേഹത്തിന്റെ ഔദാൎയ്യം സ്വീകരിച്ചു തൃപ്തരായി പോയിട്ടുണ്ടു്. എന്നാൽ വിവാഹിതരായ സ്ത്രീപുരുഷന്മാൎക്കു സ്വാഗതം പറയുന്നതിനു് ഹരിഭഗിനി തയാറില്ലായിരുന്നു. "എവിടെയാണു് അവൎക്കു താമസിക്കാൻ സ്ഥലം" എന്നു് അവർ ചോദിച്ചു.

ചക്രവത്തി:—"നീ ആദ്യം അവരെ കാണുക. അതാണു നല്ലതു്." പിന്നീടു് അവക്കു് സ്ഥലസൌകയ്യമുണ്ടോ എന്നൊക്കെ തീച്ചയാക്കാം. ശൈല എവിടെപ്പോയി?"

ഹരി:—"അവഠം കുഞ്ഞിനെ കുളിപ്പിക്കുന്നു."

അനന്തരം ചക്രവത്തി കമലയെ ഭായ്യയുടെ അടുക്കലേക്കു് അയച്ചു.

കമല അവളുടെ പ്രായത്തിനു യോജിച്ച മാതിരി ഹരിഭഗിനിയെ വന്ദിച്ചു. ഗൃഹകരം ആ കുടുംബിനി കമലയുടെ ചിബുകത്തെ സ്പശിയ്ക്കുകയും, പിന്നീടു കൈ പിടിച്ചു ചുംബിയ്ക്കുകയും ചെയ്തിട്ടു് ഭത്താവിനെ നോക്കി ഇപ്രകാരം പറഞ്ഞു: "ഇവഠം നമ്മുടെ വിധുവിനെപ്പോലെ ഇരിയ്ക്കുന്നു; അല്ലേ?"

വിധു അവരുടെ സീമന്തപുത്രിയാണു്. അവഠം ഭത്താവോടുകൂടി അപ്പോഠം അല്ലഹബാദിൽ താമസിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. ആ തുലനം ചക്രവത്തിയെ തുലോം രസിപ്പിച്ചു. പരമാത്ഥം പറയുകയാണെങ്കിൽ വിധുവിനും കമലയ്ക്കും തമ്മിൽ യാതൊരു സാദൃശ്യവുമില്ല. എന്നാൽ ഹരിഭഗിനി തൻെറ പുത്രിയേക്കാഠം സൌന്ദയ്യമോ സാമത്ഥ്യമോ മറ്റാക്കും ഉണ്ടെന്നു് ഒരിയ്ക്കലും സമ്മതിയ്ക്കുകയില്ല. വേറൊരു മകഠംകൂടി അവക്കുണ്ടായിരുന്നു. അവളാണു് ശൈലജ. അവരോടുകൂടിയാണു് ശൈലജയും താമസിച്ചിരുന്നതു്. അവളെ ഒന്നു കണ്ടാൽ പിന്നൊന്നുകൂടി ആരും നോക്കുകയില്ല. അതിനാലാണു് അമ്മ അകലെ താമസിക്കുന്ന മകളുമായി കമലമ്മയ്ക്കു് സാദൃശ്യം കല്പിച്ചു്, കൊടി പൊക്കി പിടിച്ചതു്. ഹരിഭഗിനി സംഭാഷണം തുടന്നു. "നിങ്ങളെ പരിചയപ്പെട്ടവാൻ സാധിച്ചതിൽ വളരെ സന്തോഷമുണ്ടു്. എന്നാൽ നിങ്ങഠംക്കു് ഇവിടത്തെ താമസം സുഖമാകുമോ എന്നറിയാതെ ഞാൻ പരുങ്ങുന്നു. ഞങ്ങളുടെ പുത്തൻപുരയുടെ അറ്റകുററം മുഴുവൻ തീന്നില്ല. അതിനാൽ ഞങ്ങളെല്ലാപേരും കൂടി ഇവിടെ ഞെരുങ്ങി പാക്കുകയാണു്." ചക്രവത്തിക്കു് കമ്പോളത്തിൽ ഒരു ചെറിയ വീടുണ്ടായിരുന്നു. അതിൻെറ പണി മുഴുവൻ തീന്നില്ല. അതു താമസിക്കാൻ സൌകയ്യമുള്ള ഒരു സ്ഥലമല്ലായിരുന്നു.

ഭാര്യയുടെ സന്ദർഭോചിതമായ ചതുരസംഭാഷണം ചക്രവർത്തിയെ സന്തോഷഭരിതനാക്കി. എന്നാൽ അദ്ദേഹം അവരുടെ ഹിതത്തിന് വഴിപ്പെടാതെ കമലയെ നോക്കിപ്പറഞ്ഞു. "നിനക്ക് അസൌകര്യം സഹിക്കുവാൻ സമ്മതമില്ലായിരുന്നുവെങ്കിൽ ഒരിക്കലും നിന്നെ ഞാനിവിടെ കൊണ്ടു വരികില്ലായിരുന്നു." പിന്നീട് ഹരിഭഗിനിയുടെ നേരേ തിരിഞ്ഞു പറഞ്ഞു: "നിങ്ങൾ ഇവിടെ നിൽക്കാതെ അകത്തുപോയിരിക്കുകയാണു നല്ലതു്. തുലാമാസത്തിലെ വെയിലിന്റെ ചൂടു കടുകട്ടിയാണു്."ഇങ്ങിനെ ആ രംഗമവസാനിപ്പിച്ചിട്ടു് അദ്ദേഹം രമേശന്റെയടുക്കലേക്കു പോയി.

കമലയും ചക്രവർത്തിയുടെ ഭാര്യയും ശേഷിച്ചു. ഹരിഭഗിനി കമലയോടു് അവളുടെയും രമേശന്റെയും ചരിത്രത്തെപ്പററി പലതും ഇടവിടാതെ ചോദിച്ചുതുടങ്ങി.

"നിന്റെ ഭർത്താവു് ഒരു വക്കീലാണു് അല്ലേ? പ്രാക്ടീസു ചെയ്തു തുടങ്ങിയിട്ടു് എത്ര കാലമായി? ഇപ്പോൾ എന്തു് ആദായം കിട്ടുന്നുണ്ടു്? ഓ! ഇതുവരെ പ്രാക്ടീസു് ആരംഭിച്ചില്ലല്ലോ. പിന്നെ എങ്ങിനെയാണു നിങ്ങൾ ചിലവു കഴിക്കുന്നതു്? നിന്റെ ശ്വശുരൻ, മകനു് നല്ല ആസ്തി നീക്കിവെച്ചിട്ടുണ്ടോ? നിനക്കു് അറിഞ്ഞുകൂടാ, അല്ലേ? ഇതു വളരെ അസാധാരണയായിരിക്കുന്നു. നിന്റെ ഭർത്താവിന്റെ ബന്ധുക്കളെപ്പററി നിനക്കൊന്നും അറിഞ്ഞുകൂടെ? വീട്ടുചിലവുകൾക്കായി നിന്റെ ഭർത്താവു് നിന്നെ മാസം എത്ര പണം ഏല്പിക്കും ? നിന്റെ പ്രായത്തിൽ ശ്വശ്രു ഇല്ലാത്ത ഒരു പെൺകുട്ടി സ്വയം എല്ലാ കാര്യങ്ങളും നോക്കിയറിയണം. വിധുവിന്റെ ഭർത്താവു് അയാളുടെ സമ്പാദ്യമെല്ലാം അവളെയാണു് ഏല്പിച്ചിരിക്കുന്നതു്.

മലയിലെ വെള്ളച്ചാട്ടംപോലെയുള്ള ഈ പ്രശ്നപ്രവാഹം അവരുടെ മൌഢ്യത്തെ സ്പഷ്ടമാക്കിയതേ ഉള്ളു. തന്റെ ഭർത്താവിന്റെ ഗൃഹസ്ഥിതികളേയും സ്ഥാനത്തേയും പററിയിട്ടുള്ള അജ്ഞത അസാധാരണവും, ജുഗുപ്സാവഹവുമാണെന്നു കമലയ്ക്കു് പൊടുന്നനവേ തോന്നി. രമേശന്റെ കുടുംബസ്ഥിതികളേയും ബന്ധുക്കളേയും സംബന്ധിച്ചു് അവർ തമ്മിൽ ഹൃദയം തുറന്നൊരു സംഭാഷണം ഇതുവരെ ഉണ്ടായി

ട്ടില്ലെന്നു് അവൾക്കു ബോധ്യമായി. അവളുടെ ഭർത്തൃസ്ഥാനത്തെ പ്രാപിച്ചിരിക്കുന്ന ആ മനുഷ്യനെപ്പററിയുള്ള യാതൊരു സംഗതിയും അവൾക്കറിഞ്ഞുകൂടെന്നു വരുന്നതു് വളരെ കഷ്ടമല്ലേ? അവളുടെ അവസ്ഥ അനന്യസാധാരണമാണെന്നു് അന്നാണു് അവളാദ്യമായി ഗ്രഹിക്കുന്നതു്. അവളുടെ അയോഗ്യതയെപ്പററിയുള്ള ബോധം അവളെ പരിഭ്രാന്തചിത്തയാക്കി.

ഹരിഭഗിനി വർത്തമാനം നിറുത്തിയില്ല. "ഓമനക്കുട്ടീ, നിന്റെ വളകൾ കാണട്ടെ; സ്വർണ്ണം അത്ര നല്ലതല്ല. കമ്മൽ നോക്കട്ടെ; അതത്ര തരക്കേടില്ല. അങ്ങിനെയല്ലേ? നിന്നെ കല്യാണം കഴിച്ചുകൊടുത്തപ്പോൾ നിന്റെ അച്ഛൻ നിനക്കാഭരണങ്ങളൊന്നും തന്നില്ലേ? ഓ! നിനക്കച്ഛനില്ലല്ലോ. എന്നാലും നിനക്കേതെങ്കിലും വേണമല്ലോ. നിന്റെ ഭർത്താവു നിനക്കൊന്നും തന്നില്ലേ? വിധുവിന്റെ ഭർത്താവു് അവൾക്കൊന്നിരാടം മാസങ്ങളിൽ ഓരോ ജോടി പുതിയ വള പണിയിച്ചു കൊടുക്കാറുണ്ടു്. ഇങ്ങിനെ ചോദ്യവർഷംകൊണ്ടു് കമലയെ അത്യന്തം വിഷമിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ ശൈലജ അവളുടെ രണ്ടു വയസ്സു പ്രായമുള്ള ഉമയുടെ കൈയിൽ പിടിച്ചു് പിച്ച പിച്ച നടത്തിക്കൊണ്ടു കയറിവന്നു. ശൈലജയുടെ നിറം കറുപ്പായിരുന്നു. എന്നാൽ മുഖഭാവം കണ്ടാൽ അവളൊരൂർജ്ജസ്വലയാണെന്നു തോന്നും. അവളുടെ നെററിത്തടം വിസ്താരമുള്ളതായിരുന്നു. ആകക്കൂടിയുള്ള അവളുടെ പ്രകൃതി കണ്ടാൽ നല്ല വിവേചനാശക്തിയും സൌശീല്യവുമുള്ള സ്ത്രീയാണെന്നു തോന്നാതിരിക്കയില്ല.

ഉമ, കമലയെ ആകപ്പാടെ ഒന്നു പരിശോധിച്ചു. പിന്നീടു് അവളെ 'ചിററമ്മ' എന്നു വിളിക്കാൻ തുടങ്ങി. അവൾ പ്രായമായ ഏതൊരു യുവതിയെ കണ്ടാലും ചിററമ്മയെന്നാണു സംശയംകൂടാതെ വിളിക്കാറുള്ളതു്. ഉടൻതന്നെ കമല ആ ഓമനപ്പൈതലേ എടുത്തു മടിയിലിരുത്തി. ഹരിഭഗിനി കമലയെ ശൈലജയുമായി പരിചയപ്പെടുത്തി. "ഈ മാന്യയുവതിയുടെ ഭർത്താവു് ഒരു വക്കീലാണു്. ആ മനുഷ്യൻ നാട്ടിൻപുറങ്ങളിലെവിടെയെങ്കിലും വക്കീലാകുവാൻ വന്നിരിക്കുകയാണു്. ഇവർ നിന്റെ അച്ഛനുമായി വഴിയിൽവെച്ചു പരിചയപ്പെട്ടു. അദ്ദേഹമാണിവരെ ഇവിടെ കൂട്ടിക്കൊണ്ടു

വന്നതു്. ആ യുവതികളുടെ കണ്ണുകൾ കൂട്ടിമുട്ടി. ഒരു നോട്ടം കൊണ്ടുതന്നെ അവർ ആത്മസ്നേഹിതകളായിത്തീർന്നു.

ഹരിഭഗിനി അതിഥികളുടെ ആവശ്യങ്ങൾ അന്വേഷിക്കുന്നതിനായി പോയി. അപ്പോൾ ശൈലജ കമലയുടെ ഹസ്തങ്ങളെ ഗ്രഹിച്ചുകൊണ്ടു് തന്റെ മുറിയിലേക്കു് അവളെ ക്ഷണിച്ചു. അധികം താമസിയാതെ വളരെ പഴയ സ്നേഹിതകളെപ്പോലെ അവർ സരളമായി സംഭാഷണം ചെയ്തുതുടങ്ങി. അവർ, അവരുടെ പ്രായത്തിനുള്ള വ്യത്യാസത്തെ അശേഷം ഗൗനിച്ചില്ല. കമലയ്ക്കു പ്രഭാഷണത്തിലുണ്ടായിരുന്ന പ്രഗത്ഭത അവളുടെ പ്രായത്തെ അതിക്രമിച്ചതായിരുന്നു. അവളുടെ സംഭാഷണരീതി അത്യന്തം പ്രൌഢവും സരസവുമായിരുന്നെന്നുതന്നെ പറയാം. ഒരു അമ്മാ പിണമ്മയുടെ ആജ്ഞകൾക്കു വശംവദയായി നൈസർഗ്ഗികസ്വഭാവത്തെ വ്യതിചലിപ്പിക്കാതിരുന്നതുകൊണ്ടായിരിക്കണം ഈ ഗുണം സിദ്ധിച്ചതു്. 'നാക്കടക്കുന്നുണ്ടോ? ഞാൻ പറയുന്നതുപോലെ ചെയ്യണം; പെൺകുട്ടികൾ ഒന്നും വയ്യാ എന്നു പറയരുതു്' എന്നുള്ള ദാരുണവചനങ്ങൾ അവളുടെ ശ്രവണപുടങ്ങളെ ഒരിക്കലും ദുസ്സഹപ്പെടുത്തിയിട്ടില്ലായിരുന്നു. അവൾ നിവർന്നു നിന്നു് തല പൊക്കിപ്പിടിച്ചു് ബലമുള്ള ശാഖകളോടുകൂടി തഴച്ചു വളർന്ന ഭംഗിയുള്ള ഒരു ചെടിപോലെ എന്തും തടുക്കാൻ സന്നദ്ധയായി. ആ പുതിയ തോഴികൾ ഉമയുടെ പഞ്ചവർണ്ണക്കിളിക്കൊഞ്ചലും കളിരിളംചിരിയുംകൂടി ഗൌനിക്കാതെ രസകരമായ സംസാരത്തിൽ മുഴുകി. കമലയ്ക്കു് അധികമൊന്നും പറയുവാനില്ലായിരുന്നു. ശൈലജയ്ക്കു് പറഞ്ഞാലും പറഞ്ഞാലും തീരാത്ത മട്ടിൽ പലേ വർത്തമാനങ്ങളും കമലയെ ധരിപ്പിക്കുവാനുണ്ടായിരുന്നു. തന്റെ വിവാഹജീവിതത്തെപ്പററിയുള്ള കമലയുടെ വിവരണം വെറും ശുഷ്കമായിരുന്നു. അതൊരു പെൻസിൽരേഖപോലെ ചില സ്ഥലങ്ങളിൽ പകുതി മാഞ്ഞിരുന്നു. മററു ചില സ്ഥലങ്ങളിൽ തീരെ കാണാൻപോലുമില്ല.

അതിന്റെ വിരളതയെ സൂക്ഷിക്കുന്നതിനു് ഇതുവരെ അവൾക്കവസരം ലഭിച്ചിട്ടില്ല. കമലയുടെ ജീവിതത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്ന രണ്ടു 'സ്പ്രിംഗി'ന്മേൽ ആരെങ്കിലുമൊന്നു

തൊട്ടാൽ മതി, അതു് ഉടൻ അനിശ്ചിതമായ ഒരു സ്വരത്തെ ആലാപിച്ചു കഴിഞ്ഞു! ആ തന്ത്രികളെ അവളുടെ ഓമനാംഗുലികൾകൊണ്ടു താലോലിച്ചാലാപിക്കുന്നതു വിഹിതമല്ലെന്നു് അവൾ വിചാരിച്ചു. രമേശനെപ്പററി അവൾക്കൊന്നും പറവാനില്ല. അയാളെപ്പറ്റിയുള്ള ഒരു സംഭാഷണത്തിനു് അവൾക്കഭിലാഷമോ, വേണ്ട കരുക്കളോ, ഉണ്ടായിരുന്നില്ല. സൌഭാഗ്യസമ്പത്തു നിറയെ കയററി ശൈലജയുടെ തോണി കീഴ്പോട്ടേക്കുള്ള ഒഴുക്കിൽ അതിശീഘ്രം പ്രയാണം ചെയ്തുകൊണ്ടിരുന്നു. എന്നാൽ നിർഭാഗ്യയായ കമലയുടെ ഒഴിഞ്ഞ വള്ളം കാററിലലഞ്ഞുലഞ്ഞു കരയിൽ കയറി ഉറച്ചിരിപ്പായി.

ശൈലജയുടെ ഭർത്താവായ ബിപിൻ ഗാസിപുരത്തിലെ കറുപ്പുപണ്ടകശാലയിൽ ഒരുദ്യോഗസ്ഥനായിരുന്നു. ചക്രവർത്തിക്കു രണ്ടു പുത്രിമാർ മാത്രമേ ഉണ്ടായിരുന്നുള്ളു. അവരിൽ മൂത്ത കുട്ടി ഭർത്താവിനോടുകൂടിയായിരുന്നു താമസം. ചക്രവർത്തിക്കു് അദ്ദേഹത്തിന്റെ കനിഷ്ഠപുത്രിയെക്കൂടി പിരിഞ്ഞിരിക്കുന്നതു വലിയ സങ്കടമായിത്തോന്നി. അതിനാൽ അദ്ദേഹം അവളെ വലിയ 'നിവൃത്തി'യൊന്നുമില്ലാത്ത ഒരു ചെറുപ്പക്കാരനെക്കൊണ്ടു കല്യാണം കഴിപ്പിച്ചു. അനന്തരം ചില വലിയ ശുപാർശകൾ ചെയ്തു് ആ നാട്ടിൽത്തന്നെ കറുപ്പു പണ്ടകശാലയിൽ അയാൾക്കു് ഒരു ജോലിയുണ്ടാക്കിക്കൊടുത്തു. അങ്ങിനെ ബിപിൻ ഭാര്യയുടേയും അവളുടെ അച്ഛനമ്മമാരുടേയും കൂടെ താമസവുമായി.

സംഭാഷണമദ്ധ്യേ ശൈലജ പെട്ടെന്നെഴുന്നേററു. അവളുടെ ഭർത്താവു കുളികഴിഞ്ഞു വന്നു; ആഫീസിൽ പോകുന്നതിനു മുൻപേ ആഹാരം കൊടുക്കണം; അതിനാൽ അല്പം ക്ഷമിക്കണമെന്നു് അവൾ കമലയോടപേക്ഷിച്ചു. "അദ്ദേഹം കുളികഴിഞ്ഞു വന്നു എന്നു നിങ്ങൾക്കെങ്ങിനെ മനസ്സിലായി?" എന്നു കമല നിഷ്കളങ്കമായി ചോദിച്ചു. "എന്നെ കളിയാക്കാതെ" എന്നു് ശൈലജ മറുപടി പറഞ്ഞു. "നിന്റെ ഭർത്താവിൻെറ കാലൊച്ച കേട്ടാൽ നിനക്കറിഞ്ഞുകൂടേ?" അവൾ ചിരിച്ചുകൊണ്ടു കമലയുടെ പൊൻകവിളുകളിൽ സാവധാനമൊന്നു നുള്ളി. താക്കോൽക്കൂട്ടംകെട്ടിയിരുന്ന വസ്ത്രാഞ്ചലം തോളിലിട്ടു കൈനീട്ടി കുട്ടിയേയുമെടുത്തു് അവിടെനിന്നും നിർഗ്ഗമിച്ചു.

കാലടികളുടെ ഭാഷ പഠിക്കുവാൻ ഇത്ര എളുപ്പമാണെന്നു കമല അറിഞ്ഞിരുന്നില്ല. അവരം ചിന്തയിൽ മുഴുകി ഗവാക്ഷത്തിൽക്കൂടി വെളിയിലേയ്ക്കു നോക്കി. വെളിയിൽ ഒരു ചൂതവൃക്ഷം നിന്നിരുന്നു. അതിന്റെ മഞ്ജരിതങ്ങളായ ശാഖകൾതോറും ഭൃംഗനികരങ്ങൾ മുരളിക്കൊണ്ടിരുന്നു.

— —(o)— —

## അദ്ധ്യായം ൩൨.

ഗംഗാനദീതീരത്ത് ഒഴിഞ്ഞുകിടന്നിരുന്ന ഒരു വീടു വാടകയ്ക്കെടുക്കുവാൻ രമേശൻ വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തിരുന്നു. കൽക്കട്ടയിൽ ഇട്ടുംവെച്ചു പോന്ന സാമാനങ്ങളും, 'ബാറി'ൽ ചേരുന്നതിനു സന്നതും, കൊണ്ടുപോരുന്നതിന് അങ്ങോട്ടൊന്നുകൂടി പോകാതെ തരമില്ല. എന്നാൽ ഒരിക്കൽകൂടി ആ നഗരം സന്ദർശിക്കുന്നതിന് അയാളിഷ്ടപ്പെട്ടില്ല. അവിടെയുള്ള ഒരു തെരുവിന്റെ സ്മരണ ഒരിരുമ്പുകട്ടിപോലെ, അയാളുടെ ചിത്തത്തെ അമർത്തിക്കൊണ്ടിരുന്നു. ഏതു മാർഗ്ഗമാണു തുടരേണ്ടതെന്നുള്ള സന്ദേഹത്തിന് ഇപ്പോഴും ഒരു സമാപ്തിയുണ്ടായില്ല. എന്നാൽ എന്തെല്ലാം സഹിക്കേണ്ടിവന്നാലും കമലയുടെ ഭർത്തൃസ്ഥാനം സ്വീകരിക്കാതിരിക്കുവാൻ തരമില്ലാത്തവണ്ണമായിരുന്നു പരിതഃസ്ഥിതികൾ.

ഗത്യന്തരമില്ലാത്ത ഈ ഘട്ടത്തെ അഭിമുഖീകരിക്കുവാൻ അശക്തനായി അയാൾ യാത്ര നീട്ടി നീട്ടി വെച്ചു. ആ ചെറു ബംഗ്ലാവിലെ സ്ഥലം പരിമിതമായിരുന്നു. അതിനാൽ കമലയ്ക്കു ചക്രവർത്തിയുടെ അന്തഃപുരത്തിൽ ഉള്ള ഒരു മുറി ഉപയോഗിക്കേണ്ടതായി വന്നുകൂടി. പ്രധാനഗൃഹത്തിനു വെളിയിൽ നിന്നിരുന്ന ഒരു ചെറിയ കെട്ടിടത്തിലായിരുന്നു രമേശന്റെ ഇരിപ്പും കിടപ്പും. അയാളും കമലയും വളരെ ദുർല്ലഭമായേ അന്യോന്യം കാണാറുള്ളു. അവരുടെ ആ വിയോഗത്തിൽ താൻ അത്യന്തം സഹതപിക്കുന്നു എന്നു ശൈലജ കൂടക്കൂടെ കമലയോടു പറയാറുണ്ടായിരുന്നു.

"എന്തിനാണ് അതിനെപ്പററി അത്ര വലിയ കോലാഹലം കൂട്ടുന്നതു്? അത്ര വളരെ സഹതപിക്കാനൊന്നുമില്ല."

ശൈലജ:—"നീ വലിയ കട്ടപ്പക്കാരി തന്നെ. ഈ നാട്യമൊക്കെ കാണിച്ചു് എന്നെ പററിക്കാൻ നോക്കണ്ടാ. നീ എന്താണിപ്പോൾ വിചാരിക്കുന്നതെന്നെനിക്കറിയാം."

കമല:—"എന്നോടു വാസ്തവം പറയണം. ബിപിൻബാബു രണ്ടുദിവസം നിങ്ങളുടെ അടുക്കൽ വന്നില്ലെങ്കിൽ നിങ്ങൾ—?"

ശൈലജ:—"എന്തു്, അദ്ദേഹം രണ്ടു ദിവസം എന്നെ പിരിഞ്ഞിരുന്നിട്ടു വേണ്ടേ?" പിന്നീടു് ഒരു പുഞ്ചിരിയോടും പുളകത്തോടും കൂടി ബിപിൻബാബുവിനു് അവളോടുള്ള നിസ്സീമമായ പ്രേമത്തെപ്പററി പലതും അവൾ പറയുവാൻ തുടങ്ങി: അവരുടെ വിവാഹാനന്തരം ശത്രുപംക്തിയുടെ — വൃദ്ധജനങ്ങളുടെ— കണ്ണിൽ മണ്ണിട്ടു് ആ ഗൌരീവധുവിനെ കാണുവാൻ അയാൾ എന്തെല്ലാം തന്ത്രം പ്രയോഗിച്ചു! അയാളുടെ സൂത്രങ്ങൾ എപ്പോഴെല്ലാം വിഫലങ്ങളായി; എപ്പോഴെല്ലാം അവർ അയാളെ കണ്ടുപിടിച്ചു. അവരുടെ സന്ദർശനങ്ങൾ നിഷ്കൃഷ്ടമായി തടഞ്ഞപ്പോൾ, ബിപിൻ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കേ കണ്ണാടിയിൽകൂടി അന്യോന്യം വീക്ഷണം ചെയ്തു് അവരെങ്ങിനെ സമാധാനപ്പെട്ടു! ഇതെല്ലാം അവളോരോന്നോരോന്നായി കമലയോടു പറഞ്ഞു. കഴിഞ്ഞ കാലത്തിലെ അവരുടെ നേരമ്പോക്കുകളെല്ലാമോർത്തപ്പോൾ ശൈലജയുടെ വദനം ദീപ്തമായി.

അന്നു പകൽ മുഴുവൻ ബിപിൻ ആഫീസിൽ ജോലി ചെയ്യാൻ നിർബ്ബന്ധിതനായി. ആ അല്പവിരഹം അവൾക്കെത്ര മാത്രം വേദനയുണ്ടാക്കിത്തീർത്തുവെന്നും, എന്നാൽ ബിപിൻ കൂടക്കൂടെ അവിടെ ആരും കാണാതെ പതുങ്ങിവന്നു് എങ്ങിനെ അവളെ സന്ദർശിച്ചു എന്നും ശൈലജ സഖിയോടു വിസ്തരിച്ചു.

ഒരിക്കൽ ഏതോ അത്യാവശ്യംപ്രമാണിച്ചു് പാററ്നായിൽ പോകാൻ ബിപിൻ നിയോഗിക്കപ്പെട്ടു. അപ്പോൾ ശൈലജ അയാളോടിങ്ങനെ ചോദിച്ചു: "പാററ്നായിൽ

പോയി തനിയെ താമസിക്കാമല്ലോ." ഒരഭിമാനത്തോടുകൂടി അയാൾ "കാഹേം തീച്ചയായും" എന്നു മറുപടി പറഞ്ഞു. അയാളുടെ സ്വരം ഹൃദയസ്പൃക്കായിരുന്നു. ബിപിന്റെ യാത്രാവേളയിൽ അവൾ വ്യസനത്തിന്റെ യാതൊരു ചിഹ്നവും പ്രദൎശിപ്പിക്കുകയില്ലെന്നു സ്വയം ശപഥംചെയ്തു. എന്നാൽ ആ ശപഥമെല്ലാം ബാഷ്പപ്രവാഹത്തിൽ അലിഞ്ഞു പോയി. അടുത്ത ദിവസം യാത്രയ്ക്കെല്ലാം തയാറായപ്പോൾ ബിപിന് ഒരു തലവേദനയും വേറെ എന്തോ ഒരു സുഖക്കേടും ഉണ്ടായി; യാത്ര തൽക്കാലത്തേയ്ക്കു വേണ്ടെന്നുവെച്ചു. ഡാക്ടരെ ഉടൻവരുത്തി മരുന്നുംകുറിച്ചു. അയാളും ശൈലജയും രഹസ്യമായി ഔഷധം അന്യോന്യം തൊണ്ടതൊടാതെ ഒഴിച്ചു. അപ്പോൾ അത്ഭുതകരമായവിധം സുഖക്കേടും ഭേദമായി!

ഭൂതകാലവൃത്താന്തങ്ങളെ വിവരിച്ചുകൊണ്ടിരുന്നപ്പോൾ സമയംപോയതു് ശൈലജ അറിഞ്ഞില്ലെന്നു തോന്നുന്നു. എന്നാലും മുൻവശത്തുള്ള പടിവാതലിനടുക്കലൊരു പതിഞ്ഞ കാലൊച്ച കേട്ടപ്പോൾ അവൾ ചാടി എഴുന്നേററു. കച്ചേരിയിൽനിന്നും ബിപിൻബാബു തിരിച്ചു വരികയായിരുന്നു. പൂവ്കാലസ്മരണയിൽ മജ്ജനംചെയ്തുകൊണ്ടിരുന്നു എങ്കിലും അവളുടെ പ്രിയൻ പടിവാതലിനപ്പുറം റോഡിൽ എത്തിയപ്പോൾ തന്നെ അയാളുടെ പാദന്യാസം അവൾ ഉററുശ്രവിച്ചുകൊണ്ടിരുന്നു.

വിവാഹജീവിതത്തെപ്പററിയുള്ള ശൈലജയുടെ വിവരണങ്ങൾ വെറും ജാലവിദ്യകളാണെന്നു കമല വിചാരിച്ചില്ല. അവൾക്കും അതീതകാലത്തിൽ ചില ചെറിയ അനുഭവങ്ങൾ ഉണ്ടായിരുന്നു.

കല്യാണംകഴിഞ്ഞതു് രമേശന്റെ വീട്ടിൽവന്നു താമസിച്ച ഏതാനും മാസങ്ങളിൽ വിവാഹത്തൊഴിലെ ചില രഹസ്യപ്പൂട്ടുകൾ അവൾ ഗ്രഹിച്ചു തുടങ്ങിയിരുന്നു. പിന്നീടു് വിദ്യാലയബന്ധനത്തിൽനിന്നും വിമുക്തയായി, രമേശന്റെ അടുക്കൽ തിരിച്ചുവന്നപ്പോൾ ഇന്ദ്രിയാതീതമായ ഏതോ ഒരു നടനത്തിനൊപ്പിച്ചുള്ള താളവിശേഷത്തോടുകൂടി അവളുടെ ആത്മാവു് വിഹരിക്കുവാനാരംഭിച്ചു. ശൈലജയുടെ കഥനം ശ്രവിച്ചപ്പോൾ ഈ പുളകകരങ്ങളായ വികാരങ്ങളുടെ ഉള്ളിലുണ്ടാകി

ടന്ന അത്ഥം ഏറെക്കുറെയൊക്കെ അവൾക്കു മനസ്സിലായി. എന്നാൽ അവളുടെ അനുഭവങ്ങളിൽ ആനന്ദമയവും ദീഘകാലസ്മരണാഹവുമായ യാതൊരു സംഗതിയും ഉണ്ടായിരുന്നില്ല. അതിനാൽ അവളുടെ ഹൃത്തടത്തിൽ ഇപ്പോൾ സംജാതമായ ദ്രുതസ്പന്ദനം ക്ഷണഭംഗുരമായിരുന്നു. ശൈലജയ്ക്കും ബിപിനും തമ്മിലുള്ള ബന്ധത്തെ ശോഭനമാക്കിത്തീത്ത ആ പ്രേമത്തിന്റെ ആത്മാത്ഥതയോടു തുലനംചെയ്യുത്തക്കതായി ഒന്നുംതന്നെ അവരുടെ ജീവിതത്തിൽ നിഴലിച്ചതുപോലുമില്ല. അതിനാൽ താൽക്കാലികമായ ഈ വിയോഗത്തിൽ അവൾ ആതുരയായില്ല. രമേശൻ അന്തഃപുരത്തിനു വെളിയിലിരുന്നു് അവളെ ഒരു നോക്കു കാണുവാൻ കൊതിച്ചു് അതിനുള്ള 'പ്ലാൻ' ആലോചിച്ചുകൊണ്ടിരിക്കുകയാണെന്നു് അനുമാനിക്കുവാൻകൂടി അവൾക്കു കഴിഞ്ഞില്ല.

ഞായറാഴ്ചയായി; ബിപിനു് അന്നു് കച്ചേരിയില്ല. ശൈലജ ഒരു വിഷമഘട്ടത്തിലെത്തി. തന്റെ ആ നൂതനസഖിയെ അന്നു മുഴുവൻ പിരിഞ്ഞിരിക്കണമല്ലോ എന്നു് അവൾ സങ്കടപ്പെട്ടു. എന്നാൽ ബിപിനെ പിരിഞ്ഞിരിക്കുവാൻ അവൾക്കൊട്ടും സമ്മതമില്ല. പകൽ ആ ഒരു ദിവസമേ ഒരാഴ്ചയിൽ അയാളുടെ സഹവാസം അവൾക്കു ലഭിക്കുകയുള്ളു. ആ ഭാഗ്യം അവളെങ്ങനെ ഉപേക്ഷിയ്ക്കും? എന്നാൽ രമേശൻ ആ വീട്ടിൽ തന്നെ താമസിക്കുന്നുവെങ്കിലും കമലയുമായുള്ള സന്ദശനത്തെ വിരോധിച്ചിരിക്കുമ്പോൾ ശൈലജ എങ്ങിനെയാണു് പതിവായുള്ള സന്തോഷം അനുഭവിക്കുന്നതു്! ഹാ! അവക്കൊരു സമ്മേളനത്തിനു് സന്ദർഭമുണ്ടാകുവാൻ സാധിച്ചിരുന്നുവെങ്കിൽ!

അവൾ ഈ സംഗതിയെപ്പററി ആരോടും ഒന്നും ചോദിച്ചില്ല. ചക്രവത്തിയോടു ആലോചിക്കയേ വേണ്ട; അതിനു മുൻപു് അദ്ദേഹം കായ്യം മനസ്സിലാക്കിക്കഴിയും. ഏതോ ഒരത്യാവശ്യം പ്രമാണിച്ചു് പട്ടണത്തിൽ പോകാനുണ്ടെന്നും പറഞ്ഞു് അദ്ദേഹം വെളിയിലിറങ്ങി. അന്നു് അവിടെ സന്ദശകന്മാരാരും ഉണ്ടായിരിക്കുകയില്ലെന്നും താൻ പോകുമ്പോൾ പടിവാതൽ പൂട്ടിയേക്കാമെന്നും രമേശനെ നേരത്തേ ഓമ്മപ്പെടുത്തി. ശൈലജ കേൾക്കത്തക്കവണ്ണം ഉറക്കെയാണു് അദ്ദേഹം പറഞ്ഞതു്. എന്തെന്നാൽ ആ സൂചന അവൾക്കു

മനസ്സിലാകാതെയിരിക്കുകയില്ലെന്നു് വൃദ്ധബ്രാഹ്മണനറിയാമായിരുന്നു.

ആററിൽ കുളി കഴിഞ്ഞു് തിരിയെ വീട്ടിൽ വന്നപ്പോൾ ശൈലജ അവളുടെ സഖിയോടു പറഞ്ഞു: "പ്രിയപ്പെട്ട കമലേ, ഇവിടെ വരൂ. ഞാൻ നിൻെറ തലമുടി ചിക്കി ഉണക്കാം."

"ഇന്നു വിശേഷിച്ചെന്താ ഇത്ര ധിറുതി?" എന്നു് സാധു കമല ചോദിച്ചു.

ശൈലജ:—"അതു ഞാൻ നിന്നോടു പറയാം. ഇപ്പോൾ തല ചീകട്ടെ" എന്നുപറഞ്ഞു് തലമുടി ചീകുവാൻ അവളാരംഭിച്ചു. ചികുരം ഒട്ടധികം ചെടപിടിച്ചിരുന്നു. അതിനാൽ ഒട്ടനേരംകൊണ്ടേ തലമുടി ഭംഗിയായി ചീകുവാൻ സാധിച്ചുള്ളു. കമല അണിയേണ്ട വസ്ത്രങ്ങളെപ്പററി പിന്നീട്ടു് അവർ തമ്മിൽ ഒരു വാദം ആരംഭിച്ചു. നല്ല ഭംഗിയുള്ള നിറത്തോടു കൂടിയ പട്ടുവസ്ത്രമുടുക്കണമെന്നു ശൈലജ നിർബ്ബന്ധിച്ചു. ഈ ശാഠ്യത്തിൻെറ ആന്തരോദ്ദേശം എന്താണെന്നു കമലയ്ക്കു മനസ്സിലായില്ല. ഒടുവിൽ ശൈലജയെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി അവൾ "അങ്ങിനെ ആവട്ടെ" എന്നു സമ്മതിച്ചു. ഊണു കഴിഞ്ഞു് ശൈലജഎന്തോ അവളുടെ ഭർത്താവിൻെറ ചെവിയിൽ മന്ത്രിച്ചു. പിന്നീട്ടു് അയാളുടെ അനുവാദത്തോടുകൂടി അവൾ കമലയുടെ മുറിയിൽ ചെന്നു് അവിടെ പുരുഷന്മാർ താമസിക്കുന്ന കെട്ടിടം സന്ദർശിക്കുവാൻ കമലയെ പ്രേരിപ്പിച്ചു. ഇതിനു മുൻപു് രമേശനുമായുള്ള സമ്മേളനത്തെ വരിക്കുന്നതിൽ കമല തീരെ വൈമനസ്യം പ്രദർശിപ്പിച്ചിരുന്നില്ല; ആചാരത്തിനു വിപരീതമാണെന്നു് അവളെ ആരും ഉൽബോധിപ്പിച്ചതുമില്ല. രമേശൻ തന്നെയാണു് ആദ്യം ആ സങ്കോചസേതുവിനെ ഭേദിച്ചതു്. തെററുകളെ ചൂണ്ടിക്കാണിച്ചു് അവളെ മനസ്സിലാക്കുവാൻ അവളുടെ ജ്ഞാതിവർഗ്ഗത്തിൽ വിശ്വസനീയരായി ആരുംതന്നെ ഇല്ലായിരുന്നു. എന്നാൽ ഇപ്പോൾ ശൈലജയുടെ നിർബന്ധത്തോടനുകൂലിക്കുവാൻ അവൾ മടിച്ചു. ശൈലജയ്ക്കു് അവളുടെ ഭർത്താവുമായി സങ്കോചംകൂടാതെ

പെരുമാറുന്നതിനു ലഭിച്ചിരുന്ന ആ അവകാശം എന്താണെന്ന് അവൾക്കറിയാമായിരുന്നു. ആ സ്വാതന്ത്ര്യം തനിക്കും ലഭിച്ചിരുന്നുവെന്ന് അവൾ അറിഞ്ഞിരുന്നില്ല. ഒരതിഥിനിയുടെ ഭാവത്തിൽ രമേശനെ സന്ദർശിക്കുവാൻ അവൾ സമ്മതിച്ചു. തന്റെ നിർബന്ധവും അപേക്ഷയും നിഷ്ഫലമായെന്നു കണ്ടപ്പോൾ കമലയുടെ ദുരഭിമാനംകൊണ്ടാണ് അവൾ അതിന്നനുകൂലിക്കാത്തതെന്ന് ശൈലജ തീർച്ചയാക്കി. ദമ്പതികൾ വളരെ ദിവസമായി പിരിഞ്ഞു താമസിക്കുകയായിരുന്നു; എന്നിട്ടും രമേശൻ അയാളുടെ കാന്തയെ കാണുവാൻ ഒരിക്കലെങ്കിലും മുതിർന്നിട്ടില്ലതന്നെ.

ഹരിഭഗിനി അപ്പോൾ കുളിച്ചുകൊണ്ടിരിക്കുകയായിരുന്നു. ശൈലജ തിരിച്ചുപോയി ബിപിനോടു പറഞ്ഞു: "രമേശബാബുവിനെ കമല അവളുടെ മുറിയിലേയ്ക്കു ക്ഷണിക്കുന്നുവെന്ന് ഒരു സന്ദേശം നിങ്ങൾ ആ മനുഷ്യനെ ധരിപ്പിക്കണം. അച്ഛൻ അതറിഞ്ഞാൽത്തന്നെ നിസ്സാരമായി ഗണിക്കുകയേ ഉള്ളൂ. അമ്മ അറിയുകയുമില്ല."

ബിപിൻ സ്വതേ ശാന്തശീലനാണ്. അതിനാൽ ഈ ദൌത്യം അയാൾക്കത്ര രസിച്ചില്ല; എങ്കിലും ശൈലജയുടെ നിയോഗം നിഷേധിച്ച് ദുർല്ലഭമായ രവിവാരസുഖം ഭഞ്ജിക്കുവാൻ അയാളൊരുക്കമില്ലായിരുന്നു.

രമേശൻ ചാരുകസാലയിൽ ഒരു കാലിനു മുകളിൽ മറ്റേ കാലുംവെച്ച് 'പയണിയർ'' പത്രവും വായിച്ചുകൊണ്ടു കിടക്കുകയായിരുന്നു. പത്രത്തിലെ വൃത്താന്തങ്ങളും വിമർശങ്ങളും എല്ലാം വായിച്ചുതീർന്നു. ഒടുവിൽ പരസ്യപംക്തികളിൽ ദൃഷ്ടി പതിപ്പിച്ചു. അപ്പോൾ ബിപിൻ മുറിയിൽ കടന്നു. ഉത്സാഹത്തോടുകൂടി രമേശൻ എഴുന്നേററുകൊണ്ടു ക്ഷണിച്ചു: "ഇവിടെ വരണം ബിപിൻ ബാബൂ, ഇവിടെ വരണം'' സ്നേഹിതന്മാരോടുകൂടി നർമ്മാലാപവും ചെയ്തു രസിക്കുവാൻ ബിപിൻ പണ്ടേ വിമുഖനാണെന്നു രമേശനറിയാം. എങ്കിലും പരിചയമില്ലാത്ത നാട്ടിൽ ഒരു സായാഹ്നത്തിൽ സംഭാഷണം ചെയ്തു സമയം ചെലവഴിക്കുവാൻ ആരെയെങ്കിലും കിട്ടുന്നെങ്കിൽ അതൊരനുഗ്രഹമല്ലേ?

കൌസാല്യയിലിരിക്കാതെ ബിപിൻ തല ചൊറിഞ്ഞു കൊണ്ടു പറഞ്ഞു: "നിങ്ങൾ അകത്തേയ്ക്കു വരണമെന്ന് അവർ ആവശ്യപ്പെട്ടുന്നു."

"ആര്? കമലയോ?"

"അതെ."

രമേശൻ അന്ധാളിച്ചുപോയി. പേരിലും പെരുമാററത്തിലും കമല ഭാവിയിൽ തന്റെ ഭാൎയ്യയായിരിക്കണമെന്നു തന്നെ രമേശൻ തീൎച്ചപ്പെടുത്തിയിരുന്നു. എന്നാൽ ഗത്യന്തരമില്ലാതിരുന്ന ഈ അല്പകാലവിയോഗത്തിൽ പഴയപടി അയാൾ ചഞ്ചലചിത്തനായിത്തീൎന്നു. കമല അയാളുടെ യഥാൎത്ഥ സഹധൎമ്മിണിയായിത്തീൎന്നാൽ അയാൾക്കനുഭവിക്കാവുന്ന അതിരററ ആനന്ദത്തെപ്പററി അയാൾ ദിവാനിശം സ്വപ്നം കണ്ടുകൊണ്ടിരുന്നു. എന്നാൽ എങ്ങിനെയാണ് അയാൾ ആ മഞ്ഞുകട്ടിയെ അടിച്ചുടക്കേണ്ടതു്? കഴിഞ്ഞ ഏതാനും മാസങ്ങളായി കമലയോട് അയാളനുവൎത്തിച്ച പരിമിതമായ രീതിയെ പെട്ടെന്നു മാററുവാനത്ര എളുപ്പമല്ല. എന്നാൽ എങ്ങിനെയാണ് ഒരു നൂതനപന്ഥാവിൽ പ്രവേശിക്കേണ്ടതെന്ന് തീരുമാനിക്കുവാനും അയാൾക്കു കഴിഞ്ഞില്ല. അതു കൊണ്ടാണു വാടകയ്ക്കൊരു വീടെടുക്കുവാൻ അയാൾ ബദ്ധപ്പെടാതിരുന്നതു്.

കമലയുടെ സന്ദേശം കേട്ടപ്പോൾ, അവൾ എന്തെങ്കിലും കാൎയ്യത്തെപ്പററി ആലോചിക്കുവാനായിരിക്കും തന്നെ വിളിക്കുന്നതെന്നു രമേശൻ വിചാരിച്ചു. എന്നാൽ അതേസമയംതന്നെ ഒരു വികാരതരംഗം അയാളെ സമ്മർദ്ദിച്ചു. വൃമ്പാറ്റകളുടെ മുരൾച്ചയാൽ മാത്രം ഭഗ്നമായ സായംകാലത്തിലെ പ്രശാന്തതയിൽ ബിപിനെ അനുഗമിച്ചപ്പോൾ, രമേശനു പ്രേമധാമത്തെ തിരക്കിപ്പോകുന്ന ഒരു കാമുകന്റെ പുളകാങ്കുരമുണ്ടായി!

ബിപിൻ ഒരു വാതൽ ചൂണ്ടിക്കാണിച്ചിട്ട് അവിടെ നിന്നും മറഞ്ഞു.

ശൈലജ അവളുടെ പുതിയ 'പ്ലാനെ'ല്ലാമുപേക്ഷിച്ച് ഭൎത്താവോടുകൂടി രസിച്ചിരിക്കയാണെന്നു തീൎച്ചപ്പെടുത്തി, കമല തോട്ടത്തിലേക്കു നോക്കിക്കൊണ്ടു വാതിൽപ്പടിയിലിരിക്കു

കയായിരുന്നു. കമലയെ അവളറിയാതെതന്നെ ശൈലജ രാഗ സ്വരങ്ങളഭ്യസിപ്പിച്ചിരുന്നു. സുരഭിലമായ ഒരു ശിശിരവായു ഇലകളെ ഇളക്കി ഒരു കലകലാരവമുണ്ടാക്കുന്നതുപോലെ, കൂടക്കൂടെ ഒരു ദീർഘനിശ്വാസവിജൃംഭണം അസ്പഷ്ടമായ ദീനാലാപത്തോടുകൂടി അവളെ ആകമ്പിതയാക്കി.

പെട്ടെന്ന് രമേശൻ മുറിയിൽ കയറി അവളുടെ പുറകിൽ നിന്നു. അനന്തരം 'കമലേ' എന്ന് അയാൾ സാവധാനത്തിൽ വിളിച്ചു. വിളികേട്ട് അത്ഭുതത്തോടുകൂടി അവൾ തിരിഞ്ഞു നോക്കി. അപ്പോൾ രക്തം അവളുടെ സിരകളിൽകൂടി ദ്രുതപ്രയാണം ചെയ്തു; അയാളുടെ നേരെ നോക്കുവാൻ ശക്തിയില്ലാതെ അവൾ ദൃഷ്ടികൾ നിലത്തു പതിപ്പിച്ചു. കവിൾത്തടങ്ങൾ ശോണിമകൊണ്ട് തുടുതുടുത്തു. മനോഹരവസ്ത്രങ്ങൾകൊണ്ടലംകൃതയായി, നൂതനോൽബോധിതമായ സ്വയംപ്രജ്ഞയിൽ കമല ഒരു അത്ഭുതജീവിയായി രമേശൻെറ കണ്ണുകൾക്കു മുൻപിൽ ഉല്ലസിച്ചു.

ഈ കമനീയവേഷത്തിൽ പെട്ടെന്നു കമലയെ കണ്ടപ്പോൾ രമേശൻെറ നിയന്ത്രണശക്തിയെല്ലാം അസ്തമിച്ചു. അവളുടെ സൌന്ദര്യത്തിന് അയാളടിമപ്പെട്ട്, മന്ദമന്ദം അവളെ സമീപിച്ചു. ഒന്നുരണ്ടു നിമിഷം കഴിഞ്ഞ് അവളെ ഒരു പതിഞ്ഞ സ്വരത്തിൽ അഭിസംബോധനം ചെയ്തു. "കമലേ, നീ എനിയ്ക്കാളയച്ചുവോ?"

കമല കണ്ണടച്ചുകൊണ്ടു ശക്തിയോടേ പറഞ്ഞു. "ഇല്ല; ഞാനാരേയുമയച്ചില്ല. എന്തിനാണു നിങ്ങളുടെ അടുക്കൽ ആളയയ്ക്കുന്നത്?"

രമേശൻ:—"കമലേ, നീ ആളയച്ചിരുന്നെങ്കിൽത്തന്നെ അതൊരു കുററമാവുകയില്ല."

"ഞാൻ നിങ്ങളെ ക്ഷണിച്ചില്ല" എന്ന് ഇരട്ടി ശക്തിയോടെ അവളാരംഭിച്ചു.

രമേശൻ:—"കൊള്ളാം; ക്ഷണം കൂടാതെയാണു ഞാൻ വന്നതെന്നു വിചാരിക്കുക. ആ കാരണത്താൽ നീ എന്നെ ആക്ഷേപിച്ചയയ്ക്കുകയില്ലല്ലൊ."

കമല:—"നിങ്ങൾ ഇവിടെ വന്നു എന്നറിഞ്ഞാൽ അവരെല്ലാം കോപിക്കും. ദയവുചെയ്തു് ഇവിടെനിന്നും പോവുക. ആരും വരാൻ ഞാൻ പറഞ്ഞയച്ചില്ല."

രമേ:—"ശരി, എന്നാൽ നീ എൻെറ മുറിയിലേക്കു വരിക; അവിടെ ആരുമില്ലല്ലോ." അനന്തരം അയാൾ അവളുടെ കരം ഗ്രഹിച്ചു. കമലയുടെ ഓരോ അംഗവും വിറച്ചു. അവൾ അയാളുടെ കൈയുതറി, അടുത്ത മുറിയിൽ കയറി വാതിലടച്ചു.

ഇതെല്ലാം വേറെ ഏതോ ഒരു സ്ത്രീയുടെ കൌശലമാണെന്നു രമേശൻ തീർച്ചയാക്കി. അയാളുടെ ഞരമ്പുകളെല്ലാം ജ്യംഭിച്ചു. അപാരമായ ക്ഷോഭത്തോടുകൂടി അയാൾ വെളിയിലുള്ള മുറിയിലേക്കു പോയി; കസാലയിൽ വീണുകൊണ്ടു വീണ്ടും 'പയണിയ'രെടുത്തു താഴെയും മുകളിലുമായി പരസ്യങ്ങളിൽ കണ്ണോടിച്ചു. എന്നാൽ ഒരക്ഷരം പോലും അയാൾക്കു മനസ്സിലായില്ല. കാററിനുമുൻപേ മേഘംപോലെ ഒന്നിനു പുറകിലൊന്നായി അനേകം വിചാരങ്ങൾ അയാളുടെ മനസ്സിൽ കൂടി പാഞ്ഞുപോയി.

കമല അടച്ചുപൂട്ടിയിരുന്ന വാതലിൽ ശൈലജ മുട്ടി. എന്നാൽ അകത്തുനിന്നും മറുപടി ഒന്നും കേട്ടില്ല; ജന്നലിൽ കൂടി കൈയിട്ടു കുറ്റി നീക്കി വാതൽ തുറന്ന് അവൾ അകത്തു കടന്നു. കൈകൊണ്ടു കണ്ണു പൊത്തി താഴെ കണ്ണുനീരും വാർത്തുകിടക്കുന്ന കമലയെക്കണ്ട് അവൾ ആശ്ചര്യപ്പെട്ടു. എന്തു സംഭവിച്ചുവെന്നൂഹിക്കുവാൻ ശക്തയല്ലാതെ ശൈലജ തറയിലിരുന്നുകൊണ്ടു ചോദിച്ചു: "കമലേ, സഖീ, നിനക്കെന്തു സംഭവിച്ചു?"

കമല:—"നിങ്ങൾ എന്തിനാണിവിടെ വിളിച്ചു വരുത്തിയത്? അതു വലിയ തെററായിപ്പോയി."

ഈ കഠിനവിലാപത്തിന്റേയും ദുസ്സഹസങ്കടത്തിൻേറയും കാരണമെന്താണെന്നു പറയുവാൻ അവൾക്കു സാധിക്കുമായിരുന്നില്ല. പലനാളായി അവളനുഭവിക്കുന്ന വ്യഥയുടെ ഒരു ഉന്മജ്ജനമല്ലേയിതു്?

മനോരാജ്യത്തിൽ വെൺ കുളിർക്കല്ലുകൾകൊണ്ട് അവൾ പല മണിമേടകളും പണിഞ്ഞുകൊണ്ടിരിക്കുമ്പോളായിരുന്നു രമേശൻ അവിടെ ആവിർഭവിച്ചതു്. സുഖലോലുപങ്ങളായ അവളുടെ സ്വപ്നങ്ങളെ അയാൾ കുറെക്കൂടി സാവധാനത്തിൽ ഭഞ്ജിച്ചിരുന്നുവെങ്കിൽ കാര്യമെല്ലാം ഭംഗിയായി കലാശിക്കുമായിരുന്നു. എന്നാൽ അവൾ അപേക്ഷി

ച്ചതുകൊണ്ടാണ് അയാൾ വന്നതെന്നു കേട്ടപ്പോൾ അവളുടെ മനോജ്ഞമാളികകളെല്ലാം ഇടിഞ്ഞു തകർന്നു താഴെ വീണു. വിദ്യാലയത്തിൽ അവളെ ഒരു തടവുകാരിയാക്കുന്നതിനുള്ള അയാളുടെ ശ്രമം, അവളുടെ നേരെ ബോട്ടിൽവെച്ച് പ്രദർശിപ്പിച്ച അലക്ഷ്യം,—ഇവയും മററു പല സ്മരണകളും അവളുടെ മനസ്സിൽ ഏകകാലത്തിൽ തിങ്ങിക്കൂടി. സ്വയം നിരർഗ്ഗളമായൊഴുകുന്ന സൌഹാർദ്ദമൊന്നു വേറെ; ഒരു ക്ഷണമനുസരിച്ച് വരികയെന്നുള്ളതു് വേറെ. ഗാസിപുരത്തു വന്നതിനുശേഷമേ ഈ വിശാലമായ വ്യത്യാസം അവൾക്കു മനസ്സിലായുള്ളു.

ഇതിൻെറ രഹസ്യമെന്താണെന്നു് ശൈലജയ്ക്കറിഞ്ഞുകൂടായിരുന്നു. കമലയ്ക്കും രമേശനും നടുവിൽ ഒരു വലിയ ചിറ കിടപ്പുണ്ടെന്നുള്ള സംഗതി അവളുടെ ഊഹാപോഹശക്തികൾക്ക് അതീതവുമായിരുന്നു.

വളരെ പ്രയാസപ്പെട്ടു് കമലയുടെ തലപൊക്കി മടിയിൽ വച്ചിട്ടു് ശൈലജ പറഞ്ഞു. "സഖി, രമേശബാബു നിന്നോടു് കഠിനമായി എന്തെങ്കിലും പറഞ്ഞുവോ? എൻെറ ഭർത്താവു് ചെന്നു വിളിച്ചതുകൊണ്ടു് അദ്ദേഹം പക്ഷേ കോപിച്ചിരിക്കാം. ഇതെല്ലാം എൻെറ വേലയാണെന്നു് നീ പറഞ്ഞു കാണുമല്ലോ."

കമല:—"ഇല്ല, ഇല്ല. അതിനെപ്പററി ഒന്നും എന്നോടു പറഞ്ഞില്ല. എന്തിനാണു നിങ്ങളദ്ദേഹത്തെ വിളിച്ചു വരുത്തിയതു്?"

ശൈലജ:—"അതെൻെറ തെററാണ്. നിങ്ങൾ ക്ഷമിക്കണം."

കമല എഴുന്നേററിരുന്നു. പിന്നീടു് ശൈലജയുടെ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു: "സഖീ, ഓടിപ്പോകൂ. വിപിൻബാബു അക്ഷമനാകും."

ഇതിനിടയിൽ രമേശൻ നിരുത്സാഹനായി 'പയണിയർ' നോക്കിക്കൊണ്ടിരുന്നു. ഒടുവിൽ ദൂരെ വലിച്ചെറിഞ്ഞിട്ടു് ഇങ്ങിനെ വിചാരിച്ചു: "ഇതെല്ലാം ഇനി മതിയാക്കണം. നാളെ കൽക്കട്ടായ്ക്കു പോയി കാര്യങ്ങളെല്ലാം ഉടനടി സമാറാക്കേണ്ടതത്യാവശ്യമാണ്. കമലയെ എൻെറ ഭാര്യയാക്കുവാൻ എത്രമാത്രമമാന്തിയ്ക്കുന്നുവോ അത്രമാത്രം അപമാനവും ക്ലേശവും ഞാൻ സഹിക്കേണ്ടതായി വന്നുകൂടുന്നു."

——:o:——

# അദ്ധ്യായം ൨൩.

കഴിയുന്നതും വേഗത്തിൽ കൽക്കട്ടായിലെ ഇടപാടെല്ലാം ഒതുക്കുന്നതിന് അയാൾ നിശ്ചയിച്ചു. എന്നാൽ യാതൊരു കാരണവശാലും കലുത്തോലായിൽ കാലെടുത്തു കുത്തുകയില്ലെന്നും ഉറച്ചു.

ദാർജിപ്പാറയിലുള്ള പഴയ 'ലാഡ്ജി'ലേക്ക് അയാൾ വീണ്ടും പോയി. എന്നാൽ അവിടെയുള്ള കാര്യങ്ങൾക്കായി ഓരോ ദിവസവും വളരെ കുറച്ചു സമയം വീതമേ വേണ്ടിവന്നുള്ളു. ബാക്കിയുള്ള സമയം മുഴുവൻ അയാൾ ഏകാകിയായിരിക്കേണ്ടി വന്നു. അയാളുടെ പഴയ പരിചയക്കാരിലാരെയും സന്ദർശിക്കുവാൻ അയാൾക്കു ധൈര്യം പോരായിരുന്നു. വഴിയിൽ വെച്ച് ആരെയെങ്കിലും കണ്ടാൽത്തന്നെ തെററി മറയുന്നതിനു ബദ്ധപ്പെട്ടു.

പൂർവ്വവസതിയിലേക്കുള്ള പ്രത്യാഗമനം തന്നിൽ അദൃശ്യമായ ഒരു പരിവർത്തനം ഉല്പാദിപ്പിച്ചിരിക്കുന്നുവെന്ന് അയാൾ മനസ്സിലാക്കി. അനന്തവിസ്തീർണ്ണമായ മേൽക്കട്ടിക്കു താഴെ പ്രശാന്തസുഭഗമായ നാട്ടിൻപുറത്ത് കമലയുടെ ലളിതകോമളമായ മോഹനാകാരം അയാളിൽ ഒരാഭിചാരവശ്യത ഉളവാക്കിയിരുന്നു. എന്നാൽ ഇവിടെ ഈ നഗരത്തിൽ ആ മോഹാവേശം മിക്കവാറും നീങ്ങിയിരിക്കുന്നു. ദാർജിപ്പാറയിലെ ആ വസതിയിൽ വെച്ച് ഈ ബാലികയുടെ ഒരു പ്രതിമ അന്തർനാളത്തിൽ സംസ്ഥാപിച്ചിട്ട് നയനങ്ങൾക്കു വിഭവസമന്വിതമായ ഒരു സദ്യ നൾകുവാൻ അയാൾ ശ്രമിച്ചു. എന്നാൽ രമേശന്റെ വിഭാവനാശക്തി അയാൾക്കു കീഴ്പ്പെട്ടില്ല. ഹേമനളിനിയെപ്പററിയുള്ള ചിന്തകൾക്ക് അയാളുടെ ചിത്തത്തിൽ ഒരു കടുകിട സ്ഥലം അനുവദിക്കുകയില്ലെന്ന് ആ മനുഷ്യൻ വീണ്ടും വീണ്ടും ശപഥംചെയ്തു. എന്നാലും അവളുടെ സ്മരണ അയാളുടെ മുൻപിൽ അഹർന്നിശം പ്രത്യക്ഷമായി. അവളെ തീരെ വിസ്മരിക്കണമെന്നുള്ള അയാളുടെ തീവ്രമായ ശപഥം ആ കാഞ്ചനവല്ലിയെ സർവ്വദാ ധ്യാനിക്കുന്നതിന് ഒരു ശക്തിയേറിയ സഹായമായിത്തീർന്നതേയുള്ളു.

ജോലിയെല്ലാം വളരെ കണിശമായി ഉത്സാഹത്തോടു കൂടി ചെയ്തിരുന്നുവെങ്കിൽ വളരെ വേഗത്തിൽ അയാൾക്കു തിരിച്ചു പോകാമായിരുന്നു. എന്നാൽ അനാവശ്യമായ ഉപേക്ഷയാൽ നിസ്സാരകാര്യങ്ങൾ നിർവ്വഹിക്കാൻപോലും വളരെ സമയം ചെലവായി. ഒടുവിൽ ജോലിയെല്ലാം ഒതുക്കി തിരിച്ചു പോകാനുള്ള ദിവസമായി. കൽക്കട്ടായിൽനിന്നും നേരെ അല്ലഹബാദിൽ ചെന്ന് പിന്നീടു ഗാസിപുരത്തേക്കു പോകണമെന്ന് അയാൾ കാര്യപരിപാടി നിശ്ചയിച്ചു. എന്നാൽ അയാളുടെ വിനിയന്ത്രണശക്തി നിശ്ശേഷം വിഫലമായി. കൽക്കട്ടയിൽ നിന്നു യാത്രയാകുന്നതിനു മുൻപ് കമലയെ ഒന്നു രഹസ്യമായി സന്ദർശിച്ചാലെന്തെന്ന് അയാൾ ആലോചിച്ചു.

അങ്ങിനെതന്നെ നിശ്ചയിച്ച് അയാൾ ഹേമനളിനിക്ക് ഒരു എഴുത്തെഴുതി. അതിൽ അയാളുടേയും കമലയുടേയും സകല ചരിത്രത്തേയും സവിസ്തരം പ്രതിപാദിച്ചിരുന്നു. ഗാസിപുരത്തു തിരിച്ചു ചെന്നാൽ ഉടൻ നിസ്സഹായയും നിർഭാഗ്യയുമായ കമലയെ തന്റെ ഭാര്യയാക്കുവാൻതന്നെ തീർച്ചപ്പെടുത്തിയിരിക്കുന്നതായി അതിൽ പ്രതിപാദിക്കുവാൻ അയാൾ മടിച്ചില്ല. എഴുത്ത് ഒരു കവറിലിട്ടടച്ചു എന്നാൽ അകത്തോ പുറത്തോ മേൽവിലാസമെഴുതിയില്ല. അന്നദബാബുവിന്റെ ഗൃഹത്തിൽ തനിക്കാവശ്യമുള്ള സഹായങ്ങൾ വേലക്കാർ സസന്തോഷം ചെയ്തുതരുമെന്ന് അയാൾക്കു നല്ല ധൈര്യമുണ്ടായിരുന്നു. കൂടക്കൂടെ അയാൾ അവൎക്ക് എന്തെങ്കിലും സമ്മാനം കൊടുക്കും. സന്ധ്യയായാലുടൻ അവിടെ അടുത്തെങ്ങാനും നിന്ന് ഹേമനളിനിയെ ദൂരാവലോകനം ചെയ്യണമെന്നും അനന്തരം എഴുത്ത് വേലക്കാരിൽ ആരെയെങ്കിലും ഏല്പിച്ച്, ഉടൻതന്നെ ഗൂഢമായി ഹേമനളിനിക്കു കൊണ്ടു ചെന്നു കൊടുക്കുവാൻ അവനെ നിയോഗിക്കണമെന്നും അയാൾ നിശ്ചയിച്ചു. അവർ അന്യോന്യം അങ്ങിനെ അവസാനമായി മുക്തബന്ധരാകണമെന്ന് അയാൾ ഉറച്ചു.

സന്ധ്യ കഴിഞ്ഞപ്പോൾ എഴുത്തുമെടുത്തുകൊണ്ട് അയാൾ വെളിയിലിറങ്ങി. പഴയ സ്മരണകളെല്ലാം ചിരപരിചിതമായ ആ തെരുവിൽ അയാൾക്കു മുമ്പിൽ അണിയിട്ടു നിരന്നു. നേരെ ഉദ്ദിഷ്ടസ്ഥലത്തേക്കു നടന്നു. ആ വീട്ടിന്റെ 'ഗേററും' വാതലും ജനാലുമെല്ലാം അടച്ചിട്ടിരുന്നു. ആരും താമസമില്ലാതെ

അവിടം ഇരുട്ടടഞ്ഞു കിടക്കുന്നതായും അയാൾ കണ്ടു. രമേശൻ കതകിൽ തട്ടി മൂന്നോ നാലോ പ്രാവശ്യം വിളിച്ചപ്പോൾ ഒരു ഭൃത്യൻ വന്ന് കതകു തുറന്നു.

രമേശൻ:—"സുഖനല്ലേയതു്?"

സുഖൻ:—"അതേ, സാർ; ഞാൻ തന്നെ."

രമേശൻ:—"നിൻെറ യജമാനൻ എവിടെപ്പോയി?"

സുഖൻ:—"അദ്ദേഹം കൊച്ചെജമാനത്തിയുമൊന്നിച്ചു് സുഖവാസത്തിനായി ഉൾനാട്ടിലേക്കു പോയിരിക്കുകയാണ്."

രമേശൻ:—"ഏതു സ്ഥലത്തേക്കാണ് അവർ പോയതെന്നറിയാമോ?"

സുഖൻ:—"എനിക്കറിഞ്ഞുകൂടാ."

രമേശൻ:—"അവരുടെകൂടെ വേറെ ആരെങ്കിലും ഉണ്ടായിരുന്നോ?"

സുഖൻ:—"ഉണ്ടായിരുന്നു. നളിനബാബു"

രമേശൻ:—"ആരാണീ നളിനബാബു?"

സുഖൻ:—"അതും എനിക്കറിയാൻ പാടില്ല."

ഈ നളിനബാബു, അന്നദബാബുവിനേയും ഹേമനളിനിയേയും കൂടക്കൂടെ സന്ദർശിച്ചുകൊണ്ടിരുന്ന ഒരു യുവാവാണെന്ന് അയാൾ അവനോടു ചോദിച്ച് ഒരുവിധം മനസ്സിലാക്കി. ഹേമനളിനിയെക്കുറിച്ചുള്ള സകലയാശകളും അയാൾ പരിത്യജിച്ചിരുന്നെങ്കിലും ഈ നളിനബാബുവിനോട്ട് അയാൾക്ക് പ്രത്യക്ഷമായ വിദ്വേഷമുണ്ടായി.

രമേശൻ:—"ഇവിടെനിന്നു പോയപ്പോൾ അവർക്കു നല്ല ദേഹസുഖമുണ്ടായിരുന്നോ?"

സുഖൻ:—"ഉവ്വ്; ഉണ്ടായിരുന്നു. നല്ല ദേഹസുഖമുണ്ടായിരുന്നു." രമേശനെ കൂടുതൽ സന്തോഷിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് ഭൃത്യൻ ഇങ്ങിനെ ആവർത്തിച്ചു പറഞ്ഞതു്.

സുഖൻെറ ഉദ്ദേശവും രമേശൻെറ അനുഭവവുമായി എത്രമാത്രമകലമുണ്ടെന്ന് ദൈവത്തിനു മാത്രമേ അറിഞ്ഞുകൂടൂ!

രമേശൻ:—"ഞാൻ മാളികയുടെ മുകളിലൊന്നു കയറട്ടെ; വേഗം തിരിച്ചു വരാം."

ഭൃത്യൻ പുകയുന്ന മണ്ണെണ്ണവിളക്കുമെടുത്ത് മുൻപിൽ നടന്നു വഴി കാണിച്ചു.

ഒരു പിശാചിനെപ്പോലെ രമേശൻ ഒരു മുറിയിൽനിന്നും മററൊരു മുറിയിലേക്കു ചാടി. ചിലപ്പോൾ അയാൾ പ്രിയകരമായ ഒരു സോഫയിലോ കസാലയിലോ ഇരിക്കുന്നതിനായി ഉദ്യമിച്ചു. എവിടെനിന്നോ പെട്ടെന്നു പ്രത്യക്ഷപ്പെട്ട് അവക്കിടയിൽ കടന്നുക്രൂടിയ നളിനബാബു ഒഴികെ മററെല്ലാം—കസേര, മേശ, അലമാരി, സോഫ, തലയണ, പാത്രങ്ങൾ മുതലായവ—പണ്ടത്തേതുതന്നെ. പ്രകൃതി ശൂന്യസ്ഥാനം വജ്ജിക്കുന്നു. ഒരിടവും അധികകാലം ശൂന്യമായിരിക്കുവാൻ ആ അമ്മ ഒരിക്കലും അനുവദിക്കുകയില്ല. അല്പശിമാസത്തിലെ അസ്തമയസൂര്യപ്രഭയേററുകൊണ്ട് അവർ ഏതൊരു വാതായനത്തിനരികെ, അവരുടെ ഇരു ഹൃദയങ്ങളും ഒന്നെന്നപോലെ സ്പന്ദനംചെയ്തുകൊണ്ടിരിക്കെ നിന്നിരുന്നുവോ, അത് അന്നത്തേതുതന്നെ; യാതൊരു വ്യത്യാസവുമില്ല. ഓരോ ദിവസവും ഭാനുമണ്ഡലം ചക്രവാളരേഖയോടടുക്കുമ്പോൾ അത് സുവണ്ണദ്യുതികൊണ്ട് സുവണ്ണത്തകിടുകൾപോലെ തിളങ്ങുന്നുണ്ടായിരിക്കും. ആ ജന്നലിന്നരുകിൽ ക്രൂട്ടിച്ചേത്തിരുന്ന രണ്ടു ഫാലഫലകങ്ങളിലൊന്നു വിടുത്തി തൽസ്ഥാനത്ത് മററൊന്നിണക്കുവാൻ ശ്രമിക്കുന്ന ഒരനന്തരഗാമി രമേശനുണ്ടാകുമോ? ഭൂതകാലദേവത അവരുടെയിടയിലാരോഹണംചെയ്ത് ഹസ്തങ്ങളുയത്തി മുന്നറിവുകൊടുത്ത് അവരെ അവിടെനിന്നും ദ്രുതഭ്രമണം ചെയ്യിക്കയില്ലേ?

അയാളുടെ ഗവ്വത്തിന് ഒരു വൈകല്യം സംഭവിച്ചു; ഹൃദയം ക്ഷോഭാകുലമായി.

അടുത്ത ദിവസം അല്ലഹബാദിലേക്കു പോകാതെ രമേശൻ നേരേ ഗാസിപുരത്തേക്കു വണ്ടി കയറി.

—— ——(൦)—— ——

# അദ്ധ്യായം ൩൪.

രമേശൻ കൽക്കത്തായിൽ ഏകദേശം ഒരു മാസം താമസിച്ചു. കമലയുടെ പ്രായത്തിൽ പഞ്ചസായകശരങ്ങളുടെ സാന്ദ്രമധുരമായ സംസ്പർശം അനുഭവിച്ചുതുടങ്ങിയ ഒരു പെൺകുട്ടിക്ക് ഒരുമാസം ഒരു ദീർഘകാലമായി തോന്നുന്നതിലതിശയിക്കാനില്ല. പിംഗലവർണ്ണത്തിലുള്ള പ്രഭാതാർക്കമരീചികൾ കനകത്താമരനിറത്തിലുള്ള ഭാസ്വൽഭാസകിരണങ്ങളായി ദ്രുതതരം വിവർത്തനം ചെയ്യുന്നതുപോലെ സുഷുപ്തിയിൽ ലയിച്ചുകിടന്ന അവളുടെ സ്ത്രീത്വം പൊട്ടുന്നനവേ പൂർണ്ണമായ നിസ്തന്ദ്രാവസ്ഥയെ പ്രാപിച്ചു. ശൈലജയുടെ സ്നേഹം സമ്പാദിക്കുവാൻ സാധിച്ചിരുന്നില്ലെങ്കിൽ ഈ ജാഗ്രദവസ്ഥയെ വളരെനാൾ ദീക്ഷിക്കേണ്ടി വരുമായിരുന്നു. അവളുടെ മധുരസ്നേഹം പൊഴിച്ചതായ വെളിച്ചവും ചൂടും ഈ പരിവർത്തനത്തെ പോഷിപ്പിച്ചു.

ഇതിനിടയിൽ ശൈലജയുടെ നിരന്തരമായ നിർബ്ബന്ധവും ഉദാസീനതയും ഒരു വീടന്വേഷിച്ച് വാടകയ്ക്കെടുക്കുവാൻ അമ്മാവനെ പ്രേരിപ്പിച്ചു. പട്ടണത്തിനു വെളിയിലായി നദീതീരത്തിൽ ഒരു ചെറിയ ബംഗ്ലാവ് അദ്ദേഹം അവൾക്കുവേണ്ടി ഏർപ്പാടുചെയ്തു. ആ വീട്ടിലേക്കു വേണ്ട സാമഗ്രികൾ അമ്മാവൻതന്നെ അത്യന്തം ഉത്സാഹത്തോടുകൂടി ശേഖരിച്ചു; ആവശ്യമുള്ള വേലക്കാരേയും നിയമിച്ചു.

ഒടുവിൽ ഒരു മാസം കഴിഞ്ഞു് രമേശൻ ഗാസിപുരത്തു തിരിച്ചുവന്നപ്പോൾ വീടു സജ്ജമാക്കിയിരിക്കുന്നതു കണ്ടു. സ്വന്തമായി ഒരു വീടു കിട്ടിയതിനാൽ കമല സന്തോഷിച്ചു മേൽ അമ്മാവന്റെ ഔദാര്യത്തെ ആശ്രയിക്കേണ്ട ആവശ്യമില്ല. ഒരു വലിയ തോട്ടത്തിന്റെ നടുക്കാണ് ആ ബംഗ്ലാവു നിന്നിരുന്നതു്. രണ്ടു വരി ശിംശപാവൃക്ഷങ്ങൾക്കു മദ്ധ്യേകൂടി ഒരു പാത വെട്ടിയിരുന്നു. തരുച്ഛായകൊണ്ടു് ആ വഴി ആച്ഛാദനംചെയ്തിരുന്നു. ഹേമന്തകാലമായിരുന്നതിനാൽ ആറിന്റെ വിസ്താരം കുറഞ്ഞുപോയി നദിക്കും വീട്ടിനുമിടയിൽ ഗോതമ്പും, നടുനനകളും, മത്തയും ഒന്നിടവിട്ടു കൃഷിചെയ്തിരിക്കുന്നതായി കാണാം.

പുരയിടത്തിന്റെ തെക്കേ അററത്തു് ഒരു അശ്വത്ഥവൃക്ഷം വളർന്നുനിന്നിരുന്നു. അതിന്റെ ചുററും ഒരു കൽത്തറയും കെട്ടിയിട്ടുണ്ടായിരുന്നു.

ആ വീട്ടിൽ അധികകാലമായി ആരും താമസമില്ല. വീടും പറമ്പും നോക്കാൻ ആരുമില്ലാതെ കാടും പടലും കയറിക്കിടന്നിരുന്നു. മുറിയെല്ലാം പൊടിയടഞ്ഞു വല പിടിച്ചു; എന്നാൽ കമലയ്ക്കു് അതൊട്ടും അസഹ്യമല്ലായിരുന്നു. ഒരു ഗൃഹനായികയുടെ സ്ഥാനം ലഭിച്ചപ്പോൾ അവൾക്കുണ്ടായ ഹർഷത്തിനതിരില്ല. അപ്പോൾ അവളുടെ കണ്ണുകൾക്കു ഗോചരമായതെല്ലാം മനോഹരമായിത്തോന്നി. ഓരോ മുറിയും എന്തിനായി ഉപയോഗിക്കണമെന്നും, തോട്ടത്തിന്റെ ഓരോ ഭാഗങ്ങളിലും ഇന്നതിന്നതു് നട്ടുവളർത്തണമെന്നും അവൾ തീർച്ചയാക്കി. പുരയിടത്തിൽ വളർന്നുനിന്നിരുന്ന കുററിച്ചെടികൾ നശിപ്പിക്കുവാൻ അമ്മാവനുമായി ആലോചിച്ചു വേണ്ട ഏർപ്പാടുകൾ ചെയ്തു. പാചകശാലയിൽ അടുപ്പുകൾ ഉണ്ടാക്കുന്നതിലും സംഭാരശാലയിൽ വേണ്ട മാററങ്ങൾ വരുത്തുന്നതിലും അവൾ ബദ്ധശ്രദ്ധയായിരുന്നു. അന്നു പകൽ മുഴുവൻ വീടു വൃത്തിയാക്കുന്നതിൽ അവൾ ശരീരവും മനസ്സും ഒന്നുപോലെ വ്യാപരിപ്പിച്ചു. ഒന്നു ചെയ്തുതീരുമ്പോൾ വേറൊന്നിലേർപ്പെടുകയായി.

ഗൃഹവേല സ്ത്രീസൌന്ദര്യത്തെ, അതിന്റെ വിവിധവും ആകർഷണീയവുമായ ആകൃതികളിൽ പ്രകാശിപ്പിക്കുന്നു. ഉത്സാഹമായി ജോലിചെയ്തുകൊണ്ടിരിക്കുന്ന കമലയെ കണ്ടപ്പോൾ, നീഡത്തിൽനിന്നും സ്വതന്ത്രമായി നഭസ്സിൽ പറന്നു ചുററിക്കൊണ്ടിരുന്ന ഒരു കിളിയെപ്പററി അയാൾ ഓർമ്മിച്ചു. അവളുടെ സ്നിഗ്ദ്ധമുഗ്ദ്ധമായ മുഖവും, വേലയിലുള്ള വിദഗ്ദ്ധതയും ഉല്ലാസവും, അത്ഭുതാനന്ദമിശ്രമായ നൂതനവികാരങ്ങൾ അയാൾക്കുണ്ടാക്കി. ഒരു വീട്ടുകാരിയുടെ വേഷത്തിൽ ഇന്നാദ്യമായാണു് അവളെ കാണുന്നതു്. അവൾ സിംഹാസനത്തിലുപവിഷ്ടയായപ്പോൾ അവളുടെ സൌന്ദര്യത്തോടൊരു ഗൌരവഭാവം സങ്കലിതമായി:

"കമലേ, നീ എന്താണു ചെയ്യുന്നതു്? ക്ഷീണിക്കുകയില്ലേ?"

കമല അവളുടെ വേലയിൽനിന്നും ഒരു മിനിട്ടുനേരം വിരമിച്ചു് ആനന്ദമസൃണമായ ഒരു ന്മന്ദഹാസത്തോടുകൂടി രമേശനെ നോക്കി. "പേടിയ്ക്കേണ്ടാ; എനിക്കു ക്ഷീണമശേഷമില്ല".

രമേശൻ അവളുടെ വേലയിൽ അനുഭാവം പ്രകടിപ്പിക്കുന്നുവെന്നു മനസ്സിലാക്കി, അത്യന്തം തൃപ്തിയോടുകൂടി അവൾ ജോലി തുടൎന്നു. അവളുടെ നോട്ടത്തിലും, വാക്കിലും, ഭാവത്തിലും, രൂപത്തിലും, പ്രത്യക്ഷമായിരുന്ന ആകൎഷണീയത വെടിഞ്ഞു് അകലെപ്പോകാൻ അയാൾ ശക്തനായില്ല. "കമലേ, നീ ഊണു കഴിച്ചുവോ?" എന്നു് അയാൾ ചോദിച്ചു.

"ഉവ്വു്; ഞാൻ ഊണു കഴിച്ചിട്ടു കുറച്ചധികനേരമായി."

രമേശൻ അതു നേരത്തെ അറിഞ്ഞിരുന്നു. എന്നാൽ അവളുടെ കാൎയ്യത്തിൽ അയാൾ പ്രത്യേകം ശ്രദ്ധിക്കുന്നുണ്ടെന്നു കാണിയ്ക്കാനായിരുന്നു ഈ ചോദ്യം ചോദിച്ചതു്. നിരുപയുക്തമായിരുന്നെങ്കിലും കമലയ്ക്കതു തീരെ നീരസമായിത്തോന്നിയില്ല.

സംഭാഷണം തുടൎന്നുകൊണ്ടുപോകുന്നതിനായി രമേശൻ പിന്നെയും പറഞ്ഞു: "കമലേ, നീ തന്നെ എന്തിനാണു് വേലയൊക്കെ ചെയ്യുന്നതു്? ഞാൻകൂടി ചെയ്യട്ടെ?" നല്ല വേലക്കാർ മററു വേലക്കാരെ കുററപ്പെടുത്തുന്നു. കമല പുഞ്ചിരി തൂകിക്കൊണ്ടു പറഞ്ഞു: "വേണ്ടാ, ഇതു് ആണുങ്ങൾ ചെയ്യാനുള്ള വേലയല്ല".

രമേശൻ:— "പുരുഷന്മാർ വളരെ ക്ഷമയുള്ളവരാണു്. ഞങ്ങളുടെ വൎഗ്ഗത്തെ സ്പൎശിക്കുന്ന അപമാനം ഞാൻ ശാന്തമായി സഹിക്കുന്നു. ഞാനൊന്നിനും കൊള്ളരുതാത്തവനാണെന്നാണോ നിന്റെ വിചാരം?"

കമല:—"അങ്ങിനെ ഞാൻ പറഞ്ഞില്ല. നിങ്ങൾ അടുക്കളയിൽ ചാരം തൂക്കുന്നതു കണ്ടാൽ ചിരിക്കാൻ വകയുണ്ടു്. വെളിയിലേക്കു പോകണം. അല്ലെങ്കിൽ പൊടി മൂക്കിൽ കയറും."

സംഭാഷണം തുടരുവാനുള്ള ആശയോടുകൂടി അയാൾ പറഞ്ഞു: "പൊടി ലിംഗഭേദം വകവയ്ക്കുകയില്ല; അതു നിന്നെയും എന്നെയും ഒരുപോലെ ബാധിക്കും."

കമല:—"എനിക്ക് അതു സഹിക്കാതെ നിവൃത്തിയില്ല. എന്നാൽ നിങ്ങൾ അതു വെറുതേ ഏൽക്കണമെന്നുണ്ടോ?"

രമേശൻ:—"വേലയാകട്ടെ, അല്ലെങ്കിൽ മറെറന്തെങ്കിലുമാകട്ടെ, നീ ചെയ്യുന്നതും സഹിക്കുന്നതുമായ എന്തിലും ഭാഗഭാക്കാകാൻ ഞാൻ തയാറാണ്."

കമലയുടെ പൊൻകവിൾപ്പൂക്കളിൽ ഒരു പുളകാങ്കുരമുണ്ടായി. ഉത്തരം പറയാതെ ഒരു വശത്തോട്ടു നീങ്ങി "ഉമേശാ, ഒരു കുടം വെള്ളംകൂടി കോരിക്കൊണ്ടിവിടെ ഒഴിയ്ക്കു? പൊടി കട്ടപിടിച്ചിരിക്കുന്നു. ചൂലിങ്ങെടുക്കു?" എന്നു് ആജ്ഞാപിച്ചിട്ടു് അവൾ കുറേക്കൂടി ശുഷ്കാന്തിയോടെ തൂക്കുവാൻ തുടങ്ങി.

ഇത്ര നികൃഷ്ടമായ ഒരു വേല അവൾ ചെയ്യുന്നതു കണ്ടു് ഒട്ടും സഹിക്കാതെ രമേശൻ ചോദിച്ചു: 'കമലേ, നീ എന്താ ചെയ്യുന്നതു്?'

അപ്പോൾ പുറകിൽനിന്നും ഇങ്ങിനെയൊരു സ്വരം കേട്ടു: "രമേശബാബു, ന്യായമായ വേലചെയ്യുന്നതിൽ എന്താണിത്ര ദുരഭിമാനം. ഇംഗ്ലീഷുവിദ്യാഭ്യാസം ചെയ്തിട്ടുള്ള നിങ്ങളെല്ലാം സമത്വത്തെപ്പററി ജല്പിക്കുന്നു. മാർജ്ജനം നിന്ദ്യമായ ഒരു തൊഴിലായിട്ടാണു ഗണിച്ചിരിക്കുന്നതെങ്കിൽ നിങ്ങളുടെ വേലക്കാരെ അതു ചെയ്യുവാൻ നിയോഗിച്ചിരിക്കുന്നതെന്തുകൊണ്ടാണു്? എനിക്കു് നിങ്ങൾക്കുള്ളേടത്തോളം അറിവൊന്നുമില്ല, എങ്കിലും എന്റെ അഭിപ്രായം ചോദിച്ചാൽ ഇങ്ങനെ പറയും: ഗുണസമ്പൂർണ്ണയായ ഒരു സ്ത്രീയുടെ കൈയിൽ തിരിയുന്ന ചൂലിലെ ഓരോ നാരും ഓരോ സൂര്യരശ്മിപോലെയാണെന്നു ഞാൻ വിചാരിക്കുന്നു." (കമലയോടു്) "പ്രിയപ്പെട്ട കുട്ടീ, തോട്ടത്തിൽ വളർന്നുനിന്നിരുന്ന കുററിക്കാടെല്ലാം ഞാൻ നിശ്ശേഷം നശിപ്പിച്ചു. മലക്കറികൾ നടുവാൻ തടം കോരേണ്ടതെവിടെയെല്ലാമാണെന്നു വന്നു കാണിച്ചു തരൂ."

"അമ്മാവാ, ദയവുചെയ്തു് ഒരു മിനിട്ടു കാത്തുനില്ക്കുക. ഞാൻ ഈ മുറി മുഴുവൻ വൃത്തിയാക്കിക്കഴിഞ്ഞില്ല" എന്നു പറഞ്ഞുകൊണ്ടു് അവൾ വേല തുടൎന്നു.

മുറിതുത്തു വൃത്തിയാക്കിക്കഴിഞ്ഞു് അവൾ അരയിൽ കെട്ടിയിരുന്ന മൂടുപടമഴിച്ചു്, മുഖം മൂടി മലക്കറിക്കൃഷിക്കു

പറ്റിയ സ്ഥലം തിരയുന്നതിനായി അമ്മാവന്റെകൂടെ വെളിയിലേക്കു പോയി.

ആ ദിവസവും അവസാനിച്ചു. എന്നിട്ടും വീടു മുഴുവൻ ശുചിയായില്ല. ഒന്നുകൂടി തുക്കണം. കാററും വെളിച്ചവും മുറികളിൽ നല്ലപോലെ കയറണം; എങ്കിൽ മാത്രമേ വാസയോഗ്യമാകൂ. രമേശനു വലിയ ആശാഭംഗമുണ്ടായി. എന്തെന്നാൽ ആ ദിവസംകൂടി അമ്മാവന്റെ വീട്ടിൽ താമസിയ്ക്കാതെനിവൃത്തിയില്ല. അയാളുടെ ചെറിയ വീട്ടിൽ ആ രാത്രി ഉറങ്ങുവാനുള്ള ആഗ്രഹത്തോടുകൂടി അയാൾ അന്നത്തെ സായാഹ്നം അക്ഷമനായി പ്രതീക്ഷിച്ചുകൊണ്ടിരുന്നു. അയാൾ അവളെ ഹൃദയം തുറന്നുകാട്ടി ക്ലേശഭാരത്തെ ലഘൂകരിക്കുമ്പോൾ അവൾ ദീപപ്രഭയിൽ സങ്കോചത്തോടുകൂടി മന്ദസ്മിതവും ചെയ്തുകൊണ്ടു നിൽക്കുന്നതായി അയാൾ സങ്കല്പിച്ചു. രമേശന് അല്ലഹബാദിലെ ജില്ലാക്കോടതിയിൽ സന്നതെടുക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. അതിനാൽ പിറേറദിവസംതന്നെ അയാൾ അങ്ങോട്ടേക്കു തിരിച്ചു.

---o---

## അദ്ധ്യായം ൩൬.

സീമന്തപുത്രിയായ വിധുവിനെ സന്ദർശിയ്ക്കുന്നതിനായി ഒന്നോ രണ്ടോ ദിവസം കഴിഞ്ഞ് അമ്മാവനും അല്ലഹബാദിലേക്കു പോയി.

അദ്ദേഹം യാത്രയായ ദിവസം രാവിലെ കമല അവളുടെ ഗൃഹത്തിലേക്ക് ശൈലജയെ ഒരു ലഘുഭക്ഷണം കഴിയ്ക്കുവാൻ ക്ഷണിച്ചു. ബിപിന്ന് ഭക്ഷണം കൊടുത്ത് പട്ടണത്തിലേക്കയച്ചിട്ട് ക്ഷണമനുസരിച്ച് ശൈലജ അവിടെയെത്തി.

ആൽത്തറയിൽവെച്ച് അവർ ആഹാരം തയാറാക്കി; ഭക്ഷണാനന്തരം ഒരു ദീർഘസംഭാഷണത്തിനായി വൃക്ഷത്തണലിൽ സ്ഥലം പിടിച്ചു. ശീതളമായ തരുഛായയും, ഊഷ്മളമായ സൂര്യാതപവും, തടിനിയുടെ അപരപ്രാന്തത്തിലുള്ള കാഴ്ചയും അവരുടെ മധുരസംഭാഷണത്തിനു പ്രേരകങ്ങളായ അത്ഭുതസംഗതികളായി കമലയ്ക്കു തോന്നി. അവളുടെ ഹൃൽക്കമലത്തിൽ കടന്നുകൂടിയിരുന്ന ഉദ്ദേശശൂന്യമായ ഉത്സാഹം,

ത്ത്രാവിൽ പരിഭ്രമണം ചെയ്തുകൊണ്ടിരുന്ന പരുന്തുകളെ പ്പോലെ, വിദൂരസ്ഥമായിരുന്നു.

അസ്തമയവേള സമീപിച്ചു; ശൈലജ പ്രീതിയോടുകൂടി എഴുന്നേററു; അവളുടെ ഭത്താവു് കച്ചേരിയിൽനിന്നും അപ്പോഴെത്തും. അതിനാൽ അവൾക്കു വേഗം പോയേ മതിയാകൂ.

"ഒരുദിവസം നിങ്ങൾക്ക് ഈ പതിവൊന്നു മാററിവയ്ക്കാൻ പാടില്ലേ" എന്നു കമല ചോദിച്ചു. എന്നാൽ ശൈലജ കമലയുടെ കവിൾത്തടങ്ങളിൽ തടവിക്കൊണ്ടു് മന്ദസ്മേരമുഖിയായി തലകുലുക്കിയതേ ഉള്ളൂ. അവൾ യാത്രയാകുന്നതിനു മുൻപേ കമലയോടു് "ഇരുട്ടാകുന്നതിനു മുൻപിൽ വീട്ടിൽ പോരണം" എന്നു് അപേക്ഷിക്കാതിരുന്നില്ല.

സൂര്യൻ ചക്രവാളത്തിനോടടുക്കുന്നതിനു മുൻപേ കമല ഗൃഹജോലികളെല്ലാം ചെയ്തുതീർത്തു. മീൻവള്ളങ്ങളിലെ വെള്ളപ്പായകൾ തിളങ്ങിക്കൊണ്ടിരുന്ന ആകാശത്തിനെതിരെ ചാഞ്ചാടിക്കൊണ്ടിരുന്നു. നദിക്കക്കരെയുള്ള മണൽത്തിട്ടയ്ക്കപ്പുറം സൂര്യമണ്ഡലം മറയുന്നതു കാണ്മാൻ, ഒരു പുതപ്പുകൊണ്ടു് തലയും തോളും മൂടി, അവൾ ആൽത്തറയിൽ ആസനസ്ഥയായി.

അവളോടു വർത്തമാനം പറയാനെന്നുള്ള മട്ടിൽ ഉമേശൻ തൽക്ഷണം അവിടെ എത്തി. "അമ്മ മുറുക്കിയിട്ടു വളരെ നേരമായില്ലേ? ഞാൻ അടുത്ത വീട്ടിൽ പോയി കുറെ മുറുക്കാനെടുത്തുകൊണ്ടുവന്നിട്ടുണ്ടു്" എന്നു പറഞ്ഞു കടലാസിൽ പൊതിഞ്ഞുവച്ചിരുന്ന താംബൂലം എടുത്തു് അവൾക്കു കൊടുത്തു. നേരം ഇരുട്ടിത്തുടങ്ങിയെന്നു് അവൾ അപ്പോഴേ അറിഞ്ഞുള്ളൂ.

ഉടൻ അവൾ ചാടി എഴുന്നേററു.

ഉമേശൻ:—"അമ്മയ്ക്കു കയറിപ്പോകുവാൻ ചക്രവർത്തിയമ്മാവൻ ഒരു വണ്ടി അയച്ചിട്ടുണ്ടു്. വീട്ടിലേക്കു തിരിച്ചു പോരുന്നതിനു മുൻപേ മുറികളെല്ലാം ഒന്നു കൂടി നോക്കുവാൻ കമല ബംഗ്ലാവിൽ കയറി. തണുപ്പുകാലത്തു് തീ കൂട്ടുവാൻ മുൻ തളത്തിൽ ഇംഗ്ലീഷുരീതിയിൽ പ്രത്യേകമൊരു സ്ഥലം തയാറാക്കിയിരുന്നു. തട്ടിൽ തൂക്കിയിരുന്ന ഒരു മണ്ണെണ്ണവിളക്കു് അപ്പോൾ കത്തിക്കൊണ്ടിരുന്നു. ഉത്തരത്തിൽ ആ വെററിലച്ചുരുൾ വെയ്ക്കുവാൻ

കൈയുയൎത്തി. അപ്പോൾ രമേശന്റെ കൈയക്ഷരത്തിൽ അവളുടെ പേരു തെളിഞ്ഞുകാണാമായിരുന്ന ഒരു കടലാസ്സുകൊണ്ടാണു് അതു പൊതിഞ്ഞിരുന്നതെന്നു് അവൾ കണ്ടു.

"ഈ കടലാസ്സ് നിനക്കെവിടുന്നു കിട്ടി?" എന്നു് കമല ഉമേശനോടു ചോദിച്ചു.

ഉമേശൻ:—"യജമാനന്റെ മുറിയുടെ ഒരു മൂലയിൽ കിടന്നു; മുറി തൂത്തുവാരിയപ്പോൾ ഞാനെടുത്തു." കമല അതു വായിക്കുവാൻ തുടങ്ങി. അയാളുടെ സകല രഹസ്യങ്ങളും വിവരിച്ചു് ഹേമനളിനിക്കെഴുതിയിരുന്ന കത്തായിരുന്നു; സൂക്ഷ്മക്കുറവുകൊണ്ടു് അവിടെ ഇട്ടു മറന്നതായിരിക്കണം.

ഉമേശൻ:—"അമ്മേ, ഒന്നും മിണ്ടാതെ നിൽക്കുന്നതെന്താ? നേരം ഇരുട്ടി."

ഒരു മൊട്ടുസൂചി താഴെ വീണാൽ ശബ്ദം കേൾക്കത്തക്ക വണ്ണമുള്ള നിശ്ശബ്ദത ആ മുറിയിൽ വ്യാപിച്ചിരുന്നു. കമലയുടെ ഭാവപ്പകൎച്ച ഉമേശനെ ഭീതനാക്കി. "അമ്മേ! ഞാൻ പറയുന്നതു കേട്ടില്ലേ? സന്ധ്യകഴിഞ്ഞു. നമുക്കു വീട്ടിൽ പോകാം" എന്നു് അവൻ ആവൎത്തിച്ചു.

"അമ്മാവന്റെ വേലക്കാരൻ വണ്ടിയും കൊണ്ടുവന്നു കാത്തുനിൽക്കുന്നു" എന്നു പറഞ്ഞതിൽ പിന്നീടേ അവൾ കാലിളക്കിയുള്ളു.

—o—

# അദ്ധ്യായം ൩൭.

"ഓമനേ, നിനക്കുനല്ല സുഖമില്ലേ?" എന്നു് കമല തിരിച്ചുവന്നപ്പോൾ ശൈലജ ഉൽക്കണ്ഠയോടുകൂടി ചോദിച്ചു.

കമല:—"സുഖക്കേടൊന്നുമില്ല; അമ്മാവനെ കാണുന്നില്ലല്ലൊ."

ശൈലജ:—"എന്റെ ജ്യേഷ്ഠത്തിയെ കാണുന്നതിനായി അദ്ദേഹം അലഹബാദിലേക്കു പോയിരിക്കുന്നു."

കമല:—"എപ്പോഠം തിരിച്ചുവരും?"

ശൈലജ:—"ഒരാഴ്ചയെങ്കിലും അവിടെ താമസിക്കാതെയിരിക്കുകയില്ല. ഇന്നു പകൽ മുഴുവൻ നീ ബംഗ്ലാവിൽ ജോലി ചെയ്തു് നന്നാ ക്ഷീണിച്ചിരിക്കുന്നു. നേരത്തെ അത്താഴം കഴിഞ്ഞു് ഉറങ്ങാൻ പോക്കു."

ഈ വിഷമഘട്ടത്തിൽ അവഠക്കു് ആശ്വാസജനകമായി ഒരൊറ്റ വഴിയേ ഉണ്ടായിരുന്നുള്ളു. ശൈലജയെ ഈ ഗൂഢവൃത്താന്തം ധരിപ്പിക്കണം. എന്നാൽ അവഠക്കു് അതു് എങ്ങിനെ പറയാൻ സാധിക്കും? അവളെ അഗ്നിസാക്ഷിയായി ഏതൊരു മനുഷ്യൻ വിവാഹം ചെയ്തിരുന്നുവെന്നു വിചാരിച്ചിരുന്നുവോ അയാഠ കമലയുടെ ഭത്താവേ അല്ലെന്നുള്ള ലജ്ജാകരമായ പരമാത്ഥം വേറെ ആരോടായാലും വേണ്ടതില്ല ശൈലയോടു് ഏററു പറയുന്ന കാൎയ്യം വളരെ വളരെ വിഷമം.

കമല മുറിയുടെ വാതിലെല്ലാമടച്ചു് വിളക്കിനരികിൽ ചെന്നിരുന്നു് രമേശൻെറ എഴുത്തു വീണ്ടും വായിച്ചു. കത്തിൽ മേൽവിലാസം ഉണ്ടായിരുന്നില്ല. ആൎക്കാണു് എഴുതിയിരുന്നതെന്നും, ആ ആളിൻെറ പരിതഃസ്ഥിതികഠ എന്തെല്ലാമാണെന്നും ഗ്രഹിക്കുവാൻ യാതൊരു മാൎഗ്ഗവുമില്ലായിരുന്നു. എന്നാൽ അതു് ഒരു സ്ത്രീയ്ക്കാണു് എഴുതിയിരുന്നതെന്നും, രമേശൻ അവളെ വിവാഹംചെയ്യാനുദ്ദേശിച്ചിരുന്നുവെന്നും അതിൽനിന്നും മനസ്സിലാക്കാം. കമലയുടെ അവിചാരിതമായ ആവിർഭാവമാണു് ആ നിശ്ചയത്തിനു പ്രതിബന്ധമായിത്തീൎന്നതെന്നു് എഴുത്തിൽ പറഞ്ഞിരുന്നു. അവളെ അയാഠ ആത്മാൎത്ഥമായി സ്നേഹിച്ചു എന്നും, നിർഭാഗ്യയായ കമലയ്ക്കു വേണ്ടിയാണു് ആ ബന്ധം വിട്ടുത്തുന്നതു്, എന്നുമുള്ള സംഗതികഠ അയാഠ അതിൽ ഗോപനംചെയ്തിരുന്നില്ല. കമലയുടേയും, രമേശൻേറയും വിധി അത്രമാത്രം അസാധാരണമായി ഘടിപ്പിച്ചിരിക്കുന്നു.

നദീമദ്ധ്യത്തിലുള്ള പുളിനത്തിൽ വെച്ചു് അവർ തമ്മിലുണ്ടായ ആ പ്രഥമസന്ദൎശനംമുതൽ ഗാസിപുരത്തു് എത്തിയതുവരെയുള്ള അവളുടെ ജീവിതത്തിലെ അവസ്ഥാഭേദങ്ങഠ ഓരോന്നോരോന്നായി അവളോൎമ്മിച്ചു. മുൻപു് തമസ്സമ്മിശ്ര

മായി കണ്ടതെല്ലാം ഇപ്പോൾ അഗ്നിരശ്മികൾപോലെ പ്രകാശിച്ചു. കമല അയാളുടെ കാന്തയല്ലെന്നു രമേശൻ പണ്ടേ തന്നെ അറിഞ്ഞിരുന്നു. ഇക്കാലമെല്ലാം അയാൾ അവളെ എങ്ങിനെയാണു് ഒഴിച്ചുവിടേണ്ടതെന്നു് ആലോചിക്കുകയും അത്ഭുതപ്പെടുകയും ചെയ്തുകൊണ്ടേയിരുന്നു. അവളോ, നിസ്സംശയായി, അയാൾ അവളുടെ ഭർത്താവാണെന്നുള്ള ബോദ്ധ്യത്തോടുകൂടി അവരുമൊരുമിച്ചു താമസിക്കുവാൻ വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തുകൊണ്ടേയിരുന്നുവല്ലൊ.

ഒരു കാറ്റിപോലെ, ലജ്ജയും അപമാനവും അവളുടെ ഹൃദയനാളത്തെ പിളർന്നു. ഭൂതകാലത്തിലെ പല സംഭവങ്ങളും അവളുടെ സ്മൃതിപഥത്തിൽ കടന്നുകൂടി. ഭൂഗർഭത്തിൽ താഴുവാനും ആ സന്ദർഭത്തിൽ അവൾക്കു ലവലേശം മടിയുണ്ടാകുമായിരുന്നില്ല. ദുഷ്കീർത്തി അവളെ എല്ലായിടവും പിൻതുടരും. അതിൻെറ കരവാളത്തിൽ നിന്നും രക്ഷ പ്രാപിക്കുവാൻ അവൾക്കു് ഒരിക്കലും സാധിക്കുകയില്ല.

അവൾ വാതൽ തുറന്നു് വീട്ടിനു വെളിയിലുള്ള തോട്ടത്തിൽ പ്രവേശിച്ചു. ശ്യാമളനിറത്തിലുള്ള മാർബിൾക്കല്ലുകൾകൊണ്ടുണ്ടാക്കിയ കമനീയാകൃതിയിലുള്ള ഒരു ഗോപുരംപോലെ ആകാശം ശീതളവും തമോവൃതവും ആയിരുന്നു. ഒരു മേഘചിഹ്നംപോലും എങ്ങും കാണാനില്ല. താരാസഹസ്രങ്ങൾ തെളിഞ്ഞു മിന്നി. വളർന്നു നിന്നിരുന്ന മാകന്ദവൃക്ഷങ്ങളുടെ ശാഖാവലികൾ അന്ധകാരത്തെ ഉപചീയമാനമാക്കി. ആ സങ്കടാകരത്തിൽനിന്നും രക്ഷപ്പെടുവാനുള്ള ഒരൊറ്റ വഴിപോലും അവളുടെ മനോനയനങ്ങൾക്കു വിഷയമായില്ല. ഒരു കണ്ണുനീർക്കണംപോലും പൊഴിക്കാതെ, ഒരു ദീർഘശ്വാസംപോലും വിടാതെ, ഒരു കട്ടിപ്രതിമപോലെ, തണുത്തു് ജലാർദ്രമായ തൃണരാശികൾക്കു മീതെ അവൾ അമർന്നു.

സമയം പോകുന്നതു് അവളറിയുന്നതേയില്ല. ക്രമേണ ആ ദുസ്സഹമായ ശിശിരം അവളുടെ ഹൃദയത്തിലും വ്യാപിച്ചു. അംഗങ്ങളെല്ലാം 'കിടുകിടാ' വിറച്ചു. ഒടുവിൽ ചന്ദ്രൻ ക്ഷയോന്മുഖനായി, സാലവൃക്ഷങ്ങൾക്കു പിന്നിൽനിന്നും ഇരുട്ടു മുന്നോട്ടു കടക്കുവാൻ തുടങ്ങിയപ്പോൾ, കമല സാവധാനം എഴുന്നേററു് മുറിയിൽ കയറി വാതലടച്ചു.

അരുണോദയത്തിൽ അവൾ കണ്ണുതുറന്നു നോക്കിയപ്പോൾ ശൈലജ മെത്തയ്ക്കരികിൽ നിന്നിരുന്നു. താൻ ഇത്രയധികം ഉറങ്ങിപ്പോയല്ലോ എന്നു വിചാരിച്ചു ലജ്ജപൂണ്ടു്, അവൾ ക്ഷണത്തിൽ എഴുന്നേററിരുന്നു.

“ഓമനേ, അവിടെക്കിടക്കൂ; കുറച്ചുകൂടി ഉറങ്ങുന്നതാണു നല്ലതു്. നിനക്കു തീരെ സുഖമില്ല. നന്നാ ക്ഷീണവുമുണ്ടു്. കണ്ണിമകൾക്കു താഴെ ഇതാ കറുത്ത വരകൾ കാണുന്നു; സഖി, എന്താ സംഗതിയെന്നോടു പറയുകയില്ലേ?” എന്നു് അപേക്ഷിച്ചുകൊണ്ടു് ശൈലജ കമലയുടെ കണ്ഠനാളത്തിൽ കെട്ടിപ്പിടിച്ചു.

‘ടപ് ടപ്’ എന്നു് അതിശീഘ്രം അവളുടെ നെഞ്ചടിച്ചുകൊണ്ടിരുന്നു. തടുത്തുനിറുത്തിയിരുന്ന ബാഷ്പഝരിക്കുലം കവിഞ്ഞൊഴുകി. ശൈലജയുടെ സ്കന്ധങ്ങളിൽ തല ചാരിവെച്ചു് അവൾ കരയുവാൻ തുടങ്ങി. അവളെ ആശ്വസിപ്പിക്കുവാൻ ശ്രമിക്കാതെ, ശൈലജ, അവളെ കുറേക്കൂടി മുറുകെപ്പിടിച്ചു.

ഒടുവിൽ ശൈലജയുടെ കരങ്ങളിൽ നിന്നും വിമുക്തയായി, കണ്ണുതുടച്ചുകൊണ്ടു് കമല പൊട്ടിച്ചിരിച്ചു.

ശൈലജ:—“വരൂ, വരൂ, അതു മതി. നിന്നെപ്പോലെ ഉള്ളിലുള്ളതു പുറത്തു പറയാത്ത ഒരു കള്ളിപ്പെണ്ണിനെ ഞാൻ കണ്ടിട്ടേയില്ല. ഇതിൻെറയൊക്കെ കാരണമെന്താണെന്നു് ഞാനറിയുന്നില്ലെന്നു വിചാരിക്കേണ്ട. ഞാൻ അത്രയ്ക്കു പൊട്ടിയല്ല. രമേശബാബു അല്ലഹബാദിൽ പോയതിൽ പിന്നീടൊരെഴുത്തുപോലും നിനക്കയച്ചിട്ടില്ല, അല്ലേ? അതുകൊണ്ടു് നീ സങ്കടപ്പെടുകയാണു്. എന്നാലതാണെന്നു പറയുവാനും വലിയ അവസ്ഥ. ഈ വേണ്ടാത്ത അഭിമാനമെല്ലാം കൊണ്ടു ചെന്നു ചുട്ടു. അദ്ദേഹത്തിനവിടെ ധാരാളം ജോലിയുണ്ടെന്നു നീ മനസ്സിലാക്കണം. കൂടാതെ രണ്ടു ദിവസത്തിനുള്ളിൽ തിരിച്ചുവരുകയും ചെയ്യും. കുറച്ചുദിവസമേ അദ്ദേഹം അവിടെ താമസിക്കുകയുള്ളു. അതിനിടയിൽ നിനക്കൊരെഴുത്തെഴുതുവാൻ സൗകര്യം കിട്ടുന്നില്ലെങ്കിൽ അതിനു് അത്ര വളരെ പരിഭവിക്കാനൊന്നുമില്ല. സാധു

കുട്ടി, ഈ നിലയിലായിരുന്നെങ്കിൽ ഞാനും ഇതുപോലെതന്നെ ചെയ്യുമായിരുന്നു. പെണ്ണുങ്ങൾ വെറുതെ വല്ലതുമൊക്കെ വിചാരിച്ച് വിലപിക്കുന്നു. ഒരിക്കൽ കരച്ചിലെല്ലാം മതിയാക്കി ചിരിയ്ക്കുവാൻ തുടങ്ങുകയാണെങ്കിൽ പിന്നെ കഴിഞ്ഞതു മുഴുവൻ മറക്കും.''

അവൾ കമലയെ ആശ്ലേഷിച്ചുകൊണ്ട് തുടന്നു പറഞ്ഞു: ''നീ രമേശബാബുവിനൊരിക്കലും മാപ്പുകൊടുക്കുകയില്ലെന്ന് തീർച്ചയാണോ? സത്യം എന്നോടു പറഞ്ഞേക്കൂ.''

കമല:—''അതെ, അങ്ങിനെതന്നെ.''

ശൈല, കമലയുടെ ഗണ്ഡങ്ങളിൽ തട്ടി.

അന്നു രാവിലെ തന്നെ ശൈലജ അല്ലഹബാദിലേക്ക് അവളുടെ അച്ഛനൊരെഴുത്തയച്ചു. രമേശബാബുവിൻെറ കത്തു കിട്ടാത്തതുകൊണ്ട് കമല വളരെ വ്യസനിക്കുന്നു. ഒരു സാധുകുട്ടിയെ പരിചയമില്ലാത്ത ഒരു സ്ഥലത്ത് കൊണ്ടുവന്നാക്കി, വല്ലയിടത്തും പോകുക; എന്നാലൊരെഴുത്തുപോലും അയയ്ക്കേണ്ടേ? അതുപോലുമില്ലെങ്കിൽ എത്ര കഷ്ടമാണെന്ന് ആക്കും ഊഹിക്കുവാൻ സാധിക്കും. അല്ലഹബാദിൽ അദ്ദേഹത്തിന്റെ കാര്യമെല്ലാം നിവ്വഹിച്ചുകഴിഞ്ഞില്ലെ? ജോലി ചെയ്യാൻ ധാരാളമുള്ളതുകൊണ്ട് ആരുമെഴുത്തെഴുതാതിരിക്കുകയാണൊ?

അമ്മാവൻ രമേശനെ കണ്ടുപിടിച്ച് എഴുത്തിൽ കമലയേ സംബന്ധിച്ച ഭാഗം വായിച്ചുകേൾപ്പിച്ചു. അനന്തരം ഗംഭീരമായ ഒരു പ്രസംഗവും ചെയ്തു. വാസ്തവം പറയാമല്ലൊ. കമലയെപ്പററി രമേശൻ ചിന്തിക്കായ്കയല്ല. എന്നാൽ അവളെക്കുറിച്ച് കൂടുതലാലോചിക്കയാണെങ്കിൽ ക്ലേശം വർദ്ധിയ്ക്കും. മനഃശാന്തത ഭഞ്ജിക്കപ്പെടും. അലക്ഷ്യം കൊണ്ടല്ല, അസ്ഥിരത മൂലമാണ് അയാൾ അല്ലഹബാദിൽ കൂടുതൽ താമസിക്കുവാനിടയായത്. ഈ ഘട്ടത്തിൽ ശൈലജയുടെ കത്തും വന്നുചേന്നു.

കമല അത്യന്തം മനോവ്യഥ അനുഭവിക്കുന്നുവെന്ന് എഴുത്തിലെ വാചകത്തിൽ നിന്നും സ്ഫുരിച്ചു. വെറും ദുരഭിമാനംകൊണ്ടാണ് അവൾ അയാൾക്കെഴുതാതിരുന്നത്. ആകഷണീയമായ രണ്ടു സാധനങ്ങൾ അയാളുടെ മുമ്പിൽ വെച്ചിരിക്കുന്നു. അതിലേതാണ് അംഗീകരിക്കേണ്ടതെന്ന്

അയാൾ ഉടൻ തീരുമാനിച്ചു. അയാളുടെ സുഖം മാത്രമല്ല, കമലയുടെ പ്രേമം കൂടി അയാളുടെ മാർഗ്ഗദർശിയായിരിക്കണം. വിധി അവരുടെ ജീവിതത്തെ സംഘടിപ്പിച്ചിട്ടുണ്ടെന്നു തന്നെയല്ല, അവരുടെ ഇളം ഹൃദയങ്ങളെ തുന്നിച്ചേർത്തിരുന്നു.

ഒരു നവഹർഷംകൊണ്ടു് അയാളുടെ മനസ്സു് നല്ലപോലെ ഇളകി; വേഗത്തിൽ കമലയ്ക്കൊരു കത്തെഴുതി.

പ്രിയതമേ!

ഈ അഭിസംബോധനം ഒരു വെറും മാമൂൽപ്രയോഗമാണെന്നു വിചാരിക്കരുതു്. നിന്നെക്കാൾ കൂടുതലായി ഞാൻ ഈ ലോകത്തിൽ വേറെയാരെയും സ്നേഹിക്കുന്നില്ല. അതുകൊണ്ടുതന്നെയാണു് 'പ്രിയതമേ' എന്നു നിന്നെ വിളിക്കുന്നതും. പ്രിയപ്പെട്ട കമലേ, എന്തെങ്കിലും കാരണവശാൽ ഞാൻ നിന്നെ സങ്കടപ്പെടുത്തിയിട്ടുണ്ടെങ്കിൽ ഇതാ, അതെല്ലാം ക്ഷമിയ്ക്കുവാൻ ഞാൻ നിന്നോടപേക്ഷിക്കുന്നു. തങ്കം, നീ ഒരിക്കലും ദുഃഖിക്കരുതു്. എൻെറ ജീവിതത്തിനാധാരമായ ഏകസാധനം നിൻെറ ഒരു മധുരമന്ദസ്മിതമായിരിക്കും.

ഈ കത്തു് ശങ്കാകലുഷമായ ഭൂതകാലത്തെ ഒരു ആവരണപടംകൊണ്ടു് ആച്ഛാദനം ചെയ്യുന്നു. എൻെറ കുററങ്ങളെയെല്ലാം ക്ഷമിക്കണേ! എന്നു് ഞാൻ വീണ്ടുമപേക്ഷിക്കുന്നു. നീ ആജീവനാന്തം എൻെറ ഹൃദയത്തിൽ പ്രശോഭിക്കുന്ന ഒരു വാടാവിളക്കാണു്. ആ ദീപപ്രഭയിൽ ഞാൻ സ്വർല്ലോകസുഖം അനുഭവിക്കട്ടെ. നീ തന്നെ എൻെറ പ്രണയസർവസ്വം, പ്രേമാമൃതധാമം. നിൻെറ ആശങ്കകളും വിശങ്കകളുമെല്ലാം ഇതോടെ അവസാനിക്കട്ടെ!

കമലേ, നിൻെറ ഹൃദയത്തെ ഞാൻ ജയിച്ചിട്ടുണ്ടോ? എന്നു ചോദിക്കുവാൻ പ്രേമം എന്നെ പ്രേരിപ്പിക്കുന്നു. ഉടനടി ഒരുത്തരം ലഭിച്ചില്ലെങ്കിലും എന്തെങ്കിലും ഒന്നുണ്ടാകാതെയിരിക്കുകയില്ലെന്നു ഞാൻ ബലമായി വിശ്വസിക്കുന്നു. എന്നാൽ അതു വാക്കുകൾ കൊണ്ടായിരിക്കുകയില്ല. ഹൃദയത്തോടു് അതു് ദൈവീകമായ സൌന്ദര്യലഹരിയോടുകൂടി, സ്വർഗ്ഗീയമായ രാഗസംഗീതത്തോടുകൂടി, മുരളും. നിൻെറ പ്രേമം ഞാനർഹിക്കുന്നുവെന്നു സ്വയം പുകഴ്ത്തുന്നില്ല എന്നാൽ എൻെറ അർച്ചന നിഷ്ഫലമാകുകയില്ലെന്നു് ഏതോ അചിന്ത്യവും അനിർവാച്യവുമായ ശക്തി എൻെറ ഹൃദയത്തിൽ മന്ത്രിക്കുന്നു.

രണ്ടുപേർ പരസ്പരം കൈമാറിക്കൊണ്ടിരിക്കുന്ന ഒരു സാധനമാണു് എഴുത്തു്. പ്രഥമലേഖനത്തിൽ ഒരാൾക്കു് അയാളുടെ വികാരങ്ങളെ മുഴുവൻ പ്രതിഫലിപ്പിക്കുവാൻ കഴിഞ്ഞുവെന്നു വരികയില്ല. നമ്മളുടെ ഹൃദയങ്ങൾ രണ്ടും സമ്മേളിച്ചു് ആനന്ദാമൃതത്തിൽ ലയിക്കുമ്പോൾ മാത്രമേ വികാരങ്ങളുടെ യഥാർത്ഥമായ പ്രതിഛായ കത്തുകളിൽ പ്രകാശിക്കുകയുള്ളൂ. എതിരെയുള്ള വാതലുകൾ തുറന്നുകിടക്കുന്ന ഒരു മുറിയിൽക്കൂടി കാററു തടസ്സംകൂടാതെ പ്രവഹിക്കുന്നു.

ദേവി, എന്നാണു ഞാൻ നിൻെറ ഹൃദയകവാടം തുറന്നു കാണുന്നതു്?

ഫലപ്രാപ്തി സാവധാനത്തിലുണ്ടാകുമായിരിക്കാം. ദ്രുതഗതി നിഷ്ഫലമായിക്കലാശിക്കും.

നിനക്കു് ഈ എഴുത്തു കിട്ടുന്നതിന്റെ അടുത്ത ദിവസം രാവിലെ ഞാൻ വീട്ടിൽ വന്നുചേരും. എന്റെ ആഗമനവേളയിൽ നമ്മളുടെ പുതിയ ഗൃഹത്തിൽ നിന്നെക്കാണണമെന്നാഗ്രഹിക്കുന്നു. വളരെ നാളായി നമ്മൾ വീടില്ലാതെ കഴിയുകയാണ്. ആ അവസ്ഥ ഇനിമേൽ സഹിക്കുന്നതിന് എനിക്കു ത്രാണിയില്ല. ഇതാ, താമസംകൂടാതെ എന്റെ സ്വന്ത ഭവനത്തിൽ പ്രവേശിക്കുവാനുള്ള സമയം ഞാൻ പ്രതീക്ഷിക്കുന്നു. എന്റെ ഹൃദയത്തിലെ ആരാധനാമൂർത്തിയായ രാജരാജേശ്വരിയെ ഞാൻ ഗൃഹനായികയായും കാണുന്നു.

കൌമുദീപ്രസരംകൊണ്ടു പ്രദീപ്തമായിരുന്ന ആ രാത്രിയിൽ, നദീപ്രാന്തത്തിലുള്ള പുളിനത്തിൽ, വിശാലമായ ആകാശത്തിൻകീഴിൽ, അച്ഛനോ, ബന്ധുക്കളോ, പുരോഹിതരോ ക്രിയാദ്ധ്യക്ഷം വഹിക്കാതെ, നമ്മൾ തമ്മിലുള്ള ആ പ്രഥമസന്ദർശനം, നീ ഓർക്കുന്നുവോ?

അതൊരു സ്വപ്നംപോലെ എനിക്കു തോന്നുന്നു. പ്രശാന്തപേശലവും, പ്രകാശരമ്യവുമായ വേറൊരു പ്രഭാതത്തിൽ നിന്റെ ഒരു മംഗലവീക്ഷണംകൂടി എനിക്കു സ്വർഗ്ഗാനുഭൂതിയെ നൽകട്ടെ. വാതൽപ്പടിയിൽ ലാലസിക്കെ, പുഞ്ചിരിപ്പൂനിലാവു നടമാടുന്ന നിന്റെ മുഗ്ദ്ധാനനത്തെ എന്റെ സ്മരണയിൽ പ്രതിഷ്ഠിച്ചു് അതെന്നും ഞാൻ അഭിഷേചനം ചെയ്യും. നിന്റെ ഹൃദയത്തിന്റെ പ്രവേശദ്വാരത്തിൽ നിന്നു യാചിക്കുന്ന ഒരു ദാസനത്രെ ഈയുള്ളവൻ. ഒന്നും തരാതെ, വെറും കയ്യോടെ എന്നെ യാത്രയാക്കരുതേ!

എന്നു്, നിന്റെ സ്വന്തം,

രമേശൻ.

---

# അദ്ധ്യായം ൩൭.

---

“നീ ഇന്നു ബംഗ്ലാവിലേക്കു പോകുന്നില്ലേ?” എന്നു് അമലയുടെ വ്യാകുലതയെ ദൂരീകരിക്കുന്നതിനായി ശൈലജ ചോദിച്ചു.

അമല:—“ഇല്ല, ഇന്നവിടെ ഒന്നും ചെയ്യാനില്ല.”

ശൈലജ:—“മുറിയെല്ലാം വൃത്തിയാക്കിയോ?”

അമല:—“ഉവ്വ്, എല്ലാം ഭംഗിയായി; ഇനി ഒന്നും ചെയ്യാനില്ല.”

ശൈലജ പിന്നെയും തുടർന്നു: “ഞാൻ നിനക്കൊരു സാധനം തന്നാൽ പകരം നീ എനിക്കെന്തു തരും?”

അമല:—“ചേച്ചീ, നിങ്ങൾക്കു തരാൻ എന്റെ കൈവശമൊന്നുമില്ലല്ലോ.”

ശൈലജ:—"ഒന്നുമില്ലേ?"

കമല:—"ഒന്നുമില്ല."

സഖിയുടെ കവിളിൽ തട്ടിക്കൊണ്ടു് ശൈലജ പറഞ്ഞു: "നിനക്കുള്ളതെല്ലാം നീ സൂക്ഷിക്കുന്നതിനായി ഒരാളെ ഏല്പിച്ചിരിക്കുകയാണു് അല്ലേ? ഇതിനു നീ എന്തു സമാധാനം പറയും?" അനന്തരം മടിയിൽനിന്നുമൊരെഴുത്തെടുത്തു കാണിച്ചു.

കവറിന്മേൽ രമേശന്റെ കൈയ്യക്ഷരം കണ്ടപ്പോൾ കമല വിവർണ്ണവദനയായി. അവൾ തല പകുതി തിരിച്ചുകളഞ്ഞു.

ശൈലജ:—"ഇനി എന്തു പറയുന്നു! ദുരഭിമാനമെല്ലാം ഇനിയെങ്കിലും അവസാനിപ്പിക്കരുതേ. ഈ എഴുത്തു് എന്റെ കയ്യിൽനിന്നും ബലാൽ അപഹരിക്കുവാൻ നീ തരംനോക്കുകയാണു് അല്ലേ? നീ കിഴിഞ്ഞു ചോദിച്ചാൽ മാത്രമേ ഞാൻ ഇതു തരുകയുള്ളൂ. എത്ര നേരം അടങ്ങിയിരിക്കുമെന്നു് അറിയട്ടെ."

ആ സമയം ഉമി ഒരു സോപ്പുപെട്ടി ചരടിൽ കെട്ടിവലിച്ചുകൊണ്ടു് മുറിയിൽ കയറിവന്നു.

കമല അവളെ കോരിവാരി കൈയിലെടുത്തു് ചുംബിക്കുവാൻ തുടങ്ങി. കളിപ്പാട്ടം കൈയിൽനിന്നും വീണുപോയതിനാൽ കുട്ടി ഉറക്കെ കരയുവാനാരംഭിച്ചു. എന്നാൽ കമല അതൊട്ടുംതന്നെ ഗൌനിച്ചില്ല. അവളെ മുറിയിലേക്കെടുത്തുകൊണ്ടുപോയി താലോലം പാടി സമാധാനപ്പെടുത്തി.

ശൈലജയും പുറകേയെത്തിപ്പറഞ്ഞു: "ഞാൻ തന്നെ തോററു. എനിക്കു് ഇതു സൂക്ഷിക്കുവാൻ കഴിയുകയില്ല; ഇതാ വാങ്ങിക്കൊള്ളൂ. ഇനിയൊരിക്കലും ഞാൻ നിന്നോടു് ഇത്ര കടുപ്പമായിപ്പെരുമാറുകയില്ല."

അവൾ കത്തു് മെത്തയിലിട്ടു്, ഉമിയെ കമലയുടെ കൈയിൽനിന്നും വിടുർത്തി മുറിയിലേക്കു് എടുത്തു കൊണ്ടുപോയി.

കമല കവർ തിരിച്ചും മറിച്ചും നോക്കി. അനന്തരം അതു പൊട്ടിച്ചു് എഴുത്തെടുത്തു വായിക്കുവാൻ തുടങ്ങി. ആദ്യത്തെ ഏതാനും വരികളിൽ കണ്ണോടിച്ചപ്പോൾത്തന്നെ

അവളുടെ മുഖം ചുവന്നു. എഴുത്ത് അവൾ ദൂരെ വലിച്ചെറിഞ്ഞു. എന്നാൽ പെട്ടെന്ന് അവജ്ഞയേയും രോഷത്തേയും അമർത്തിക്കൊണ്ട് അവൾ എഴുത്തെടുത്ത് മുഴുവനും വായിച്ചു.

അവൾക്ക് ആ എഴുത്തു മനസ്സിലായൊ, ഇല്ലയൊ എന്നു പറയുവാൻ നിവൃത്തിയില്ല. എന്നാൽ അവളുടെ കൈയിലിരിക്കുന്നതു് ഏതോ മലീമസമായ ഒരു വസ്തുവാണെന്ന് അവൾക്കു തോന്നി, വീണ്ടും അവൾ അതു് ദൂരെ വലിച്ചെറിഞ്ഞു. ഒരപരനാരിയോട് ഒരു പുരുഷൻ, തനിക്ക് ഒരു വീടു തയാറാക്കി, തന്റെ കൂടെ വന്നു താമസിക്കണമെന്നുള്ള ഒരപേക്ഷ അല്ലെങ്കിൽ ഒരു നിദേശമായിരുന്നു, ആ എഴുത്തെന്നു പറയാം. രമേശൻ അവളെ അപമാനിയ്ക്കുവാൻ അയാളുടെ സമയം ദുരുപയോഗപ്പെടുത്തി.

രമേശൻ അവളുടെ ഭർത്താവാണെന്നായിരുന്നു കമലയുടെ പരമമായ വിചാരം. ഒരു ഭർത്താവെന്ന നിലയിൽ അയാൾ പെരുമാറാതിരുന്നതിനാലാണ് അവൾക്കിത്ര സങ്കോചവും, പരിഭവവും, പരിഭ്രമവും കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരുന്നതു്. അയാൾ ഒരു വെറും 'രമേശനാ'യതുകൊണ്ടല്ല അവളുടെ അർദ്ധാംശമായ ഭർത്താവായതുകൊണ്ടാണ് അവൾ അയാളുടെ സഹവാസത്തിനൊരുങ്ങിയതും. ഒടുവിൽ അയാൾ ഏതുമാർഗ്ഗമാണ് തുടരേണ്ടതെന്നു പെട്ടെന്നു തീർച്ചയാക്കിക്കഴിഞ്ഞു. അഗതിയായ കമലയോടുള്ള അനുകമ്പകൊണ്ട് അയാൾ ഈ കാമലേഖനം എഴുതി. എങ്ങിനെയാണ് അവൾ ഇപ്പോഴല്ലെങ്കിൽ എപ്പോഴെങ്കിലും അയാളുടെ മിഥ്യാബോധത്തെ ദൂരീകരിക്കുന്നതു്. അവൾ ഈ ലോകത്തിൽ ആക്കും ഒരു ദോഷവും ചെയ്തിട്ടില്ല. എങ്കിലും അവളുടെ നിർദ്ദോഷമായ ജീവിതം ക്ലേശഭൂയിഷ്ഠമായിത്തീർന്നിരിക്കുന്നു. അപമാനം അവളുടെ കൂടെപ്പിറപ്പാണോ എന്നുപോലും തോന്നിപ്പോകുന്നു. ചിറിച്ചുനോക്കി, ഗ്രസിക്കുവാൻ തുണ്ഡവും പിളർന്നു നിൽക്കുന്ന ഒരു ബീഭത്സരാക്ഷസനെപ്പോലെ അവൾ 'ഗൃഹത്തെ' ചിത്രീകരിച്ചു; എന്തെങ്കിലും ഒരു രക്ഷാമാർഗ്ഗം കണ്ടുപിടിക്കുന്നതിനായി അവൾ നാലുപാടും കണ്ണോടിച്ചു. രണ്ടുദിവസം മുമ്പ് അവൾ അയാളെ ഇത്തരം ഒരു നക്തംചരനായി ഒരിക്കലും പരിഗണിച്ചിട്ടില്ലായിരുന്നു.

അപ്പോൾ ഉമേശൻ അവളുടെ പുറകിൽ വന്നു നിന്നുകൊണ്ടു് ഒന്നു ചുമച്ചു; അവളുടെ വിചാരധാരകൾക്കിങ്ങിനെ ഒരു വിഘാതമുണ്ടായി. കമല പിന്നെയും തൂഷ്ണീകയായി നിന്നുകളഞ്ഞതിനാൽ അവൻ പതിഞ്ഞ സ്വരത്തിൽ "അമ്മെ" എന്നു വിളിച്ചു.

കമല വാതലിനോടു ചേർന്നുനിന്നു.

ഉമേശൻ:—"അമ്മെ, സാധു ബൊബുവിൻെറ പുത്രിയുടെ കല്യാണത്തിനു കളിപ്പിക്കുവാൻ കൽക്കട്ടായിൽ നിന്നു് ഒരു സംഘം നാടകക്കാരെ വരുത്തിയിട്ടുണ്ടു്."

കമല:—"ശരി, നീ പോയി നാടകം കണ്ടുകൊള്ളു."

ഉമേശൻ:—"ഏതു മാതിരി പൂവാണു് അമ്മയ്ക്കു കാലത്തെ ഇറുത്തുകൊണ്ടു വരേണ്ടതു്?"

കമല:—"നീ നാളെ പൂ പറിക്കേണ്ട."

അവൻ പോകുവാൻ ഭാവിച്ചു. അപ്പോൾ കമല അവനെ തിരിച്ചു വിളിച്ചു. "ഉമേശാ, അവിടെ നില്ക്കു്. നീ കളി കാണാൻ പോകുകയല്ലേ? ഇതാ ഈ അഞ്ചു റുപ്പികക്രുടി കയ്യിലിരിക്കട്ടെ."

ഉമേശൻ അമ്പരന്നു നിന്നുപോയി. വിവാഹാടിയന്തിരത്തിനും മററുമുള്ള വിനോദങ്ങൾ കാണുന്നതിനു് ആരും പണം കൊടുക്കേണ്ട ആവശ്യമില്ല. "അങ്ങാടിയിൽ പോയി അമ്മയ്ക്കു വല്ലതും വാങ്ങിക്കൊണ്ടു വരാനുണ്ടോ?" എന്നു് അവൻ ചോദിച്ചു.

കമല:—"എനിക്കൊന്നും വാങ്ങിക്കൊണ്ടു വരേണ്ട. ഇതു നിൻെറ ഇഷ്ടംപോലെ ചെലവാക്കിക്കോ."

ഉമേശൻ സംഭ്രമത്തോടുക്രുടി തിരിഞ്ഞുനടന്നു. കമല അവനെ വീണ്ടും തിരിച്ചുവിളിച്ചു. "ഈ മുഷിഞ്ഞ മുണ്ടുടുത്തുകൊണ്ടു് നാടകം കാണുവാൻ പോയാൽ ആളുകൾ എന്തു പറയും?"

നല്ല മുണ്ടോ, നല്ല ഉടുപ്പോ ധരിക്കാതിരുന്നാൽ ആളുകൾ ആക്ഷേപിക്കുമെന്നു് അവൻ ഒരിക്കലും വിചാരിച്ചിരുന്നില്ല. അന്യൎക്കു് അതൊരു നിരൂപണവിഷയമായിത്തീരുമെന്നും അവൻ കരുതിയില്ല. അതിനാൽ അവൻ വസ്ത്രധാരണത്തിൽ വലിയ ശ്രദ്ധയൊന്നും പതിപ്പിച്ചിരുന്നില്ല. ഉടുപ്പോ, മുണ്ടോ

മുഷിരത്തിരുന്നാൽ അവന്ന് അതിലൊട്ടം ഖേദവുമില്ല. അതു കൊണ്ടു് കമലയുടെ ചോദ്യം കേട്ടപ്പോൾ അവൻ മുഖം ചുളിച്ചു.

"ഇതാ ഇതെടുത്തുകൂടു" എന്നു പറഞ്ഞു് അവൾ പെട്ടിയിൽനിന്നും ആ കസവുതുണിയെടുത്തു കൊടുത്തു. നീളത്തിനു യോജിച്ച വീതിയുണ്ടായിരുന്നതിനാൽ അതു് പുരുഷന്മാൎക്കും മടക്കി ഉടുക്കുന്നതിനു് പററിയതായിരുന്നു. ഉമേശന്നു് അതു കണ്ടപ്പോൾ വലിയ ആഹ്ലാദമുണ്ടായി. മുകളിതഹസ്തത്തോടു കൂടി അവൻ കമലയുടെ പാദങ്ങളിൽ നമിച്ചു. പിന്നീടു് വസ്ത്രം രണ്ടുമെടുത്തു്, പല്ലുമിളിച്ചുകൊണ്ടു നടന്നു.

തൃണാഗ്രത്തിൽ തൂങ്ങിക്കിടക്കുന്ന ഒരു തുഷാരബിന്ദുപോലെ ഇമാഗ്രത്തിൽ വന്നു നിന്ന ഒരുഷ്ണളബാഷ്പകണം തുടച്ചുകൊണ്ടു് അവൾ ഗവാക്ഷത്തിനു സമീപം ചെന്നുനിന്നു.

"ഓമനേ, കമലേ, നീ എന്നെ എഴുത്തു കാണിക്കുകയില്ലേ?" എന്നു ചോദിച്ചുകൊണ്ടു് ശൈലജ മുറിയിൽ പ്രവേശിച്ചു. കമലയോടു പറയാത്ത ഒരു രഹസ്യവും ശൈലജയ്ക്കില്ലായിരുന്നു. അതുകൊണ്ടാണു് ഇത്ര ധൈൎയ്യമായി കമലയോടു് അവൾ എഴുത്തു ചോദിച്ചതു്:

"ഇതാ കിടക്കുന്നു ചേച്ചീ, എടുത്തു വായിക്കണം" എന്നു പറഞ്ഞുകൊണ്ടു് അവൾ തറയിൽ കിടന്ന എഴുത്തു ചൂണ്ടിക്കാണിച്ചു.

"അവളുടെ രോഷവും താപവും ഇതുവരെ ശമിച്ചിട്ടില്ല" എന്നു് ആത്മഗതംചെയ്തുകൊണ്ടു് അവൾ എഴുത്തെടുത്തു് ആ പാദചൂഡം വായിച്ചു. അതു് ആകമാനം സ്നേഹമസൃണമായിരുന്നുവെന്നു് നിസ്സംശയം പറയാം. എന്നാൽ ഒരു ഭൎത്താവു് അയാളുടെ ഭാൎയ്യയ്ക്കിത്തരത്തിലൊരെഴുത്തെഴുതാറുണ്ടോ? അവൾ ചോദിച്ചു: "ഓമനേ, നിന്റെ ഭൎത്താവൊരു നോവലെഴുത്തുകാരനാണോ?"

ചിന്താഗൎഭത്തിൽ ആണ്ടുകിടന്നിരുന്നതിനാൽ ശൈലജയുടെ പ്രശ്നം മുഴുവൻ കമല കേട്ടില്ല. എങ്കിലും 'ഭൎത്താവു്' എന്നു കേട്ടപ്പോൾ അവൾ കണ്ണടച്ചുകൊണ്ടു് "എനിക്കറിഞ്ഞുകൂടാ" എന്നു് ഉത്തരം പറഞ്ഞു.

ശൈലജ:—"കൊള്ളാം, നീ ഇന്നു ബംഗ്ലാവിലേക്കു പോകുന്നുണ്ടോ?"

കമല വെറുതെ തലകുലുക്കി.

ശൈലജ:—"ഞാനും നിൻെറകൂടെ വരാമായിരുന്നു. എന്നാൽ എനിക്കു നരസിംഹബാബുവിൻെറ വീട്ടിൽ കല്യാണത്തിനു പോകണം. അതുകൊണ്ടു് അമ്മകൂടി നിന്നോടൊരുമിച്ചു പോരട്ടെ."

കമല:—"വേണ്ട, വേണ്ട, അമ്മ എൻെറകൂടെ വന്നു ബുദ്ധിമുട്ടണമെന്നില്ല. വേലക്കാർ അവിടെ ഉണ്ടല്ലൊ."

സ്നേഹനിർഭരമായ ഒരു മൃദുമന്ദഹാസത്തോടുകൂടി ശൈലജ പറഞ്ഞു: "ഉമേശനെപ്പോലെ നല്ല ചുണയും കരുത്തുമുള്ള ഒരു അംഗരക്ഷകനുള്ളപ്പോൾ യാതൊരു ഭയത്തിനും അവകാശമില്ലല്ലൊ."

ഇതിനിടയിൽ ഉമി ഒരു പെൻസിലെടുത്തു് കണ്ണിൽ കണ്ട സാധനത്തിലെല്ലാം കുത്തിവരയ്ക്കുവാൻ തുടങ്ങി. അതേ സമയം അവളുടെ സ്വന്തഭാഷയിൽ 'കലപലാ' ചിലച്ചുകൊണ്ടുമിരുന്നു. 'താൻ എന്തോ ഉറക്കെ വായിക്കയാണെന്നാണു്, ആ പൈതലിൻെറ ശുദ്ധവിചാരം.

അവളുടെ സാഹിത്യവൃത്തിയെ ശൈലജ നിരോധിച്ചപ്പോൾ 'കീ'സ്വരത്തിൽ ഉമി ഉറക്കെ കരയുവാനാരംഭിച്ചു. അപ്പോൾ കമല മുന്നോട്ടു വന്നു് "എൻെറകൂടെ വരൂ, ഉമീ, ഞാൻ നിനക്കൊരു വിശേഷസാധനം സമ്മാനം തരാം" എന്നു പറഞ്ഞതോടുകൂടി രോദനത്തിനൊരു വലിയ ശാന്തിയുണ്ടായി.

കമല ഉമിയെ മുറിയിലേക്കെടുത്തുകൊണ്ടുപോയി, ശയ്യയിലിരുത്തി, അവളുടെ കരച്ചിലെല്ലാം നീങ്ങി ചിരിക്കുന്നതുവരെ അവളുടെകൂടെ കളിച്ചു. ഒടുവിൽ ഉമി സമ്മാനം ആവശ്യപ്പെട്ടു. കമല പെട്ടിതുറന്നു് ഒരു ജോടി സ്വർണ്ണകങ്കണങ്ങൾ എടുത്തുകൊണ്ടുവന്നു. ആ വള രണ്ടും ഉമി കണ്ടിട്ടുണ്ടായിരുന്നതിൽ വെച്ചു് ഏററവും നല്ല കളിപ്പാട്ടമായിരുന്നു. ആഹ്ലാദംകൊണ്ടു് അവൾ തുള്ളിച്ചാടി. 'ചിററമ്മ' അതു് അവളുടെ ചെറുകരങ്ങളിൽ അണിയിച്ചപ്പോൾ, അതിൻെറ ദീപ്തി എത്രയുണ്ടെന്നറിയുവാൻ അവൾ കൈയ് പൊക്കിപ്പിടിച്ചുനോക്കി; പിന്നീടു് അമ്മയെ കാണിക്കുവാൻ കൊച്ചുകാൽകൊണ്ടു പിച്ചവെച്ചോടി.

കടകങ്ങൾ അവളുടെ കൈകളിൽനിന്നും ഊരി കമലയുടെ നേരെ നീട്ടിക്കൊണ്ടു് ശൈലജ പറഞ്ഞു: "കമലേ, നീ എന്താണു് ചെയ്യുന്നതു്?"

കമല:—"ഞാനതു് ഉമിയ്ക്കു സമ്മാനിച്ചുകഴിഞ്ഞിരിക്കുന്നു."

ഉമി വീണ്ടും രോദനം ആരംഭിച്ചു. അതു് ആകാശത്തെക്കൂടി ഭേദിക്കത്തക്കതായിരുന്നു.

ശൈലജ:—"നിനക്കു് പിച്ചു പിടിച്ചോ?"

കമല:—"അതു രണ്ടും ഉരുക്കി ഉമിക്കൊരുമാലയുണ്ടാക്കണം."

"നിനക്കു് രണ്ടു സമ്മാനം തരാനാരെങ്കിലുമുണ്ടായിരുന്നെങ്കിൽ"എന്നു പ്രേമാർദ്രമായ വാക്കുകൾ പൊഴിച്ചുകൊണ്ടു് ശൈലജ കമലയുടെ കഴുത്തിൽ കൈയിട്ടു കെട്ടിപ്പിടിച്ചു.

കമല:—"ചേച്ചീ, ഇന്നെനിക്കു ചേച്ചിയോടു യാത്ര പറയേണ്ടിയിരിക്കുന്നു. ഇവിടെ എനിക്കു പരമസുഖമായിരുന്നു. എന്റെ ജീവിതത്തിൽ ഇത്ര ആനന്ദമയമായ ഒരു കാലം ഉണ്ടായിട്ടില്ല." ഇത്രയും പറഞ്ഞപ്പോഴേക്കു് കണ്ണുനീർ അവളുടെ കവിൾത്തടങ്ങളിൽക്കൂടി ധാരധാരയായി ഒഴുകുവാൻ തുടങ്ങി.

ശൈലജയും ഉള്ളിൽ തള്ളിവന്ന വികാരത്തെ അടക്കുവാൻ പ്രാപ്തയായില്ല.

ശൈലജ:—"കമലം, നീ എങ്ങോ ദൂരെ പോകാൻ തുടങ്ങുന്നതുപോലെ ഇങ്ങനെ പറയരുതു്! നിനക്കിവിടെ സുഖമായിരുന്നുവെന്നു പറഞ്ഞതു് വിശ്വസിക്കാനെനിക്കു് നിവൃത്തിയില്ല. നിനക്കു് സ്വന്തമായി ഒരു വീടു് ലഭിച്ചുകഴിഞ്ഞു. അവിടെച്ചെന്നു താമസിക്കുമ്പോൾ വേണ്ട സുഖം അനുഭവിക്കാം. നിന്നെ കാണുന്നതിനായി ഞങ്ങൾ കൂടക്കൂടെ വരും. ഞങ്ങൾ പടിയ്ക്കു വെളിയിലിറങ്ങിയാലുടനെ ദൈവമെ, അവർ അധികം വിഷമിപ്പിക്കാതെ പോയതുതന്നെ വലിയ കാര്യം എന്നു് നീ പറയാതെയിരിക്കുകയില്ല.

കമലയ്ക്കു് അവളുടെ നൂതനഗൃഹത്തിലേക്കു പോകേണ്ട സമയമായി. അവൾ ശൈലജയോടു യാത്ര പറഞ്ഞു.

ശൈലജ:—"ഞാൻ നാളെ ഉച്ചയ്ക്കു വന്നുകൊള്ളാം."എന്നാൽ അവർ വരണമെന്നോ, വരേണ്ടെന്നോ ഒന്നും കമല പറഞ്ഞില്ല.

അവരം ബംഗ്ലാവിൽ ചെന്നപ്പോരം ഉമേശൻ അവിടെയുണ്ടായിരുന്നു. 'അല്ല, നീ നാടകം കാണാൻ പോയിരിക്കുമെന്നു് ഞാൻ വിചാരിച്ചു'' എന്നു് കമല അവനോടു പറഞ്ഞു.

ഉമേശൻ:—"പക്ഷെ, അമ്മ ഇവിടെ വരുമെന്നു പറഞ്ഞതുകൊണ്ടു്—''

കമല:—"എന്നെക്കുറിച്ചു് നീ ഒട്ടും ബുദ്ധിമുട്ടേണ്ട. കളി കാണാനോടിപ്പോക. ഭീഷൻ ഇവിടെ ഉണ്ടല്ലൊ. ഓടിപ്പോക. അല്ലെങ്കിൽ താമസിച്ചുപോകും."

ഉമേശൻ:—"കുറേക്കൂടികഴിഞ്ഞേ നാടകം തുടങ്ങു."

കമല:—"ഇതാ ഒരു കല്യാണത്തിനു് ധാരാളം ആളുകരം പോകുന്നു. അവരുടെകൂടെപ്പോയി ആഘോഷമെല്ലാം കണ്ടു രസിക്കുക."

ഉമേശനെ അധികമൊന്നും പ്രേരിപ്പിക്കേണ്ട ആവശ്യം ഉണ്ടായിരുന്നില്ല. അവൻ യാത്രയായി; ഉടൻ കമല അവനെ തിരിച്ചു വിളിച്ചു. "ഇങ്ങോട്ടു നോക്കൂ, അമ്മാവൻ വന്നാൽ—". എങ്ങിനെയാണു് ആ വാചകം പൂർത്തിയാക്കേണ്ടതെന്നറിയാതെ അവരം വിഷമിച്ചു. ഉമേശൻ വാ പിളൎന്നു് അവളെ മിഴിച്ചുനോക്കി. ഒരു മിനിട്ടു നേരം കഴിഞ്ഞു് അവരം തുടൎന്നു പറഞ്ഞു. "അമ്മാവൻ നിനക്കൊരു തുണയാണെന്നെപ്പോഴും ഓൎത്തുകൊള്ളണം. നിനക്കെന്തെങ്കിലും വേണ്ടിവരുമ്പോരം അമ്മാവന്റടുക്കൽ ചെന്നു് എന്റെ പേരും പറഞ്ഞു് ആവശ്യപ്പെടുക. അദ്ദേഹം അതു സാധിച്ചുതരും. ഇങ്ങോട്ടു നോക്കൂ. എനിക്കു് അദ്ദേഹത്തോടുള്ള സ്നേഹത്തെപ്പററി പറയുവാൻ മറന്നുപോകരുതു്."

ഉമേശൻ:—"അങ്ങനെതന്നെ."

ഇതിൻെറ സാരാംശം ഊഹിക്കുവാൻ അവൻ ശക്തനായില്ല. അവൻ വീണ്ടും തിരിഞ്ഞു നടന്നു.

"കൊച്ചമ്മ എങ്ങോട്ടാണു പോകുന്നതു്'' എന്നു ഭീഷൻ അവളോടു ചോദിച്ചു.

കമല:—"ഞാൻ ഗംഗയിൽ കുളിക്കാൻ പോകുന്നു."

ഭീഷൻ:—"ഞാനും കൂടെ വരട്ടെ?''

കമല:—"ഞാൻതന്നെ പൊയ്ക്കൊള്ളാം.''

അനന്തരം യാതൊരു പ്രത്യക്ഷകാരണവുംകൂടാതെ അവരം അവനൊരു രൂപാ കൊടുത്തിട്ടു് നദീതീരത്തിലേക്കു യാത്രയായി.

—:0:—

## അദ്ധ്യായം നവ്വ.

ഒരുദിവസം വൈകുന്നേരം ഹേമനളിനിയെ ചായകുടിക്കുന്നതിനു വിളിക്കുവാൻ അന്നദബാബു മാളികമുകളിലേക്കു പോയി; അദ്ദേഹം അവളെ പഠനമുറിയിലും ശയനമുറിയിലും തിരക്കി. രണ്ടിലുമവളെ കണ്ടില്ല. അവൾ അന്ന് വീട്ടിനു വെളിയിൽ പോയിട്ടില്ലെന്നു ഭൃത്യനിൽനിന്നും ഗ്രഹിച്ചു.

ഒരസ്വാസ്ഥതയോടെ അദ്ദേഹം മട്ടുപ്പാവിൽ കടന്നു. ഹേമന്തത്തിലെ വിളറിയ വെയിലിൽ കണ്ണെത്തുന്നിടത്തോളം ദൂരത്തിൽ, അനേകം മേൽപ്പുരകൾ മ്ലാനമായി തിളങ്ങിക്കൊണ്ടിരിക്കുന്നതദ്ദേഹം കണ്ടു. ദിനാന്തമാരുതൻ ഒരു കോണിൽനിന്നും മറെറാരു കോണിലേക്ക് സാവധാനം വീശിക്കൊണ്ടിരുന്നു. അരബ്ഭിത്തിയുടെ മറവിലുള്ള നിഴലിൽ ഹേമനളിനി എന്തോ ചിന്തയിലാണ്ടിരിക്കുന്നുണ്ടായിരുന്നു.

അന്നദബാബു പതുക്കെ നടന്നുചെന്നു് അവളുടെ പുറകിൽ നിന്നു. അദ്ദേഹം മട്ടുപ്പാവിൽ കയറിയതൊ അവളുടെ പിന്നിൽ വന്നുനിന്നതൊ ഒന്നും ഹേമമറിഞ്ഞില്ല. ഒടുവിൽ അദ്ദേഹം മകളോടു ചേർന്നുനിന്ന് കൈയ് തോളിൽ വെച്ചപ്പോൾ അവൾ ഞെട്ടി പെട്ടെന്നു തിരിഞ്ഞുനോക്കി. സംഭ്രമം കൊണ്ടു് അവളുടെ മുഖം ചുവന്നു. അവൾ എഴുനേല്ക്കുന്നതിനു മുമ്പിൽ അദ്ദേഹം അവളുടെ അരികിൽ ഇരുന്നുകഴിഞ്ഞു. ഒന്നോ രണ്ടോ മിനിട്ടു് അദ്ദേഹം മൌനിയായിരുന്നു. പിന്നീടൊരു വലിയ ദീർഘശ്വാസത്തോടുകൂടി പറഞ്ഞു: "ഹാ, ഹേമം, നിൻെറയമ്മ ഇപ്പോൾ ജീവിച്ചിരുന്നെങ്കിൽ! എന്നെക്കൊണ്ടു് നിനക്കൊരു പ്രയോജനവുമില്ല!"

വൃദ്ധൻെറ ഈ ദയനീയവിലാപം, ഹേമനളിനിയെ, വിചാരംകൊണ്ടുണ്ടായ മയക്കത്തിൽ നിന്നുമുണർത്തി. അവളുടെ ദൃഷ്ടികൾ പിതാവിൻെറ മുഖത്തിൽ പതിച്ചു. ഹാ! അവൾ എന്താണവിടെ വ്യക്തമായിക്കണ്ടതു്?—വാത്സല്യം, അനുകമ്പ, വേദന! കഴിഞ്ഞ ഏതാനും ദിവസങ്ങളായി ഒരു ഗ്ലാനി അദ്ദേഹത്തിൽ കടന്നുകൂടിയിട്ടുള്ളതായി കാണാം.

ഹേമനളിനിയുടെ നേരേ പാഞ്ഞ ചണ്ഡവാതത്തിന്റെ ഊക്കെല്ലാം തട്ടുത്തു താങ്ങിയതു് അവളുടെ വൃദ്ധ പിതാവാ

യിരുന്നു. ഓമനമകളുടെ സങ്കടത്തിന്ന ശമനം ഉണ്ടാക്കുവാൻ അദ്ദേഹം സർവ്വദാ ശ്രമിച്ചുകൊണ്ടിരുന്നു. അവളെ സന്തോഷിപ്പിക്കുന്നതിനുള്ള തന്റെ ശ്രമമെല്ലാം നിഷ്ഫലമാകുന്നുവെന്നു കണ്ടപ്പോൾ അവളുടെ അമ്മയെപ്പററിയുള്ള സ്മരണ അദ്ദേഹത്തിൻെറ ചിത്തത്തിൽ കടന്നുകൂടി; അങ്ങനെ, പ്രേമാമൃതം വഴിയുന്ന ഹൃദയത്തിൻെറ അഗാധതയിൽനിന്നും ആത്താണപരവശമായ ഈ വിലാപം നിർഗ്ഗമിച്ചു. ഒററനോട്ടത്തിൽ ഹേമനളിനി ഇതെല്ലാം ഒരു വിദ്യുല്ലതികയിൽക്കൂടിയെന്നപോലെ കണ്ടു. മനഃസാക്ഷി നല്ല ഒരു മുഷ്ടിപ്രഹരം അവൾക്കു നൽകി, സങ്കടത്തിൽ വ്യാപൃതമായിരുന്ന അവളുടെ ചിന്തകളെ മാർജ്ജനംചെയ്തു. ഒരു സ്വപ്നംപോലെ അവൾ കണ്ട ലോകം യഥാത്ഥരൂപത്തിൽ പ്രത്യക്ഷമായി. ഒരു മാത്രയ്ക്കുള്ളിൽ അവൾ ലജ്ജയ്ക്കധീനയായിത്തീന്നു. അവൾ ശക്തിയെല്ലാം പ്രയോഗിച്ച് അവളെ ബന്ധിച്ചിരുന്ന സ്മരണാപാശങ്ങളെ പൊട്ടിച്ചു ദൂരെ വലിച്ചെറിഞ്ഞു.

"അച്ഛാ, ഇന്നെങ്ങിനെയിരിക്കുന്നു?" എന്ന് അവൾ ചോദിച്ചു.

അവൾ അദ്ദേഹത്തിൻെറ ആരോഗ്യത്തെപ്പററി അന്വേഷിക്കുകയായിരുന്നു. ഒരാളുടെ ശരീരാവസ്ഥ ഒരു സംഭാഷണവിഷയമായിരിക്കുമെന്നുള്ള സംഗതിതന്നെ കഴിഞ്ഞ ഏതാനും ദിവസങ്ങളായി അനാദബാബു വിസ്മരിച്ചിരുന്നു.

"എനിക്കെങ്ങിനെയിരിക്കുന്നുവെന്നോ? ഓമനെ, ശരീരം സംബന്ധിച്ചെനിക്കൊരു സുഖക്കേടുമില്ല. കുറച്ചുദിവസമായി നിന്റെ ദീനഭാവം കണ്ടിട്ടുള്ള സുഖക്കേടെ ഇപ്പോൾ എനിക്കുള്ളു. പലതും കണ്ടിട്ടും കേട്ടിട്ടുമുള്ള പടുകിഴവനായ എനിയ്ക്ക് ഇതോ ഇതിൽ കൂടുതലോ തടുക്കുവാൻ കഴിയും. എന്നാൽ ഇത്തരത്തിലുള്ള ദാരുണമായ ഒരു പ്രഹരം നിന്നെപ്പോലെയുള്ള ഒരു ഇളംതണ്ടിന്നു താങ്ങുവാൻ കഴിയുമോ എന്ന് ഞാൻ ഭയപ്പെടുന്നു." അനന്തരം അദ്ദേഹം അവളുടെ പുറം സാവധാനം തലോടി.

ഹേമനളിനി:—"അമ്മ മരിച്ചപ്പോൾ എനിക്കെത്ര വയസ്സുണ്ടായിരുന്നു?"

"നിനക്കു വെറും മൂന്നു വയസ്സേ ഉണ്ടായിരുന്നുള്ളു. നീ സംസാരിക്കുവാൻ തുടങ്ങിയിരുന്നു. അമ്മ എവിടെ എന്നു

നീ ചോദിച്ചതിനുത്തരമായി അവളുടെ അച്ഛൻെറ അടുക്കൽ പോയിരിക്കയാണെന്നു ഞാൻ പറഞ്ഞതു് അന്നത്തെപ്പോലെ ഇന്നും ഓക്കുന്നുണ്ടു്. നിൻെറ അമ്മയുടെ അച്ഛൻ നീ ജനിക്കുന്നതിനു വളരെ മുമ്പുതന്നെ നിര്യാതനായിരുന്നു. നീ അദ്ദേഹത്തെ കണ്ടിട്ടേയില്ല. ഞാൻ എന്താണു പറഞ്ഞതെന്നു നിനക്കു മനസ്സിലായില്ല. നീ യാതൊന്നും ഉരിയാടാതെ ഒരു മാൻകുട്ടിയെപ്പോലെ എന്നെ നോക്കിക്കൊണ്ടു നിന്നു. പിന്നീടു് എന്റെ കൈപിടിച്ചു വലിച്ചുംകൊണ്ടു് നിൻെറ അമ്മയുടെ മുറിയിലേക്കു പോയി. മുറി ശൂന്യമായിരുന്നെങ്കിലും അമ്മ എവിടെപ്പോയെന്നറിയുന്നതിനുള്ള 'ലക്ക്' അവിടെനിന്നും കിട്ടുമെന്നു നീ വിചാരിച്ചു. നിൻെറ പിതാവിനെന്തു ചെയ്യാനും സാമത്ഥ്യമുണ്ടെന്നായിരുന്നു നിൻെറ ധാരണ. പൊണ്ണത്തടിയനായ നിൻെറ അച്ഛൻ ഒരു വെറും ശിശുവിനെപ്പോലെ നിസ്സഹായനും, അറിവില്ലാത്തവനുമാണെന്നു നീ മനസ്സിലാക്കിയിരുന്നില്ല. നിൻെറ അച്ഛനു്, നിന്നെ സ്നേഹിക്കുവാനല്ലാതെ സഹായിക്കുവാൻ ശക്തി നൽകിയിട്ടില്ല" എന്നു പറഞ്ഞു് അദ്ദേഹം കൈപൊക്കി പുത്രിയുടെ തലയിൽ വെച്ചു.

ഹേമനളിനി, അവളുടെ പേശലമൃദുലമായ കരങ്ങൾകൊണ്ടു് പിതാവിൻെറ ഹസ്തങ്ങളെ സകരുണം തലോടിക്കൊണ്ടു പറഞ്ഞു: "എനിക്കു് അമ്മയെപ്പററി ഒരു സ്വല്പമായ ഓമ്മയേയുള്ളൂ. ഉച്ചയ്ക്കു് അവർ തായിൽ കിടന്നു പുസ്തകം സാധാരണ വായിച്ചുകൊണ്ടിരുന്നുവെന്നു ഞാനോക്കുന്നു. എനിക്കതിഷ്ടമല്ലാതിരുന്നതിനാൽ അവരുടെ കൈയിൽനിന്നും പുസ്തകം പിടിച്ചുപറിക്കുവാൻ ഞാൻ പലപ്പോഴും ശ്രമിച്ചിരുന്നതായും ഓക്കുന്നുണ്ടു്." അങ്ങിനെ പിതാവും പുത്രിയും ഒരിക്കൽക്കൂടി പഴയ കാലത്തെപ്പററി പലതും പറഞ്ഞുകൊണ്ടിരുന്നു. അമ്മയുടെ ആകൃതിയേയും പ്രകൃതിയേയും, അന്നത്തെ കുടുംബജീവിതത്തേയും കുറിച്ചു് അവൾ അദ്ദേഹത്തോടു് പല ചോദ്യങ്ങളും ചോദിച്ചു. അന്നദബാബു അതിനെല്ലാം കഴിവുള്ളപോലെ ഉത്തരവും പറഞ്ഞു. അവർ സംസാരിച്ചുകൊണ്ടിരിക്കെ സൂര്യൻ അസ്തമിച്ചു. ആ മഹാനഗരത്തിലെ കോലാഹലങ്ങൾക്കു നടുവിൽ, ആ മട്ടുപ്പാവിലെ

ശാന്തസംഭാഷണം, പിതാവിൻേറയും പുത്രിയുടേയും, വൃദ്ധൻേറയും യുവതിയുടേയും പരസ്പര സ്നേഹവാത്സല്യങ്ങളെ മുദ്രാങ്കിതങ്ങളാക്കി. ഇരുട്ടുകൊണ്ടുവിടം മൂടി. മുക്താഫലങ്ങൾ പോലെയുള്ള തുഷാരബിന്ദുക്കൾ അവരുടെ മേൽ പതിച്ചുതുടങ്ങിയതുവരെ അവർ സംസാരിച്ചുകൊണ്ടുതന്നെ ഇരുന്നു.

അപ്പോൾ സോപാനത്തിൽ യോഗേന്ദ്രൻേറ കാലടിശബ്ദം കേട്ടു. അവരുടെ സൈ്വരസംഭാഷണം പെട്ടെന്നുനിന്നു; രണ്ടുപേരും ചാടിയെഴുന്നേററു.

"ഈയിടെയായി ഹേമം മട്ടുപ്പാവിൽനിന്നുകൊണ്ടാണ് ആഗതർക്കു സ്വാഗതം പറയുന്നതു്" എന്നു തട്ടിമൂളിച്ചുകൊണ്ട് അയാൾ രണ്ടുപേരുടേയും മുഖത്തിൽ കണ്ണയച്ചു് ഒരു തിരക്കിനോട്ടം കഴിച്ചു. കാര്യങ്ങളെല്ലാം തീരെ അശുഭമായി കലാശിച്ചതുകാരണം ഒരു നീരസഭാവം അയാളുടെ മുഖത്തിൽ സർവ്വദാ സ്ഫുരിച്ചിരുന്നു; ഒരു വലുതായ മാന്ദ്യവും അയാളെ ബാധിച്ചിരുന്നു. വീട്ടിലെ താമസം അയാൾക്കു ദുസ്സഹമായിത്തോന്നി. സ്നേഹിതന്മാരുടേയോ പരിചയക്കാരുടേയോ വീട്ടിൽ ചെന്നാൽ, അവരോടു വിവാഹത്തിനു നേരിട്ട വിഘാതത്തിൻേറ കാരണം വിവരിക്കുവാൻ അവർ നിർബന്ധിക്കുക പതിവായിരുന്നതിനാൽ അവരുടെ സഹവാസം വരിക്കുന്നതിലും അയാൾ അത്യന്തം വിമുഖനായിത്തീർന്നു. ഈ സമയമൊക്കെ അയാൾ ഇങ്ങനെ പറയാറുണ്ട്. "ഹേമനളിനി ഒരു കുന്നിക്കുരുവിനെ കുന്നാക്കുന്നു. ഇതെല്ലാം പെൺകുട്ടികളെ ഇംഗ്ലീഷുനോവൽ വായിക്കുവാൻ അനുവദിക്കുന്നതിൻേറ ഫലമാണു്. രമേശൻ ത്യജിച്ചതുകാരണം ഹൃദയം ശിഥിലമാക്കണമെന്നാണെന്നു തോന്നുന്നു, ഹേമത്തിന്റെ ഉദ്ദേശം. 'ഈടററ വായുക്കുമനുരാഗനദിക്കു വിഘ്നം' സംഭവിച്ചാൽ അതെങ്ങിനെയാണു സഹിക്കേണ്ടതെന്നു കാണിക്കുവാൻ നോവൽവായനക്കാരിയായ ഒരു യുവതിക്കു ലഭിച്ചിരിക്കുന്ന അപൂർവ്വസന്ദർഭമാണിതു്."

അന്നദബാബു ത്വരയോടെ മറുപടിപറഞ്ഞു! "ഹേമവുമൊന്നിച്ചു ശാന്തമായി വർത്തമാനം പറയുവാൻ ഞാൻ തിരഞ്ഞെടുത്ത സ്ഥലമാണിതു്." യോഗേന്ദ്രന്റെ നിർദ്ദയമായ കുത്തുവാക്കുകളിൽനിന്നും, ദുസ്സഹമായ ശാസനയിൽനിന്നും പുത്രിയെ

ത്രാണം ചെയ്യുവാനാണ് അദ്ദേഹംതന്നെ മുന്നിട്ടു മകനോടു സംസാരിക്കുവാനൊരുങ്ങിയതു്. ഹേമനളിനിയോടു വൎത്തമാനം പറയാനായി അദ്ദേഹമാണ് അവളെ അവിടെ കൂട്ടിക്കൊണ്ടു വന്നതെന്ന് മറുപടിയിൽനിന്നും വ്യക്തമാകുമായിരുന്നു.

"അച്ഛൻ പറയുന്നതു കേട്ടാൽ തളത്തിലിരുന്നു സംസാരിക്കുവാൻ ഏതോ തടസ്സമുള്ളതുപോലെ തോന്നുന്നല്ലോ" എന്ന് യോഗേന്ദ്രൻ ആക്രോശിച്ചു. അയാൾ തുടൎന്നു: "അച്ഛാ, അവളുടെ മൌഢ്യപരമായ വിചാരങ്ങൾക്കും പ്രവൃത്തികൾക്കും ഒരു താങ്ങായിട്ടാണ് അച്ഛൻ നിൽക്കുന്നതു്. മേലും ഈ നില യിലാണെങ്കിൽ ഞാൻ ഇവിടെ വരാതിരിക്കുകയാണുത്തമം."

'അച്ഛൻ ചായകുടിച്ചില്ലേ?' എന്ന് ഹേമനളിനി അസ്വസ്ഥമായ അന്തഃകരണത്തോടുകൂടി ചോദിച്ചു.

യോഗേന്ദ്രൻ:—"ചായ വിഭാവനാശക്തിപോലെയല്ല. അതു് സായംകാലത്തെ പാടലവൎണ്ണമായ ആകാശത്തിൽനിന്നും സ്വയം പൊഴിഞ്ഞുവീഴുന്ന ഒരു സാധനവുമല്ല. പാത്രം തന്നെത്താൻ നിറയുകയില്ല. മട്ടുപ്പാവിന്റെ മൂലയിലിരുന്നാൽ അതിവിടെ സ്വയംവരുകയുമില്ല. ഞാൻ പറയാതെതന്നെ ഇതെല്ലാം അറിയാവുന്നതാണ്."

ഹേമനളിനിയുടെ സംഭ്രമം കുറയ്ക്കുന്നതിനായി അന്നദബാബു ധിറുതിയിൽ ഇടയ്ക്കു കയറിപ്പറഞ്ഞു.

"ഇന്നു ചായ കുടിക്കുന്നില്ലെന്നു ഞാൻ നേരത്തെ തീൎച്ചയാക്കിക്കഴിഞ്ഞു."

യോഗേന്ദ്രൻ:—"അച്ഛാ, അച്ഛൻ ഒരു സന്ന്യാസിയാകുവാൻ ഭാവിക്കുകയാണെന്നു തോന്നുന്നുവല്ലോ. വായുകൊണ്ടു വയറു നിറയ്ക്കുവാൻ എന്നാൽ പ്രയാസം."

അന്നദ:—"ചായകുടിക്കും സന്ന്യാസവൃത്തിക്കും തമ്മിൽ യാതൊരു സംബന്ധവുമില്ല. ഇന്നലെ രാത്രി എനിക്കു നല്ല ഉറക്കമുണ്ടായില്ല. അതുകൊണ്ട് ഇന്നു തേയില വേണ്ടെന്നുവെച്ചതാണ്."

വാസ്തവം പറയുകയാണെങ്കിൽ ഇതിനുമുമ്പൊക്കെ ഹേമനളിനിയുമായി സംഭാഷണത്തിലേൎപ്പെട്ടുകൊണ്ടിരിക്കുമ്പോൾ, പലപ്പോഴും, ചായ നിറഞ്ഞു തുളുമ്പുന്ന 'ടംബ്ളേർ' അന്നദബാബുവിന്റെ അന്തൎന്നയനങ്ങൾക്കു മുമ്പിൽ ഒഴുകി

നടക്കാറുണ്ടായിരുന്നു. എന്നാൽ ഇന്നത്തെ അനുഭവം അങ്ങനെയല്ല. ഹേമനളിനിയുടെ മനോവ്യാകുലതയ്ക്കിന്നൊരു വലിയ ശമനം ഉണ്ടായിട്ടുണ്ട്. അതിനാൽ അവളുടെ പിതാവിനും തെല്ലൊരാശ്വാസമുണ്ടായി. അവർ രണ്ടുപേരും ഉല്ലാസകരമായ സംഭാഷണത്തിൽ നിമഗ്നരായി. പെട്ടെന്നു കേട്ട കാലൊച്ച അവരുടെ സുഖസംഭാഷണത്തിനൊരു വിഘാതമായിത്തീർന്നു. കാട്ടാളനെ കണ്ട മാൻകുട്ടിയെപ്പോലെ, അവരുടെ ഹൃദയത്തിൽ നിറഞ്ഞിരുന്ന വിചാരസമൂഹം ഉത്തരക്ഷണത്തിൽ എങ്ങോ പലായനംചെയ്തു. അന്നദബാബുവിന്റെ മനസ്സു പിന്നെയും ഇളകിമറിഞ്ഞു. അതുകൊണ്ടാണ് അദ്ദേഹം തേയില കുടിക്കുവാൻ വൈമനസ്യം പ്രദർശിപ്പിച്ചത്.

എന്നാൽ അച്ഛന്റെ സമാധാനം ഹേമനളിനി വിശ്വസിച്ചില്ല. "അച്ഛാ, വന്നു ചായകുടിക്കണം" എന്ന് അവൾ കരഞ്ഞുപറഞ്ഞു. ഉറക്കം ഉണ്ടായില്ലെങ്കിൽ നേരിട്ടേക്കാവുന്ന ഉപദ്രവങ്ങളെപ്പററിയൊക്കെ മറന്ന് അന്നദബാബു മകളോടുകൂടി അടിയിലേയ്ക്കു പോയി.

തളത്തിൽ പ്രവേശിച്ചപ്പോൾ, അക്ഷയി അവിടെവന്ന് നേരത്തെ സ്ഥലം പിടിച്ചിരിക്കുന്നതു കണ്ട് അദ്ദേഹം അത്ഭുതപ്പെട്ടു. ഹേമം പണ്ടത്തെ ഹേമമായി മാറിയിട്ടൊരു മണിക്കൂറിൽ കൂടുതലായിട്ടില്ല. അക്ഷയിയേ കാണുമ്പോൾ വീണ്ടും ഒരു വ്യത്യാസം ഉണ്ടായേക്കാം. എന്നാൽ ഈ വിഷമാവസ്ഥയ്ക്കൊരു പരിഹാരമുണ്ടാക്കേണ്ട സമയവും അതിക്രമിച്ചിരിക്കുന്നു. ഹേമനളിനി മുറിയിൽ പ്രവേശിച്ചുകഴിഞ്ഞു. അക്ഷയി തൽക്ഷണം എഴുനേററു.

"യോഗൻ, ഞാൻ പോകട്ടെ, അതാണ് നല്ലതു്".

എന്നാൽ അവർക്കെല്ലാവർക്കും അത്ഭുതം ഉല്പാദിക്കുമാറ്, ഹേമനളിനിയുടെ അധരപുടത്തിനിടയിൽ കൂടി ഇങ്ങനെ ഒരു മധുരസ്വരം ബഹിർഗ്ഗമിച്ചു: "അക്ഷയിബാബു, എന്താ ഇത്ര തിടുക്കം. ആദ്യമായി ഒരു കപ്പു ചായ കുടിയ്ക്കണം."

അക്ഷയി വീണ്ടും ആസനസ്ഥനായി. "നിങ്ങൾ വരുന്നതിനു മുമ്പ് രണ്ടു പാത്രം കുടിച്ചുകഴിഞ്ഞു. നിർബന്ധമാണെങ്കിൽ ഒരു കപ്പുകൂടി കുടിയ്ക്കാം".

ഹേമനളിനി മന്ദഹസിച്ചു.

"ഞങ്ങൾ ഇന്നാഭ്യമായിട്ടാണു് നിങ്ങളെ നിർബന്ധിക്കുന്നതു്".

അക്ഷയി:—"ഏതെങ്കിലും നല്ല സാധനം എനിക്കാരെങ്കിലും നീട്ടുകയാണെങ്കിൽ അതുപേക്ഷിക്കാതിരിക്കുവാനുള്ള ബുദ്ധിവിശേഷം എനിക്കുണ്ടു്."

യോഗേന്ദ്രൻ:—"ഒരു നല്ല വസ്തുവിനെ നിങ്ങൾ സ്വീകരിക്കുവാൻ തയാറാകുമ്പോൾ അതു നിങ്ങളെ തിരസ്കരിക്കാതിരിക്കട്ടെ. ഒരു പുരോഹിതനു് ഇതിൽ കൂടുതലായി നിങ്ങളെ ആശംസിക്കുവാൻ കഴിയുമൊ?"

അങ്ങിനെ വളരെനാൾ കഴിഞ്ഞു് സരസമായ സംഭാഷണം വീണ്ടും ആ തളത്തിൽ കേട്ടുതുടങ്ങി. ഹേമനളിനിയുടെ ചിരിയുടെ മോഹനസ്വരം ഇന്നു വ്യക്തമായി കേൾക്കാമായിരുന്നു. അവൾ ഇടയ്ക്കു് അന്നദബാബുവിനോടു് നർമ്മാലാപം ചെയ്തു: "അച്ഛാ, അക്ഷയിബാബു തന്നത്താൻ മറന്നിരിക്കുന്നു. അച്ഛൻെറ ഗുളിക സേവിച്ചിട്ടു് വളരെ നാളായെങ്കിലും ആരോഗ്യത്തിനു് യാതൊരു ഹാനിയും സംഭവിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഒരു തലവേദന പോലും ഇപ്പോൾ ഉണ്ടാകാറില്ല"

യോഗേന്ദ്രൻ:—"വേലിതന്നെ വിളവു തിന്നുന്നു." അന്നദബാബു ആഹ്ലാദംകൊണ്ടു പൊട്ടിച്ചിരിച്ചു. പഴയപടി ഗുളികയെപ്പറ്റിയുള്ള വിമർശനം, പുനഃസ്ഥാപിതമായ സൌഹാർദ്ദത്തിൻെറ ലാഞ്ഛനയാണെന്നു് അദ്ദേഹം അനുമാനിച്ചു; മനസ്സിൽനിന്നൊരു വലിയ ഭാരം നീങ്ങിയതുപോലെ തോന്നി."

അന്നദബാബു:—"അക്ഷയിക്കു ഗുളികയിലുള്ള പൂർണ്ണവിശ്വാസത്തെ ശിഥിലീകരിയ്ക്കുവാനാണു് നിൻെറ സംരംഭം; അല്ലേ? എൻെറ ഗുളിക സേവിച്ചുവന്നവരിൽ ഒരാൾ മാത്രമേ ഇവിടെ ശേഷിച്ചിട്ടുള്ളു. അയാളുടെ സഖ്യം ഭഞ്ജിയ്ക്കുവാൻ നീ ഒരുങ്ങിപ്പുറപ്പെട്ടിരിയ്ക്കയാണെന്നു തോന്നുന്നു."

അക്ഷയി:—"അന്നദബാബു, ഭയപ്പെടേണ്ട. അക്ഷയിയുടെ സഖ്യം ഭഞ്ജിയ്ക്കുവാൻ ആർക്കും അത്ര എളുപ്പമല്ല."

യോഗേന്ദ്രൻ:—"അക്ഷയിയൊരു വ്യാജത്രപാരപോലെയാണു്. അയാളെ ചില്ലറ മാറുവാൻ നിങ്ങളാരെങ്കിലും ഒരു ങ്ങുന്നുവെങ്കിൽ നിങ്ങൾക്കുതന്നെ ഉപദ്രവം നേരിടും."

ഉല്ലാസകരമായ സംഭാഷണത്തോടുകൂടി, അവരുടെയിടയിൽ വ്യാപിച്ചുകിടന്ന മൂടൽമഞ്ഞും നീങ്ങി.

അവരുടെ വർത്തമാനം പിന്നീടധികം ദീർഘിച്ചില്ല. തലമുടി പിന്നിക്കെട്ടണമെന്നു പറഞ്ഞു് ഹേമനളിനി മുകളിലേക്കു പോയി. അപ്പോൾ, താൻ എവിടയോ ഹാജരായിക്കൊള്ളാമെന്നു വാഗ്ദത്തംചെയ്തിരുന്നതു് അക്ഷയിയും ഓർത്തു; അയാളും യാത്രപറഞ്ഞിറങ്ങി.

പിതാവും പുത്രനും മാത്രം മുറിയിൽ ശേഷിച്ചു.

യോഗേന്ദ്രൻ:—"ആക്കെങ്കിലും ഹേമനളിനിയെ ഒട്ടും അമാന്തിയ്ക്കാതെ കല്യാണംകഴിച്ചുകൊടുക്കണം."

അന്നദബാബു അമ്പരപ്പോടുകൂടി കണ്ണുമിഴിച്ചു് അയാളെ നോക്കി. യോഗൻ തുടൻ്നു: "ആളുകൾ പലതും പറയുവാൻ തുടങ്ങിയിട്ടുണ്ടു്. എനിക്കുതന്നെ എല്ലാവരോടും എതിരിടുവാൻ പ്രയാസം. ഹേമനളിനിയുടെ കാൎയ്യമല്ലായിരുന്നുവെങ്കിൽ ഞാൻ ഇതൊന്നും അത്ര കാൎയ്യമായി ഗണിക്കുകയില്ലായിരുന്നു. വാമൂടിവേണം ഞാൻ വായാടികളോടു് മല്ലിടേണ്ടതു്. കഴിഞ്ഞദിവസം അഖിലനുമായി ഒന്നെതിരിടേണ്ടിവന്നു. അത്രമാത്രം നിന്ദ്യമായിരുന്നു അയാളുടെസംസാരം. വേഗത്തിൽ അവളെ വിവാഹംചെയ്തുകൊടുക്കയാണെങ്കിൽ ഉടൻ ജനസംസാരവും നിലയ്ക്കും."

അന്ന:—"എന്നാൽ ഒരുവരൻ വേണ്ടേ?"

യോഗേന്ദ്രൻ:—"ഒരാൾമാത്രമേ ഇപ്പോൾ നമ്മൾക്കുവേണ്ടി എന്തുംചെയ്യുവാൻ തയാറുള്ളു. ഇങ്ങനെയെല്ലാം അബദ്ധംപിണഞ്ഞുകഴിഞ്ഞു്, ജനസംസാരം ഒന്നിനൊന്നു പ്രബലമായി വരുമ്പോൾ വേറൊരാളെ കിട്ടുവാൻ വളരെ പ്രയാസമാണു്. പാവപ്പെട്ട അക്ഷയിമാത്രം ഉണ്ടു്. അയാളെക്കൊണ്ടെന്തുകാൎയ്യം വേണമെങ്കിലും സാധിക്കാം. ഒരു ഗുളിക സേവിയ്ക്കണമെന്നയാളോടു പറഞ്ഞാൽ ഉടൻ അതു ചെയ്തു കഴിഞ്ഞു. വിവാഹംചെയ്യണമെന്നു പറഞ്ഞാൽ അതിനും അയാൾ തയാർതന്നെ."

അന്ന:—"നിനക്കു ഭ്രാന്തുണ്ടോ? ഹേമം അയാളെ വിവാഹം ചെയ്യുമെന്ന് നീ വിചാരിക്കുന്നൊ?"

യോഗേ:—"അച്ഛനിടയിൽ കയറി വീഴാതിരുന്നാൽ മാത്രം മതി. അവളുടെ സമ്മതമൊക്കെ ഞാൻ വാങ്ങിക്കൊള്ളാം."

അന്ന:—"അതു പാടില്ല, പാടില്ല. അവളെ നിർബന്ധിച്ച് സമ്മതിപ്പിയ്ക്കുവാൻ ഞാനനുവദിക്കുകയില്ല. നീ അവളെ ഭ്രാന്തുപിടിപ്പിക്കും. കുറച്ചുകാലത്തേക്ക് അവളെ ഉപദ്രവിക്കാതിരിക്കുകയാണു നല്ലതു്. സാധുകുട്ടി! അവൾ നന്നാ സങ്കടം അനുഭവിച്ചു. വിവാഹമെന്നൊക്കെ പറഞ്ഞു് ഇനിയും അവളെ ഉടൻ ബുദ്ധിമുട്ടിക്കേണ്ട."

യോഗേ:—"ഞാൻ അവളെ നിർബന്ധിയ്ക്കുകയുമില്ല, പ്രേരിപ്പിയ്ക്കുകയുമില്ല. ശാന്തമായി അവളോടു പറയാം. വഴക്കു കൂടാതെ അവളോടു വർത്തമാനം പറയുവാനെനിക്കു സാധിയ്ക്കുകയില്ലെന്നു് അച്ഛൻ വിചാരിക്കുന്നുവോ?"

പുല്ലു് യഥേഷ്ടം പാദങ്ങൾക്കടിയിൽ വളരുവാൻ അനുവദിയ്ക്കുന്നക്കൂട്ടത്തിലല്ലായിരുന്നു യോഗേന്ദ്രൻ. തലമുടി പിന്നിക്കെട്ടി ഹേമനളിനി വെളിയിലിറങ്ങിയ ഉടൻ യോഗേന്ദ്രൻ അവളെ വിളിച്ചു. "ഹേമം നിന്നോടെനിക്കു് കുറച്ചു സംസാരിക്കാനുണ്ടു്."

അവളുടെ നെഞ്ചു് അതിവേഗം ഇടിച്ചുതുടങ്ങി. അവൾ അയാളെ പിന്തുടന്നു് മുറിയിൽ കയറി, എന്താ പറയാനുള്ളതെന്നു കേൾക്കുവാൻ കാത്തുനിന്നു.

യോഗേ:—"അച്ഛനു് ഈയിടെയായി നല്ല സുഖമില്ലെന്നു നിനക്കറിയാമല്ലൊ. തക്ക പ്രതിവിധി ഉടൻ ചെയ്തില്ലെങ്കിൽ അദ്ദേഹത്തിൻെറ അസ്വാസ്ഥ്യം വർദ്ധിക്കുകയേ ഉള്ളു."

അച്ഛൻെറ ആരോഗ്യത്തെ പുനരുദ്ധാരണംചെയ്യേണ്ടതു് അവളുടെ ചുമതലയാണെന്നു് അയാളുടെ സ്വരം വ്യക്തമായി സൂചിപ്പിച്ചു.

ദൃഷ്ടികൾ താഴെ പതിപ്പിച്ചുകൊണ്ടു് അവൾ വസ്ത്രത്തിൻെറ വക്കിൽ നിന്നും നൂലു് വലിച്ചെടുക്കുവാൻ തുടങ്ങി.

യോഗേന്ദ്രൻ തുടൎന്നു പറഞ്ഞു: "കഴിഞ്ഞതെല്ലാം കഴിഞ്ഞു. അനാശാസ്യങ്ങളായ ആ സംഭവങ്ങളെ ഓൎത്തു് നീ എത്രമാത്രം മനസ്താപിക്കുന്നുവോ അത്രമാത്രം അപമാനം ഞങ്ങൾക്കു നേരിടും. അച്ഛന്റെ സുഖം നീ ഇച്ഛിക്കുന്നുവെങ്കിൽ ആ നിൎഭാഗ്യസംഭവത്തെക്കുറിച്ചു് അണുമാത്രമായുള്ള സ്മരണ പോലും നിന്റെ ഹൃദയത്തിൽ കടന്നുകൂടുവാൻ അനുവദിച്ചുകൂടാ."

ഇത്രയും പറഞ്ഞുകഴിഞ്ഞു് അയാൾ അവളുടെ മറുപടി കാത്തുനില്പായി. ഹേമനളിനി സംഭ്രമത്തോടുകൂടി പറഞ്ഞു: ഞാനതിനെക്കുറിച്ചു് സംസാരിച്ചു് അച്ഛനെ അലട്ടുമെന്നു് ജ്യേഷ്ഠൻ ഭയപ്പെടേണ്ട."

യോഗേ:—"നീ അങ്ങിനെ ചെയ്യുകയില്ലെന്നു് എനിയ്ക്കറിയാം. എന്നാൽ ജനങ്ങളുടെ വാ മൂടിക്കെട്ടാനെന്താണു വഴി?"

ഹേമനളിനി:—"എന്നെക്കൊണ്ടെന്തുചെയ്യുവാൻ കഴിയും?"

യോഗേ:—"ഈ സംസാരമെല്ലാം അമൎത്തുന്നതിനൊരു വഴിയേ ഉള്ളു."

യോഗേന്ദ്രൻ എന്തു മാൎഗ്ഗമാണു നിൎദ്ദേശിക്കുവാൻ ഭാവിക്കുന്നതെന്നു് ഹേമനളിനി ഊഹിച്ചു. അവൾ ഉദ്വേഗത്തോടുകൂടി മറുപടി പറഞ്ഞു: "അച്ഛൻ ഉൾനാട്ടിൽ പോയി കുറച്ചു സുഖമെടുക്കുന്നതു നല്ലതല്ലേ? മൂന്നോ നാലോ മാസം ദൂരെയെങ്ങാനും താമസിച്ചു തിരിച്ചുവരുമ്പോൾ ഈ സംസാരമെല്ലാം നിലച്ചുപോകും."

യോഗേന്ദ്രൻ:—"അതൊരു പൂൎണ്ണപരിഹാരമാകയില്ല. നിനക്കു് ഒട്ടും മനസ്താപമില്ലെന്നു് അച്ഛനെ ബോദ്ധ്യപ്പെടുത്തണം. അല്ലെങ്കിൽ അദ്ദേഹത്തിന്റെ അസ്വാസ്ഥ്യം വൎദ്ധിക്കുന്നതിനിടയുണ്ടു്."

വികാരഭ്രമണത്താൽ ഇമാഗ്രത്തിൽ വന്നു നിന്ന ഒരു ബാഷ്പകണം അവൾ തുടച്ചിട്ടു് ചോദിച്ചു: "ഞാൻ പിന്നെ എന്തു ചെയ്യണമെന്നാണു പറയുന്നതു്?"

യോഗേന്ദ്രൻ:—"നിനക്കു വേണ്ടപ്പെട്ടവർ സന്തോഷിക്കുന്നതു കാണണമെന്നു നിനക്കു് ആഗ്രഹമുണ്ടെങ്കിൽ നീ ഉടൻ വിവാഹം ചെയ്യണം. ഈ അഭിപ്രായം നിനക്കു് രുചിക്കുകയില്ലെന്നു് എനിക്കു് അറിയാം."

ഹേമനളിനി നിശ്ശബ്ദയായി നിന്നു.

യോഗേന്ദ്രൻ അക്ഷമയോടെ തുടൻ പറഞ്ഞു: "മണൽപ്പുററ് മലയാക്കുവാൻ നിന്നെപ്പോലെയുള്ള പെൺകുട്ടികൾക്ക് പ്രത്യേകം ഒരു സാമൎത്ഥ്യം ഉണ്ട്. വളരെപ്പേൎക്ക് ഇതുപോലെയുള്ള അബദ്ധം പിണഞ്ഞിട്ടുണ്ട്. പലരുടേയും വിവാഹത്തിന് ഇങ്ങനെയുള്ള തടസ്സം നേരിട്ടുകാണും. എന്നാൽ അവർ ആരും പിന്നീട് കല്യാണം കഴിക്കാതെ നിത്യകന്യകകളായിരിക്കുകയാണോ? അല്ല. അവർ വേറെ ആരെയെങ്കിലും ഭൎത്താവായി സ്വീകരിക്കുന്നു. അല്ലെങ്കിൽ നോവലിൽ നാം വായിക്കുന്ന പല സംഗതികളും ഈ ലോകത്തു നടക്കുന്നതിനിടയുണ്ട്; ജീവിതം ദുസ്സഹമായി തോന്നുകയും ചെയ്യും. പരസ്യമായി ഇങ്ങനെ പറയുവാൻ നിനക്ക് ലജ്ജയില്ലായിരിക്കും: 'ഈ ലോകത്തെ എന്നെന്നേക്കുമായി വെടിഞ്ഞു സൎവ്വദാ ആകാശത്തേയും അവലോകനംചെയ്തുകൊണ്ട് മട്ടുപ്പാവിൽത്തന്നെ താമസിച്ചുകൊള്ളാം. ആ വഞ്ചകനായ നീചമനുഷ്യനെക്കുറിച്ചുള്ള സ്മരണയെ, ഹൃദയമാകുന്ന ശ്രീകോവിലിൽ ഒരീശ്വരവിഗ്രഹംപോലെ സംസ്ഥാപിച്ചാരാധിച്ചുകൊള്ളാം.' എന്നാൽ അതുനിമിത്തമുണ്ടാകുന്ന അപമാനം ഞങ്ങൾക്ക് മരണതുല്യമായിരിക്കും. ആരെയെങ്കിലും ഒരു യോഗ്യനെ വിവാഹം ചെയ്ത് അലങ്കോലമെല്ലാം അവസാനിപ്പിയ്ക്കുന്നതാണ് എന്തുകൊണ്ടുമുത്തമം."

തന്റെ സങ്കടം പുറമെ പ്രത്യക്ഷപ്പെടുത്തുന്നതുകൊണ്ടുള്ള ദോഷങ്ങൾ ഇന്നതെല്ലാമാണെന്ന് ഹേമനളിനിയ്ക്ക് അറിയാമായിരുന്നു. അതിനാൽ യോഗേന്ദ്രന്റെ കത്തുവാക്കുകൾ ഒരു കത്തിപോലെ അവളുടെ ഹൃദയത്തിൽ കുത്തിയിറങ്ങി.

"ഞാൻ ലോകമെല്ലാം ത്യജിയ്ക്കുവാൻ പോകുന്നുവെന്നോ, ഇനി വിവാഹം ചെയ്യുകയില്ലെന്നോ നിങ്ങളിൽ ആരോടെങ്കിലും പറഞ്ഞിട്ടുണ്ടോ?"

യോഗേന്ദ്രൻ:—"എന്നാൽ നീ ഉടൻ വിവാഹം ചെയ്യണം. ഒരു അവതാരപുരുഷനെ മാത്രമേ വിവാഹം ചെയ്യുകയുള്ളുവെന്ന് ശഠിക്കുകയാണെങ്കിൽ എന്നും കന്യകാ

വ്രതം തന്നെ അനുഷ്ഠിക്കേണ്ടി വരും. നമുക്ക് ഇഷ്ടമുള്ള വസ്തുക്കൾ വളരെ അപൂർവ്വമായേ കാണുകയുള്ളൂ. കിട്ടുന്ന സാധനങ്ങൾകൊണ്ട് നമ്മുടെ ആവശ്യം നിറവേററി മററുള്ളവരെപ്പോലെ തൃപ്തിപ്പെടുകയാണു വേണ്ടതു്"

ഹേമനളിനി:—"എന്തിനാണ് എന്നെ ഇങ്ങനെ പഴിക്കുന്നതു്? ഞാൻ ജ്യേഷ്ഠന്റെ ഹിതമല്ലാതെ എന്തെങ്കിലും ചെയ്തുവോ?"

യോഗേന്ദ്രൻ:—"നീ ഒന്നും ചെയ്തിട്ടില്ല. എങ്കിലും ഞാൻ സംഗതികളെല്ലാം നല്ലപോലെ സൂക്ഷിക്കുന്നുണ്ട്. നമ്മുടെ ക്ഷേമകാംക്ഷികളായ ചില സ്നേഹിതന്മാരെ നീ അനാവശ്യമായി വെറുക്കുന്നുവെന്ന് എനിക്കറിയാം. സമ്പത്തിലും ആപത്തിലും ഒന്നുപോലെ നമ്മെ പിരിയാതെ എന്തും ചെയ്യുവാൻ സന്നദ്ധനായി, നമ്മുടെ സ്നേഹിതന്മാരുടെ കൂട്ടത്തിൽ ഒരാൾ മാത്രമേയുള്ളൂ. നിനക്കു വേണ്ടി പ്രാണൻകൂടി കളയുവാൻ തയാറുള്ള ആ മനുഷ്യനെ എവിടെ തിരയേണമെന്നു ഞാൻ പറയാതെ തന്നെ നിനക്കറിയാം. അതല്ല, നോവലിലെ നായികയാകുന്നതാണ് ഇഷ്ടമെങ്കിൽ—"

അയാളുടെ വാക്കുകൾ സഹിക്കുവാൻ കഴിവില്ലാതെ അവൾ കുഴങ്ങി. "ദയവുചെയ്തു സംസാരം നിറുത്തണെ! അച്ഛൻ എന്തു ചെയ്യണമെന്ന് ആവശ്യപ്പെടുന്നുവോ അതു ചെയ്യുവാൻ ഞാൻ തയാറാണ്. ഞാൻ അദ്ദേഹത്തിൻെറ ഹിതാനുസരണം പ്രവർത്തിക്കുന്നില്ലെങ്കിൽ മാത്രം ഇങ്ങനെ പറഞ്ഞാൽ മതി."

ക്ഷണമാത്രയിൽ യോഗേന്ദ്രൻെറ സ്വരമൊന്നു പതിഞ്ഞു. "പ്രിയപ്പെട്ട ഹേമം, നീ എൻെറ നേരെ കോപിക്കരുതു്. എൻെറ മനസ്സ് ക്ഷോഭിക്കുമ്പോൾ ഞാൻ ദയാശൂന്യമായി സംസാരിച്ചുപോകുമെന്ന് നിനക്ക് അറിയാമല്ലൊ. കുട്ടിക്കാലം മുതൽ നമ്മൾ ഒരുമിച്ചു വളൎന്നവരല്ലേ? അച്ഛനെ നീ എത്രമാത്രം സ്നേഹിക്കുന്നുണ്ടെന്ന് എനിക്കറിയാം.

അനന്തരം അച്ഛനെ കാണുവാൻ അയാൾ അവിടെ നിന്നും ഇറങ്ങിപ്പോയി.

അന്നദബാബു അദ്ദേഹത്തിൻെറ മുറിയിൽ ഉണ്ടായിരുന്നു. യോഗേന്ദ്രൻ ഹേമനളിനിയെ എത്രമാത്രം ഉപദ്രവിക്കുമെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. ആ വൃദ്ധൻെറ അന്തഃകരണം തുടിച്ചു. അവരുടെ സംഭാഷണം തടയുവാൻ അദ്ദേഹം അവിടെനിന്നും എഴുന്നേൽക്കുവാൻ ഭാവിച്ചപ്പോഴാണ് യോഗേന്ദ്രൻ മുറിയിൽ പ്രവേശിച്ചത്. പുത്രൻതന്നെ സംഭാഷണം ആരംഭിക്കട്ടെ, എന്നുദ്ദേശിച്ച് അദ്ദേഹം മൗനിയായിരുന്നു. യോഗേന്ദ്രൻ പറഞ്ഞുതുടങ്ങി: "അച്ഛാ, ഹേമം വിവാഹം ചെയ്യാമെന്നു സമ്മതിച്ചിരിക്കുന്നു. എൻെറ നിർബ്ബന്ധംകൊണ്ടാണ് അവൾ അതിന് അനുകൂലിച്ചതെന്ന് അച്ഛൻ വിചാരിക്കുമായിരിക്കാം. എന്നാൽ പരമാർത്ഥത്തിൽ ഞാൻ അവളെ നിർബ്ബന്ധിച്ചുമില്ല, പ്രേരിപ്പിച്ചുമില്ല; അച്ഛൻ അവളോട് അക്ഷയിയെ വിവാഹം ചെയ്യണമെന്ന് പറഞ്ഞാൽ അവൾ യാതൊരു വിരോധവും പ്രദർശിപ്പിക്കുകയില്ലെന്ന് തീർച്ചയാണ്."

"അവളോടു ഞാൻ പറയുകയോ?"

യോഗേന്ദ്രൻ:—"അതെ. അവൾ സ്വയം മുന്നോട്ടുവന്ന് 'ഞാൻ അക്ഷയിയെ വിവാഹം ചെയ്തുകൊള്ളാം' എന്നൊരിക്കലും പറയുമെന്നു വിചാരിക്കേണ്ട. അച്ഛന് നേരിട്ട് അവളോടു പറയുന്നതിനു മടിയാണെങ്കിൽ ഞാൻ അവളെ വിളിച്ചു പറയാം. എനിക്കതിന് അനുവാദം തന്നാൽ മതി."

"ഒരിക്കലുമില്ല" എന്ന് അന്നദബാബു ഉടൻ ഉത്തരം പറഞ്ഞു. "പറയാൻ എന്തെങ്കിലും ഉണ്ടെങ്കിൽ ഞാൻ തന്നെ അവളോടു പറഞ്ഞുകൊള്ളാം. നിനക്ക് എന്താ ഇത്ര ധിറുതി. കുറച്ചുദിവസം കൂടി കഴിഞ്ഞിട്ട് ഇതാലോചിച്ചാൽ മതിയെന്നാണു ഞാൻ പറയുന്നത്."

യോഗേന്ദ്രൻ:—"അമാന്തിക്കുകയാണെങ്കിൽ വല്ല തടസ്സവും നേരിട്ടേയ്ക്കാനിടയുണ്ട്. ഈ തരത്തിൽ ഇനിയും കഴിഞ്ഞുകൂടുവാൻ പ്രയാസം".

യോഗേന്ദ്രൻ വലിയ നിർബ്ബന്ധശീലനാണ്. 'ഞാൻ പിടിച്ച മുയലിനു കൊമ്പ് മൂന്നുണ്ട്' എന്നു പറയുന്ന കൂട്ടത്തിലായിരുന്നു അയാൾ. അന്നദബാബു യോഗനെ സമാ

ധാനപ്പെടുത്തുവാൻ പറഞ്ഞു: "ആട്ടെ, ഞാൻ അവളോടു പറഞ്ഞുകൊള്ളാം"

യോഗേന്ദ്രൻ:—"ഇപ്പോഠം പറയുവാൻ നല്ല സൌകര്യമുണ്ടു്. അച്ഛനെ പ്രതീക്ഷിച്ചു് അവഠം മുകളിലിരിക്കയാണു്. ഇപ്പോഠംതന്നെ തീച്ചപ്പെടുത്തുന്നതാണു നല്ലതു്."

"ശരി, യോഗൻ, നീ ഇവിടെ ഇരിക്കുക. ഞാൻ തനിയെ പോയി അവളെ കണ്ടിട്ടു വരാം."

യോഗൻ:—"അച്ഛൻ തിരിച്ചുവരുന്നതുവരെ ഞാൻ ഇവിടെ ഇരിക്കാം."

അന്നദബാബു മുകളിലേക്കു പോയി; ഹേമനളിനിയുടെ പഠനമുറിയിൽ അദ്ദേഹം പ്രവേശിച്ചു. മുറിയിൽ വെളിച്ചമില്ലായിരുന്നു. ആരോ ബദ്ധപ്പെട്ടു് കസാലയിൽ നിന്നും എഴുന്നേററു. ഒന്നു രണ്ടു നിമിഷം കഴിഞ്ഞു് അനുകമ്പാർഹമായ ഒരു സ്വരം കേട്ടു. "അച്ഛാ വിളക്കു് അണഞ്ഞുപോയി. ഭൃത്യനെ വിളിച്ചു കൊളുത്താൻ പറയട്ടെ." വിളക്കു് താനെ അണഞ്ഞതല്ലെന്നു് അന്നദബാബുവിനു മനസ്സിലായി. അദ്ദേഹം പറഞ്ഞു: "ഓമനെ, സാരമില്ല. നമുക്കു വിളക്കു് ആവശ്യമില്ല." അനന്തരം അദ്ദേഹം ഒരു കസാല തപ്പിപ്പിടിച്ചു് അതിലിരുന്നു.

ഹേമനളിനി:—"അച്ഛാ, അച്ഛൻ ദേഹം നല്ലപോലെ സൂക്ഷിക്കുന്നില്ല."

അന്നദബാബു:—"എൻെറ ആരോഗ്യത്തിനു് ഒരു ഹാനിയും നേരിട്ടിട്ടില്ല. നീ നിൻെറ കാര്യം നല്ലപോലെ സൂക്ഷിച്ചാൽ മതി."

"നിങ്ങളെല്ലാവരും ഇങ്ങനെതന്നെ പറയുന്നു. എൻെറ ശരീരത്തിനു് യാതൊരു കുഴപ്പവുമില്ല. അച്ഛൻ ഇങ്ങനെ പറയുവാനെന്താണു കാരണം? എന്തെങ്കിലും ചികിത്സ അച്ഛൻ നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതു് എന്നോടു പറഞ്ഞാൽ മാത്രം മതി, ഞാൻ വല്ല വിരോധവും പറയുമെന്നു സ്വപ്നേപി ശങ്കിക്കേണ്ട. അച്ഛൻെറ ഹിതത്തിനു വിപരീതമായി ഞാൻ എന്തെങ്കിലും ചെയ്തിട്ടുണ്ടോ?" എന്നു ഹേമനളിനി അക്ഷമയായി പറഞ്ഞു. അവളുടെ നെഞ്ചു് അതിവേഗം ഇടിച്ചുകൊണ്ടിരുന്നു. ചുടുനെടുവീർപ്പും അവഠം കൂടക്കൂടെ വിട്ടു.

അന്നദബാബു, മകളെ ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു: "ഇല്ല, ഓമനെ, ഒരിക്കലും ഇല്ല. ഇന്നതുചെയ്യണമെന്ന് ഞാൻ നിന്നോടു പറയേണ്ട ആവശ്യം ഇതുവരെ നേരിട്ടിട്ടില്ല. ഒരു മാതാവിന് പുത്രന്റെ വിചാരങ്ങൾ എങ്ങിനെ അറിയുവാൻ സാധിക്കുമോ, അതുപോലെ എന്റെ മനസ്സിലുള്ളതെല്ലാം നീ അപ്പഴപ്പോഴറിഞ്ഞു് അതുപോലെ ചെയ്യാറുണ്ടു്. ഒരു പിതാവിന്റെ, ഹൃദയം കവിഞ്ഞുള്ള ആശംസയ്ക്കു് വല്ല ഫലവുമുണ്ടെങ്കിൽ നിന്റെ ജീവിതകാലം മുഴുവൻ നീ അതിഭാഗ്യവതിയായിരിക്കുമെന്ന് ഞാൻ ഇതാ ഉറപ്പുപറയുന്നു."

"അച്ഛാ, ഞാൻ അച്ഛന്റെകൂടെ താമസിക്കുവാൻ അനുവദിക്കുകയില്ലെ?"

അന്നദബാബു:—"അതിനെന്താ സംശയം, തീച്ചയായും."

ഹേമനളിനി:—"ജ്യേഷ്ഠൻ വിവാഹംചെയ്യുന്നതുവരെ ഞാൻ അച്ഛന്റെകൂടെ താമസിച്ചുകൊള്ളാം. ഞാൻ ഇവിടെയില്ലെങ്കിൽപിന്നെ ആരാണു് അച്ഛനെ ശുശ്രൂഷിക്കുന്നതിനു്?"

അന്നദബാബു:—"ഞാൻ അതിന് അർഹനല്ല."

ഹേമനളിനി:—"കണ്ണുകാണാൻ പാടില്ല. ഞാൻപോയി വിളക്കുകൊണ്ടുവരട്ടെ". അവൾ അടുത്ത മുറിയിൽ പോയി ഒരു കൈവിളക്കു കൊണ്ടുവന്നു. "അച്ഛൻ പത്രം വായിച്ചിട്ടു് കുറച്ചുദിവസമായില്ലെ. ഞാൻ വായിച്ചു കേൾപ്പിയ്ക്കാം." അന്നദബാബു എഴുനേററു. "ഓമനെ, നീ ഒരു മിനിട്ടു് ക്ഷമിക്കുക. ഞാൻ തിരിച്ചുവന്നിട്ടു് വായിക്കാം." എന്നു പറഞ്ഞു് അദ്ദേഹം യോഗന്റെ അടുക്കലേക്കു പോയി.

"എനിക്കു് ഇന്നു് അവളോടു് വിവാഹകാര്യത്തെപ്പററി സംസാരിക്കുവാൻ സാധിച്ചില്ല. നാളെപ്പറഞ്ഞുകൊള്ളാം" എന്നായിരുന്നു പുത്രനോടു് അദ്ദേഹം പറയുവാൻ ഉദ്ദേശിച്ചതു്.

അന്നദബാബു മുറിയിൽ കടന്ന ഉടൻ യോഗേന്ദ്രൻ ചോദിച്ചു: "എന്തെല്ലാമായി അച്ഛാ, അവളോടു കാര്യമെല്ലാം പറഞ്ഞുവോ?"

ഒട്ടും സന്ദേഹിക്കാതെ അന്നദബാബു "ഉവ്വ്, ഞാൻ എല്ലാം അവളോടു പറഞ്ഞു" എന്നു് പ്രതിവചിച്ചു. അങ്ങനെ

പറഞ്ഞില്ലെങ്കിൽ യോഗൻ പിന്നെയും ഹേമനളിനിയെ പഴി ക്കുവാൻ തുടങ്ങുമെന്ന് അദ്ദേഹം ഭയപ്പെട്ടു.

യോഗേന്ദ്രൻ:—"അവർ സമ്മതിച്ചല്ലൊ?"

അന്ന:—"ഉവ്വ്, ഒരു മാതിരി".

യോഗേ:—"ഞാൻ, ഇപ്പോൾതന്നെ പോയി അക്ഷയിയോടു പറയാം"

അനാദബാബു ബദ്ധപ്പെട്ടു പറഞ്ഞു: "വേണ്ട, വേണ്ട, അക്ഷയിയോടു പറയാറായില്ല. നീ ഇങ്ങനെ എടുത്തുചാടാൻ തുടങ്ങുകയാണെങ്കിൽ എല്ലാം അവതാളത്തിൽ കലാശിക്കും."

ഇക്കാര്യം ഇപ്പോൾ ആരോടും പറയേണ്ട. ഉൾനാട്ടിൽ പോയി മടങ്ങിവന്നിട്ട് അവസാനതീർച്ച ചെയ്താൽ മതിയാകും.

യോഗേന്ദ്രൻ മറുപടിയൊന്നും പറയാതെ അവിടെ നിന്നും ഇറങ്ങിപ്പോയി. ഒരു ധോത്തികൊണ്ട് ദേഹം മറച്ച്, അയാൾ നേരെ അക്ഷയിയുടെ വീട്ടിലേക്കു തിരിച്ചു. അക്ഷയി, ധനശാസ്ത്രത്തെക്കുറിച്ചുള്ള ഒരു പുസ്തകത്തിൽ മുഴുകി ചാരുകസാലയിൽ കിടക്കുന്നതു് യോഗേന്ദ്രൻ കണ്ടു. അയാൾ പുസ്തകംവാങ്ങി ദൂരെവെച്ചിട്ടു പറഞ്ഞു: "ഇതൊക്കെ പിന്നീടാവാം. വിവാഹത്തിനു് ഒരു ദിവസം നിശ്ചയിക്കാനാണ് ഞാനിപ്പോളിവിടെ വന്നതു്."

"ഈശ്വരോ രക്ഷതു" എന്നു പറഞ്ഞു് അക്ഷയി എഴുന്നേററു.

—o—

# അദ്ധ്യായം ൩൮.

പിറേറദിവസം പതിവിനു മുമ്പ് ഹേമനളിനി എഴുന്നേററ് അന്നദബാബുവിൻെറ മുറിയിലേക്കു പോയി. അദ്ദേഹം ജന്നലിനടുത്ത് ഒരു ചാരുകസാലയിൽ ചിന്താമഗ്നനായി, കിടക്കുകയായിരുന്നു.

ഗൃഹോപകരണസാധനങ്ങൾ മുറിയിൽ വളരെ കുറവായിരുന്നു. ഒരരികിൽ ഒരു കട്ടിലും മെത്തയും കിടപ്പുണ്ടു്.

ഹേമനളിനിയുടെ മാതാവിൻെറ ഒരു വലിയ ഛായാപടം ഭിത്തിയിൽ തൂക്കിയിരുന്നു. പടം മാഞ്ഞുതുടങ്ങി. അവർ കമ്പിളിനൂലുകൊണ്ട് തുന്നിയ ഒരു തൊപ്പി മറുഭിത്തിയിലും തൂക്കിയിട്ടുണ്ടായിരുന്നു.

ഹേമനളിനി, അച്ഛൻെറ പശ്ചാൽഭാഗത്തിരുന്നു. അദ്ദേഹത്തിൻെറ നരച്ച തലമുടി തടവിക്കൊണ്ട് അവൾ സാവധാനം പറഞ്ഞു: "അച്ഛാ, ഇന്നു കുറേനേരത്തെ ചായ കഴിച്ചുകൊണ്ടു നമ്മൾക്ക് ഒരുമിച്ച് ഇവിടെ ഇരിക്കാം. അപ്പോൾ അച്ഛൻ പഴയകാലത്തെ കഥകൾ പറഞ്ഞ് എന്നെ കേൾപ്പിക്കണം. അന്നത്തെ കഥകളെല്ലാം കേൾക്കുവാൻ എനിക്ക് എത്രമാത്രം ആഗ്രഹമുണ്ടെന്ന് അച്ഛനറിഞ്ഞുകൂടെ?"

പുത്രിയുടെ ഹിതാഹിതങ്ങളേയും ഭാവപ്പകർച്ചകളേയും നല്ലപോലെ മനസ്സിലാക്കിയിരുന്നതിനാൽ, അവൾ നേരത്തെ തേയില കുടിക്കുവാൻ ആഗ്രഹിച്ചതെന്തിനാണെന്ന് അനുമാനിക്കുവാൻ അന്നദബാബുവിന് എളുപ്പം സാധിച്ചു. അക്ഷയി വിളംബംകൂടാതെ അവിടെ എത്തി മേശയ്ക്കരികിൽ സ്ഥലംപിടിച്ചു കഴിയും. അയാളെ കാണുവാൻ മടിച്ചാണ് നേരത്തെ അവൾ പിതാവിൻെറ മുറിയിൽ കടന്നുകൂടി പതുങ്ങിയിരുന്നത്.

പുത്രിയുടെ ദയനീയാവസ്ഥ ഓർത്ത് അദ്ദേഹത്തിൻെറ മനസ്സ് ഉരുകി. അവൾ ഒരു പുള്ളിമാനെപ്പോലെ കാതരയായിരുന്നു.

അന്നദബാബു കോവണിപ്പടി ഇറങ്ങി താഴെവന്നു. ചായ തിളപ്പിച്ചിട്ടില്ലെന്നറിഞ്ഞ് അദ്ദേഹം ഭൃത്യൻെറനേരെ കയർത്തു. "ചായകുടിക്കുവാനുള്ള സമയമായില്ല, അതുകൊണ്ടാണ്" എന്ന് അവൻ സമാധാനം പറഞ്ഞു. ഇക്കാലത്തെ ഭൃത്യവർഗ്ഗത്തിൻെറ ബുദ്ധിയും ആശയവും അതിരു കവിഞ്ഞതാണെന്നും വേലക്കാരെ ഉറക്കമുണർത്തുവാൻ പ്രത്യേകം ഒരാൾ വേണമെന്നും മററുമുള്ള യഥാസ്ഥിതികമായ അഭിപ്രായങ്ങൾ അദ്ദേഹം ഉച്ചത്തിൽ ഘോഷിച്ചു.

അധികം താമസിയാതെ തിളച്ച വെള്ളം കൊണ്ടുവന്നു. ചുണ്ട് കപ്പോടു തൊടുവിച്ച് തുള്ളിത്തുള്ളിയായി കുടിക്കുന്ന

പതിവിനു വിപരീതമായി, അദ്ദേഹം ധിറുതിയോടുകൂടി പാനീയം ഉള്ളിലാക്കി.

"അച്ഛന് വെളിയിൽ പോകുവാൻ ധിറുതിയായോ?" എന്നു് ഹേമനളിനി ആശ്ചര്യത്തോടുകൂടി ചോദിച്ചു.

"ഓ, ഇല്ലില്ല. തണുപ്പു കൂടിയിരിക്കുമ്പോൾ ചായ വേഗം കുടിക്കുന്നതാണു് എനിക്കിഷ്ടം. ചൂടുള്ള ചായ കുടിച്ചാൽ ദേഹം വിയർക്കും. ദേഹം വിയർക്കുന്നതു് ആരോഗ്യത്തിനു വളരെ നല്ലതാണല്ലൊ." എന്നാൽ അദ്ദേഹത്തിൻെറ ശരീരത്തിൽ സ്വേദകണങ്ങൾ പൊടിച്ചുതുടങ്ങുന്നതിനു മുമ്പെ യോഗേന്ദ്രൻ അക്ഷയിയോടുകൂടി തളത്തിൽ പ്രവേശിച്ചു.

അക്ഷയി അയാളുടെ വസ്ത്രധാരണത്തിൽ ഇന്നു് പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിരുന്നു. വെള്ളികെട്ടിയ ഒരു വടി കയ്യിൽ കറങ്ങിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതായി കാണാം. മനോഹരമായ ഒരു ഘടികാരത്തുടൽ മാറിന് അലങ്കാരമായി ശോഭിച്ചു. ചുവപ്പുകടലാസുകൊണ്ടു പൊതിഞ്ഞ ഒരു പുസ്തകം ഇടതെ കയ്യിൽ പിടിച്ചിട്ടുണ്ടു്. പതിവായി അയാൾ മേശയ്ക്കരികലാണിരിക്കുന്നതു്. എന്നാൽ ഇന്നു് ഒരു കസാല ഹേമനളിനിയുടെ അടുക്കലേക്കു നീക്കിയിട്ടു് അതിൽ ഇരിപ്പായി. അനന്തരം തല ഉയർത്തിപ്പിടിച്ചുകൊണ്ടു പറഞ്ഞു: "നിങ്ങളുടെ മണി കുറച്ചു നേരത്തേയാണു്."

ഹേമനളിനി അയാളുടെ നേരെ നോക്കുകയോ മറുപടി പറകയോ ചെയ്തിട്ടില്ല.

അന്നദബാബു:—"ഓമനെ, ഹേമം, നമുക്കു് മുകളിലത്തെ നിലയിലേക്കു പോകാം. എൻെറ മഞ്ഞുതൊപ്പിയും പുതപ്പും വെയിലത്തിട്ടു് ഉണക്കണം."

യോഗേന്ദ്രൻ തടുത്തു പറഞ്ഞു: "അച്ഛൻ ഇത്ര വളരെ ബദ്ധപ്പെടേണ്ട. സൂര്യനെങ്ങും ഓടിപ്പോകുകയില്ല. ഹേമം അക്ഷയിക്കു് ഒരു കപ്പു ചായ പകൎന്നു കൊടുക്കൂ? എനിക്കു കുറച്ചു വേണം. എന്നാൽ അതിഥികൾക്കാണു് ആദ്യം കൊടുക്കേണ്ടതെന്നു് നിനക്കറിയാമല്ലോ!"

അക്ഷയി ചിരിച്ചുകൊണ്ടു് ഹേമനളിനിയുടെ നേരെ തിരിഞ്ഞു.

"ഹേമനളിനി എവിടെ എങ്കിലും ഇത്ര നിസ്സ്വാർത്ഥ നായ ഒരു മനുഷ്യനെ കണ്ടിട്ടുണ്ടോ? ഇയാൾ ഒരു അസൽ ിബിചക്രവത്തി തന്നെ!"

അക്ഷയിയുടെ സ്തുതിഗീതം അല്പംപോലും ശ്രദ്ധി ാതെ അവൾ രണ്ടു കപ്പ് എടുത്ത് ചായനിറച്ച് ഒന്ന് യോ ഗന്ദ്രനു നീട്ടി; മറേറത് അക്ഷയിയുടെ നേരെ തള്ളിവെച്ചു. ാത്തുകഴിഞ്ഞു് അന്നദബാബുവിൻെറ മുഖത്തിൽ നോക്കി.

ന്നദബാബു:—"താമസിക്കുന്തോറും മട്ടുപ്പാവിലെ വെയിൽ പോകും. പുതപ്പുണക്കണം. വരു ഹേമം, നമുക്ക് മുക ളിലേക്കു പോകാം."

യാഗേന്ദ്രൻ:—"വെയിലും, പുതപ്പും, അതെല്ലാം പിന്നെയാ കട്ടെ. അക്ഷയി വന്നത്—"

അന്നദബാബുവിൻെറ കോപം ജ്വലിച്ചു. "നിങ്ങൾ ങ്ങുപേരും ഞങ്ങളെ ഉപദ്രവിക്കുവാൻ വന്നിരിക്കയാണു്, രാൾക്ക് മനസ്സുഖമില്ല. അപ്പോൾ നിങ്ങളുടെ ആഗ്രഹങ്ങൾ ു വഴിപ്പെടുവാൻ നിർബ്ബന്ധിക്കുന്നതു മര്യാദയാണോ? ്തെല്ലാം സഹിച്ചു സഹിച്ച് എനിക്കു സഹികെട്ടു. ഹമം, മേലാൽ നമുക്ക് മുകളിലിരുന്നുതന്നെ ചായ ടിക്കാം."

അദ്ദേഹം ഹേമനളിനിയെ മുറിക്കുവെളിയിൽ കൂട്ടിക്കൊ ണ്ടുപോകുവാൻ തുനിഞ്ഞു. എന്നാൽ അവൾ പിതാവിനെ തടു ത്ത് ശാന്തസ്വരത്തിൽ പറഞ്ഞു: "പോകാൻ വരട്ടെ അച്ഛാ, ഛൻ ചായ മുഴുവൻ കുടിച്ചില്ലല്ലോ. അക്ഷയിബാബു, ആ ുവന്ന കടലാസിൽ പൊതിഞ്ഞിരിയ്ക്കുന്നതെന്താണെന്ന് താൻ ചോദിച്ചുകൊള്ളട്ടെ!"

രക്ഷയി:—"ചോദിച്ചാൽ മാത്രം പോരാ. ഞാൻ അതിവിടെ കൊണ്ടുവന്നതു് എന്തിനാണു് എന്നുള്ള രഹസ്യംകൂടി കണ്ടുപിടിക്കണം." അനന്തരം അയാൾ അതു് അവ ളുടെനേരെ നീട്ടി. അതു്, ഒരു ആംഗ്ലേയ മഹാകവി യായ ടെനിസൻെറ കൃതികളെല്ലാം ചേർത്ത് നല്ല മാർദ്ദവ മുള്ള തുകലിൽ ബയൻറ്‌ചെയ്ത ഒരു പുസ്തകമായി രുന്നു. അവളുടെ ശരീരം ആപാദചൂഡം വിറച്ചു. വദനം മ്ലാനാപാണ്ഡുരമായി. ഈ മാതിരി ഒരു

സമ്മാനം ഇതിനുമുമ്പൊരിക്കൽ ഒരാൾ അവൾക്കു നൾകിയിട്ടുണ്ട്. അതും ടെനിസൻെറ കൃതികളായിരുന്നു; ഇതുപോലെതന്നെ മൃദുവായ തുകലിൽത്തന്നെ അതും ബയണ്ടു' ചെയ്തിരുന്നു. മേശയ്ക്കകത്ത് ഒരു നിധിപോലെ അത് അവൾ സൂക്ഷിച്ചുവെച്ചിട്ടുണ്ട്.

യോഗേന്ദ്രൻ മന്ദസ്മിതംചെയ്തു: "ഇതിലന്തർലീനമായ തത്വം എന്താണെന്ന് ഇതുവരെ കണ്ടുപിടിച്ചില്ലേ?" എന്നു പറഞ്ഞു് പുസ്തകം തുറന്ന് ആദ്യത്തെ വശം സഹോദരിയെ കാണിച്ചു. 'അക്ഷയി ശ്രീമതി ഹേമനളിനിക്കു സമ്മാനിച്ചതു്' എന്ന് അവിടെ എഴുതിയിരുന്നു. എന്തോ അശുദ്ധവസ്തുവെന്നപോലെ, അതു് അവൾ പെട്ടെന്നു താഴെയിട്ടു. ഒടുവിൽ "വരൂ, അച്ഛാ" എന്നു പറഞ്ഞു് പിതാവും പുത്രിയുംകൂടി മാളികമുകളിലേക്കു പോയി.

യോഗേന്ദ്രൻെറ കണ്ണുകൾ കോപംകൊണ്ടു് ജ്വലിച്ചു. "എനിക്കു് ഈ വീട്ടിൽ ഒരു നിമിഷം കൂടി താമസിക്കുവാൻ കഴിയുകയില്ല. ഞാൻ വല്ലയിടത്തും പോയി എന്തെങ്കിലും ജോലിനോക്കി എൻെറ നിത്യവൃത്തി കഴിച്ചുകൂട്ടിക്കൊള്ളാം" എന്നു് അയാൾ ആക്രോശിച്ചു.

അക്ഷയി: "നിങ്ങൾ തെററിദ്ധരിച്ചതായിരിക്കാം, എന്ന് ഞാൻ നേരത്തെ പറഞ്ഞില്ലേ? നിങ്ങളുടെ നിർബ്ബന്ധം കൊണ്ടാണ് ഞാൻ ഇതിനു് ഒരുങ്ങിയതു്. ഹേമനളിനി ഒരിക്കലും എന്നെ സ്നേഹിക്കുകയില്ല. ഈ ഉപദേശമെല്ലാം ഒഴിച്ചുവെയ്ക്കണം. ആദ്യമായി നിങ്ങളുടെ സോദരി രമേശനെ മറക്കത്തക്ക വേല ചെയ്യണം."

യോഗേന്ദ്രൻ:—"അതു വാസ്തവമാണു്. എന്നാൽ എങ്ങിനെയാണു് അതു ചെയ്യേണ്ടതു്?"

അക്ഷയി:—"ഈ ലോകത്തിൽ വിവാഹം ചെയ്യുവാൻ യോഗ്യനായി ഞാനൊരൊററ മനുഷ്യനേ ഉള്ളുവെന്ന് വിചാരിക്കരുതു്. നിങ്ങൾ നിങ്ങളുടെ ഭഗിനിയായിരുന്നുവെങ്കിൽ സ്ഥിതിഗതികൾക്ക് എന്തൊരു വ്യത്യാസമുണ്ടാകുമായിരുന്നു! മാതാപിതാക്കന്മാർ എൻെറ ബ്രഹ്മചര്യം എന്നാണു് അവസാനിക്കുന്നതെന്ന് ആശങ്കയോടുകൂടി പ്രതീക്ഷിക്കുകയുമില്ലായിരുന്നു. അവൾക്ക് ഹിത

മാകുന്ന ഒരു യുവാവിനെ തിരഞ്ഞുപിടിക്കുകയാണ് നമ്മൾ ഇപ്പോൾ വേണ്ടതു്. കണ്ട മാത്രയിൽ മുണ്ടുണക്കുന്നതിന് മുകളിലേക്കു പോകുവാൻ അവളെ പ്രേരിപ്പിക്കത്തക്കവണ്ണമുള്ള ഒരുവനെക്കൊണ്ടു് ഒരു പ്രയോജനവുമില്ല."

യോഗേ:—"വരനെ വാങ്ങുവാൻ കടയിൽ കിട്ടുമോ?"

അക്ഷയി:—"നിങ്ങൾ അതിവേഗത്തിൽ നിരുത്സാഹനാകുന്നു. ഹേമനളിനിക്കൊരു ഭർത്താവിനെ കണ്ടുപിടിക്കണം എന്നാണ് നമ്മുടെ ആത്മാർത്ഥമായ ഉദ്ദേശം. എന്നാൽ നിങ്ങൾ എടുത്തുചാട്ടുവാൻ തുടങ്ങുകയാണെങ്കിൽ എല്ലാം വെറും പുകയായിത്തീരുകയേ ഉള്ളൂ. കാര്യത്തിനൊന്നിനും ഒരു നടപ്പുമുണ്ടാകുകയില്ല. വിവാഹത്തെപ്പററി നിങ്ങൾ നേരത്തെ ഒന്നും സംസാരിക്കരുതു്. അങ്ങിനെ ചെയ്താൽ അതു് ഇരുകക്ഷികളേയും അകററുന്നതിനു് ഇടയായിത്തീരേണ്ടും. രണ്ടു പേരുടേയും പരിചയം ദൃഢമാകട്ടെ? അവർ തന്നെ ഈ ആലോചന നിങ്ങളുടെയടുക്കൽ കൊണ്ടുവരണം."

യോഗേ:—"ഒന്നാംതരം സൂത്രം. എന്നാൽ നിങ്ങൾ കണ്ടുവെച്ചിരിക്കുന്ന ആളിൻെറ പേരുകൂടി കേൾക്കട്ടെ?"

അക്ഷയി:—"നിങ്ങൾക്ക് അയാളെ അറിഞ്ഞുകൂടാ. പക്ഷേ കേട്ടിട്ടുണ്ടായിരിക്കാം—ഡാക്ടർ നളിനാക്ഷൻ."

യോഗേന്ദ്രൻ:—"നളിനാക്ഷൻ!"

അക്ഷയി:—"എന്താ, ഇത്ര വിസ്മയം? ബ്രഹ്മസമാജക്കാരുടെ ഇടയിൽ അയാളെപ്പററി എന്തോ കിംവദന്തി കടന്നുകൂടിയിട്ടുണ്ടെന്നു് എനിക്കറിയാം. എന്നാൽ അതു കൂട്ടാക്കാനില്ല. ആ കാരണംകൊണ്ടു് പിടികിട്ടിയ പുള്ളിയെ വിടാൻ പാടില്ല."

യോഗേന്ദ്രൻ:—"യോഗ്യനായ ഒരു മനുഷ്യൻ എൻെറ വലയിൽ ചുട്ടുങ്ങുകയാണെങ്കിൽ ഇത്തരം കാര്യങ്ങൾ ഒന്നും ഞാൻ ലേശം കൂട്ടാക്കുകയില്ല. നളിനാക്ഷൻ സമ്മതിക്കുമെന്നു് നിങ്ങൾക്കു നല്ല ഉറപ്പുണ്ടോ?"

അക്ഷ:—"നിങ്ങൾ ഇന്നുതന്നെ അയാളോട്ടു് ചെന്നു ചോദിക്കുകയാണെങ്കിൽ സമ്മതിക്കുമെന്നു് ഞാൻ പറയുന്നില്ല.

യോഗൻ, ഞാൻ പറയുന്നതു നല്ലപോലെ കേൾക്കുക. അയാൾ ഒരു നല്ല വാഗ്മിയാണ്; സ്ത്രീകളെ ആകർഷി ക്കുവാൻ വാഗ്മിത്വം കഴിഞ്ഞേ ഉള്ളൂ. പാവങ്ങൾ! മൌനിയായ ഒരു ഭർത്താവു് വാഗ്മിയായ ഒരുവനെക്കാൾ സമർത്ഥനാണെന്നു് അവക്കു് അറിഞ്ഞുകൂടാ. നാളെ നളി നാക്ഷന്റെ ഒരു പ്രസംഗം ഉണ്ടായിരിക്കും. അതു കേൾ ക്കുവാൻ ഹേമനളിനിയെക്കൂടി കൂട്ടിക്കൊണ്ടു പോവുക?"

യോഗേന്ദ്രൻ:—"അക്ഷയി, നളിനാക്ഷന്റെ ചരിത്രം എന്നോടു പറയൂ?"

അക്ഷ:—"പറയാം. പക്ഷെ എവിടെയെങ്കിലും ഒരു ചെറിയ വൈകല്യം കണ്ടാൽ അതു കുത്തിപ്പൊക്കി അനൎത്ഥം ഒന്നും ഉണ്ടാക്കരുതു്? ഒരു ചെറിയ കുറവു് ഒരു ഗുണം തന്നെയാണു് അതില്ലെങ്കിൽ വസ്തുവിനു് പ്രിയം കൂടുത ലാകും; കരസ്ഥമാക്കുവാൻ അത്ര എളുപ്പവുമല്ല."

അക്ഷയി നളിനാക്ഷന്റെ ചരിത്രം സംക്ഷേപിച്ചു:

അയാളുടെ അച്ഛൻ, രാജവല്ലഭൻ, ഫരീദ്പുരത്തിനു സമീപമുള്ള ഒരു ചെറിയ ജന്മിയാണു്. മുപ്പതാമത്തെ വയ സ്സിൽ രാജവല്ലഭൻ ബ്രഹ്മസമാജത്തിൽ ചേൎന്നു. ഭൎത്താവിന്റെ പുതിയ മതത്തിൽ ചേരുന്നതിനു് ഭാൎയ്യ വിസമ്മതിച്ചു. മാമൂ ലിൽനിന്നും അവർ അശേഷം വ്യതിചലിക്കുവാൻ ഇഷ്ടപ്പെ ട്ടില്ല. രാജവല്ലഭനു് ഭാൎയ്യയുടെ സ്വഭാവം അസഹ്യമായി ത്തോന്നി. അതിൽ വലിയ അതിശയത്തിനു് വകയൊന്നുമില്ല. അവരുടെ പുത്രനായ നളിനാക്ഷന്റെ മതപ്രചരണത്തിലുള്ള സാമൎത്ഥ്യവും, ആസക്തിയും, വാഗ്വൈഭവവും അയാളെ ചെറുപ്പത്തിൽ തന്നെ ബ്രഹ്മസമാജത്തിൽ ചേരുന്നതിനു് പ്രേരിപ്പിച്ചു. അയാൾക്കു് ആ നാട്ടിലെ മെഡിക്കൽഡിപ്പാർട്ടു മെൻറിൽ ഒരു ഉദ്യോഗം കിട്ടി. കൂടക്കൂടെ സ്ഥലം മാററിക്കൊണ്ടിരുന്നതിനാൽ അയാൾക്കു നാടു മുഴുവൻ ചുററി സഞ്ചരിക്കുവാൻ സാധിച്ചു. സൽസ്വഭാവവും, ഈശ്വരവിചാ രവും, ചികിത്സാവൈദഗ്ദ്ധ്യവും ഉള്ളവനായിരുന്നതിനാൽ അ യാൾ സഞ്ചരിച്ച നാട്ടിലെല്ലാം നല്ലപേർ സമ്പാദിച്ചു.

ഇങ്ങനെയിരിക്കെ ദ്യോവിൽനിന്നും ഒരു വിദ്യുല്ലതിക അയാളുടെ നേരെ പാഞ്ഞു. രാജവല്ലഭൻ, വയസ്സുകാലത്തു് പരിചിതയായ ഒരു വിധവയെ വിവാഹംചെയ്യുവാൻ നിശ്ചയിച്ചു. പലരും നിർബ്ബന്ധിച്ചിട്ടും ഇതിൽനിന്നും അയാഠ പിൻവാങ്ങിയില്ല. ഈ വിവാഹത്തിന് അനുകൂലിക്കാത്തവരോടു് അയാഠ ഇങ്ങനെയാണ പറയാറുള്ളതു്: "ഇപ്പോഴുള്ള ഭാൎയ്യ എന്റെ യഥാൎത്ഥസഹധൎമ്മചാരിണി അല്ല. എന്റെ അഭിപ്രായം അവർ സ്വീകരിക്കുന്നില്ല; എന്റെ മതത്തിൽ അവർ വിശ്വസിക്കുന്നില്ല. പ്രവൃത്തിയിലും, മതത്തിലും, മനസ്സിലും എനിൽനിന്നും അശേഷം ഭിന്നിച്ചു നിൽക്കാത്ത ഒരു സ്ത്രീയെ വിവാഹം ചെയ്യാതിരിക്കുന്നെങ്കിൽ അതിൽപരം തെററു് മററൊന്നില്ല."

പൊതുവേയുണ്ടായ പ്രതികൂലഭാവം തീരെ വകവെയ്ക്കാതെ രാജവല്ലഭൻ ഹൈന്ദവവിധിയനുസരിച്ചുള്ള ചടങ്ങുകളോടുകൂടി വിധവയെ വിവാഹം ചെയ്തു.

നളിനാക്ഷന്റെ മാതാവു് വാരാണസിയിലേക്കു പോകുവാൻ തീൎച്ചയാക്കി. നളിനാക്ഷൻ അപ്പോഠ രംഗപുരത്തിൽ ജോലി ശീലിച്ചുകൊണ്ടിരിക്കുകയായിരുന്നു. അയാഠ ഉടൻ തന്നെ പ്രാക്റ്റീസു നിറുത്തി, അമ്മയെ അനുഗമിക്കുവാൻ നിശ്ചയിച്ചു.

ഇതറിഞ്ഞു് ആ സാധ്വി കണ്ണുനീർ വാൎത്തുകൊണ്ടു പറഞ്ഞു: "എന്റെ മകനെ, നമ്മുടെ ആദൎശങ്ങഠ ഒന്നിനൊന്നു വിപരീതമാണു്. നീ എന്തിനാണു് അസമാധാനവും അസുഖവും സ്വയം വരിക്കുന്നതു്?

"അമ്മെ, ഒരു വൈപരീത്യവും ഇല്ല" എന്നു നളിനാക്ഷൻ, അയാളുടെ അച്ഛൻ അവരോടു കാണിച്ച വഞ്ചന ഓൎത്തു് ഉണ്ടായ വേദനയോടുകൂടി, മറുപടി പറഞ്ഞു. തന്റെ ജനനിയുടെ സുഖത്തിനായി ജീവിതം വിനിയോഗിക്കുവാൻ അയാഠ തീൎച്ചയാക്കി. മാതാവിന്റെ കൂടെ അയാഠ കാശിയിലേക്കു തിരിച്ചു. സൌകൎയ്യം കിട്ടിയപ്പോഠ, അവർ പുത്രനോടു വിവാഹം കഴിക്കാൻ ഇച്ഛിക്കുന്നില്ലയൊ എന്നു ചോദിച്ചു. എന്താ പറയേണ്ടതെന്നറിയാതെ നളിനാക്ഷൻ വിഷ

മിച്ചു. "എന്തിനാണ് അമ്മേ? വിവാഹം ചെയ്യാത്തതു കൊണ്ട് എനിക്ക് അശേഷം അസുഖമില്ല."

മകന്റെ സന്ദേഹത്തിനുള്ള കാരണം എന്താണെന്ന് കുശാഗ്രബുദ്ധിയായ മാതാവ് ഉത്തരക്ഷണം അനുമാനിച്ചു. അയാൾ കൂട്ടുകാരെ വെടിഞ്ഞു പോന്നു. അത്ഭുതമായ മതിയായ സ്വാതന്ത്ര്യാഗമമായിരുന്നു. അതിൽപരമായി, ബ്രഹ്മസമാജത്തിനു വെളിയിൽനിന്നും ഒരു വിവാഹം ചെയ്യുന്നതിന് അയാൾക്ക തീരെ ഇഷ്ടമില്ലായിരുന്നു. പുത്രന്റെ ഹിതത്തിന് ഒട്ടും വിരോധം പ്രദർശിപ്പിക്കുവാൻ പാടില്ലെന്ന് അവർ തീർച്ചയാക്കി. "എന്റെ കുട്ടി, ഞാൻ കാരണം നീ വിവാഹം ചെയ്യാതിരിക്കേണ്ട ആവശ്യമില്ല. നിനക്ക് ഇഷ്ടമുള്ള ഏതു സ്ത്രീയെയെങ്കിലും വിവാഹം കഴിച്ചുകൊള്ളൂ. ഞാൻ അതിനു വിരോധിയാണെന്നു ഭയപ്പെടേണ്ട."

ഒന്നോ രണ്ടോ ദിവസം നളിനാക്ഷൻ ഈ സംഗതിയെക്കുറിച്ച് ആലോചിച്ചിട്ട് അവരോടു പറഞ്ഞു: "അമ്മ, ഞാൻ അമ്മയുടെ ആഗ്രഹമനുസരിച്ച് ഒരു വധുവിനെ കൊണ്ടുവരുവാൻ തീർച്ചയാക്കിയിരിക്കുന്നു. അവൾ അനുസരണശീലയും അനുഷ്ഠേയകൃത്യങ്ങളിൽ സർവദാ വ്യാപൃതയുമായിരിക്കും. അവൾനിമിത്തം അമ്മയുടെ സുഖത്തിനും ശാന്തിക്കും യാതൊരു ഭംഗവും നേരിടുകയില്ല." പിന്നീട് ഒരു വധുവിനെ തിരക്കി അയാൾ ബംഗാളിലേക്കു പുറപ്പെട്ടു. അനന്തരസംഭവങ്ങൾ എന്തെല്ലാമാണെന്നു വിവരമായ ഒരു അറിവുമില്ല. പലരും പല തരത്തിൽ പറയുന്നു. ഉൾനാട്ടിലെവിടെയോ ചെന്ന് അച്ഛനും അമ്മയും ഇല്ലാത്ത ഒരു ബാലികയെ അയാൾ വിവാഹം ചെയ്തുവെന്നും, ആ കുട്ടി അധികം താമസിയാതെ മരിച്ചുപോയിയെന്നും ഒരു ജനശ്രുതിയുണ്ട്. ചിലർ ഈ കഥ വിശ്വസിക്കുന്നില്ല. അയാൾ വിവാഹം ചെയ്യുവാൻ തീർച്ചപ്പെടുത്തിയെന്നും എന്നാൽ സമയം അടുത്തപ്പോൾ തെററിമാറിയെന്നും അക്ഷയി സ്വയം വിചാരിച്ചു.

അതു് എങ്ങനെയായാലും നളിനാക്ഷന്റെ അമ്മ ഈ വിവാഹത്തിന് യാതൊരു വിപരീതാഭിപ്രായവും പറയുകയില്ലെന്ന് അക്ഷയി വിശ്വസിച്ചു. പെൺകുട്ടി അവരുടെ ഹിതത്തിനൊത്തതാണെങ്കിൽ അവർ സന്തോഷിക്കയേ

ചെയ്യുകയുള്ളൂ. ഹേമനളിനിയെപ്പോലെ ലാവണ്യവതിയായ ഒരു പെൺകുട്ടിയെ ഇത്ര വേഗം കിട്ടുവാൻ അത്ര എളുപ്പമോ? കൂടാതെ ഹേമത്തിന്റെ സ്വഭാവം കറകളഞ്ഞ സ്വർണ്ണംപോലെ അല്ലെ! അവൾ ശ്വശ്രൂവിനെ ആദരപൂർവം ശുശ്രൂഷിക്കും. അവൾക്ക് ഉപദ്രവം ഉണ്ടാക്കുന്ന യാതൊന്നും ചെയ്യാതിരിക്കുവാൻ അവൾ വേണ്ട ജാഗ്രതയുള്ളവളുമായിരിക്കും. അവൾ എല്ലാ യോഗ്യതകളും തികഞ്ഞ ഒരു ഉത്തമ വനിതയാണെന്ന് അല്പകാലപരിചയം കൊണ്ടു് നളിനാക്ഷന് ബോദ്ധ്യമാകും. അതിനാൽ ഇവരെ എത്രയും വേഗത്തിൽ പരസ്പരം പരിചയപ്പെടുത്തണമെന്ന് അക്ഷയി ഉപദേശിച്ചു.

---

## അദ്ധ്യായം ൪൧.

അക്ഷയി യാത്രയായ ഉടൻ യോഗേന്ദ്രൻ സോപാനം കയറി രണ്ടാംനിലയിലേക്കു പോയി. അന്നദബാബുവും ഹേമനളിനിയും മുറിയിൽ സംസാരിച്ചുകൊണ്ടിരിക്കുന്നതു് അയാൾ കണ്ടു. പുത്രനെ മുമ്പിൽ കണ്ടപ്പോൾ അന്നദബാബുവിന് അല്പം സങ്കോചം ഉണ്ടാകാതിരുന്നില്ല. സൽക്കാരശാലയിൽ വെച്ചു് തനിക്കുണ്ടായ കോപവും, മകനോടു പറഞ്ഞ ദാരുണവചനങ്ങളും ഓർത്തു് അദ്ദേഹം പശ്ചാത്തപിച്ചു. സഹജമായ ശാന്തസ്വഭാവം തൽക്കാലമാത്രമായെങ്കിലും വെടിയേണ്ടിവന്നതിൽ അദ്ദേഹത്തിന് വലിയ കുണ്ഠിതമുണ്ടായി. അതിനാൽ പതിവിൽക്കൂടുതൽ സൌഹാർദ്ദത്തോടുകൂടി അദ്ദേഹം പുത്രന് സ്വാഗതം പറഞ്ഞു.

"യോഗേന്ദ്രാ, കുട്ടി, ഇവിടെ വന്നിരിക്കൂ."

യോഗേന്ദ്രൻ:—"അച്ഛാ, ഇങ്ങോട്ടു നോക്കണം. അച്ഛനും, ഹേമനളിനിയും ഈയിടെയായി വീട്ടിന്നു വെളിയിൽ ഇറങ്ങാറേയില്ല. അതു് ആരോഗ്യത്തിന്നു ഹാനികരമാണെന്നു് അറിഞ്ഞുകൂടെ?"

അന്നദബാബു:—"ശരിയാണു്. കുറച്ചുനാളായി ഞങ്ങൾ വെളിയിൽ പോകാറില്ല. ഹേമനളിനിയെ വെളിയിൽ കൂട്ടിക്കൊണ്ടുപോകുവാൻ എളുപ്പമല്ല."

ഹേമനളിനി:—"വേണം അച്ഛാ, കുററം എൻെറ പേരിൽ ചുമത്തരുത്. ഞാൻ അച്ഛൻെറ കൂടെ എവിടേയും വരുവാൻ തയാറാണെന്ന് അച്ഛനറിഞ്ഞുകൂടെ?"

തനിക്ക് ലേശം വ്യസനമില്ലെന്ന് അവരെ വിശ്വസിപ്പിക്കുവാൻ അവരം ആഗ്രഹിച്ചു. പുറമേ നടക്കുന്ന സംഗതികളിൽ താൻ വിരസയല്ലെന്നും അവരെ ബോദ്ധ്യപ്പെടുത്തുവാൻ അവരം സന്ദർഭം പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

യോഗേന്ദ്രൻ:—"അച്ഛാ, നാളെ ഒരു മീററിംഗുണ്ട്. ഹേമത്തെ അങ്ങോട്ടു കൊണ്ടുപോകണം."

ആളുകരം ധാരാളം കൂടുന്ന സ്ഥലത്തു പോകുന്നതിന് ഹേമനളിനിക്കു ഇഷ്ടമില്ലായിരുന്നുവെന്ന് അന്നദബാബുവിനു അറിയാം. അതിനാൽ അദ്ദേഹം പുത്രിയുടെ നേരെ നോക്കി.

"ഒരു മീററിംഗ്!" എന്ന് ഹേമനളിനി ഊർജ്ജസ്വലയായി ഉറക്കെ പറഞ്ഞു. "ആരാണ് പ്രാസംഗികൻ?"

യോഗേന്ദ്രൻ:—"ഡാക്ടർ, നളിനാക്ഷൻ."

അന്നദബാബു:—"നളിനാക്ഷൻ!"

യോഗേന്ദ്രൻ:—"അയാരം വളരെ സമത്ഥനായ ഒരു വാഗ്മിയാണ്. കൂടാതെ, അയാളുടെ ചരിത്രം തന്നെ വളരെ വിശേഷമാണ്. ഇത്ര നിസ്സ്വാത്ഥപരതയും, മാതൃഭക്തിയും ഉള്ള ഒരു മനുഷ്യനെ കാണുകയില്ല! ഒരു ഉത്തമപുരുഷൻ!" എന്നാൽ ഒരു രണ്ടു മണിക്കൂറിനു മുമ്പ് യോഗേന്ദ്രൻ, നളിനാക്ഷനെപ്പററി ഒരു കിംവദന്തിയല്ലാതെ വേറൊന്നും അറിഞ്ഞിരുന്നില്ല."

"അച്ഛാ, നിശ്ചയമായും നമ്മരംക്ക് ഈ പ്രസംഗം കേരംക്കാൻ പോകണം" എന്നു ഹേമനളിനി ഉല്ലാസഭാവത്തോടെ പറഞ്ഞു.

മീററിംഗിനു പോകുവാൻ ഹേമം പ്രദശിപ്പിച്ച താല്പര്യം യഥാത്ഥമാണോയെന്ന് അന്നദബാബു ശങ്കിച്ചു. എന്നാലും അദ്ദേഹത്തിനു് ഏതാണ്ട് ഒരു ആശ്വാസമുണ്ടായി. 'പൂണ്ണമനസ്സോടുകൂടിയല്ലെങ്കിലും ഹേമനളിനി വെളിയിൽ പോയി അവളുടെ കൂട്ടുകാരുമായി മേളിക്കട്ടെ; അങ്ങനെയായാൽ പണ്ടത്തെ അവസ്ഥ കാലതാമസംകൂടാതെ പ്രാപിക്കും; പ്രസരിപ്പും ഉന്മേഷവും അവരംക്കുണ്ടാകും' എന്ന് ആ വൃദ്ധൻ വിചാരിച്ചു.

"യോഗേന്ദ്രാ, നീ നാളെ പ്രസംഗം കേൾക്കാൻ, ഞങ്ങളെക്കൂടി കൊണ്ടുപോകണം. നളിനാക്ഷനെക്കുറിച്ച് അറിയാവുന്നതു് ഇപ്പോൾ ഞങ്ങളോടു പറയുക. അയാളെപ്പററി പലരും പല തരത്തിൽ പറയുന്നുണ്ട്" എന്നു് അദ്ദേഹം പറഞ്ഞു.

സ്വജനങ്ങളെക്കുറിച്ച് ദുഷ്പ്രവാദം പറഞ്ഞു പരത്തുന്ന കൂട്ടരെ ആക്ഷേപിച്ചുകൊണ്ടുള്ള ഒരു മുഖവുരയോടുകൂടി യോഗേന്ദ്രൻ നളിനാക്ഷൻെറ ചരിത്രസംക്ഷേപത്തിനു് ആരംഭിച്ചു.

"തങ്ങളുടെ സഹോദരന്മാരെ ആക്ഷേപിക്കുന്നതിനും ദുഷിക്കുന്നതിനും, പരമഭക്തരായ മത്ത്യർക്കു് അവരുടെ ജനനസമയം തന്നെ ദൈവം ഒരു 'ലൈസൻസ്' കൊടുത്തിട്ടുണ്ടെന്നു് അവർ വിശ്വസിക്കുന്നു. ഇവരെപ്പോലെ ദുഷ്ടന്മാരും ഉപദ്രവകാരികളുമായി ഈ ലോകത്തിൽ വേറെ ജീവികളുണ്ടോ എന്നു തന്നെ സംശയിക്കേണ്ടിയിരിക്കുന്നു." ഇത്രയും പറഞ്ഞപ്പോഴേക്കും യോഗേന്ദ്രൻെറ രോഷം വർദ്ധിച്ചു.

"അതെ, അങ്ങിനെതന്നെ. എൻെറ അഭിപ്രായവും അതുതന്നെ," എന്നു മകനെ സമാധാനപ്പെടുത്തുന്നതിനായി നന്ദബാബു പറഞ്ഞു: "അയൽവീട്ടുകാരൻെറ കുററങ്ങളും ...വുകളും വിസ്തരിക്കുന്നവൻ മഹാ മൂഢനാണു്. അത്തര...രെ ജനങ്ങൾ പല പ്രകാരത്തിൽ സംശയിക്കും."

...ാഗേന്ദ്രൻ:—"അല്ല, അച്ഛൻ എന്നെ ചൂണ്ടിപ്പറയുകയാണെന്നു തോന്നുന്നല്ലോ! ഞാൻ ഈ ഭക്തശിരോമണികളെപ്പോലെയല്ലെന്നു് അച്ഛൻ ഇനിയും മനസ്സിലാക്കിയിട്ടില്ലേ? ഞാൻ സ്തുതിക്കുകയും ചെയ്യും, നിന്ദിക്കുകയും ചെയ്യും. ഒരാളെക്കുറിച്ചു തോന്നുന്ന അഭിപ്രായം അയാളുടെ മുമ്പിൽ വെച്ചു പറയുന്നതിനും ഞാൻ മടിക്കുകയില്ല. വേണമെങ്കിൽ അതു സ്ഥാപിക്കുവാൻ മുഷ്ടികൂടി ഉപയോഗിക്കുവാനും സന്നദ്ധനാണു്."

അനന്ദബാബു:—"യോഗൻ, മൌഢ്യം പറയാതെ; നിന്നെക്കുറിച്ചൊന്നും ഞാൻ വിചാരിച്ചില്ല. എനിക്കു് നിന്നെ നല്ലപോലെയറിഞ്ഞുകൂടെ?"

അനന്തരം യോഗേന്ദ്രൻ നളിനാക്ഷൻെറ ചരിത്രത്തിലേക്കു പ്രവേശിച്ചു. അയാൾക്കറിയാമായിരുന്ന സകല

സ്തുതിപാഠങ്ങളും ഡാക്ടരുടെ പേരിനോടു കൂട്ടിച്ചേർത്തു്, അയാൾ പറഞ്ഞുതുടങ്ങി: "നളിനാക്ഷൻ, അയാളുടെ ജോലിപോലും ഉപേക്ഷിച്ചു്, മാതാവിനെ ശുശ്രൂഷിക്കുവാൻ 'ബെനാറീ'സിലേക്കു പോയി. അപ്പോൾ അയാളുടെ പേരു ചീത്തയാക്കുവാൻ നല്ല തരമാണെന്നു് ചില ദുഷ്ടബുദ്ധികൾ വിചാരിച്ചു. ആരെന്തെല്ലാം പറഞ്ഞാലും ഞാൻ ആ മനുഷ്യനെ അത്യന്തം ബഹുമാനിക്കുന്നു. ഹേമം, നിന്റെ അഭിപ്രായം എന്താണു്?"

ഹേമനളിനി:—"ജ്യേഷ്ഠന്റെ അഭിപ്രായത്തോടു് ഞാനും യോജിക്കുന്നു."

യോഗേന്ദ്രൻ തുടർന്നു: "ഹേമം അയാളുടെ പ്രവൃത്തികളെ അഭിനന്ദിക്കുകയേ ഉള്ളൂവെന്നു് എനിക്കറിയാം. അയാളെപ്പോലെ ഹേമനളിനിയും അന്യന്മാർവേണ്ടി എന്തു സ്വാത്മത്യാഗവും ചെയ്യാൻ മടിക്കുകയില്ല."

അന്നദബാബു, പുത്രിയെ പ്രേമപൂർണ്ണങ്ങളായ നയനങ്ങൾ കൊണ്ടു സമീക്ഷിച്ചു. അവളുടെ വദനം അരുണവർണ്ണാഞ്ചിതമായി. സംഭ്രമത്തോടുകൂടി അവൾ കണ്ണടച്ചു.

—o—

## അദ്ധ്യായം ൪൭.

സൂര്യാസ്തമയത്തോടുകൂടി അന്നദബാബുവും ഹേമനളിനിയും പ്രസംഗം കേട്ടു കഴിഞ്ഞു് തിരിച്ചു വീട്ടിൽ വന്നു.

"പ്രസംഗം വളരെ രസകരമായിരുന്നു" എന്നു് ചായമേശയ്ക്കരികിൽ സ്ഥാനം പിടിച്ചുകൊണ്ടു് ആ മാന്യവൃദ്ധൻ, അദ്ദേഹത്തിന്റെ അഭിപ്രായം തട്ടിവിട്ടു.

വേറൊരു 'റിമാർക്കും' അദ്ദേഹം പറഞ്ഞില്ല; എങ്കിലും ഏതോ വിചാരം അദ്ദേഹത്തെ ബാധിച്ചിരുന്നു. ഹേമനളിനി, ചായകുടി കഴിഞ്ഞു് കോവണിപ്പടി കയറി മുകളിലേക്കു പോയതുപോലും അദ്ദേഹം അറിഞ്ഞിരുന്നില്ല.

ആ പ്രാസംഗികൻ—നളിനാക്ഷൻ—വളരെ ചെറുപ്പം. പ്ലാറ്റുഫാറത്തിൽ നില്ക്കുന്നതു കണ്ടാൽ ഒരു വെറും കുട്ടിയെന്നേ ആരും പറയുകയുള്ളൂ. അയാളുടെ മുഖം ലളിതകോമളം; മുഖലക്ഷണങ്ങൾ നിഷ്കളങ്കം. ദൈവീകമായ ഒരു ഗൌരവം ആ ചാരുവദനത്തിൻെറ സൌന്ദൎയ്യത്തെ വൎദ്ധിപ്പിക്കുന്നു. അതു് അയാളുടെ വിജ്ഞാനകോശത്തിൽനിന്നും നിൎഗ്ഗളിക്കുന്നതുപോലെ തോന്നുന്നു.

'നഷ്ട'ത്തെക്കുറിച്ചായിരുന്നു അയാൾ പ്രസംഗിച്ചതു്. നഷ്ടംകൂടാതെ യഥാൎത്ഥലാഭം ഉണ്ടാകുകയില്ല. യത്നംചെയ്യാതെ നമ്മൾക്കു കിട്ടുന്നതു് വാസ്തവമായ ലാഭമല്ല; ത്യാഗംകൊണ്ടു് ആൎജ്ജിക്കുന്നതേ നമ്മുടെ സ്വന്തമായുള്ളുവെന്നു സൂക്ഷ്മമായി ആലോചിച്ചാൽ മനസ്സിലാകും. ക്ഷണഭംഗുരമായ സമ്പാദ്യം തൻെറ മുഷ്ടിയിൽനിന്നു മുക്തമാകുന്നതു കണ്ടുംകൊണ്ടിരിക്കുന്നതു് ആരൊ, അവൻ ഭാഗ്യഹീനനാണു്. നഷ്ടമായതു് അതേനിമിഷം തന്നെ പലിശയോടുകൂടി തിരിച്ചെടുക്കുന്നതിനു് മനുഷ്യാത്മാവിനു ശക്തിയുണ്ടു്.

നഷ്ടം സഹിച്ചു്, ശിരസ്സു് ആനതമാകുമ്പോഴും ഹസ്തങ്ങൾ മുകുളിതമാക്കി, "ഇതൊരു അനുഗ്രഹമാണു്, ത്യാഗത്തിനുള്ള ഒരു സമ്മാനം, വ്യസനത്തിനുള്ള പ്രതിഫലം, കണ്ണുനീർ പൊഴിച്ചതിനു് ഒരു പരിഹാരം." എന്നു് ഉച്ചരിക്കുമ്പോഴുമത്രെ തീരെ നിസ്സാരമായ വസ്തു അനൎഘമായും, നശ്വരം അനശ്വരമായും, നമ്മുടെ നിത്യോപകരണത്തിനുള്ള സാധനങ്ങൾ ഹൃദയക്ഷേത്രത്തിലെ ഭണ്ഡാഗാരത്തിൽ എന്നെന്നേക്കുമായി സംഭരിച്ചുവെച്ചിട്ടുള്ള ആരാധനാവസ്തുക്കളായും തീരുന്നതു്.

അയാളുടെ വാക്കുകൾ ഹേമനളിനിയുടെ ഹൃദയതന്ത്രികളിൽ ഊക്കോടെ തട്ടി. നക്ഷത്രപ്പൂമൊട്ടുകളാൽ ചിത്രീകൃതമായ ആകാശത്തിൻകീഴിൽ, ചാരുസൌധാഗ്രത്തിൽ, നിശ്ശബ്ദമായി, അവധാനപൂൎവ്വം ചിന്തിച്ചുകൊണ്ടിരുന്നപ്പോൾ അവളുടെ ഹൃദയം നിറഞ്ഞു; ആകാശവും, ഭൂമിയും ചൈതന്യസമ്പൂൎണ്ണമായി അവൾക്കു തോന്നി.

പ്രസംഗം കേട്ടു് മടങ്ങിവരുമ്പോൾ യോഗേന്ദ്രൻ അക്ഷയിയോടു് ഇങ്ങനെ പറഞ്ഞു: "നിങ്ങൾ യോഗ്യനായ ഒരു

മനുഷ്യനെ തിരഞ്ഞെടുത്തു. ഒരു തെററുമില്ല. അയാൾ ഒരു അസാദ്ധ്യമനുഷ്യൻ തന്നെ. യാതൊരു സംശയവുമില്ല. ആയാൾ പറഞ്ഞതിൽ പകുതിയും എനിക്ക് തീരെ ദുർഗ്രാഹമായി രുന്നു."

അക്ഷയി:—"രോഗം കണ്ടുപിടിക്കാനറിയാവുന്നവൻ മരുന്നു കൊടുത്താലേ അതുകൊണ്ട് ഫലമുള്ളൂ. രമേശനെക്കുറിച്ചുള്ള മായാവിഭ്രാന്തിയിൽപ്പെട്ട് ഹേമനളിനി വട്ടംകറങ്ങുകയാണ്. ഈ വിഷമഘട്ടത്തിൽ നിന്നും അവളെ രക്ഷിക്കുവാൻ സമർത്ഥനായ ഒരു തത്വജ്ഞാനി തന്നെ വേണം. സാധാരണ ആളുകൾക്ക് വളരെ പ്രയാസമായിരിക്കും. അയാൾ ശക്തിയായി പ്രസംഗിച്ചുകൊണ്ടിരുന്നപ്പോൾ ഹേമനളിനിയുടെ മുഖം സൂക്ഷിച്ചുനോക്കിയോ?"

യോഗേന്ദ്രൻ:—"ഉവ്വ്, ഞാൻ നോക്കി. മണ്ണിനും ചുണ്ണാമ്പിനും കൊള്ളാത്ത അയാളുടെ പ്രസംഗം നല്ലപോലെ ശ്രദ്ധിച്ചു കേട്ടു, കൊണ്ടുപിടിച്ചു രസിക്കുന്നതുപോലെ തോന്നി. പ്രസംഗം നന്നാ രുചിച്ചതുകൊണ്ട് പ്രാസംഗികനെ അവൾ വരിക്കണമെന്നുണ്ടോ?"

അക്ഷയി:—"ഞാനൊ, നിങ്ങളൊ ആണ് പ്രസംഗിച്ചിരുന്നതെങ്കിൽ അവൾക്കു തീരെ രസിക്കുമായിരുന്നില്ല. സ്ത്രീകളെ ആകർഷിക്കുവാൻ വേദാന്തത്തിനൊരു പ്രത്യേക ശക്തിയുണ്ട്. ഒരു സന്യാസിക്കുവേണ്ടി ഉമാദേവി, അവളുടെ ശരീരത്തെ അശനപാനംകൂടാതെ എത്രമാത്രം ശോഷിപ്പിച്ചുവെന്ന് കാളിദാസൻ തന്റെ ഒരു കവിതയിൽ വർണ്ണിച്ചിട്ടുള്ളതറിഞ്ഞുകൂടെ? വേറെയാരെയെങ്കിലും നിങ്ങൾ രംഗത്തിൽ പ്രവേശിപ്പിക്കുകയാണെങ്കിൽ ഹേമനളിനി അയാളെ രമേശനുമായി തുലനം ചെയ്തു നോക്കും. അപ്പോൾ നൂതനമനുഷ്യന് പരാജയം സംഭവിച്ചേക്കാനിടയുണ്ട്. നളിനാക്ഷൻ ഒരു സാധാരണമനുഷ്യനല്ല. അയാളെ വേറെയാരുമായി ഒരു താരതമ്യനിരൂപണം ചെയ്യാൻ ആരും മുതിരുകയില്ല. വേറെയേതെങ്കിലും ചെറുപ്പക്കാരെ നിങ്ങൾ അവ

ളുടെ മുമ്പിൽ കൂട്ടിക്കൊണ്ടുവരിക; നിങ്ങളുടെ ഉദ്ദേശമെന്താണെന്ന് ഉത്തരക്ഷണത്തിൽ അവൾ കണ്ടുപിടിക്കും; പിന്നെ പ്രക്ഷോഭിക്കുവാൻ മടിക്കുകയുമില്ല. എന്നാൽ നളിനാക്ഷനെ ഇവിടെ കൂട്ടിക്കൊണ്ടു വന്ന് അവളുമായി പരിചയപ്പെടുത്തിയാൽ യാതൊന്നും സംശയിക്കാനില്ല. പിന്നീട് ക്രമേണ ബഹുമാനം വർദ്ധിച്ച് അനുരാഗമായിക്കലാശിക്കും."

യോഗേന്ദ്രൻ:—"എനിക്കൊന്നും ഒളിച്ചുവെയ്ക്കാൻ അറിഞ്ഞുകൂടാ. വാസ്തവം പറയുകയാണെങ്കിൽ അയാളെക്കുറിച്ച് അത്ര വലിയ ഒരു അഭിപ്രായം എന്റെ മനസ്സിൽ പതിഞ്ഞിട്ടില്ല.''

അക്ഷയി:—"നിങ്ങൾക്കു തോന്നിയതു പറയുകയും പ്രവൎത്തിക്കുകയും ചെയ്യുകയാണെങ്കിൽ കാൎയ്യമെല്ലാം വെള്ളത്തിലാകും. നിങ്ങളുടെ ഇഷ്ടംപോലെ എല്ലാം ഒത്തിരിക്കണമെന്നു പറഞ്ഞാൽ അതു് നടപ്പുള്ള സംഗതിയാണോ? ഹേമനളിനി രമേശനെ വിസ്മരിക്കുന്നതിനുള്ള തന്ത്രം പ്രയോഗിക്കണം. എന്നെങ്കിലെ ഉദ്ദേശമെല്ലാം ഭംഗിയായി പരിണമിക്കയുള്ളു. കാൎയ്യനടപ്പു വേണമെങ്കിൽ ഞാൻ പറയുന്നതു് അക്ഷരംപ്രതി അനുഷ്ഠിക്കണം."

യോഗേന്ദ്രൻ:—"നളിനാക്ഷനെ ശരിയായി മനസ്സിലാക്കുവാൻ കുറച്ചു വിഷമമുണ്ടു്. അയാളുടെ ആശയം സുഗ്രഹമല്ല. അത്തരം ആളുകളോടു് ഇടപെടുന്നതിന് എനിക്കു കുറച്ചൊരു ശങ്കയും ഭയവും ഉണ്ടു്. 'പടയെപ്പേടിച്ചു പന്തളത്തു ചെന്നപ്പോൾ അവിടെ പടപ്പന്തവും കുത്തി' വരുന്നുവെങ്കിൽ പിന്നെ വല്ല രക്ഷയുമുണ്ടോ?"

അക്ഷയി:—"മറയാ, വല്ലതും കുഴപ്പമുണ്ടാകുന്നെങ്കിൽ അതു് നിങ്ങളുടെ കുററം കൊണ്ടാണു്. ഒരു നിഴൽ കണ്ടാൽ നിങ്ങൾ ഭയവിഹ്വലനാകുന്നു. ആദ്യം മുതൽ രമേശന്റെ കാൎയ്യത്തിൽ നിങ്ങളെല്ലാം കണ്ണുമടച്ചിരുന്നു. അയാൾ സത്യവാദി, 'കള്ളവുമില്ല കപടവുമില്ല', ശ്രീശങ്കരാചാൎയ്യർ കഴിഞ്ഞാൽ അടുത്ത വേദാംഗപാരംഗതൻ. സാഹി

ത്ര്യകാരന്മാരിൽ വെച്ച് അഗ്രേസരൻ, എന്നൊക്കെ പലതും ആ 'വിദ്വാനെ' നിങ്ങൾ സ്തുതിച്ചു. അന്നും എനിക്ക് അയാളെപ്പററി ഒരു നല്ല അഭിപ്രായം ഉണ്ടായിരുന്നില്ല. ഇതൊന്നും ഞാൻ തുറന്നു ഇതുവരെ പറഞ്ഞിട്ടില്ലെന്നേയുള്ളു. ഇത്ര സമർത്ഥനും യോഗ്യനുമായ ഒരു മനുഷ്യനെ എന്നെപ്പോലെ നിസ്സാരനായ ഒരാൾ കുററപ്പെടുത്തുന്നുവെങ്കിൽ അതു് അസൂയാപാരമ്യംകൊണ്ടാണെന്നേ പറയൂ. ഈ ദേവജ്ഞന്മാരെയെല്ലാം ദൂരെ നിന്നുവേണം ആരാധിക്കുവാൻ. അടുത്താൽ സർവ്വ പരമാർത്ഥവും വെളിക്കാകും. ഈ മാതിരി ആളുകൾക്കു സ്ത്രീകളെ കല്യാണം കഴിച്ചുകൊടുക്കാമെന്നു് വാഗ്ദാനം ചെയ്യുന്നതുപോലും ആപൽക്കരമാണു്. ഞാൻ നിർദ്ദേശിച്ചിട്ടുള്ള ഒരൊററ പന്ഥാവെ നമ്മുടെ മുമ്പിൽ തുറന്നുകിടപ്പുള്ളു. അതു സ്വീകരിച്ചാലെ ഫലപ്രാപ്തിയുണ്ടാകയുള്ളു.

അക്ഷയിയും യോഗേന്ദ്രനും ഒരുമിച്ചു് അന്നദബാബുവിൻെറ മുറിയിൽ പ്രവേശിച്ചപ്പോൾ ഹേമനളിനി എതിർവാതലിൽക്കൂടി വെളിയിൽ ചാടി.

"നമ്മൾ വരുന്നതു്, അവൾ ജന്നലിൽ കൂടി നോക്കി മനസ്സിലാക്കിയിരിക്കണം" എന്നു് അക്ഷയി പറഞ്ഞു. അയാൾ മന്ദഹസിച്ചുകൊണ്ടു അന്നദബാബുവിൻെറ അടുത്തിരുന്നു. പിന്നീടു് ഒരു പാത്രം ചായ എടുത്തു കുടിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ ഇങ്ങനെ പറഞ്ഞു: "നളിനാക്ഷൻെറ പ്രസംഗം എത്ര ഹൃദയാവർജ്ജകമായിരിക്കുന്നു! അയാളുടെ ആത്മാർത്ഥതയാണു് അതിനു മുഖ്യകാരണം."

അന്നദ:—"അയാൾ നല്ല പ്രാവീണ്യമുള്ളവനാണു്."

അക്ഷയി:—"പ്രാവീണ്യം! അത്രമാത്രമല്ല. അയാൾ മനുഷ്യരൂപം ധരിച്ചിട്ടുള്ള ഒരു ദിവ്യാത്മാവാണു്."

യോഗേന്ദ്രൻ അക്ഷമനായിപ്പറഞ്ഞു: "അക്ഷയി, ദൈവത്തെ വിചാരിച്ചു് അയാളുടെ ദിവ്യത്വത്തെക്കുറിച്ചു് ഒന്നും പ്രസംഗിക്കാതിരിക്കു. നിങ്ങളുടെ ദിവ്യാത്മാക്കളിൽ നിന്നും

ജഗദീശ്വരൻ നമ്മെ രക്ഷിക്കട്ടെ!" എന്നാൽ ഈ യോഗേന്ദ്രൻ തന്നെയായിരുന്നു തലേദിവസം നളിനാക്ഷൻെറ നിരവധി ഗുണങ്ങളെ വാനോളമുയൎത്തി സ്തുതിച്ചതും, അയാളുടെ മേൽ ആരോപിച്ചിട്ടുള്ള കുററങ്ങൾ അടിസ്ഥാനരഹിതമാണെന്ന് ശക്തിപൂൎവ്വം വാദിച്ചതും.

അനന്ദ:—"യോഗേന്ദ്രാ, ഇവിടെ വരു. നീ അങ്ങനെ പറയരുത്. പുറമെ നല്ലവരെന്നു തോന്നുന്നവരുടെ മനസ്സും നന്നായിരിക്കും എന്നാണ് ഞാൻ വിശ്വസിക്കുന്നത്. ഈ അഭിപ്രായം അബദ്ധമായിരിക്കാം; എങ്കിലും സത്തുക്കളെ സംശയിക്കുന്നതിൽ ഭേദമാണെന്നു തോന്നുന്നു."

നവംനവങ്ങളായ ആശയങ്ങൾ, നളിനാക്ഷൻെറ പ്രസംഗത്തിൽ ധാരാളം ഉണ്ടായിരുന്നു. അത് അയാളുടെ ആത്മീകതത്വചിന്താവീചികളിൽ നിന്നും ഉൽഗളിച്ചതാണ്. അയാളുടെ സന്ദേശം നൂതനവും ഉജ്ജ്വലവുമായിരുന്നു. ഒരു കള്ളക്കച്ചവടക്കാരൻ നല്ല സാധനം വില്ക്കുമോ? ഒരു രസതന്ത്രശാസ്ത്രജ്ഞന് കൃത്രിമമായി തനി സ്വൎണ്ണം ഉണ്ടാക്കുവാൻ കഴിയുമോ? പരസഹായം കൂടാതെ ഈ മാതിരി ഒരു പ്രസംഗം ചെയ്യുവാൻ എല്ലാവൎക്കും സാധിക്കുകയില്ല. നേരെ പ്രസംഗമണ്ഡപത്തിൽ കയറിച്ചെന്ന് അയാളെ അഭിനന്ദിച്ചാൽ എന്താണെന്നു കൂടി എനിക്കു തോന്നിപ്പോയി."

അക്ഷയി:—"അയാൾക്കു പൂൎണ്ണാരോഗ്യം ഉണ്ടോയെന്ന് ഞാൻ ശങ്കിക്കുന്നു. നിരന്തരപരിശ്രമംകൊണ്ടു ശരീരത്തിനു നല്ല ക്ഷീണമുണ്ടെന്നാണു തോന്നുന്നത്."

അനന്ദ:—"എന്താ, അയാൾക്കു നല്ല ആരോഗ്യമില്ലെ?"

അക്ഷയി:—"പകലും രാത്രിയും പ്രാൎത്ഥനയും പഠനവും തന്നെ. പിന്നെ എങ്ങനെ ശരീരത്തിനു സുഖമുണ്ടാകും?"

അനന്ദ:—"അതു മോശമാണ്. ശരീരംകൂടി നല്ലപോലെ സൂക്ഷിക്കണം. നമ്മളുടെ ദേഹം നമ്മൾ തന്നെത്താൻ സൃഷ്ടിച്ചതല്ല. എനിക്കു സൌകൎയ്യം കിട്ടിയിരുന്നെങ്കിൽ ആരോഗ്യത്തിന് ഹാനി നേരിട്ടാലുള്ള വിഷമങ്ങളെപ്പററി അയാളോടു പറയാമായിരുന്നു. ഒരാളുടെ ആരോഗ്യം പരിപാലിക്കുന്നതിനു ഏതാനംനിയമങ്ങൾ ഉണ്ട്. അവ തനുഷ്ഠിച്ചാൽ മതിയാകും. അതിൽ ആദ്യത്തേത്—"

യോഗേന്ദ്രന്റെ ശക്തി നശിച്ചു. "ഇതു മുഴുവൻ പരമാൎത്ഥമല്ല. നളിനാക്ഷബാബുവിന്റെ ശരീരത്തിനു് യാതൊരു കുഴപ്പവുമില്ല. ഇന്നു് ഉച്ചതിരിഞ്ഞു് അയാളെക്കണ്ടപ്പോൾ, സന്യാസം ആരോഗ്യത്തിനു് പററിയതാണെന്നു് ഞാൻ വിചാരിച്ചു. ഇതൊന്നു പരീക്ഷിച്ചുനോക്കിയാൽ കൊള്ളാമെന്നു കൂടി ഞാൻ ആഗ്രഹിക്കുന്നു."

അന്നദബാബു സംഭാഷണം തുടൎന്നു:

"അക്ഷയി പറയുന്നതു് പരമാൎത്ഥമാണോ എന്നു് എനിക്കു അറിഞ്ഞുകൂട. എന്നാൽ ഒരു കാൎയ്യം തീൎച്ചയാണു്. നമ്മുടെ നാട്ടിലെ മഹാന്മാരെല്ലാം ചെറുപ്പത്തിൽ മരിക്കുന്നു. അവരുടെ ആരോഗ്യത്തെക്കുറിച്ചു് അവർ അശേഷം ചിന്തിക്കുന്നില്ല. അതുമൂലം നാട്ടിനു് ഗുണമല്ല, വലിയ ദോഷമാണുണ്ടാകുന്നതു്. യോഗേന്ദ്രാ, നളിനാക്ഷബാബുവിനെ സംബന്ധിച്ചുള്ള അഭിപ്രായം ശരിയല്ലെന്നു ഞാൻ വിചാരിക്കുന്നു. അയാൾ ഒരു നല്ല മനുഷ്യനാണു്. ശരീരം നല്ലപോലെ സൂക്ഷിക്കണമെന്നു് അയാളെ ഉപദേശിക്കണം."

അക്ഷയി:—"ഞാൻ നളിനാക്ഷബാബുവിനെ ഇവിടെ കൂട്ടിക്കൊണ്ടു വരാം. നിങ്ങൾ തമ്മിൽ ദീൎഘസംഭാഷണം ചെയ്യുന്നതു് ഗുണപ്രദമായിരിക്കും. പരീക്ഷ തുടങ്ങിയപ്പോൾ നിങ്ങൾ എനിക്കു തന്ന സസ്യരസായനത്തെക്കുറിച്ചു് ഞാനിപ്പോൾ ഓൎമ്മിക്കുന്നു. തലച്ചോർകൊണ്ടു് വേല ചെയ്യുന്നവൎക്കു് അതു് ഒന്നാന്തരമാണു്. ശരീരത്തിനും മനസ്സിനും ഒരുപോലെ ഊൎജ്ജിതം കൊടുക്കും. നിങ്ങൾ, നളിനാക്ഷബാബുവിന്റെ ശരീരം—"

യോഗേന്ദ്രൻ ചാടിയെഴുന്നേററു. "അക്ഷയി, നിങ്ങളെനിക്കു ഭ്രാന്തുണ്ടാക്കും. വെറും മൌഢ്യമാണു് നിങ്ങൾ സംസാരിക്കുന്നതു്. 'കേട്ടു കേട്ടു് സഹികെട്ടു" എന്നു് ആക്രോശിച്ചുകൊണ്ടു് അയാൾ വെളിയിലിറങ്ങിപ്പോയി.

—— :0: ——

# അദ്ധ്യായം ൰൨.

ഹേമനളിനിയുടെ വിവാഹാലോചനയ്ക്കു മുമ്പ് അന്നദബാബു പൂർണ്ണാരോഗ്യവാൻ ആയിരുന്നു. നല്ല നല്ല പാശ്ചാത്ത്യൌഷധങ്ങൾ അദ്ദേഹം ധാരാളം ഉപയോഗിച്ചുവന്നു. ഇപ്പോൾ മരുന്നു തൊടുന്നതിൽപോലും അദ്ദേഹം വലിയ വൈമുഖ്യം പ്രദർശിപ്പിക്കുന്നു. ശരീരാസ്വാസ്ഥ്യം സങ്കല്പബുദ്ധിലോകത്തിൽ മാത്രം വ്യാപിച്ചിരുന്ന അക്കാലത്ത് അതു് സംഭാഷണത്തിനു് രസകരമായ ഒരു വിഷയമായിത്തീർന്നിരുന്നു. എന്നാൽ ഇപ്പോൾ അദ്ദേഹത്തിൻെറ ദേഹസുഖത്തിനു് ഒരു വലിയ വിലോപം നേരിട്ടിരിക്കുന്നു. എന്നിട്ടും അദ്ദേഹം ഇതൊന്നും പരാമർശിച്ച് സംസാരിക്കുന്നതേയില്ല.

ക്ഷീണാധിക്യത്താൽ അദ്ദേഹം കസാലയിൽ കിടന്നുറങ്ങുകയായിരുന്നു. അപ്പോൾ ഹേമനളിനി, യോഗേന്ദ്രൻെറ പാദവിന്യാസം സോപാനത്തിൽ കേട്ടു. പെട്ടെന്നു സൂചിയും നൂലും താഴെവച്ച്, അച്ഛൻെറ നിദ്രയ്ക്കു് വിഘ്നം ഉണ്ടാകരുതെന്നു് സോദരനു് മുന്നറിവു കൊടുക്കുവാൻ അവൾ കവാടദ്വാരത്തിലേക്കു നടന്നു. അവിടെ യോഗേന്ദ്രൻെറ കൂടെ നളിനാക്ഷനെക്കൂടിക്കണ്ടു് അവൾ അത്ഭുതപ്പെട്ടു നിന്നുപോയി. അവൾ പുറകോട്ടു വലിഞ്ഞു് വേറെയൊരു മുറിയിൽ കയറുവാൻ ശ്രമിച്ചപ്പോൾ യോഗേന്ദ്രൻ തടുത്തുകൊണ്ടു പറഞ്ഞു:

“ഹേമം, ഞാൻ നളിനാക്ഷബാബുവിനെ ഇവിടെക്കൊണ്ടു വന്നിട്ടുണ്ടു്. നിന്നെ, അദ്ദേഹവുമായി പരിചയപ്പെടുത്തട്ടെ?”

ഹേമം സംഭ്രമംപൂണ്ടു നിന്നു. നളിനാക്ഷബാബു മുമ്പോട്ടുവന്നു്, അവളുടെ മുഖം നോക്കാതെ തല കുനിച്ച് വണങ്ങി.

അപ്പോൾ അന്നദബാബു ഉണർന്നു് പുത്രിയെ വിളിച്ചു. ഹേമം മുറിയിൽ വീണ്ടും പ്രവേശിച്ച്, അദ്ദേഹത്തിൻെറ ചെവിയിൽ “നളിനാക്ഷബാബു” എന്നു് മന്ത്രിച്ചു.

യോഗേന്ദ്രൻ അതിഥിയെ മുറിയിലേയ്ക്കു നയിച്ചു. ആഗതനു് സ്വാഗതമരുളി, കൈയും നീട്ടിക്കൊണ്ടു് അന്നദബാബു ചാടിയെഴുന്നേററു.

"ഞങ്ങൾ ഇന്ന് ധന്യരായി. ഹേമം, ഓമനെ, ഓടിക്കളയരുത്. അവിടെ ഇരിക്കൂ. നളിനാക്ഷബാബു, ഇവളെന്റെ മകളാണ്. അവളും ഞാനും ഇന്നലെ മീററിംഗിന് വന്നിരുന്നു. നിങ്ങളുടെ പ്രസംഗം കേട്ടു വളരെ സന്തോഷിച്ചു. ഒരിക്കൽ കരസ്ഥമാക്കിയാൽ അതു് ഒരിക്കലും നഷ്ടപ്പെടുത്തരുതെന്നും, അപൂർണ്ണലാഭം വാസ്തവത്തിൽ ഒരു നഷ്ടം തന്നെയാണെന്നും നിങ്ങൾ പറഞ്ഞതു് എന്റെ ബുദ്ധിയിൽ പ്രത്യേകം പതിഞ്ഞു. അതു് എത്രയും പരമാർത്ഥമാണ്. ഹേമം, നിൻെറ അഭിപ്രായവും ഇതുതന്നെയല്ലേ? ഒരു സാധനം നമ്മുടെ ഹസ്തങ്ങളിൽനിന്നും വിമുക്തമാകുമ്പോഴാണ് അതിൻെറ വില നമ്മൾ അറിയുന്നതു്. അതു് നമ്മുടെ സ്വന്തമായിരുന്നുവോ, അല്ലയോ എന്ന് പിന്നീടാണ് നാം ആലോചിക്കുന്നതു്. നളിനബാബു, നിങ്ങളോടു് എനിക്കൊരു അപേക്ഷയുണ്ടു്. നിങ്ങൾ കൂടക്കൂടെ ഞങ്ങളെ സന്ദർശിക്കുകയാണെങ്കിൽ അതു ഞങ്ങൾക്ക് ഒരു അനുഗ്രഹമാണെന്നേ ഞങ്ങൾ വിചാരിക്കയുള്ളു. അധികമായി ഞങ്ങൾ ഇവിടംവിട്ടു വെളിയിൽ പോകാറില്ല. നിങ്ങൾ എപ്പോൾ വന്നാലും ഞങ്ങൾ ഇവിടെത്തന്നെ കാണും."

മറുപടി പറയുന്നതിനുമുമ്പെ നളിനാക്ഷൻ ഹേമനളിനിയുടെ സ്വയംപ്രകാശകമായ വദനത്തിൽ കണ്ണ് ഒന്നോടിച്ചു. "ദീർഘപദങ്ങൾ കൂടക്കൂടെ ഉപയോഗിച്ചതുകൊണ്ടു് ഞാൻ ഒരു പണ്ഡിതശിരോമണിയാണെന്ന് നിങ്ങളാരും അനുമാനിക്കേണ്ട. വിദ്യാർത്ഥികൾ വളരെ നിർബന്ധിച്ചതുകൊണ്ടാണ് ഞാൻ പ്രസംഗിക്കാമെന്നുതന്നെ സമ്മതിച്ചതു്. അപേക്ഷിക്കുന്നവരെ ഉപേക്ഷിക്കുവാൻ ഞാൻ സ്വതേ വിമുഖനാണ്. ഇനിമേൽ അവർ എന്നോടു് ഒരു പ്രസംഗം ചെയ്യാമോ? എന്നു ചോദിക്കുമെന്നു തോന്നുന്നില്ല. പ്രസംഗത്തിൽ മുക്കാൽഭാഗവും അവൎക്ക് മനസ്സിലായില്ലെന്നുള്ള പരമാർത്ഥം മറച്ചുവെയ്ക്കാതെ കുട്ടികൾ എന്നോടു തുറന്നു പറഞ്ഞു. യോഗേന്ദ്രബാബുവും നിങ്ങളും അവിടെ വന്നിട്ടുണ്ടായിരുന്നു അല്ലേ? നിങ്ങൾ കൂടക്കൂടെ അക്ഷമനായി 'വാച്ച്' നോക്കിയതു് ഞാൻ കണ്ടില്ലെന്നു വിചാരിക്കേണ്ട."

യോഗേന്ദ്രൻ:—"എനിക്കു് നിങ്ങളുടെ പ്രസംഗം മനസ്സിലാക്കുവാൻ സാധിച്ചില്ല. എന്റെ ബുദ്ധിശക്തിയെ കുറ്റപ്പെടുത്തിയാൽ മതിയാകും."

അനന്ദബാബു:—"എല്ലാവക്കും എല്ലാക്കാൎയ്യവും ഗ്രഹിക്കുവാൻ സാധിക്കുകയില്ല."

നളിനാക്ഷൻ:—"അതെ. അത്തരക്കാൎക്കു് എല്ലാ സംഗതികളും അറിയേണ്ട ആവശ്യം ഇല്ല."

അനന്ദബാബു - "നളിനാക്ഷബാബു, അതിനിടയ്ക്കു് ഞാൻ നിങ്ങളോടു് ഒരു കാൎയ്യം പറഞ്ഞുകൊള്ളട്ടെ! ചില മഹനീയകൃത്യനിൎവ്വഹണത്തിനായാണു് നിങ്ങളെപ്പോലെയുള്ള ഉത്തമപുരുഷന്മാരെ ഈ ലോകത്തിലേക്കു് ഈശ്വരൻ അയച്ചിരിക്കുന്നതു്. അതിനാൽ നിങ്ങളുടെ ആരോഗ്യം നിങ്ങൾ നിസ്സാരമാക്കി തള്ളിക്കളയരുതു്. വല്ലതും ദാനം ചെയ്യാൻ ത്രാണിയുള്ളവർ അവരുടെ ധനം അനാവശ്യമായി ചെലവിടാൻ പാടില്ല; ചെലവിട്ടാൽ പരസഹായം ചെയ്യുന്നതിനുള്ള സന്ദൎഭം അവൎക്കു് നഷ്ടമാകുന്നു"

നളിനാക്ഷൻ:—"നമ്മുടെ പരിചയം വൎദ്ധിക്കുമ്പോൾ, ഞാൻ ഈ ലോകത്തിലുള്ള ഒന്നുംതന്നെ നിസ്സാരമായി ഗണിക്കുന്നില്ലെന്നു നിങ്ങൾക്കു മനസ്സിലാകും. ഭൂജാതനായപ്പോൾ മുതൽ എനിക്കു് അന്യസഹായം അത്യന്താപേക്ഷിതമായിത്തീൎന്നു. വളരെപ്പേരുടെ നിരന്തരമായ ശ്രമവും തുണയും കൊണ്ടാണു് എന്റെ മനസ്സും ശരീരവും ക്രമേണ പൂൎണ്ണവളൎച്ചയിലെത്തിയതു്. എന്തിനെ എങ്കിലും നിസ്സാരമായി കരുതി നിന്ദിക്കുന്നുവെങ്കിൽ അതു് ഒരു മഹാപരാധമായിരിക്കും. ഒരാൾക്കു നിൎമ്മിക്കുവാൻ സാധിക്കാത്ത ഒരു വസ്തു നശിപ്പിക്കുന്നതു ഒരിക്കലും സ്തുത്യൎഹമല്ല."

അനന്ദ:—"അതെ, അതെ. വളരെ വാസ്തവം. ഏതാണ്ടു ഈ അൎത്ഥത്തിൽ നിങ്ങൾ പ്രസംഗത്തിലും നിൎദ്ദേശിച്ചു."

യോഗേന്ദ്രൻ:—"ഞാൻ പോകുന്നു. ഒരിടത്തു എത്തിക്കൊള്ളാമെന്നു ഞാൻ വാഗ്ദാനം ചെയ്തിട്ടുണ്ടു്, നിങ്ങളെ ഉപദ്രവിക്കുന്നില്ല."

നളിനാക്ഷൻ:—"യോഗേന്ദ്രബാബു, പോകുന്നതിന്ന മുമ്പെ എനിക്കു മാപ്പു തരിക. മററുള്ളവൎക്കു വൈഷമ്യം ഉണ്ടാകുന്നതിന്നു് എനിക്കിഷ്ടമില്ല. ഞാനം കൂടി വരുന്നതാണു നല്ലതു്. കുറച്ചു വഴി നമുക്കൊരുമിച്ചു പോകാം."

യോഗേ:—"വേണ്ട വേണ്ട. എന്റെ കാൎയ്യം കൂട്ടാക്കേണ്ട. അധികസമയം ഒരു സ്ഥലത്തു് ഇളകാതെ ഇരിക്കുവാൻ എനിക്കു സാധിക്കുകയില്ല."

അന്നദ:—"നളിനാക്ഷബാബു, അതു് സാരമില്ല. അവന്റെ ഇഷ്ടംപോലെ അവൻ വരുകയും പോകുകയും ചെയ്യുന്നു. അവനെ ഒരിടത്തു് അടക്കി നിറുത്തുവാൻ ബഹു പ്രയാസമാണു്."

യോഗേന്ദ്രൻ പോയതിന്റെ ശേഷം, നളിനാക്ഷന്റെ വസതി എവിടെയാണെന്നു് അന്നദബാബു ചോദിച്ചു. നളിനാക്ഷൻ ചിരിച്ചുകൊണ്ടു പറഞ്ഞു: "ഇപ്പോൾ ഞാൻ താമസം എങ്ങും ഉറപ്പിച്ചിട്ടില്ല. എനിക്കു ധാരാളം പരിചയക്കാരുണ്ടു്. അവർ, 'എന്റെ കൂടെ വരണം, എന്റെ കൂടെ വരണം' എന്നു പറഞ്ഞു് ഇരു കൈയ്യും കടന്നു പിടിച്ചു് അങ്ങോട്ടും ഇങ്ങോട്ടും വലിക്കുന്നു. എനിക്കു് അതു വളരെ ഇഷ്ടമാണു്. എന്നാൽ വല്ലപ്പോഴെങ്കിലും ഒരു സമാധാനം വേണ്ടേ? അതിനാൽ യോഗേന്ദ്രബാബു എനിക്കു വേണ്ടി അടുത്ത വീടു് വാടകയ്ക്കെടുത്തിട്ടുണ്ടു്. ഇവിടം സുഖപ്രദമായ ഒരു ഒഴിഞ്ഞമൂലയാണു്."

ഇതു കേട്ടപ്പോൾ അന്നദബാബുവിന്നു വലിയ സന്തോഷമുണ്ടായി. എന്നാൽ അടുത്തുനിന്നിരുന്ന പുത്രിയെ സമീപിച്ചിരുന്നുവെങ്കിൽ, അവളുടെ പരിശുദ്ധവദനത്തിൽ രുജാവഹമായ ഒരു ഭാവം ഒരു നിമിഷനേരം സ്ഫുരിച്ചതു് അദ്ദേഹം കാണുമായിരുന്നു. ആ അയൽവീട്ടിൽത്തന്നെയായിരുന്നു, രമേശനും വസിച്ചിരുന്നതു്.

ആ സമയം തേയില തയാറായെന്നു് ഭൃത്യൻ അവരെ അറിയിച്ചു; ഉടൻതന്നെ എല്ലാവരും കൂടി താഴെയുള്ള നിലയിലേക്കു പോയി.

അന്നദബാബു:—"ഹേമം, ഓമനെ, നളിനാക്ഷബാബുവിന്നു് ഒരു കപ്പു് ചായ ഒഴിച്ചു കൊടുക്കു."

എന്നാൽ അതിഥി ആ സൽക്കാരം വിനയപൂൎവം തിരസ്കരിക്കയാണുണ്ടായതു്.

അനാദബാബു:—"എന്താ ഇതു്, നളിനബാബു? കുറച്ചു് ചായ കുടിക്കരുതെ? ഒരു കഷണം അല്പമെങ്കിലും?"

നളിനാക്ഷബാബു:—"ഞാൻ ക്ഷമായാചനം ചെയ്യുന്നു."

അനാദബാബു:—"നിങ്ങൾ ഒരു ഡാക്ടരാണു്. അതിനാൽ ഇക്കാൎയ്യത്തിൽ നിങ്ങൾ ഇന്നതു ചെയ്യണം എന്നു് ഒരു നിയമം പാസ്സാക്കുവാൻ നിവൃത്തിയില്ല. മദ്ധ്യാഹ്നഭക്ഷണാനന്തരം മൂന്നോ നാലോ മണിക്കൂർ കഴിഞ്ഞു് ഞാൻ സാധാരണ കുറച്ചു തേയില കഴിക്കാറുണ്ടു്. അതുകൊണ്ടു് എനിക്കു് നല്ല ദഹനമുണ്ടാകുന്നു. നിങ്ങൾക്കു വേണ്ടി പ്രത്യേകം അതിന്റെ കുറച്ചും കുറച്ചുകൊണ്ടുവരാൻ പറയട്ടെ?"

സങ്കോചത്തോടുകൂടി നളിനാക്ഷൻ ഹേമനളിനിയെ ഒന്നു നോക്കി. തന്റെ വിസമ്മതത്തിനുള്ള കാരണം അവൾ ഊഹിക്കുകയായിരുന്നുവെന്നു് അയാൾ ഗ്രഹിച്ചു. ദൃഷ്ടികൾ അവളുടെ മുഖത്തു പതിപ്പിച്ചുകൊണ്ടു് അയാൾ പറഞ്ഞു: "എന്നെപ്പററി ഒരു ദുരഭിപ്രായത്തിനിടയാക്കിയെന്നു് ഞാൻ ഭയപ്പെടുന്നു. നിങ്ങളുടെ ഇഷ്ടത്തിനു ഞാൻ വിരോധിയാണെന്നു ശങ്കിക്കേണ്ട. ഞാൻ പതിവായി ചായ കുടിച്ചുവന്ന ഒരു കാലമുണ്ടായിരുന്നു. അതിന്റെ മണം ഇപ്പോഴും എനിക്കു വളരെ ഇഷ്ടമാണു്. ആ ലഘുപാനീയം കുടിക്കുവാനുള്ള നിങ്ങളുടെ ഔത്സുക്യം എനിക്കു് അവിഹിതമായിത്തോന്നുന്നില്ല. എന്റെ മാതാവു് പൂൎവ്വികാചാരപദ്ധതികളിൽനിന്നും ഒരു അണുമാത്രം പോലും വ്യതിചലിക്കുകയില്ലെന്നു്, പക്ഷെ, നിങ്ങൾ അറിഞ്ഞിട്ടില്ലായിരിക്കാം. എന്റെ സഹായവും, സഹകരണവുമേ അവൎക്കിപ്പോൾ ഉള്ളു. ഞങ്ങളുടെ ബന്ധത്തിനു ലോപം വരുത്തുന്ന എല്ലാ സംഗതികളും ത്യജിക്കുവാൻ ഞാൻ നിബ്ബന്ധിതനാണു്. അതുകൊണ്ടുതന്നെയാണു് ഞാൻ ഇപ്പോൾ തേയില ഉപയോഗിക്കാതെയിരിക്കുന്നതും. ചായകുടി നിങ്ങൾക്കു് സന്തോഷകരമാകയാൽ ഞാനും ആ സന്തോഷത്തിൽ പങ്കെടുക്കാം. നിങ്ങളുടെ സൽക്കാരം സ്വീകരിക്കുന്നതിൽ യാതൊരു പ്രതിബന്ധത്തിനും ഞാൻ ഇടം കൊടുക്കുകയില്ല."

നളിനാക്ഷൻെറ പ്രഥമസംഭാഷണം ഹേമനളിനിക്ക് ഒരു പുളകാങ്കുരം ഉളവാക്കി. തൻെറ യഥാൎത്ഥമായ പ്രകൃതിവിശേഷത്തെ അയാൾ വാഗ്വിലാസത്താൽ ഗോപനംചെയ്യുവാൻ ശ്രമിക്കയാണെന്ന് അവൾ ശങ്കിച്ചു. അപരിചിതന്മാരോട്ട് അനൎഗ്ഗളമായി സംസാരിക്കുന്നതിന് അയാൾ അശക്തനാണെന്നുള്ള പരമാൎത്ഥം അവൾക്ക മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. അയാൾ സ്വാഭാവികമായ സങ്കോചംമൂലമത്രെ, അപരന്മാരുമായുമുള്ള പ്രഥമസമ്മേളനവേളയിൽ ആടോപസമ്മിശ്രമായ ഒരു ഭാവം അംഗീകരിച്ചിരുന്നതെന്നുള്ള വസ്തുതയും അവളുടെ ഗ്രാഹ്യബുദ്ധിക്ക് അതീതമായിരുന്നു. യഥാൎത്ഥമായ വിചാരഗതികളെ പ്രകാശിപ്പിക്കുവാൻ തുനിയുമ്പോഴും അയാളുടെ ഉച്ചാരണശക്തിയ്ക്ക് അല്പം വിലോപം സംഭവിക്കാറുണ്ടായിരുന്നു. ഈ സംഗതി അയാൾക്ക ജ്ഞേയമല്ലായിരുന്നു. ഇക്കാരണത്താലത്രെ, യോഗേന്ദ്രൻ അക്ഷമനായി അവിടെ നിന്നും പോകുവാൻ ഭാവിച്ചപ്പോൾ, നളിനാക്ഷൻെറ മനസ്സാക്ഷി, ആത്മാൎത്ഥതയുടെ അഭാവം ആരോപിച്ച് അയാളെത്തന്നെ ശാസിച്ചതും, അയാളും അവിടെ നിന്നു രക്ഷ പ്രാപിക്കുവാൻ ബദ്ധകങ്കണനായതും. സംഭാഷണമദ്ധ്യേ നളിനാക്ഷൻ അയാളുടെ മാതാവിനെ പരാമർശിച്ചപ്പോൾ, ഹേമനളിനിയുടെ നീലലോചനയുഗളം ഉന്മീലിതമായി അവൾ ബഹുമാനത്തോടും, അത്ഭുതത്തോടും കൂടി അയാളെ വീക്ഷിച്ചു ആ പുണ്യശ്ലോകയുടെ നാമോച്ചാരണമാത്രയിൽ, പരമാൎത്ഥവും ഗൌരവാവഹവുമായ ഭക്തിരസപ്രസരംകൊണ്ട് അയാളുടെ ലളിതവദനം ദീപ്തിമത്തായതു കണ്ടപ്പോൾ അവളുടെ ഹൃദയം അയാളുടെ നേരെ കുതിച്ചു പാഞ്ഞു. അയാളുടെ മാതാവിനെക്കുറിച്ചു ചോദിക്കുവാൻ അവൾ ഭാവിച്ചു; എന്നാൽ ലജ്ജ ജിജ്ഞാസയെ നിരോധിച്ചു.

"നിങ്ങൾ പറഞ്ഞതു് എത്രയും പരമാൎത്ഥമാണ്. ഞാനിതറിഞ്ഞിരുന്നുവെങ്കിൽ നിങ്ങളെ ചായകുടിക്കുവാൻ ഒരിക്കലും ക്ഷണിക്കുകയില്ലായിരുന്നു. ദയവുചെയ്തു് എനിക്ക മാപ്പുതരുക." എന്നു് അന്നദബാബു ഉടൻതന്നെ മറുപടി പറഞ്ഞു. "ഞാൻ സാധാരണയായി ചായകുടിക്കാറില്ലെന്നുള്ള കാരണത്താൽ മാത്രം നിങ്ങളുടെ സ്നേഹപുരസ്സരമായ ക്ഷണം തിരസ്കരിക്കു

ന്നായ്മ മൎയ്യാദയല്ലല്ലൊ" എന്ന് നളിനാക്ഷൻ മന്ദഹസിച്ചു കൊണ്ടു മറുപടി പറഞ്ഞു.

അതിഥി യാത്രപറഞ്ഞു പിരിഞ്ഞതിനു ശേഷം ഹേമനളിനി പിതാവിനെ മുകളിലേക്കു കൂട്ടിക്കൊണ്ടു പോയി. അനന്തരം അവൾ ഒരു ബങ്കാളിമാസികയെടുത്ത് അദ്ദേഹത്തെ വായിച്ചുകേൾപ്പിക്കുവാനാരംഭിച്ചു. അവളുടെ കിളിസ്വരം കേട്ടു കേട്ട് അദ്ദേഹം സുഷുപ്തിയിൽ ലയിച്ചു. കുറെക്കാലമായി ക്ഷീണാധിക്യത്താൽ അന്നദബാബു കൂടെക്കൂടെ നിദ്രാവശഗനാകാറുണ്ടായിരുന്നു.

---

## അദ്ധ്യായം ൪൪.

അന്നദബാബുവും പുത്രിയുമായുള്ള നളിനാക്ഷന്റെ പരിചയം ക്രമേണ ആത്മാൎത്ഥമായ സൌഹാൎദ്ദമായി വളൎന്നു. അയാളുടെ സംഭാഷണം ആത്മീകവിഷയങ്ങളെ മാത്രം സംബന്ധിച്ചവയായിരിയ്ക്കുമെന്ന് ഹേമനളിനി, നളിനാക്ഷനുമായി പരിചയമാകുന്നതിനു മുമ്പ്, വിചാരിച്ചിരുന്നു. അയാളുമായി ലൌകികസംഗതികളെക്കുറിച്ച്, സ്വതന്ത്രമായി, സാധാരണ ആളുകളോടെന്നപോലെ സംസാരിക്കുവാൻ സാധിക്കുമെന്ന് അവൾ അശേഷം വിശ്വസിച്ചിരുന്നില്ല. സാധാരണ കാൎയ്യങ്ങളെപ്പററി സരസമായി സംഭാഷണം ചെയ്യുന്നതിനുള്ള പാടവം അയാൾക്ക് ഒട്ടുംതന്നെ കുറവല്ലെന്ന് അവൾ വേഗത്തിൽ മനസ്സിലാക്കി. എന്നാൽ ഉജ്ജ്വലമായ സംഭാഷണമദ്ധ്യേ അസാധാരണമായ ഒരു ഭാവം അയാളിൽ സ്ഫുരിച്ചിരുന്നു.

ഒരു ദിവസം അന്നദബാബുവും, ഹേമനളിനിയും നളിനാക്ഷനോട് വൎത്തമാനം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ യോഗേന്ദ്രൻ ധൃതിയായി അകത്തുകടന്ന് പിതാവിനെ നോക്കിക്കൊണ്ടു പറഞ്ഞു: "അച്ഛാ, നാട്ടിലുള്ള ആളുകൾ നമ്മൾ നളിനാക്ഷബാബുവിന്റെ ശിഷ്യരാണെന്ന് പറഞ്ഞുതുടങ്ങി

യിരിക്കുന്നു. അതിനെപ്പററി ഞാനും പരേശനമായി ഇപ്പോഠം ഒരു വലിയ വഴക്കുണ്ടായി.''

''അതിൽ അത്ര വളരെ ക്ഷോഭിക്കേണ്ട കാൎയ്യമൊന്നുമില്ല. ഒരൊററ ശിഷ്യൻ പോലുമില്ലാതെ, ആചാൎയ്യന്മാരെക്കൊണ്ടു മാത്രം നിറഞ്ഞിരിക്കുന്ന ഒരു സമുദായത്തിൽ ചേരുന്നതിന് എനിക്കു വളരെ ലജ്ജയുണ്ടു്. എല്ലാവരും പ്രാസംഗികന്മാരായാൽ പ്രസംഗം കേഠക്കാൻ ആരും വേണ്ടെ?'' എന്നു് അനന്ദബാബു മന്ദഹസിച്ചുകൊണ്ടു പറഞ്ഞു.

നളിനാക്ഷൻ:—''അനന്ദബാബു, ഞാൻ നിങ്ങളുടെ അഭിപ്രായത്തോടു് യോജിക്കുന്നു. നമ്മഠക്കു് എല്ലാവക്കും ശിഷ്യരായിരിക്കുന്നതാണു നല്ലതു്. എന്തെങ്കിലും ജ്ഞാനസമ്പാദനത്തിനു മാൎഗ്ഗമുള്ള സ്ഥലങ്ങളിലൊക്കെ നമുക്കു് ഒന്നു ചുററിസ്സഞ്ചരിക്കാം.''

എന്തൊക്കെയായിട്ടും യോഗേന്ദ്രൻെറ ക്ഷോഭത്തിനു് തീരെ ശമനമുണ്ടായില്ല. അയാഠ പിന്നെയും പറഞ്ഞു: ''അതെല്ലാം വളരെ നല്ലതുതന്നെ. എന്നാൽ ഇതൊരു നിസ്സാരസംഗതിയല്ല. എന്താ നളിനബാബു, നിങ്ങളുടെ ശിഷ്യപദം സ്വീകരിക്കാതെ, സ്നേഹിതന്മാരേയും ബന്ധുക്കളേയും പോലും നിങ്ങളെ സന്ദശിക്കുവാൻ അനുവദിക്കുന്നില്ല? ഈ മാതിരിയുള്ള അപമാനം ഒരാഠക്കു് നിസ്സാരമായി ഗ്ഗണിച്ചു തള്ളുവാൻ നിവൃത്തിയില്ല. നിങ്ങളുടെ ഈ തൊഴിലുകളെല്ലാം തീച്ചയായും ഉപേക്ഷിക്കണം.''

നളിനാക്ഷൻ:—''ഏതു് തൊഴിലുകഠ?''

യോഗേന്ദ്രൻ:—''നിങ്ങഠ ഒരു യോഗിയെപ്പോലെ പ്രാണായാമം ചെയ്യുന്ന ഉദയസൂൎയ്യനെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കുന്നു. അശനപാനാദികഠക്കുമുമ്പെ ചില പ്രത്യേക കമ്മങ്ങഠ അനുഷ്ഠിക്കുന്നു. എന്നൊക്കെ എന്നോടു് ചിലർ പറയുകയുണ്ടായി. ഇതിൻെറ എല്ലാം ഫലമായി, നിങ്ങഠ സാധാരണ ജനങ്ങളുടെ ഇടയിൽനിന്നും ബഹിഷ്കൃതനായിരിക്കുന്നു.''

യോഗേന്ദ്രൻെറ വിവേകശൂന്യമായ സംഭാഷണം ശ്രവിക്കവേ ഹേമനളിനി ജുഗുപ്സയോടുകൂടി കണ്ണടച്ചു. എന്നാൽ നളിനാക്ഷൻ ഒന്നു് മന്ദഹസിച്ചതേയുള്ളു.

"യോഗേന്ദ്രബാബു, വളരെ നല്ലതു്. അസാധാരണ ജീവിതഗതിയോടുകൂടിയ ഒരാളുടെ കൃത്യങ്ങളെല്ലാം ന്യായാനുസൃതമെന്നു് ഞാൻ വാദിക്കുന്നില്ല. ഇക്കാരണത്താൽ മാത്രം, കോശസ്ഥിതമായ കൃപാണംപോലെ, എല്ലാ മനുഷ്യരും സാധാരണ ജനസമുദായമദ്ധ്യത്തിൽ സ്ഥിതിചെയ്യണമെന്നുണ്ടോ? ഖഡ്ഗത്തിൻെറ പ്രധാന ഭാഗം മാത്രമേ ഉറയിൽ നിക്ഷേപിക്കുന്നുള്ളു. കോശഗുപ്തമായ ആ ഭാഗം എല്ലാ കരവാളങ്ങൾക്കും ഒരുപോലെയത്രേ. ഖഡ്ഗമുഷ്ടിയിലാണു് ശില്പവിദഗ്ദ്ധൻ അയാളുടെ കലാസാമൎത്ഥ്യത്തെ പ്രദർശിപ്പിക്കുന്നതു്. അതുപോലെ ഒരു മനുഷ്യനു് അവൻെറ വ്യക്തിപരമായ അപൂൎവ്വസാമൎത്ഥ്യത്തെ സമുദായസീമയ്ക്കപ്പുറം പ്രദൎശിപ്പിക്കുവാനുള്ള സൌകൎയ്യം ലഭിക്കുന്നു. അയാളുടെ ആ സ്വാതന്ത്ര്യത്തെ അവിഘാതപ്പെടുത്തുവാൻ നിങ്ങൾ ശ്രമിക്കയില്ലെന്നു് ഞാൻ വിശ്വസിക്കട്ടെ. എന്നാൽ ഒരു സംഗതിയാണു് എന്നെ അത്യധികം അത്ഭുതപ്പെടുത്തുന്നതു്. പൊതുജനദൃഷ്ടിക്കു് അഗോചരമായി, എൻെറ മുറിയുടെ ഏകാന്തതയിൽവെച്ചു ഞാൻ അനുഷ്ഠിക്കുന്ന കൃത്യങ്ങളെക്കുറിച്ചു് നിങ്ങൾക്കു് എങ്ങനെ അറിയുവാൻ സാധിച്ചു!" ഇതായിരുന്നു നളിനാക്ഷൻെറ മറുപടി.

യോഗേന്ദ്രൻ:—"നിങ്ങൾ ഒരു കാൎയ്യം പക്ഷേ അറിഞ്ഞിട്ടില്ലായിരിക്കാം. ലോകത്തിൻെറ പുനരുദ്ധാരണം തങ്ങളുടെ കൎത്തവ്യമെന്നു പറഞ്ഞു് ചിലർ നടക്കുന്നുണ്ടു്. അവർ അയൽവീട്ടിലെ സ്ഥിതിഗതികൾ ഉററുനോക്കി മനസ്സിലാക്കുവാൻ ശ്രമിക്കുന്നു. ജ്ഞാനത്തിൻെറ അഭാവത്തിൽ അവർ മററു ചില കൌശലങ്ങൾ പ്രയോഗിക്കുന്നു. ലോകത്തിൻെറ പുരോഗമനത്തിനു് അങ്ങനെയല്ലെങ്കിൽ പ്രതിബന്ധം ഉണ്ടാകാനിടയുണ്ടു്. കൂടാതെ ആചാരവിരുദ്ധങ്ങളായ കൎമ്മങ്ങൾ, രഹസ്സിൽത്തന്നെ അനുഷ്ഠിക്കുന്നതായാലും, ഉൽക്കണ്ഠിതരായ ജനങ്ങൾ അതെങ്ങിനേയും അറിയുവാൻ ശ്രമിക്കുന്നു.

സാധാരണക്കാരെപ്പോലെ പെരുമാറുക; ആരും ഒന്നും സൂക്ഷിച്ചുനോക്കുകയില്ല. ഹേമം നിങ്ങളുടെ നടപടികൾ മട്ടുപ്പാവിൽ നിന്നു് വീക്ഷിക്കാറുണ്ടു്. അവളാണു് അച്ഛനോടു് അതെല്ലാം പറഞ്ഞതു്. എന്നാൽ ഒരു കാര്യമുണ്ടു്. അവൾ നിങ്ങളുടെ പുനരുദ്ധാരണത്തിനു് കച്ചകെട്ടി പുറപ്പെടുന്നില്ല.

ഹേമനളിനിക്കു് അപ്പോളുണ്ടായ കോപം അവളുടെ ഭാവത്തിൽ പ്രത്യക്ഷമായി. അവൾ സംസാരിക്കുവാൻ ഭാവിക്കുകയായിരുന്നു. അപ്പോഴേക്കും നളിനാക്ഷൻ അവളുടെ നേരെ തിരിഞ്ഞു പറഞ്ഞു:

“ലജ്ജിക്കത്തക്ക കാര്യമൊന്നുമില്ല. നിങ്ങൾ കാററുകൊള്ളുവാൻ മട്ടുപ്പാവിൽ കയറി നിന്ന വഴി ഞാൻ സന്ധ്യാവന്ദനം ചെയ്യുന്നതു് കണ്ടിരിക്കാം. അതിൽ നിങ്ങളെ ഒട്ടും കുററപ്പെടുത്താനില്ല. നിങ്ങൾക്കു രണ്ടു കണ്ണുണ്ടെന്നു വിചാരിച്ചു് ഒട്ടും ലജ്ജിക്കേണ്ട. നേത്രലാഭത്തിൽ നമ്മളെല്ലാം ഒരുപോലെ കുററവാളികളാണു്.”

അനാദ:—“നിങ്ങളുടെ അർച്ചനകൾക്കു വിപരീതമായി ഹേമം ഒരക്ഷരം എന്നോടു സംസാരിച്ചിട്ടില്ല. വിശേഷിച്ചു് നിങ്ങളുടെ ഭക്തിപരമായ അഭ്യാസങ്ങളെക്കുറിച്ചു് വളരെ ബഹുമാനത്തോടുകൂടി അവൾ എന്നോടു് പലതും ചോദിക്കുകയുണ്ടായി.”

യോഗേന്ദ്രൻ:—“നിങ്ങൾ പറയുന്നതൊന്നും എനിക്കു മനസ്സിലാകുന്നില്ല. ഇതാണു് പരമാത്ഥം: സാധാരണ ലോകജീവിതരീതി എനിക്കു് അശേഷം രുചിക്കാതെയിരിക്കുന്നില്ല. രഹസ്യമായി അസാധാരണരീതിയിലുള്ള അനുഷ്ഠാനങ്ങൾ അനുവത്തിക്കുന്നതുകൊണ്ടു് എന്തൊരു സാകല്യമാണു സിദ്ധിക്കുന്നതെന്നു് എനിക്കു് അറിഞ്ഞുകൂടാ. ഇത്തരം സംഗതികൾ മനസ്സിൻെറ നിഷ്പക്ഷനിലയ്ക്കു ഭംഗമുണ്ടാക്കുന്നതിനു പര്യാപ്തമാണു്. ഇങ്ങനെ പറയുന്നതുകൊണ്ടു് കോപിക്കരുതു്. ഞാൻ ഒരു സാധാരണ മനുഷ്യനാണു്. ഈ ലൌകീക നാടകശാലയുടെ ഏററവും താഴ്ന്ന പടിയിൽ ഞാൻ ജീവിക്കുന്നു. ഉന്നതസ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നവരോടൊപ്പം ചെന്നു

ഹേതുനാതിനുള്ള സാമത്ഥ്യം എനിക്കില്ല. വേണമെങ്കിൽ അവരെ കല്ലു വലിച്ചെറിയാമെന്നേയുള്ളൂ. എന്നെപ്പോലെ ധാരാളം പേരുണ്ടു്. അവരെ എല്ലാം പുറകിൽ തള്ളി അദൃശ്യമായ നിങ്ങളുടെ സ്വന്തം ഒരു ലോകം പ്രാപിക്കുവാനാണു് ഒരുക്കമെങ്കിൽ ബഹുശതം കല്ലേറു വലങ്ങൾക്കു് നിങ്ങൾ ലാക്കാകാതെ തരമില്ല."

നളിനാക്ഷൻ:—"കല്ലു് ധാരാളം കാണും. ചിലതു് ശരീരത്തിൽ ഉരസിയേക്കും. ചിലതു് മുറിവുണ്ടാക്കിയെന്നും വരാം. ഒരുത്തനെ ഭ്രാന്തനെന്നു വിളിക്കുക. ഒരു ഉപദ്രവും അവനു് നേരിടുന്നില്ല. എന്നാൽ അവനെ മതിഭ്രാന്തനെന്നു വിളിക്കുക, അവൻ ഒരു ദീഘദശിയാണെന്നു് സ്വയം പറഞ്ഞുനടക്കുന്നുവെന്നു് അവനെ പഴിക്കുക, അവൻ ഒരു ശിഷ്യഗണത്തെ ശേഖരിച്ചു് കൂടെ കൊണ്ടു നടക്കുവാൻ ശ്രമിക്കുന്നുവെന്നു് ഉൽഘോഷിക്കുക. അവന്റെ നേരെ പ്രയോഗിക്കുവാൻ ലോകത്തിലുള്ള ചിരിയെല്ലാം ഒരുമിച്ചു കൂട്ടിയാലും മതിയാകില്ല."

യോഗേന്ദ്രൻ:—"നളിനബാബു, പരിഭവിക്കരുതേ! നിങ്ങളുടെ ഗൃഹത്തിനുള്ളിൽ ഇഷ്ടംപോലെ എന്തുവേണമെങ്കിലും ചെയ്തുകൊള്ളുക; എനിക്കു് യാതൊരു വിരോധവുമില്ല, അതു് നിരോധിക്കുവാൻ എനിക്കൊരധികാരവുമില്ല. ഞാൻ ഇത്രമാത്രമേ പറയുന്നുള്ളൂ: മാമൂലിനെ ലംഘിക്കാതിരിക്കുക. പിന്നെ ഒരു പരാതിയും ആരും പറയുകയില്ല. ആരും നിങ്ങളേപ്പററി വിമശിക്കുവാനും ഒരുങ്ങുകയില്ല. എന്റെ കായ്യം പറയുകയാണെങ്കിൽ ഞാൻ നാലുപേരൊക്കൊപ്പം നടക്കാനാണിച്ഛിക്കുന്നതു്. നിങ്ങളെപ്പോൾ അതിരു അതിലംഘിച്ചു് അസാധാരണകൃത്യങ്ങൾ ചെയ്യാൻ ഭാവിക്കുന്നുവോ, ആ നിമിഷത്തിൽ ജനസമൂഹം നിങ്ങളെ വലയംചെയ്യുന്നു. അവർ നിന്ദിക്കട്ടെ, അല്ലെങ്കിൽ സ്തുതിക്കട്ടെ; അതു് ഗണനീയമല്ല. ഒരു ജനക്കൂട്ടത്തിൻനടുവിലുള്ള ജീവിതം അസഹനീയമത്രെ!"

നളിനാക്ഷൻ:—"അല്ല, യോഗബാബു, നിങ്ങൾ എങ്ങോട്ടേക്കാണു പോകുന്നതു്? നിങ്ങൾ എന്നെ മട്ടുപ്പാവിൽ നിന്നും താഴെ വെറും തറയിൽ തള്ളിയിട്ടിട്ടോടുവാൻ തുടങ്ങുന്നു, അല്ലേ? അതു പാടില്ല, ഒരിക്കലും പാടില്ല."

യോഗേന്ദ്രൻ:—"ഇന്നു് ധാരാളം സംസാരിച്ചുകഴിഞ്ഞു. ഞാൻ ഒന്നു നടക്കുവാൻ പോകയാണു്."

സോദരന്റെ തിരോധാനത്തിനു ശേഷം ഹേമനളിനി മേശവിരിപ്പിന്റെ ഒരററം പിടിച്ചു വലിച്ചുകൊണ്ടു് അധോന്മീലിതമായ ദൃഷ്ടികളോടുകൂടി ഇരുന്നു. സൂക്ഷ്മാവലോകനം ചെയ്തിരുന്നുവെങ്കിൽ അവളുടെ കൺപോളകളിൽ ജലകണങ്ങൾ തുടിച്ചുകൊണ്ടിരിക്കുന്നതായി കാണാമായിരുന്നു. ദിവസംതോറും നളിനാക്ഷനുമായുള്ള സമാഗമംകൊണ്ടു് തന്റെ സ്വഭാവന്യൂനതകളെ അവൾ സ്വയം ഗ്രഹിക്കുവാൻ തുടങ്ങി. അയാളാൽ നിർദ്ദേശിക്കപ്പെട്ട പന്ഥാവിനെ അനുകരിക്കുവാൻ അവൾ ഉദ്വേഗത്തോടുകൂടി ശ്രമിച്ചു. അവളുടെ ആ വിഷമഘട്ടത്തിൽ വ്യാകുലചിത്തയായി, ബാഹ്യമായോ ആന്തരമായോ ഉള്ള ഏതെങ്കിലും സഹായത്തിനു് വൃഥാ നാലുപാടും തിരഞ്ഞപ്പോൾ, നളിനാക്ഷൻ ലോകത്തെ ഒരു നൂതനപ്രഭയിൽ അവൾക്കു കാണിച്ചുകൊടുത്തു. കാലം കഴിയുന്തോറും, ആത്മസംസ്കരണത്തിനായി ഒരു സന്യാസിയെപ്പോലെ വ്രതാനുഷ്ഠാനങ്ങൾകൊണ്ടു് ഇന്ദ്രിയനിയന്ത്രണം ചെയ്‌വാനുള്ള ആശ അവൾക്കു് ഉപര്യുപരി വർദ്ധിച്ചുവന്നു.

കൂടാതെ വ്യസനം ഒരു വികാരഭ്രമണമാണു്; അല്ലാതെ മനസ്സിന്റെ ഒരു അവസ്ഥാഭേദമല്ല. അതു് കൃച്ഛ്രസാദ്ധ്യമായ ചില കൃത്യാനുഷ്ഠാനങ്ങളിൽകൂടി ഒരു ബഹിർഗ്ഗമനമാർഗ്ഗം തിരയുന്നു. ഇതുവരെ ഹേമനളിനി, ഇത്തരത്തിലുള്ള ഒരു സാഹസകർമ്മത്തിനു വേണ്ട ശക്തി, സ്വയം സംഭരിക്കുവാൻ പ്രാപ്തയായിരുന്നില്ല. ജനസമ്മേളനങ്ങളിലൊന്നും സംബന്ധിക്കാതെ അവൾ തന്റെ സങ്കടത്തെ ഹൃദയത്തിന്റെ അത്യഗാധതയിൽ നിക്ഷേപിച്ചു. സസ്യാഹാരം ഭുജിച്ചുകൊണ്ടും, ഉഗ്രവ്രതം അനുഷ്ഠിച്ചുകൊണ്ടും നളിനാക്ഷന്റെ കാലടികളെ പിന്തുടരുന്ന

തിന് ദൃഢനിശ്ചയം ചെയ്തപ്പോൾ അവൾക്കു ലഭിച്ച ആശ്വാസം അനല്പമായിരുന്നു. അധികം താമസിയാതെ അവൾ, തറയിൽ വിരിച്ചിരുന്ന വിരിപ്പെടുത്തു് ദൂരെ മാററിയിട്ടു; ശയ്യയും ശയ്യോപകരണങ്ങളും മറശ്ശീലയ്ക്കു പുറകിൽ മാററിവെച്ചു; മുറിയാകെ തൂത്തു വൃത്തിയാക്കി വെള്ളം തളിച്ചു; ഒരു പൂച്ചട്ടി മാത്രമേ ആ മുറിയിലെ അലങ്കാരങ്ങളിൽ ബാക്കി വെച്ചിരുന്നുള്ളു. സ്നാനാനന്തരം അവൾ നിർമ്മലമായ ശ്വേതവസ്ത്രങ്ങൾ ധരിച്ചു് തറയിൽ ആസനസ്ഥയാകും. അപ്പോഴേയ്ക്കു തുറന്നുകിടന്ന ജനാലകളിൽക്കൂടി ഭാസ്കരമരീചികൾ ഉള്ളിലേക്കു പ്രസരിക്കയാൽ അവിടം സ്വർണ്ണപ്രഭാപൂരിതമായി പ്രശോഭിച്ചുകഴിഞ്ഞു. അവളുടെ വിമലീകൃതഗാത്രം ഒരു ദിവ്യകാന്തിയിൽ നീരാടി. ഒരു തരളവായു അവളുടെ ചൂർണ്ണകുന്തളങ്ങളേയും വസനാഞ്ചലത്തേയും ചലിപ്പിച്ചുകൊണ്ടു് വീശി. മതപരമായ കർമ്മാനുഷ്ഠാനങ്ങളിൽ തന്റെ പുത്രികളുണ്ടായിരുന്നതുപോലെ അത്ര വലിയ ഒരു ഉത്സാഹം അന്നദബാബുവിൽ പ്രത്യക്ഷീഭവിച്ചില്ല. എന്നാൽ അവളുടെ വദനത്തിൽ വിളയാടിയ ഒരു ആത്മതേജസ്സ് അദ്ദേഹത്തെ അത്യന്തം സന്തോഷിപ്പിച്ചു. നളിനാക്ഷൻ അവരെ സന്ദർശിച്ചപ്പോൾ അവർ മൂന്നുപേരും ഹേമനളിനിയുടെ മുറിയിലെ തറയിൽ ഇരുന്നായിരുന്നു സംസാരിക്കാറുണ്ടായിരുന്നതു്. ഇതെല്ലാം യോഗേന്ദ്രന് അസഹനീയമായിത്തോന്നി. അയാൾ ഇങ്ങനെ മുറുമുറുത്തു: "നിങ്ങൾക്കെല്ലാം എന്തു പററിയെന്നെനിക്കറിയാൻ പാടില്ല. നിങ്ങൾ മൂന്നുപേരുംകൂടി ഇവിടം ഒരു പുണ്യക്ഷേത്രമാക്കിക്കഴിഞ്ഞിരിക്കുന്നു. എന്നെപ്പോലെയുള്ള ഒരാൾക്കു് ഇവിടെ കാലെടുത്തു കുത്തുവാൻ നിവൃത്തിയില്ല. സഹോദരന്റെ ആക്ഷേപസൂചകങ്ങളായ ജല്പനങ്ങൾ ഹേമനളിനിയെ പീഡിപ്പിച്ച ഒരു കാലമുണ്ടായിരുന്നു. പുത്രന്റെ മുള്ളുവാക്കുകൾ അന്നദബാബുവിന്റെ ഹൃദയശാന്തതയെ ചിലപ്പോൾ ഭഞ്ജിക്കാറുണ്ടായിരുന്നു; എങ്കിലും ഹേമനളിനി നിഷ്കപടമായി മന്ദഹസിച്ചുകൊണ്ടു് അവയെ നിസ്സാരമായി ഗണിച്ചുകളഞ്ഞിരുന്നു. "ദൃഢവും, പരിപൂർണ്ണവും, അപ്രതിഹതവും ആയ ഒരു അവലംബം അവൾക്കു് അവസാനം ലഭിച്ചു. അതിൽ അവൾ ലജ്ജാഭരിതയാകുന്നുവെങ്കിൽ അതു് ശ്ലാഘാവഹമായ അശക്തിയുടെ പൂർണ്ണചിഹ്നമത്രെ. സുഹൃത്തു

ക്കളും ബന്ധുക്കളും അവളുടെ മതാസക്തിയെ അപലപിച്ചു വന്നുവെന്ന് അവർക്കു നല്ലപോലെ അറിയാമായിരുന്നു. എന്നാൽ നളിനാക്ഷനിലുള്ള ദൃഢവിശ്വാസവും അയാളുടെ ആദർശങ്ങളോടുള്ള അനുഭാവവും മനുഷ്യവർഗ്ഗത്തോടാകെ എതിരിടുവാൻ അവളെ സന്നദ്ധയാക്കി. ഒരു പ്രഭാതത്തിൽ അവൾ കുളിയും നാമജപവും കഴിഞ്ഞ് മുറിയുടെ ഏകാന്തതയിൽ തുറന്നു കിടന്ന ജന്നലിനെ അഭിമുഖീകരിച്ച് ധ്യാനനിരതയായിരിക്കയായിരുന്നു. അപ്പോൾ അന്നാദബാബുവും നളിനാക്ഷനും ഒന്നിച്ച് അവിടെ കടന്നു വന്നു. കവിഞ്ഞൊഴുകത്തക്കവണ്ണം ഹേമനളിനിയുടെ ഹൃദയം അത്ര പൂർണ്ണമായിരുന്നു. ബഹുമാന്യനായ ഒരു ഗുരുവിനോടോ ആദരണീയനായ ഒരു പിതാവിനോടോ മാത്രം തോന്നാവുന്ന ഒരു ഭക്ത്യാദരഭാവത്തോടുകൂടി അവരിൽ ഓരോരുത്തരേയും അവൾ സാഷ്ടാംഗം പ്രണമിക്കയും അവരുടെ പാദരേണുക്കളെ സ്പർശിക്കുകയും ചെയ്തു. ഇതു കണ്ടു് നളിനാക്ഷനു വളരെ പരിഭ്രമം ഉണ്ടായി. അപ്പോൾ അന്നാദബാബു പറഞ്ഞു: "നളിനാക്ഷബാബു, പരിഭ്രമിക്കുന്നതെന്തിന്? അവൾ തെറ്റൊന്നും ചെയ്തില്ലല്ലൊ."

ഇതിനു മുമ്പൊരിക്കലും നളിനാക്ഷൻ ഇത്ര നേരത്തെ അവരെ സന്ദർശിച്ചിട്ടില്ല. ഹേമനളിനി ആശയോടുകൂടി അയാളെ നോക്കി.

അയാളുടെ മാതാവിനു സുഖമില്ലെന്ന് അപ്പോൾ കാശിയിൽനിന്നും അറിവു കിട്ടി. അതിനാൽ അയാൾ രാത്രിയിലെ മെയിൽവണ്ടിയിൽ കൽക്കട്ടാ വിടുവാൻ തീർച്ചയാക്കിയിരിക്കയാണ്. അന്ന് പകൽ മുഴുവൻ യാത്രയ്ക്കു വേണ്ട സജ്ജീകരണങ്ങൾ ചെയ്യേണ്ടിയിരുന്നതിനാൽ, അത്ര നേരത്തെ അയാൾ അവിടെ അവരോടു യാത്ര ചോദിക്കുവാൻ ആഗതനായതാണ്.

"നിങ്ങളുടെ അമ്മയ്ക്കു സുഖമില്ലെന്നു അറിയുന്നതിൽ എനിക്കു വളരെ വ്യസനമുണ്ട്. അവർക്കു വേഗത്തിൽ പൂർണ്ണാരോഗ്യം ലഭിക്കുവാൻ ഞാൻ ദൈവത്തോടു പ്രാൎത്ഥിക്കുന്നു. കഴിഞ്ഞ ഏതാനും കാലമായി നിങ്ങൾ ഞങ്ങൾക്കു ചെയ്തുകൊണ്ടിരിക്കുന്ന സഹായങ്ങൾക്കു പകരം നിങ്ങൾക്കുപകാരം ചെയ്യാൻ എനിക്ക് ഒരിക്കലും സാധിക്കുമെന്നു തോന്നുന്നില്ല" എന്ന് അന്നാദബാബു പറഞ്ഞു.

നളിനാക്ഷൻ ഇങ്ങനെ മറുപടി പറഞ്ഞു: "ഞാനാണു് നിങ്ങൾക്കു് കടപ്പെട്ടിരിക്കുന്നതു്. എന്നെ ക്ഷണിച്ചു് നിങ്ങളുടെ അയൽവീട്ടിൽ സുഖമായിതാമസിപ്പിച്ചതുതന്നെ നിങ്ങൾക്കെന്നോടുള്ള കാരുണ്യത്തിനേകലക്ഷ്യമാകുന്നു. കൂടാതെ, നിങ്ങളുടെ ആത്മാർത്ഥത, വളരെ നാളായി ചിന്തിച്ചുകൊണ്ടിരുന്ന വിഷമമേറിയ പ്രശ്നങ്ങൾക്ക് ഒരു അഭിനവമായ വ്യാഖ്യാനം സൃഷ്ടിച്ചിരിക്കുന്നു. നിങ്ങളുടെ ജീവിതരീതി തന്നെ, എന്റെ വ്രതാനുഷ്ഠാനങ്ങൾക്കും വിചിന്തനങ്ങൾക്കും ഒരു ദിവ്യശക്തിയെ പ്രദാനംചെയ്തിട്ടുണ്ടു്; അവയിൽ നിന്നു കൂടുതൽ ഫലം ഉണ്ടാകുന്നതിനു സഹായിച്ചിട്ടുമുണ്ടു്. ഒരേ തരത്തിലുള്ള ഉദ്ദേശങ്ങളോടുകൂടിയ സഹജീവികളുമായുള്ള സാഹചര്യത്തിൽ നിന്നും ഉദ്ഭൂതമാകുന്ന ഗുണം എനിക്ക് അനുഭവിച്ചറിയുന്നതിനും ഇടയായി."

അന്നദബാബു പിന്നെയും പറഞ്ഞു: "ഞങ്ങൾ നിങ്ങളെ അറിയുന്നതിനു മുമ്പു് അനവദ്യമായ എന്തോ ഒന്നിനെ ഹൃദയാവേശത്തോടുകൂടി കാംക്ഷിച്ചുകൊണ്ടിരുന്നു. ആ ഘട്ടത്തിൽ നിങ്ങൾ യാദൃച്ഛികമായി രംഗത്തിൽ ആവിർഭവിച്ചു. നിങ്ങളുടെ സഹായം അത്യന്താപേക്ഷിതമാണെന്നു ഞാൻ മനസ്സിലാക്കി. ഞങ്ങൾ സമ്മേളനങ്ങളിലെങ്ങും സാധാരണ സംബന്ധിക്കാതെ മിക്കവാറും വീട്ടിൽത്തന്നെ കഴിച്ചുകൂട്ടുന്നവരാണു്. സമാജങ്ങളിൽ ഹാജരാകണമെന്നോ പ്രസംഗങ്ങൾ കേൾക്കാൻ പോകണമെന്നോ ഉള്ള ഭ്രാന്തു് ഞങ്ങൾക്കു് ഒരിക്കലുമുണ്ടായിട്ടില്ല; ഞാൻ ചിലപ്പോൾ പോയിരുന്നാൽതന്നെയും ഹേമത്തെ ഇളക്കുവാൻ ഒരിക്കലും എളുപ്പമല്ലായിരുന്നു. അന്നു് അങ്ങനെ സംഭവിച്ചതു അതിശയനീയമെന്നേ പറയാനുള്ളു. നിങ്ങളുടെ പ്രസംഗം ഉണ്ടാകുമെന്നു യോഗൻ പറഞ്ഞ ഉടൻ തന്നെ യാതൊരു സന്ദേഹവുംകൂടാതെ ഞങ്ങൾ അങ്ങോട്ടേക്കു പുറപ്പെട്ടു. നളിനബാബു, ഇതിനു മുമ്പൊരിക്കലും ഇങ്ങനെ ഒരു സംഗതി ഉണ്ടായിട്ടില്ല. ഞങ്ങളെ സഹായിക്കുവാൻ സർവ്വേശ്വരനാൽ നിങ്ങൾ നിയോഗിതനല്ലായിരുന്നുവെന്നു വരുകിൽ ഇങ്ങനെ ഒരു സംഗതി ഒരിക്കലും സംഭവിക്കുമായിരുന്നില്ല. തീർച്ചതന്നെ. ഞങ്ങൾ എന്നെന്നേക്കും നിങ്ങളോടു കടപ്പെട്ടിരിക്കുന്നു."

നളിനാക്ഷൻ:—"എനിക്കു പറയാനുള്ളതു് ഞാനും പറഞ്ഞുകൊള്ളട്ടെ. എന്റെ ജീവിതത്തിൽ ലീനമായിരിക്കുന്ന സംഗതികൾ നിങ്ങളെ മാത്രമേ ഇതുവരെ ധരിപ്പിച്ചിട്ടുള്ളൂ. സത്യത്തിന്റെ പാരമ്യകോടിയെ പ്രാപിക്കണമെങ്കിൽ സർവ്വ രഹസ്യകവാടങ്ങളേയും തുറക്കണം. ഈ പ്രധാനാവശ്യത്തെ പരിപാലിക്കുവാൻ എനിക്കു സാധിച്ചതു് നിങ്ങളുടെ സ്നേഹംകൊണ്ടു മാത്രമാണു്. നിങ്ങളുടെ തുണ എനിക്കു് എത്രമാത്രം അപേക്ഷിതമായിരുന്നുവെന്നു് ഇതിൽനിന്നും വ്യക്തമാകുന്നുണ്ടല്ലൊ."

ഹേമനളിനി സംഭാഷണത്തിൽ സംബന്ധിച്ചില്ല. അവൾ വാതായനത്തിൽ കൂടി ഉള്ളിൽ പ്രവേശിച്ചു് അവളുടെ ചുററുമുള്ള തറയെ ദീപ്തമാക്കിയ സൂര്യപ്രഭയിൽ ചിന്താമഗ്നയായിരുന്നു. ഒടുവിൽ നളിനാക്ഷൻ യാത്രചോദിക്കുവാൻ ഭാവിച്ചു. അപ്പോൾ ഇത്രമാത്രം പറഞ്ഞു: "അങ്ങയുടെ മാതാവിന്റെ ദേഹസ്ഥിതിയെക്കുറിച്ചു് ഞങ്ങളെ അറിയിക്കാൻ മറന്നുപോകരുതേ!" അയാൾ പിരിഞ്ഞുപോകുന്നതിനായി എഴുന്നേററപ്പോൾ അവൾ ഒരിക്കൽകൂടി അയാളെ നമസ്കരിച്ചു.

—(o)—

# അദ്ധ്യായം ൪൪.

അക്ഷയി കുറെനാളായി അന്നദബാബുവിന്റെ വീട്ടിൽ പോകാറില്ല; എന്നാൽ നളിനാക്ഷന്റെ യാത്രാനന്തരം യോഗേന്ദ്രൻ അയാളെ ചായ കുടിക്കുവാൻ കൂട്ടിക്കൊണ്ടു വന്നുതുടങ്ങി. ഹേമനളിനിയുടെ പെരുമാററത്തിൽ നിന്നും, രമേശനെക്കുറിച്ചുള്ള സ്മരണ അവളുടെ മാനസോല്പലത്തിൽ എത്രമാത്രം വ്യാപിച്ചു കിടപ്പുണ്ടെന്നു് അറിയുവാൻ സാധിക്കുമെന്നു് അയാൾ ആശിച്ചു. എന്നാൽ അവൾ വളരെ പ്രശാന്തയായി കാണപ്പെട്ടു.

"നിങ്ങളെ വളരെ അപൂർവ്വമായേ ഈയിടെ കാണാറുള്ളു". എന്നു് അവൾ നിഷ്കപടമായ ഒരു സ്നേഹഭാവത്തോടുകൂടി ഒരുദിവസം പറഞ്ഞു.

അക്ഷയി:—"ദിവസന്തോറും എന്നെ കാണത്തക്കവണ്ണം യോഗ്യത എനിക്കുണ്ടെന്നാണോ നിങ്ങൾ വിചാരിക്കുന്നതു്?"

ഹേമനളിനി ചിരിച്ചുംകൊണ്ടു പറഞ്ഞു:—

"കാണത്തക്ക യോഗ്യതയില്ലാത്തവർ എങ്ങും പോകരുതെന്നാണോ നിങ്ങളുടെ അഭിപ്രായം? അങ്ങിനെയാണെങ്കിൽ, നിങ്ങളിൽ പലരും ഏകാന്തവാസം അനുഭവിക്കേണ്ടി വരും."

യോഗേന്ദ്രൻ:—"വിനയശീലത്തിനുള്ള സമ്മാനം തനിക്കു തന്നെ കിട്ടുമെന്നു് അക്ഷയി വിചാരിച്ചു. എന്നാൽ ഹേമാ ആ മൌലികഗുണത്തിൽ മറ്റെല്ലാ മനുഷ്യരെക്കാളും മുന്നിട്ടുനിൽക്കുന്നു. എന്തായാലും എനിക്കു് ആ സംഗതിയെക്കുറിച്ചു് അല്പം സംസാരിക്കാനുണ്ടു്. എന്നെപ്പോലെയുള്ള സാധാരണക്കാർ നിത്യസഹവാസത്തിനു് കൊള്ളാവുന്നവരത്രെ. എന്നാൽ ചില അസാധാരണ ആളുകളുണ്ടു്. ചിലപ്പോഴെല്ലാം അവരുടെ സാഹചര്യം സഹനീയമായിരിക്കുമെന്നേയുള്ളു. കൂടക്കൂടെ അവരെ കാണുന്നതു് സന്തോഷകരമായിരിക്കുകയില്ല. അതുകൊണ്ടുതന്നെയാണു് അവർ കാടും മേടും അലഞ്ഞുതിരിയുന്നതും, ഗുഹകളിൽ തന്നെത്താൻ താമസിക്കുന്നതും. മനുഷ്യഗേഹങ്ങളിൽ അവർ താമസം ഉറപ്പിക്കുകയാണെങ്കിൽ യോഗേന്ദ്രനേയും, അക്ഷയിയേയും പോലുള്ള സാധാരണവ്യക്തികൾക്കു വനാന്തരം പൂകുകയേ ഗത്യന്തരമുള്ളു."

യോഗേന്ദ്രന്റെ വചനങ്ങളിൽ ലീനമായിരുന്ന നിശിതത്വം ഹേമനളിനിക്കു മനസ്സിലാകാതെയിരുന്നില്ല. എന്നാൽ മറുപടിയൊന്നും പറയാതെ അവൾ മൂന്നുപേർക്കും ഓരോ കപ്പ് ചായ വീതം പകർന്നുവെച്ചു.

"നീ ചായ കുടിക്കുന്നില്ലേ?" എന്നു് അവളുടെ സഹോദരൻ ചോദിച്ചു. യോഗേന്ദ്രന്റെ ശകാരം അവൾ പ്രതീക്ഷിച്ചു. എന്നാലും അവൾ വളരെ ശാന്തമായി പറഞ്ഞു: "ഇല്ല. ഞാൻ ചായകുടി നിറുത്തിവെച്ചിരിക്കയാണു്."

യോഗേന്ദ്രൻ:—"നീ പരിപൂർണ്ണസന്യാസം അംഗീകരിച്ചു കഴിഞ്ഞു അല്ലേ? തേയിലയിൽ ആരമ്പികതത്വങ്ങൾ അധികമടങ്ങിയിട്ടില്ലെന്നു തോന്നുന്നു. സന്യാസികൾ ഭക്ഷിക്കുന്ന കാകനികളിലാണ് അതു് അധികം കാണുന്നതു്. ഹേമം, ദൈവത്തെ വിചാരിച്ചിട്ടിതൊക്കെ ഒന്നു കുറയ്ക്കുക. ഒരു കപ്പ് ചായ കുടിക്കുന്നതുകൊണ്ടു് നിന്റെ തപസ്സിന് വലിയ ഹാനിയൊന്നും നേരിടുകയില്ല. ഈ നിസ്സാരസംഗതികളെ കുറിച്ചു് ഇത്രയൊക്കെ കോലാഹലമെന്തിനാണുണ്ടാക്കുന്നതു്?" അനന്തരം അയാൾ ഒരു കപ്പ് നിറച്ചു് അവളുടെ മുമ്പിൽ നീക്കി വെച്ചു.

അതു തൊടാതെ അവൾ പറഞ്ഞു: "അച്ഛാ, എന്താണ് ചായയുടെ കൂടെ ഒന്നും കഴിക്കാത്തതു്?" അന്നദബാബുവിന്റെ കൈകൾ വിറച്ചു. ഒരിടറിയ സ്വരത്തിൽ അദ്ദേഹം മറുപടി പറഞ്ഞു. "ഓമനേ, ഞാൻ പറയുന്നതു വിശ്വസിക്കുക. ഇപ്പോൾ എന്തെങ്കിലും തിന്നുകയാണെങ്കിൽ എനിക്കു് ശ്വാസം മുട്ടും. യോഗന്റെ അഹങ്കാരം വളരെക്കാലമായി ഞാൻ നിശ്ശബ്ദമായി സഹിച്ചുപോരുകയാണ്. എന്നാൽ എന്തെങ്കിലും പറയുകയാണെങ്കിൽ തൽക്കാലക്ഷോഭംകൊണ്ടു് കുറെ കടന്നുപോയേക്കാനിടയുണ്ടു്. പിന്നെ പശ്ചാത്തപിക്കേണ്ടിവരും."

അവൾ പതുക്കെ പറഞ്ഞു: "അച്ഛാ കോപിക്കരുതേ! യോഗൻ വളരെ ദയവോടുകൂടിയാണ് എനിക്കു് ഒരു കപ്പ് ചായ ഒഴിച്ചുവെച്ചതു്. എനിക്കു് അതിൽ അശേഷം നീരസമല്ല. വല്ലതും കുറച്ചു കഴിക്കൂ. എന്തെങ്കിലും ചായയുടെ കൂടെ കഴിക്കാത്തപക്ഷം അച്ഛനു് അതു പിടിക്കുകയില്ല." അവൾ ഒരു പാത്രം പലഹാരം കൊണ്ടുവന്നു് അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചു.

അന്നദബാബു സാവധാനം ഭക്ഷിക്കുവാൻ ആരംഭിച്ചു.

ഹേമനളിനി സ്വസ്ഥാനം പ്രാപിച്ചു. യോഗേന്ദ്രൻ പകർന്നുവെച്ച ചായ കുടിക്കുവാനായി, അവൾ അതു് ഉയർത്തിയപ്പോൾ അക്ഷയി ചാടി എഴുന്നേററു് ഉച്ചത്തിൽ പറഞ്ഞു: "ആ കപ്പിങ്ങു തരുക. എന്റെ ചായ മുഴുവൻ ഞാൻ

കുടിച്ചുകഴിഞ്ഞു." യോഗേന്ദ്രൻ കൈയ് നീട്ടി അവളുടെ കൈയിൽനിന്നും ആ പാത്രം വാങ്ങിച്ചു. അനന്തരം അച്ഛന്റെ നേരെ തിരിഞ്ഞുകൊണ്ടു് പറഞ്ഞു. "ദയവുചെയ്ത് എനിക്ക് മാപ്പുതരിക. മറുപടി പറയുവാൻ അന്നദബാബുവിന് അദ്ദേഹത്തിൻെറ ഉച്ചാരണശക്തിയെ ആവശ്യാനുസരണം നിയന്ത്രിക്കുവാൻ കഴിഞ്ഞില്ല. അദ്ദേഹത്തിൻെറ നയനങ്ങൾ ബാഷ്പപൂർണ്ണമായി. യോഗേന്ദ്രനും അക്ഷയിയും നിശ്ശബ്ദമായി വെളിയിൽ ഇറങ്ങിപ്പോയി. കുറെ പലഹാരം തിന്നുകഴിഞ്ഞു് അന്നദബാബു എഴുനേററ് പുത്രിയുടെ കൈയ്ക്കു പിടിച്ചുകൊണ്ടു് പതുക്കെപ്പതുക്കെ മുകളിലേക്കു കയറി.

ആ രാത്രി അദ്ദേഹത്തിനു ശരീരമാസകലം ഒരു വലിയ വേദനയുണ്ടായി. ഉടൻതന്നെ ഡാക്ടരെ വരുത്തി. അദ്ദേഹം രോഗിയെ പരിശോധിച്ചിട്ടു പറഞ്ഞു. "അത്യുഗ്രമായ ഹൃദയക്ഷോഭമാണ് ഇതിനു കാരണം. ഒരു കൊല്ലമൊ, കുറഞ്ഞപക്ഷം ഒരാറുമാസമൊ പ്രശാന്തമായ വല്ല ഉൾനാട്ടിലും താമസിച്ചാൽപൂർണ്ണാരോഗ്യം ലഭിച്ചേക്കാം."

വേദന അല്പം കുറഞ്ഞു. ഡാക്ടർ തിരിച്ചുപോയി. അപ്പോൾ വൃദ്ധൻ മകളോടു പറഞ്ഞു: "ഓമനെ, ഹേമം, നമുക്കു കാശിയിൽ പോയി കുറച്ചുനാൾ താമസിക്കാം."

അതേസമയം ഹേമനളിനിയുടെ മനസ്സിലും ഈ അഭിപ്രായം അങ്കുരിച്ചു. നളിനാക്ഷൻെറ വിയോഗത്തിനുശേഷം ഭക്തിപരമായ അവളുടെ അനുഷ്ഠാനങ്ങൾക്കൊരു മാന്ദ്യം സംഭവിച്ചിരിക്കുന്നതായി അവൾക്കു തോന്നിത്തുടങ്ങി. അയാൾ സമീപസ്ഥനായിരുന്നപ്പോൾ അവളുടെ ഉഗ്രവ്രതങ്ങൾ അന്യൂനമായ ഒരാശ്വാസം അവൾക്കു പ്രദാനംചെയ്തുകൊണ്ടിരുന്നു. അയാളുടെ വദനത്തെ ഭാസുരമാക്കിയ ദൃഢഭക്തിയുടേയും ശാന്തസ്നിഗ്ദ്ധമായ പ്രേമത്തിൻേറയും കാന്തി അവളുടെ വിശ്വാസത്തിൻെറ അസ്ഥിവാരം ഉറപ്പിച്ചു.

അയാൾപോയതിന്റെ പിറേറദിവസം, അവൾ, അയാളുടെ നിദേശങ്ങളെ അനുവർത്തിക്കുവാൻ, പ്രവൃദ്ധമായ തീക്ഷ്ണതയോടെ ശ്രമിച്ചുവെങ്കിലും നളിനാക്ഷൻെറ അസാന്നിദ്ധ്യത്തിൽ അവളുടെ ശുഷ്കാന്തിക്കൊരുടവുതട്ടിയതുപോലെ തോന്നി. ആലസ്യം അവളെ ബാധിച്ചു് അവളുടെ ഹൃദയ

ത്തിൽ നിരാശയെ ഉല്പാദിപ്പിച്ചു. അശ്രുജലം അമർത്തുവാനും അവരം അശക്തയായിത്തീൎന്നു. തളത്തിൽവെച്ച് അവരം അതിഥിസൽക്കാരത്തിന്നു തുനിഞ്ഞുവെങ്കിലും അവളുടെ ഹൃദയത്തെ അപ്പോഴും ഒരു വലിയ ഭാരം അമർത്തിക്കൊണ്ടിരുന്നു. പൂർവ്വസ്മരണകൾമൂലമുണ്ടായ താപം കുറെക്കൂടി ഭയങ്കരരൂപത്തിൽ രൂഢമായി. തനിക്കു ശോഭനമായ ഒരു ഭാവി അപ്രാപ്തമാണെന്ന് അവരം പിന്നെയും വിചാരിച്ചു. നിരാശയിലാണു താൻ പൊന്തിക്കിടക്കുന്നതെന്നും അവരം ഓൎത്തു. അതിനാൽ അച്ഛന്റെ ആലോചന അവൾക്ക് അത്യന്തം ഹൃദയംഗമമായി തോന്നി. അവരം ആശയോടുകൂടി അതു് അംഗീകരിച്ചു. "അതെ, നമുക്കു് അങ്ങോട്ടു പോകണം, അച്ഛാ" പിറേറദിവസം സാമാനങ്ങൾ കെട്ടിയടുക്കിവെയ്ക്കുന്ന ബഹളപ്പാടുകണ്ടു് യോഗേന്ദ്രൻ സംഗതിയെന്താണെന്നു് അന്വേഷിച്ചു. താനും ഹേമവും ഉൾനാട്ടിലേയ്ക്കു പോകയാണെന്നു് ആനന്ദബാബു അയാളെ ധരിപ്പിച്ചു.

"ഉൾനാട്ടിൽ എവിടെ?"

കാശിയിൽ പോകാനാണു നിശ്ചയിച്ചിരിക്കുന്നതെന്നുള്ള വസ്തുതയെ ഗോപനംചെയ്തുകൊണ്ടു് വൃദ്ധൻ പറഞ്ഞു: "ഞങ്ങൾ എവിടെങ്കിലും താമസം ഉറപ്പിക്കുന്നതിനു മുമ്പെ കുറെ സ്ഥലങ്ങളൊക്കെ ചുററിസഞ്ചരിക്കും."

യോഗേ:—"എനിക്കു് നിങ്ങളുടെകൂടെ വരാൻ സാധിക്കാത്തതിൽ വളരെ വ്യസനമുണ്ടു്. ആ ഹെഡ്മാസ്റ്റർജോലിക്കുള്ള അപേക്ഷ അയച്ചുകഴിഞ്ഞു. അതിന്റെ മറുപടി പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണു്."

—:0:—

# അദ്ധ്യായം ൪൫.

ഒരു ദിവസം വെള്ളപ്പാൻകാലത്തു് രമേശൻ അല്ലഹബാദിൽനിന്നു ഗാസിപുരത്തു തിരിച്ചെത്തി. തെരുവീഥികൾ മിക്കവാറും രിക്തങ്ങളായി കാണപ്പെട്ടു. തന്തുഗൃഹങ്ങളെ തരിപ്പിക്കുന്ന തണുപ്പുകൊണ്ടു്, രാജപാതയ്ക്കിരുവശവും നിരന്നുനിന്നിരുന്ന മഹീരുഹങ്ങൾ അവയുടെ പർണ്ണാപിധാനങ്ങൾക്കിടയിൽ, മന്ദോഷ്ണഗ്രഹണത്തിനായി തിക്കിക്കൂടി നില്ക്കുന്നതുപോലെ തോന്നി. അണ്ഡങ്ങളെ അമർത്തിപ്പിടിച്ചുകൊണ്ടു കിടക്കുന്ന അരയന്നപ്പിടപോലെ ഹിമധൂളീപടലം ഗൃഹോപരിതലങ്ങളെ ആവരണംചെയ്തിരുന്നു. ഒരു വലിയ കോട്ടുകൊണ്ടു് ശരീരമാകെ മൂടി വിജനമായ ആ ആപണവീഥികളിൽക്കൂടി, വണ്ടിയിൽ അയാൾ തന്റെ ബംഗ്ലാവിലേക്കു പൊയ്ക്കൊണ്ടിരുന്നപ്പോൾ ആശാബദ്ധമായ ഹൃദയത്തിന്റെ ശീഘ്രസ്പന്ദനമൊന്നു മാത്രമേ അയാൾക്കു ജ്ഞേയമായിരുന്നൊള്ളു.

അയാൾ ഗൃഹനടയിൽ വണ്ടി നിറുത്തിയിറങ്ങി; വണ്ടി വരുന്ന ശബ്ദം കമല കേട്ടിരിക്കണം; അവൾ അയാളെ പ്രതീക്ഷിച്ചു വരാന്തയിൽ നിൽക്കുകയായിരിക്കാം, എന്നു് അയാൾ സ്വയം വിചാരിച്ചു. അയാൾ അല്ലഹബാദിൽ നിന്നു വിലപിടിച്ച ഒരു മാല കൊണ്ടുവന്നിരുന്നു. സ്വഹസ്തങ്ങൾകൊണ്ടുതന്നെ അതു് അവളുടെ ഗളത്തിൽ അണിയിക്കണമെന്നാണു് നിശ്ചയിച്ചിരുന്നതു്. തന്റെ വലിയ കുപ്പായക്കീശയിൽനിന്നു ആ ആഭരണം സൂക്ഷിച്ചുവെച്ചിരുന്ന പെട്ടി അയാൾ വെളിയിലെടുത്തുകൊണ്ടു ബംഗ്ലാവിൽ പ്രവേശിച്ചു; അപ്പോൾ വാതലെല്ലാം ബന്ധിച്ചിരിക്കുന്നതും ഭീഷൻ സുഖമായി വരാന്തയിൽ കിടന്നുറങ്ങുന്നതും കണ്ടു. അല്പനേരം അയാൾ അവിടെത്തന്നെ നിന്നു. അനന്തരം ഭീഷനെ പേരു ചൊല്ലി ഉറക്കെ വിളിച്ചു. ആ ആഹ്വാനശബ്ദം ഉള്ളിൽ കടന്നു് നിദ്രപൂണ്ടു കിടക്കുന്ന മറ്റൊരാളെ ഉണർത്തുമെന്നു് അയാൾ ആശിച്ചു.

മനശ്ചാഞ്ചല്യംമൂലം രാത്രി മിക്കവാറും ജാഗ്രദവസ്ഥയിൽ കഴിച്ചുകൂട്ടിയ ഒരാൾക്കു് ഈ സ്വീകരണം എത്രമാത്രം അസുഖകരമായി തോന്നിയിരിക്കണം!

പല പ്രാവശ്യം വിളിച്ചിട്ടും ഭീഷൻ ഉണൎന്നില്ല. ഒടുവിൽ രമേശൻ അവനെപ്പിടിച്ചു കുലുക്കി. ഭൃത്യൻ ഉണൎന്ന് ഒന്നോ രണ്ടോ നിമിഷനേരം നാലുപാടും സംഭ്രമത്തോടെ വീക്ഷിച്ചു.

"നിന്റെ കൊച്ചമ്മ വീട്ടിനുള്ളിലുണ്ടോ?"

ഒരു മാത്രനേരം ഭീഷൻ പരിഭ്രമത്തോടെ നോക്കി. പിന്നീടു പെട്ടെന്നു ചോദ്യോദ്ദേശം അവന്റെ മനസ്സിലുദിച്ചു.

"ഉവ്വ്, വീട്ടിലുണ്ട്" എന്ന് ഒരു മയക്കത്തോടെ പിറുപിറുത്തുകൊണ്ട് ഉറങ്ങുന്നതിനായി അവൻ പിന്നെയും തറയിൽ വീണു.

അയാൾ വാതിൽ തള്ളിത്തുറന്ന് ഓരോ മുറിയിലും കണ്ണോടിച്ചു. എന്നാൾ ഒന്നിലെങ്കിലും ആരും കിടപ്പുള്ള ലക്ഷണം കണ്ടില്ല.

അയാൾ "കമലേ" എന്നുറക്കെ വിളിച്ചു. എന്നാൽ ഉത്തരമൊന്നുമുണ്ടായില്ല. പിന്നീട് തോട്ടത്തിൽ ചുററിനടന്നു; അരയാലിന്റെ ചുവട്ടിൽ ചെന്നു നോക്കി; അടുക്കളയിലും, വേലക്കാരുടെ മുറികളിലും, കുതിരപ്പുരയിലും തിരഞ്ഞു. എന്നാൽ കമലയെ എങ്ങുംതന്നെ കണ്ടില്ല.

ഇതിനിടയ്ക്കു സൂൎയ്യൻ ഉദിച്ചുകഴിഞ്ഞു. കാക്കകൾ കരയുവാൻ തുടങ്ങി. തോട്ടത്തിലെ കിണററിൽനിന്നും വെള്ളം കോരുവാൻ പള്ളയിൽ കുടവുമേന്തി രണ്ടു മൂന്നു കുട്ടികൾ അവിടെ പ്രത്യക്ഷമായി.

റോഡിനെതിരെ, മതിൽകെട്ടിയടച്ചിരുന്ന ഒരു പുരയിടത്തിൽ കൃഷീവലനാരിമാർ കണ്ണുകരോരമായ സ്വരത്തിൽ പാട്ടും പാടിക്കൊണ്ടു ഗോതമ്പു പൊടിക്കുവാൻ ആരംഭിച്ചിരുന്നു.

അയാൾ ബംഗ്ലാവിൽ തിരിച്ചു വന്നപ്പോൾ ഭീഷൻ പിന്നെയും സുഖമായി ഉറങ്ങിക്കിടക്കുന്നതു കണ്ടു. കുനിഞ്ഞ് അയാൾ അവനെ ബലമായി പിടിച്ചു കുലുക്കി. അപ്പോൾ, അവൻ നന്നാ മദ്യപാനം ചെയ്തിട്ടുണ്ടെന്നു വായിൽനിന്നും മൂക്കിൽനിന്നും വമിച്ച ദുൎഗ്ഗന്ധംകൊണ്ട് അയാൾക്കു മനസ്സി

ലായി. പരുഷമായ ഉലച്ചിലേററപ്പോൾ ഭീഷൻ തെല്ലുണ്ണന്ന് കാലു മടക്കിയിരുന്നു.

"നിൻെറ കൊച്ചമ്മയെവിടെ?" എന്ന് പിന്നെയും രമേശൻ ചോദിച്ചു.

"കൊച്ചമ്മ അകത്തുണ്ട്."

രമേ:—"അധികപ്രസംഗം പറയാതെ, അവൾ അകത്തില്ല."

ഭീഷൻ:—"ഇന്നലെ കൊച്ചമ്മ ഇവിടെ വന്നു. എനിക്കു നല്ല നിശ്ചയമാണ്."

രമേശൻ:—"ഇവിടെ വന്നിട്ടെവിടെപ്പോയി?" ഭീഷൻ അനിശ്ചയഭാവത്തിൽ വാപൊളിച്ചു. ആ മാത്രയിൽ ഉമേശൻ അവിടെ പ്രത്യക്ഷനായി. അവൻ കമലയുടെ വിചിത്രവസ്ത്രങ്ങൾ ധരിച്ചിരുന്നു. ഉറക്കമിളച്ച് അവൻെറ കണ്ണുരണ്ടിലും അരുണമായ കലന്നിട്ടുണ്ടായിരുന്നു.

"ഉമേശാ, നിൻെറ അമ്മയെവിടെ?" എന്ന് അവന്റെ യജമാനൻ ചോദിച്ചു:

"അമ്മ ഇന്നലെമുതൽ ഇവിടെത്തന്നെയായിരുന്നു."

"നീ എവിടെപ്പോയി?"

"സാധുബാബുവിൻെറ വീട്ടിൽ നാടകം കാണാൻ അമ്മ എന്നെ അയച്ചു."

ഈ സന്ദർഭത്തിൽ വണ്ടിക്കാരൻ "സാർ, എന്റെ കൂലി" എന്നു പറഞ്ഞു മുമ്പോട്ടു വന്നു.

രമേശൻ വണ്ടിയിൽ ചാടിക്കയറി, നേരെ അമ്മാവന്റെ വീട്ടിലേക്ക് ഓടിക്കാൻ ആജ്ഞാപിച്ചു. അവിടത്തെ സ്ഥിതി അത്യന്തം പരിഭ്രമജനകമായിരുന്നു. കമലയ്ക്കെന്തോ സുഖക്കേടു നേരിട്ടുവെന്ന് അയാൾ ആദ്യം വിചാരിച്ചു. എന്നാൽ അതു തെററാണെന്ന് ഉടൻ മനസ്സിലായി. തലേദിവസം രാത്രി ഉമി പെട്ടെന്നു ഉറക്കെ കരയുവാൻ തുടങ്ങി. അവളുടെ മുഖത്തൊരു നീലിമ വ്യാപിച്ചു; കൈയും കാലും മഞ്ഞുകട്ടിപോലെ തണുത്തു. എല്ലാവരും വളരെ ഭയപ്പെട്ടു. ആ വീട്ടിലുള്ളവരെല്ലാം അന്നു രാത്രി മുഴുവൻ ഇമപോലും അടയ്ക്കാതെ അവളുടെ അടുക്കലിരിക്കുകയായിരുന്നു. കുട്ടിയെ ശുശ്രൂഷിക്കുവാൻ കമലയെക്കൂടി വരുത്തിയിട്ടുണ്ടായിരിക്കുമെന്ന് രമേശൻ അത്യ

വേഗത്തിൽ തീർച്ചയാക്കി. അയാൾ ബിപിനോടു പറഞ്ഞു: "പാപം, ഉമിയുടെ സുഖക്കേടുകാരണം കമല വളരെ വ്യസനി ച്ചിരിക്കണം." തലേരാത്രി കമല അവിടെ വന്നിട്ടുണ്ടായിരു ന്നൊ ഇല്ലയൊ എന്നു ബിപിന് നല്ല നിശ്ചയമില്ലായിരുന്നു. അതിനാൽ അയാൾ തലകുലുക്കിക്കൊണ്ടു പറഞ്ഞു: "അവൾക്കു കുട്ടിയെ വലിയ കാര്യമാണ്. അവർ വളരെ മനസ്താപിച്ചിരി ക്കണം. എന്തായാലും ഒന്നും പേടിക്കാനില്ലെന്നു ഡാക്ടർ പറയുന്നു."

ഇങ്ങനെ അയാളുടെ ഊഹം തെറ്റല്ലെന്നു ബോദ്ധ്യമായി. എന്നാലും അയാളുടെ ഉത്സാഹഭരിതമായ ആശകൾക്ക് എന്തോ ഒരു നിരോധം സംഭവിച്ചു. തദന്യസ്തമായ വൈക്ലബ്യം അയാളുടെ മനസ്സിൽ വ്യാപിച്ചു. അയാളും കമലയുമായുള്ള സമാഗമത്തിനു പ്രതികൂലമായി ഏതോ ഒരു ദുരന്തശക്തി പ്രവൃത്തിക്കുന്നുണ്ടെന്ന് അയാൾക്കു തോന്നി.

അപ്പോഴേയ്ക്കും ഉമേശൻ ബംഗ്ലാവിൽനിന്നും അവിടെ എത്തി. അവന് അന്തഃപുരത്തിൽ എല്ലായിടത്തും പ്രവേശം അനുവദിച്ചിരുന്നു. ശൈലജയ്ക്ക് അവനെ ബഹു കാര്യമായി രുന്നു.

അവൻ വീട്ടിൽ കയറി അവളുടെ മുറിക്കു നേരെ വരു ന്നതു കണ്ടു്, കുട്ടിയെ ഉണർത്തരുതെന്നു നേരത്തേക്കൂട്ടി അവനെ ധരിപ്പിക്കുവാൻ അവൾ വാതൽപ്പടിയിൽ വന്നു നിന്നു. അവൻ അടുത്തു വന്ന് കമലയെവിടെപ്പോയെന്നു ചോദിച്ചു. വിസ്മയ പരതന്ത്രയായി അവൾ വായും പൊളിച്ചുകൊണ്ടു നിന്നു.

"കുട്ടാ, നീ ഇന്നലെ അവളുടെകൂടെ ബംഗ്ലാവിലേക്കു പോയില്ലേ? ലക്ഷ്മിയെ ഇന്നലെ അങ്ങോട്ടയയ്ക്കണമെന്നു ഞാൻ ഉദ്ദേശിച്ചു. എന്നാൽ ഉമിയുടെ സുഖക്കേടുകൊണ്ടു് അതു സാധിച്ചില്ല."

"അമ്മ ഇപ്പോളവിടില്ലേ?" എന്ന്, ഏങ്ങിക്കൊണ്ടു് അവൻ ചോദിച്ചു.

ശൈലജ:—"എന്താണു നീ പറയുന്നതു്? നീ ഇന്നലെ രാത്രി മുഴുവൻ എവിടെയായിരുന്നു?"

ഉമേ:—"അമ്മ ഇന്നലെ എന്നെ അവിടെത്താമസിക്കുവാൻ സമ്മതിച്ചില്ല. ബംഗ്ലാവിൽ ചെന്നപ്പോൾ എന്നെ

സാധുബാബുവിൻെറ വീട്ടിൽ നാടകം കാണാൻ ഒരുക്കി അയച്ചു."

ശൈല:—"നീ നല്ല കൊച്ചൻ തന്നെ! ഭീഷണെവിടെയായിരുന്നു?"

ഉമേ:—"ഭീഷണൊന്നും അറിഞ്ഞുകൂടാ. ഇന്നലെ രാത്രി കുറച്ചധികം കുടിച്ചുപോയി."

ശൈല:—"വേഗം ഉമിയുടെ അച്ഛനെ വിളിച്ചു കാൎയ്യം പറയൂ."

ബിപിൻ അപ്പോൾ അവിടെ കടന്നുവന്നു. "ഞാൻ ഒരു കാൎയ്യം പറയട്ടെ. ഒരു ഭയങ്കരസംഭവം ഉണ്ടായിരിക്കുന്നു" എന്നു് ശൈലജ ഭൎത്താവിനോടു പറഞ്ഞു.

ബിപിൻ വിവൎണ്ണനായി; "എന്തു്, എന്താണതു്?" എന്നു് അയാൾ ആശങ്കയോടെ ചോദിച്ചു.

ശൈല:—"കമല ഇന്നലെ ബംഗ്ലാവിലേക്കു പോയി. എന്നാലവളെ അവിടെയെങ്ങും ഇപ്പോൾ കാണാനില്ല."

ബിപിൻ:—"അവർ ഇന്നലെ രാത്രി ഇവിടെ വന്നില്ലേ?"

ശൈല:—"ഇല്ലില്ല. ഉമിക്കു സുഖക്കേടു് കലശലായപ്പോൾ അവളുടെ അടുക്കൽ ആളുപറഞ്ഞയയ്ക്കണമെന്നു വിചാരിച്ചു. എന്നാൽ ആരെയും അയയ്ക്കാൻ തരപ്പെട്ടില്ല. രമേശബാബു ഇവിടെ വന്നോ?"

ബിപിൻ:—"ഉവ്വ്; അയാൾ ഇവിടെയുണ്ടു്. അവളെ അവിടെ കാണാഞ്ഞപ്പോൾ ഇവിടെയുണ്ടായിരിക്കുമെന്നു് അയാൾ ഉദ്ദേശിച്ചു."

ശൈല:—"അദ്ദേഹത്തിൻെറ കൂടെ ഉടൻ പോയി അവളെ അന്വേഷിക്കുക. ഉമി ഉറങ്ങുകയാണു്. അവൾക്കു് ഇപ്പോൾ കുറച്ചുസുഖമുണ്ടു്."

രമേശൻ വന്ന വണ്ടിയിൽ അയാളും ബിപിനുംകൂടി നേരെ ബംഗ്ലാവിലേക്കു തിരിച്ചു. അവിടെച്ചെന്നു പിന്നെയും ഓരോന്നു ചോദിച്ചു് ഭീഷണെ വളരെ വിഷമിപ്പിച്ചു. അവരുടെ രണ്ടുപേരുടേയും പ്രയത്നഫലമായി ഏതാണ്ടു കുറച്ചൊക്കെ ഗ്രഹിക്കുവാൻ സാധിച്ചു.

സന്ധ്യയോടുകൂടി ആററുകടവിലേക്കു കമല തനിയേ തിരിച്ചു. അവളെ താൻകൂടി അനുഗമിക്കട്ടെയെന്ന് ഭീഷൻ ചോദിച്ചു. എന്നാൽ അവൻ വരേണ്ട ആവശ്യമില്ലെന്നു പറഞ്ഞു് അവൾ ഒരു രൂപാ അവനു സമ്മാനിച്ചു. പിന്നീട്ട് അവൻ ബംഗ്ലാവു സൂക്ഷിക്കുവാനായി 'ഗേറ്റിൽ' നിലകൊണ്ടു. അപ്പോൾ പത പൊങ്ങി നിന്നിരുന്ന ഇളംകള്ളുംകൊണ്ടു് ഒരു ചെത്തുകാരൻ അതിലെ കടന്നുപോയി. പിന്നീടെന്തു സംഭവിച്ചുവെന്നു ഭീഷനു നല്ല ഓർമ്മയില്ലായിരുന്നു!

കമല ഗംഗയിലേക്കു പോയ വഴി ഭീഷൻ ചൂണ്ടിക്കാണിച്ചു.

ഹിമജലാർദ്രമായ ചെടികൾക്കിടയിൽക്കൂടിയുള്ള ആ വഴിയേ രമേശനും ഉമേശനും ബിപിനും കമലയെ അന്വേഷിച്ചു തിരിച്ചു. ഉമേശൻ ഒരു പെൺകട്ടുവായെപ്പോലെ, സംഭ്രാന്തനായി നാലുപാടും ദൃഷ്ടികൾ പതിപ്പിച്ചുകൊണ്ടു് അവരുടെ പിന്നാലെ നടന്നു.

അവർ മൂന്നു പേരും നദീതീരത്തിൽ ചെന്നു നിന്നു.

അവിടെ നിന്നു നോക്കിയാൽ, പ്രഭാതാർക്കപ്രഭയിൽ തിളങ്ങിക്കൊണ്ടിരുന്ന ആ വിസ്തീർണ്ണമായ മണൽപ്രദേശം യാതൊരു വിഷമവും കൂടാതെ കാണാമായിരുന്നു. ഒരൊററ ജീവിപോലും അവരുടെ ദൃഷ്ടികളിൽ പെട്ടില്ല.

"അമ്മേ, അമ്മേ, എവിടെപ്പോയി?" എന്ന് ഉമേശൻ ക്രന്ദനംചെയ്തുകൊണ്ടിരുന്നു. എന്നാൽ ആ വിപുലതരംഗിണിയുടെ അപരപ്രാന്തത്തിൽനിന്ന് ഉൽഗമിച്ച പ്രതിദ്ധ്വനിയല്ലാതെ മററു പ്രത്യുത്തരം ഒന്നുംതന്നെ കേട്ടില്ല.

ചുററും നോക്കിക്കൊണ്ടു നടക്കവെ, ഉമേശൻ, ദൂരത്തിൽ ഒരു വെളുത്ത സാധനം കണ്ടു. അവൻ ആ സ്ഥലത്തേയ്ക്കു പാഞ്ഞു ചെന്നു. എടുത്തു നോക്കിയപ്പോൾ കൈലേസിൽ പൊതിഞ്ഞിരുന്ന ഒരു താക്കോൽക്കൂട്ടം ആണു് അതു് എന്നു് മനസ്സിലായി.

"അതെന്തോന്നാ?" എന്നു രമേശൻ വിളിച്ചു ചോദിച്ചു

അതു കമലയുടെ താക്കോൽക്കൂട്ടമായിരുന്നു. അതിനു സമീപമായി കുറെ എക്കൽക്കൂടിക്കിടപ്പുണ്ടായിരുന്നു. പങ്കിലമായ ആ സ്ഥലത്തു രണ്ടു ചെറിയ കാൽച്ചുവടുകൾ പതിഞ്ഞു

കിടന്നിരുന്നതു് അവർ കണ്ടു. അധികം അകലെയല്ലാതെ ഓളം കയറിക്കൊണ്ടിരുന്ന തീരത്തിൽ ഏന്തോ ഒന്നു തിളങ്ങിക്കൊണ്ടിരുന്നതു് ഉമേശൻെറ നയനങ്ങൾക്കു വിഷയമായി. അതു് അവൻ കൈയിലെടുത്തു. കമലയ്ക്കു് ഉമേശൻ സമ്മാനിച്ചതും തങ്കം പൂശിയതുമായ ഒരു 'ബ്രൂച്ചാ'യിരുന്നു അതു് എന്നു് അപ്പോൾ വ്യക്തമായി.

ഇത്രയും തെളിവുകൾ കിട്ടിയപ്പോൾ കമല വെള്ളത്തിലേയ്ക്കു് ഇറങ്ങിക്കാണുമെന്നു് അനുമാനിച്ചുകൊണ്ടു് ഉമേശൻ ആററിലെടുത്തു ചാടി.

"അമ്മേ! അമ്മേ!" എന്നു് ഒരു ഭ്രാന്തനെപ്പോലെ വിലപിച്ചുകൊണ്ടു് അവൻ അനുസ്യൂതമായി ജലഗർഭത്തിൽ മുങ്ങിത്തപ്പുവാൻ തുടങ്ങി.

ഭയപാരവശ്യംകൊണ്ടു് രമേശനു് ഒരക്ഷരംപോലും ഉച്ചരിക്കാൻ കഴിഞ്ഞില്ല. ബിപിൻ ഉറക്കെ വിളിച്ചു പറഞ്ഞു: "നീ എന്താണു ചെയ്യുന്നതു്? കരയ്ക്കു കയറി വരിക."

"ഞാൻ വരുന്നില്ല; അമ്മേ! എന്നെ ഇങ്ങനെ ഉപേക്ഷിച്ചിട്ടു പോകാൻ അമ്മയ്ക്കെങ്ങിനെ മനസ്സുണ്ടായി!" എന്നു് അവൻ വിലപിച്ചുകൊണ്ടിരുന്നു.

ഉമേശനു് നീന്താൻ നല്ലപോലെ അറിയാമായിരുന്നു. അവൻ സ്വയം മുങ്ങി മരിക്കാൻ തുനിഞ്ഞിരുന്നാൽത്തന്നെ അതു് അത്ര എളുപ്പമല്ലായിരുന്നു. വെള്ളത്തിൽ മുങ്ങിയും പൊങ്ങിയും അവൻ ഒടുവിൽ ക്ഷീണിച്ചു് കരയ്ക്കു കയറി, കരഞ്ഞുകൊണ്ടു മണ്ണിൽ കിടന്നുരുണ്ടു.

ഒരു സ്ഥൂണംപോലെ രമേശൻ നിശ്ചേഷ്ടനായി നിലകൊണ്ടു. ബിപിൻ അയാളുടെ തോളിൽ കൈവച്ചു. അപ്പോൾ അയാൾ ഞെട്ടി.

"രമേശബാബു, വരണം. നമ്മൾ വെറുതെ സമയം കളയുകയാണു്. വിവരം നമുക്കു് പോലീസ്സിനെ തെര്യപ്പെടുത്താം. അവർ വേണ്ട അന്വേഷണം നടത്തിക്കൊള്ളും."

ശൈലജയുടെ വീട്ടിൽ അന്നു് ആരുംതന്നെ ആഹാരം കഴിക്കുകയോ, ഉറങ്ങുകയോ ചെയ്തില്ല. അവരെല്ലാവരും കണ്ണു തോരാതെ കരഞ്ഞുകൊണ്ടിരുന്നു.

മുക്കുവരെക്കൊണ്ടു് നദി അരിപ്പിച്ചു. പോലീസ്സുകാർ ആ നാടെല്ലാം തിരഞ്ഞു. റയിൽവേസ്റ്റേഷനിൽ പ്രത്യേക അന്വേഷണം നടത്തി. എന്നാൽ കമലയുടെ ആകൃതിയോടു് സദൃശീകരിക്കത്തക്ക ഒരൊറ്റ ബംഗാളിബാലികപോലും തലേ രാത്രിയിലെ തീവണ്ടിയിൽ കയറുന്നതായി ആരും കണ്ടിരുന്നില്ല.

അന്നു വൈകുന്നേരം അമ്മാവനും തിരിച്ചെത്തി; വിശേഷമെല്ലാം അറിഞ്ഞപ്പോൾ, കമല നദിയിൽ ചാടി ആത്മഹത്യ ചെയ്തുവെന്നു തന്നെ അദ്ദേഹം തീർച്ചപ്പെടുത്തി.

ഈ അത്യാഹിതം രമേശനെ ഇതികർത്തവ്യതാമൂഢനാക്കി. ഒരു തുള്ളി കണ്ണുനീർ പൊഴിക്കുന്നതിനുപോലും അയാൾ ശക്തനായില്ല.

“ഹാ! ഗംഗയിൽ നിന്നും കരയ്ക്കുകയറി കമല എന്റെ അടുത്തു വന്നിരുന്നെങ്കിൽ! ഒരു ആരാധകൻ ജലത്തിലേക്കെറിയുന്ന പരിശുദ്ധവും മനോഹരവുമായ ഒരു പുഷ്പമെന്നപോലെ വേണമെങ്കിൽ അതേ നദിതന്നെ കമലയെ വീണ്ടും ഗ്രസിച്ചുകൊള്ളട്ടെ” എന്നു് രമേശൻ സ്വാത്മഗതം ചെയ്തു.

സന്ധ്യയായപ്പോൾ അയാൾ നദീതീരത്തിലേക്കു പുറപ്പെട്ടു. താക്കോൽക്കൂട്ടം കിടന്നിരുന്ന സ്ഥലത്തു നിന്നുകൊണ്ടു് ആ ചെറിയ കാലടികളെ അയാൾ ഒരിക്കൽക്കൂടി ആവലോകനം ചെയ്തു. അനന്തരം കാലിൽ നിന്നും ചെരിപ്പൂരി, വസ്ത്രം അരയോളം പൊക്കിപ്പിടിച്ചു്, വെള്ളത്തിൽ ഇറങ്ങി അല്പം നടന്നു; ഒടുവിൽ കൈയിലുണ്ടായിരുന്ന പെട്ടിതുറന്നു്, കമലയ്ക്കു് സമ്മാനിക്കാൻ അല്ലഹബാദിൽ നിന്നും കൊണ്ടുവന്ന മുത്തുമാലയെടുത്തു് നദീമദ്ധ്യത്തിലേക്കു് വലിച്ചെറിഞ്ഞു.

അയാൾ ഗാസിപുരത്തു് പിന്നൊട്ടും താമസിച്ചില്ല. എന്നാൾ കമലയുടെ വിയോഗത്താൽ വ്യസനാക്രാന്തരായ അമ്മാവനും കുടുംബവും രമേശന്റെ തിരോധാനത്തെക്കുറിച്ചൊന്നും അപ്പോൾ അറിഞ്ഞില്ല. അയാളെ അവർ തിരക്കിയതുമില്ല.

# അദ്ധ്യായം ൪൩.

രമേശൻെറ ജീവിതം ഇപ്പോൾ തീരെ വിരളമായിരുന്നു. ആശാഭരിതമായി അയാൾ ഒന്നും ദർശിച്ചില്ല. നിപുണയോടുകൂടി ചെയ്യേണ്ട യാതൊരു കൃത്യവും അയാൾക്കുണ്ടായിരുന്നില്ല. കൂടാതെ, സ്ഥിരമായ വസതിയും അയാൾക്കിപ്പോളില്ലായിരുന്നു. എന്നാൽ അയാൾ ഹേമനളിനിയെ പൂൎണ്ണമായി വിസ്മരിച്ചു കളഞ്ഞുവെന്നു വിചാരിക്കരുത്.

"വിധിയുടെ ക്രൂരമായ പ്രഹരം പ്രപഞ്ചകാൎയ്യങ്ങൾക്കെന്നെ അയോഗ്യനാക്കിത്തീൎത്തിരിക്കുന്നു. പച്ച മരങ്ങൾക്കിടയിൽ ശുഷ്കവൃക്ഷങ്ങൾക്കൊരു സ്ഥാനവും ഇല്ലതന്നെ" എന്ന് അയാൾ സ്വയം വിചിന്തനംചെയ്തു. നിരന്തരമായ സഞ്ചാരത്തിൽ മാത്രം അയാൾക്കൊരാശ്വാസം ലഭിച്ചു. അയാൾ മുറയ്ക്കോരോ സ്ഥലങ്ങൾ സന്ദർശിച്ചുകൊണ്ടേയിരുന്നു. ജാഹ്നവിയിൽക്കൂടി ഒരു വള്ളത്തിൽ പ്രയാണം ചെയ്തുകൊണ്ടു രമേശൻ കാശിഘട്ടത്തിലെ കാഴ്ചകൾ വീക്ഷിച്ചു. ഡൽഹിയിൽ ചെന്ന് അയാൾ കുത്തബ്മൈനറിൻെറ മുകളിൽ കയറി; അനന്തരം ആഗ്രായിലേക്കു തിരിച്ചു. അവിടെ, ചന്ദ്രികയുള്ള ഒരു രാത്രിയിൽ വിശ്വവിഖ്യാതമായ താജ്മഹാൾ സന്ദൎശിച്ചു. അമൃതസരസ്സിലെ സുവൎണ്ണദേവാലയം കണ്ടിട്ട് അയാൾ രാജപുട്ടാണയിൽ കടന്നു. പിന്നീട് ആബു മലയിലേയ്ക്കു തീൎത്ഥയാത്രപോയി. ദേശാടനത്തിനുള്ള ഉത്സാഹം വർദ്ധിച്ചപ്പോൾ ശരീരത്തിനും മനസ്സിനും ലേശംപോലും വിശ്രാന്തി ലഭിച്ചില്ല.

ഇങ്ങനെ കുറച്ചുനാൾ കഴിഞ്ഞപ്പോൾ വീട്ടിൽ പോയാൽ കൊള്ളാമെന്നൊരു വലുതായ ആഗ്രഹം അയാൾക്കുണ്ടായി. തൻെറ കൌമാരകാലത്തെ സ്മരണകളെ ഉദ്ദീപിപ്പിക്കുന്ന പ്രശാന്തവും, ഇപ്പോൾ വിസ്മൃതവുമായ ഭവനത്തെ—അതെ, ആശാലോകത്തിലെ ആ മാതൃകാഭവനത്തെ—കുറിച്ചു മാത്രമായി അയാളുടെ സകല ചിന്തകളും. സ്വഗൃഹസന്ദൎശനത്തിനുള്ള ആശ അസാമാന്യമായി വൎദ്ധിച്ചപ്പോൾ, ദേശാടനം അവസാനിപ്പിക്കുവാൻ അയാൾ നിർബ്ബന്ധിതനായിത്തീൎന്നു. കൽക്കട്ടായിലേക്കുള്ള അടുത്ത മെയിൽവണ്ടിയിൽത്തന്നെ

പുറപ്പെട്ടു. വണ്ടിയിൽ കയറിയപ്പോൾ ഒരു ദീർഘശ്വാസം അയാളുടെ നാസാരന്ധ്രങ്ങളിൽ നിന്നും നിർഗ്ഗമിക്കാതെയിരുന്നില്ല.

കൽക്കട്ടായിൽ ചെന്ന് ഏതാനുംദിനം കഴിഞ്ഞതിനു ശേഷമേ രമേശനു കലുതോലായിൽ കാലെടുത്തു കുത്തുവാൻതന്നെ ധൈര്യമുണ്ടായുള്ളൂ. ഒരു ദിവസം അയാൾ പണ്ട് താമസിച്ചിരുന്ന തെരുവിനടുത്തുവരെ പോയി. അടുത്ത ദിവസം വൈകുന്നേരം ധൈര്യം അവലംബിച്ചുകൊണ്ട് അയാൾ അന്നദബാബുവിൻെറ ഗൃഹനടയിലേക്കു നടന്നു. വീട്ടിലെ എല്ലാ വാതലും ജന്നലും അടച്ചിട്ടിരുന്നു. അതിൽ ആൾപാർപ്പുണ്ടെന്ന് അനുമാനിക്കുവാൻ യാതൊരു ലാഞ്ഛനയും കണ്ടില്ല. വാല്യക്കാരൻ പക്ഷെ, വീടു സൂക്ഷിക്കുവാനായി കണ്ടേക്കാം എന്ന് ഉദ്ദേശിച്ചുകൊണ്ട് അയാൾ വാതലിൽ തട്ടി പല പ്രാവശ്യം വിളിച്ചു. എന്നാൽ മറുപടിയൊന്നും കേട്ടില്ല. ആ സമയം അയൽവീട്ടുകാരനായ ചന്ദ്രമോഹനൻ അയാളുടെ ഭവനത്തിൻെറ മുൻതളത്തിൽ ഹുക്കാ വലിച്ചുകൊണ്ടിരിക്കുകയായിരുന്നു. അടുത്ത വാതലിൽ ആരോ തട്ടുന്ന ശബ്ദം കേട്ട് വെളിയിൽ വന്നു നോക്കിയപ്പോൾ ആഗതൻ രമേശനാണെന്ന് അയാൾക്കു മനസ്സിലായി. അയാൾ വിളിച്ചുചോദിച്ചു: "അല്ലാ രമേശബാബുവോ? വാസ്തവത്തിൽ നിങ്ങൾ തന്നെയോ? ഇപ്പോൾ എന്തുചെയ്യുന്നു? സുഖമാണോ? അന്നദബാബുവിൻെറ വീട്ടിലാരും ഇല്ല."

"സാർ, അവർ എവിടെപ്പോയെന്നു നിങ്ങൾക്കറിയാമോ?" എന്നു രമേശൻ ചോദിച്ചു.

ചന്ദ്ര:—"അവർ ഉൾനാട്ടിലെവിടെയോ പോയിരിക്കയാണെന്നു മാത്രം എനിക്കറിയാം."

രമേശ:—"അവരുടെ കൂടെ ആരും ഇല്ലായിരുന്നുവെന്നു നിശ്ചയമാണോ?"

ചന്ദ്ര:— "എനിക്കു നല്ല നിശ്ചയമാണ്. അവർ യാത്രതിരിക്കുന്നതു ഞാൻ കണ്ടു." രമേശൻ അക്ഷമനായിത്തുടന്നു: "നളിനബാബു എന്നു പേരുള്ള ഒരു യുവാവ് അവരുടെ കൂടെ ഉണ്ടായിരുന്നുവെന്ന് ആരോ എന്നോടു പറഞ്ഞു."

മന്ത്രി:—"അതു വാസ്തവമല്ല. നളിനാക്ഷബാബു നിങ്ങളുടെ പഴയവീട്ടിൽ കുറെനാൾ താമസിച്ചു. അന്നദബാബു കൽക്കത്താ വിടുന്നതിനു വളരെ ദിവസം മുമ്പുതന്നെ നളിനബാബു കാശിയിലേക്കു പോയി." അനന്തരം അല്പനേരം അവർ നളിനബാബുവിനെപ്പററി സംസാരിച്ചു. നളിനാക്ഷചതോപാദ്ധ്യായനെന്നായിരുന്നു അയാളുടെ പൂൎണ്ണമായ പേർ. അയാൾ ഒരു ഡാക്ടരായിരുന്നു; രംഗപുരത്തിൽ കുറെക്കാലം പ്രാക്ടീസുചെയ്തു താമസിച്ചു. ഇപ്പോൾ കാശിയിൽ മാതാവോടൊന്നിച്ചു വസിക്കുകയാണ് എന്നെല്ലാം രമേശൻ അയാളിൽ നിന്നു ഗ്രഹിച്ചു.

അല്പനേരം രമേശൻ നിശബ്ദനായി നിന്നു; പിന്നീട്, യോഗേന്ദ്രൻ എവിടെയാണ് എന്ന് ചന്ദ്രമോഹനനോടു ചോദിച്ചു. വൈശ്യപുരം എന്ന സ്ഥലത്ത് ഒരു ജമിയുടെ വക ഹൈസ്കൂളിൽ അയാൾ ഒരു ഹെഡ്മാസ്റ്ററായിരിക്കുകയാണെന്ന് അയാൾ രമേശനെ ധരിപ്പിച്ചു.

ചന്ദ്രമോഹനൻ അനന്തരം രമേശനോടു ചോദിച്ചു: "നിങ്ങളെ കണ്ടിട്ടു വളരെക്കാലമായി; ഇതുവരെ നിങ്ങൾ എവിടെയായിരുന്നു?"

ഒന്നുംതന്നെ ഗോപനംചെയ്യണമെന്ന് രമേശൻ വിചാരിച്ചില്ല. അതിനു തക്ക കാരണവും കണ്ടില്ല.

"ഞാൻ ഗാസിപുരത്തു പ്രാക്ടീസു ചെയ്യുവാൻ പോയി."

ചന്ദ്ര:—"നിങ്ങൾ അവിടെത്തന്നെ സ്ഥിരമായി താമസിക്കാനാണൊ തീൎച്ചപ്പെടുത്തിയിരിക്കുന്നതു്?"

"അല്ല. അവിടെ സ്ഥിരതാമസമാക്കണമെന്ന് ഞാനുദ്ദേശിക്കുന്നില്ല. ഇനി എങ്ങോട്ടാ പോകേണ്ടതെന്ന് ഇതുവരെ തീൎച്ചയാക്കിയിട്ടുമില്ല."

രമേശൻ യാത്രപറഞ്ഞു പിരിഞ്ഞു. കുറച്ചു കഴിഞ്ഞപ്പോൾ അക്ഷയി അവിടെ എത്തി.

തൻെറ വീട്ടിലാരും താമസം ഇല്ലാത്ത കാലത്തോളം അവിടംകൂടി നോക്കിക്കൊള്ളണമെന്ന് യോഗേന്ദ്രൻ കൽക്കട്ടാ വിടുന്നതിനു മുമ്പെ അക്ഷയിയോടപേക്ഷിച്ചിരുന്നു.

താൻ ഭരമേററ യാതൊരു കൃത്യവും നിറവേററുവാൻ അക്ഷയി ഒരിക്കലും മടിച്ചിരുന്നില്ല. ആ കാവൽക്കാരിൽ ആരെങ്കിലും വീടു സൂക്ഷിക്കുന്നുണ്ടോ എന്നറിയുവാൻ അയാൾ കൂടക്കൂടെ അവിടെ പൊയ്ക്കൊണ്ടിരുന്നു.

ചന്ദ്രമോഹനൻ അയാൾക്കു സ്വാഗതം അരുളിക്കൊണ്ടു പറഞ്ഞു: "രമേശബാബു അല്പം മുമ്പ് ഇവിടുണ്ടായിരുന്നു. ഇപ്പോളാണിവിടെനിന്നും പോയത്."

അക്ഷയി:—"ഉള്ളതൊ? അയാൾക്ക് ഇവിടെ എന്താണാവശ്യം?"

ചന്ദ്ര:—"എനിക്കറിഞ്ഞുകൂടാ. വീട്ടുകാരെക്കുറിച്ചെനിക്കറിയാവുന്നതെല്ലാം ഞാൻ അയാളോടു പറഞ്ഞു. ആദ്യം എനിക്കു അയാളെ മനസ്സിലായില്ല. അത്രമാത്രം അയാൾ ക്ഷീണിച്ചിരുന്നു. ഭൃത്യനെ വിളിച്ചപ്പോഴത്രെ സ്വരമറിഞ്ഞു് ആരു് ആരെന്നു ഞാൻ മനസ്സിലാക്കിയതു്."

അക്ഷയി:—"അയാൾ ഇപ്പോഴെവിടെയാണു താമസിക്കുന്നതെന്നു നിങ്ങൾക്കറിയുവാൻ സാധിച്ചോ?"

ചന്ദ്ര:—"അയാൾ ഇതുവരെ ഗാസിപുരത്തായിരുന്നു. ഇപ്പോൾ അവിടംവിട്ടു വന്നിരിക്കയാണു്. മേൽ എവിടെ താമസിക്കണമെന്ന് ഇനിയും തീർച്ചയാക്കിയിട്ടില്ല."

"ഹാ! കൊള്ളാം" എന്നു പറഞ്ഞുകൊണ്ടു് അക്ഷയി രമേശനെക്കുറിച്ചുള്ള സംഭാഷണം അവസാനിപ്പിച്ചിട്ടു് അയാളുടെ ജോലിക്കു പോയി.

രമേശൻ നേരെ അയാളുടെ വസതിയിലേക്കാണു പോയതു്. മാർഗ്ഗമദ്ധ്യേ അയാൾ ഇങ്ങനെ ആത്മഗതംചെയ്തു:

"വിധി എന്നെ ഭയങ്കരമായി കളിപ്പിച്ചുകൊണ്ടേയിരിക്കുന്നു. കമലയും ഞാനും തമ്മിലുള്ള ബന്ധവും, നളിനാക്ഷനും ഹേമനളിനിയും തമ്മിലുള്ള മൈത്രിയും അസാധാരണമായ ഒരു ഇതിവൃത്തത്തെ സൃഷ്ടിക്കുന്നു. വിധിയെപ്പോലെ അസ്ഥിരനായ ഒരു കഥാകൃത്തിനു് ഇത്തരത്തിലുള്ള പ്രമാദം വളരെ യോജിക്കുന്നതുതന്നെ! യഥാർത്ഥ ജീവിതത്തിലാണു്

അസാധാരണ സംഗതികൾ സംഭവിക്കുന്നതു്. എന്നാൽ എത്ര കഠിനഹൃദയനായ ഒരു നോവലെഴുത്തുകാരനും ഈ മാതിരി അസാധാരണ സംഗതികളെ ആധാരമാക്കി ഒരു കഥാനിർമ്മാണം ചെയ്തു് ജനസമക്ഷം അവതരിപ്പിക്കുവാൻ ധൈര്യപ്പെട്ടുകില്ല!" എങ്ങിനെയായാലും അയാൾ ഇപ്പോൾ ഒരു മഹാവിഷമത്തിൽനിന്നും വിമുക്തനായി. കൎമ്മശോപലസമ്മിശ്രമായ അയാളുടെ ജീവിതചരിത്രത്തിലെ അവസാനാദ്ധ്യായത്തിന്റെ അന്ത്യഭാഗം എഴുതേണ്ടി വരുമ്പോഴെങ്കിലും വിധി അല്പമെങ്കിലും അനുഭാവത്തോടുകൂടി അയാളെ വീക്ഷിക്കാതിരിക്കുമോ?

ജന്മിയുടെ വീട്ടിനുസമീപം ഒരു തറമേടയിലാണു യോഗേന്ദ്രൻ താമസിച്ചിരുന്നതു്. അയാൾ ഞായറാഴ്ച രാവിലെ പത്രവും വായിച്ചുകൊണ്ടു കിടക്കയായിരുന്നു. അപ്പോൾ അങ്ങാടിയിൽനിന്നും ഒരാൾ അയാൾക്കൊരെഴുത്തു കൊണ്ടുവന്നു. അതു പൊട്ടിച്ചു നോക്കിയപ്പോൾ രമേശന്റെ കത്താണെന്നു മനസ്സിലായി. ഒരത്യാവശ്യകാൎയ്യം യോഗേന്ദ്രനെ ധരിപ്പിക്കാനായി അയാളെ പ്രതീക്ഷിച്ചുകൊണ്ടു് താൻ വൈശ്യപുരത്തെ അങ്ങാടിയിൽ കാത്തുനിൽക്കുന്നുവെന്നായിരുന്നു, രമേശൻ എഴുതിയിരുന്നതു്.

യോഗേന്ദ്രൻ കസാലയിൽനിന്നും ചാടി എഴുന്നേററു. കൽക്കട്ടായിൽ രമേശന്റെ ഭവനത്തിൽവച്ചു് യോഗേന്ദ്രൻ തീക്ഷ്ണമായ കോപത്തോടെ അയാളെ ശാസിച്ചതിന്റെശേഷം അവർ തമ്മിൽ കണ്ടിട്ടില്ല. എന്നാൽ ആ സംഭവം കഴിഞ്ഞിട്ടിപ്പോൾ കുറേക്കാലമായി. അയാളുടെ ബാല്യകാലത്തെ സ്നേഹിതൻ അയാളെത്തേടി ആ വിദൂരഗ്രാമത്തിൽ വന്നപ്പോൾ അയാളോടു് തിരിച്ചുപോകാൻ പറയുന്നതിനു യോഗേന്ദ്രനു മനസ്സുണ്ടായില്ല. പരമാൎത്ഥത്തിൽ അയാളുടെ ഈ ആകസ്മികാഗമനം യോഗേന്ദ്രനെ സന്തോഷിപ്പിച്ചതേയുള്ളു. എന്നുതന്നെയല്ല, ആ പ്രധാനകാൎയ്യം അറിയുവാൻ അയാൾ അത്യന്തം ഉൽക്കണ്ഠിതനായി. അയാളെ കാണുന്നതുകൊണ്ടു് ഒരുപദ്രവവും ഉണ്ടാകാനിടയില്ല. വിശിഷ്യ ഹേമനളിനി വളരെയകലെയാണുതാനും.

കത്തുകൊണ്ടുവന്നവന്റെകൂടെ യോഗേന്ദ്രൻ പൂൎവ്വസ്നേഹിതനെ കാണുന്നതിനായി തിരിച്ചു. ഒരു പലവ്യഞ്ജനക്കട

യിൽ മണ്ണെണ്ണത്തകരത്തിന്റെ പുറത്തു രമേശൻ ഇരിക്കുന്നതു് അയാൾ കണ്ടു. കച്ചവടക്കാരൻ ബ്രാഹ്മണർക്കായി മാത്രം മാറ്റി വെച്ചിരുന്ന ഒരു ഹുക്കായെടുത്തു പുകയില നിറച്ചു് രമേശന്റെ നേരെ നീട്ടി. എന്നാൽ കണ്ണട ധരിച്ചിരുന്ന ആ മാന്യൻ പുക വലിക്കയില്ലെന്നറിഞ്ഞപ്പോൾ യോഗ്യനായ ആ വണിഗ്വരൻ, നാഗരികത്വത്തിൻെറ ഒരു അപൂർവ്വസൃഷ്ടിയായി, അയാളെ ഗണിച്ചു. പിന്നീടു് അയാൾ രമേശനോടു സംസാരിക്കുന്നതിനോ, അയാളുടെ ഊരും പേരും ജോലിയും ചോദിച്ചറിയുന്നതിനോ മുതിർന്നില്ല.

യോഗേന്ദ്രൻ പെട്ടെന്നു മുന്നോട്ടു നടന്നു് രമേശൻെറ ഹസ്തം ഗ്രഹിച്ചുകൊണ്ടു പറഞ്ഞു: "നിങ്ങൾ പഴയപോലെ ഇപ്പോഴും സംശയഗ്രസ്തൻ തന്നെ. അതിൽ നിങ്ങളെ ശ്ലാഘിക്കുവാൻ എനിക്കു് അശേഷം നിവൃത്തിയില്ല. എന്താണു് എൻെറ വസതിയിലേക്കു് നേരെ വരാതെ ഈ കടയിൽ കയറി ഇരുന്നുകളഞ്ഞതു്? പുഴക്കലരിയുടേയും, വ്യഞ്ജനങ്ങളുടേയും ഗന്ധം നിങ്ങൾക്കു് സന്തോഷപ്രദമാണെന്നു വിചാരിച്ചുപോകുന്നതിൽ അബദ്ധമൊന്നുമില്ല."

ഹാർദ്ദമായ ഈ സ്വീകരണം രമേശനെ ആശ്ചര്യപ്പെടുത്തി. അയാൾ വെറുതെ മന്ദസ്മിതം ചെയ്തുകൊണ്ടിരുന്നു. വഴിയിൽ ഇടവിടാതെ സംസാരിച്ചുകൊണ്ടു് യോഗേന്ദ്രൻ രമേശനോടുകൂടി ധിറുതിയിൽ തന്റെ വസതിയിലേക്കു നടന്നു.

"മതശാസ്ത്രവിശാരദന്മാർ എന്തുവേണമെങ്കിൽ പ്രസംഗിക്കട്ടെ. എന്നാൽ എനിക്കു് സർവ്വശക്തന്റെ മായാവിലാസങ്ങൾ അനവഗാഹങ്ങളായിരിക്കുന്നതേയുള്ളു. ഇപ്പോളെന്നെ നോക്കുക! ഞാൻ ഒരു നഗരത്തിൽ ജനിച്ചു്, ഒരു അസ്സൽ നാഗരികനായി വളൎന്നു്, ഇതാ ഇപ്പോൾ ഈ അപരിഷ്കൃതദേശത്തു് കൃഷിക്കാരുടെ ഇടയിൽ കഴിച്ചുകൂട്ടുന്നു. എൻെറ ആത്മാവു പോലുംവരണ്ടുപോയി" എന്നു് അയാൾ രമേശനോടു പറഞ്ഞു.

രമേശൻ ചുററും നോക്കിക്കൊണ്ടു് ഇങ്ങിനെ പ്രതിവചിച്ചു. "ഇതു് നിങ്ങൾ പറയുന്നതുപോലെ ഒരു ചീത്ത സ്ഥലമല്ലല്ലൊ."

യോഗേന്ദ്രൻ;—"നിങ്ങൾ എന്താണർത്ഥമാക്കുന്നതു്?"

രമേശൻ:—"ഇവിടെ ഏകാന്തവാസത്തിന് വേണ്ട സൌകൎയ്യം ഉണ്ടല്ലൊ."

യോഗേന്ദ്രൻ:—"ആ കാരണത്താൽ ഈ സ്ഥലത്ത് എന്റെ കൂടെ താമസിക്കുവാൻ യോഗ്യനായ ആ ഒററ ജീവിയെ കൂടി നശിപ്പിച്ചിട്ട് ആ ഏകാന്തത വർദ്ധിപ്പിക്കുവാനാണ് ഞാൻ ശ്രമിക്കുന്നത്."

രമേശൻ:—"ആ ഏകജീവി നിങ്ങളുടെ മനഃശാന്തതയായിരിക്കാം."

യോഗേന്ദ്രൻ:—"എനിക്കിവിടെ കുറേക്കാലം ആവശ്യത്തിൽ കവിഞ്ഞ് മനസ്സമാധാനം ലഭിച്ചുകൊണ്ടിരുന്നു. അതെനിക്ക് വളരെ ദുസ്സഹമായിരുന്നു. ആ പ്രശാന്തതയെ ഭഞ്ജിക്കുന്നതിന് എനിക്കൊരു രസം തോന്നി. ഇപ്പോൾ ഞാനും സ്കൂൾമാനേജരുമായി കീരിയും പാമ്പും പോലെയാണ്. ഈ സ്ഥലത്തെ ജന്മിക്ക് എന്റെ സ്വഭാവത്തിന്റെ ഒരു സാമ്പിൾ കൊടുത്തതുമുതൽ പിന്നീട് ഒരിക്കലും അയാൾ എന്നെ നോക്കുന്നതിനുപോലും ധൈൎയ്യപ്പെട്ടിട്ടില്ല. ഇംഗ്ലീഷ് പത്രങ്ങളിൽ അയാൾ കൊട്ടുന്ന താളത്തിനെഴുതുവാൻ ഞാൻ സന്നദ്ധനാകണമെന്ന് ആവശ്യപ്പെട്ടു. എന്നാൽ എന്റെ യജമാനൻ ഞാൻതന്നെയാണെന്ന് അയാളുടെ മുഖത്തുനോക്കി ലവലേശം മടികൂടാതെ പറഞ്ഞു. എന്റെ സ്വഭാവവൈശിഷ്ട്യംകൊണ്ടൊന്നുമല്ല ഞാൻ ഇവിടെ താമസിക്കുന്നത്. ഇവിടുത്തെ മജിസ്ട്രേട്ടിന് എന്നെ വളരെക്കാൎയ്യമാണ്. അതിനാൽ ജന്മി എന്നെ ഒഴിച്ചുവിടുവാൻ ഭയപ്പെടുന്നു. മജിസ്ട്രേട്ടിനെ വേറൊരിടത്തേക്ക് സ്ഥലം മാററിയിരിക്കുന്നുവെന്ന് ഒരു ദിവസം ഗസററിൽ കാണും; അന്നിവിടെ നിന്നും ഭാണ്ഡം മുറുക്കി ഇറങ്ങിക്കൊള്ളുകയേ വേണ്ടൂ. ഇപ്പോൾ എന്നോടിവിടെ വൎത്തമാനം പറയാനൊരാൾ മാത്രമേയുള്ളു. അതെന്റെ പട്ടിയാണ്. മററാളുകൾ എന്നെ നോക്കുന്ന നോട്ടം ഒട്ടും തന്നെ ശുഭസൂചകമല്ലെന്ന് തീൎത്തുപറയാം."

അവർ യോഗേന്ദ്രന്റെ വസതിയിൽ എത്തി. രമേശൻ ഉടൻതന്നെ ഒരു കസാലയിൽ ഇരുന്നു.

"ഇരിക്കാൻ വരട്ടെ. പ്രഭാതസ്നാനം നിങ്ങൾക്കു വളരെ പ്രധാനമാണെന്നുള്ള സംഗതി ഞാനിതുവരെ മറന്നിട്ടില്ല. അതിനകം ഞാൻ കുറെ ചായ തിളപ്പിക്കാം. നിങ്ങളുടെ ആഗമനം കാരണം ഇന്നു കാലത്തെ രണ്ടാമത്തെ തവണ തേയില കുടിക്കാനുള്ള ഭാഗ്യം എനിക്കു ലഭിച്ചിരിക്കുന്നു". അന്നു പകൽ മുഴുവൻ അശിച്ചും, സംസാരിച്ചും, വിശ്രമിച്ചും കഴിഞ്ഞുകൂടി. വൈശ്യപുരത്തേക്കു വരുവാൻ പ്രേരിപ്പിച്ച ആ പ്രധാനസംഗതി പറയുവാൻ യോഗേന്ദ്രൻ രമേശന് ഒരു സൌകര്യവും നൾകിയില്ല.

അത്താഴം കഴിഞ്ഞു് അവർ വെളിച്ചത്തേക്കു കസേര നീക്കിയിട്ട് ഇരുന്നു. വെളിയിൽ കുറുനരികൾ കൂട്ടമായി കൂവിക്കൊണ്ടിരുന്നു. ചീവീടുകളുടെ ഝങ്കാരശബ്ദത്തിന്റെ മുഴക്കം കൊണ്ടു് ഇരുട്ടുപോലും ചലിച്ചു. ആ സമയം രമേശന് അയാളുടെ ആഗമനഹേതു പ്രസ്താവിക്കുവാൻ സൌകര്യം കിട്ടി.

അയാൾ ഇങ്ങനെ ആരംഭിച്ചു: "കൊള്ളാം യോഗേന്ദ്രാ, ഞാൻ ഇവിടെ വരുന്നതിനുള്ള കാരണം നിങ്ങൾ ഏറക്കുറെ അനുമാനിച്ചിരിക്കാം. നിങ്ങൾ എന്നോടു് ഒരിക്കൽ ഒരു ചോദ്യം ചോദിച്ചു. എന്നാൽ അപ്പോൾ അതിനുത്തരം പറയുവാൻ ഞാൻ ശക്തനല്ലായിരുന്നു. എന്നാൽ അതിനുള്ള പ്രതിബന്ധങ്ങൾ ഇപ്പോൾ നിശ്ശേഷം നീങ്ങിയിരിക്കുന്നു."

കുറേനേരം രമേശൻ നിശ്ശബ്ദനായിരുന്നു. ഏതാനും മിനിട്ടു കഴിഞ്ഞു് അയാൾ തന്റെയും കമലയുടെയും കഥ ആദ്യന്തം സവിസ്തരം പ്രതിപാദിക്കുവാൻ ആരംഭിച്ചു.

കൂടക്കൂടെ അയാളുടെ തൊണ്ടയിടറുകയും ശബ്ദം വിഫലമാകുകയും ചെയ്തുകൊണ്ടിരുന്നു. ചിലപ്പോൾ പെട്ടെന്നു് അയാൾ സംഭാഷണം നിറുത്തും. യോഗേന്ദ്രൻ മൌനിയായി, അയാൾ പറഞ്ഞതു സശ്രദ്ധം ശ്രവിച്ചുകൊണ്ടിരുന്നു.

അയാൾ പറഞ്ഞുതീർന്നപ്പോൾ യോഗേന്ദ്രൻ ഒരു നെടുവീർപ്പിട്ടു.

"നിങ്ങൾ ഇതെല്ലാം എന്നോട് അന്നുതന്നെ പറഞ്ഞിരുന്നെങ്കിൽ ഞാൻ അതിൽ ഒരക്ഷരം വിശ്വസിക്കുമായിരുന്നില്ല" എന്ന് ആയാൾ ഒടുവിൽ പറഞ്ഞു.

"അത് അന്നത്തെപ്പോലെതന്നെ ഇന്നും അവിശ്വസനീയമായാണിരിക്കുന്നത്. എന്നോടൊരുമിച്ച് ഞാൻ വിവാഹം ചെയ്ത സ്ഥലത്തേക്കു വരിക. പിന്നീട് നമുക്ക് കമലയുടെ അമ്മാവൻെറ വീട്ടിലേക്കു പോകാം."

"ഞാൻ ഇവിടെനിന്നും ഒരടിപോലും മുന്നോട്ടുവെയ്ക്കാൻ നിശ്ചയിച്ചിട്ടില്ല. ഈ കസേരയിൽനിന്നും ഇളകാതെ തന്നെ നിങ്ങൾ പറഞ്ഞതു മുഴുവൻ കണ്ണുമടച്ചു വിശ്വസിക്കുവാൻ തയാറാണ്. ലവലേശം സംശയംകൂടാതെ നിങ്ങളുടെ വാക്കുകൾ സർവ്വദാ ഞാൻ പൂർണ്ണമായി വിശ്വസിച്ചുവന്നു. വളരെ കാലമായി അനുവർത്തിച്ചുവന്ന ആ ആചാരത്തെ ഒരു പ്രാവശ്യം ലംഘിക്കേണ്ടിവന്നതിൽ എനിക്കു വളരെ കുണ്ഠിതമുണ്ട്. ആ അപരാധം നിങ്ങൾ ക്ഷമിക്കണമെന്നപേക്ഷിക്കുന്നു."

യോഗേന്ദ്രൻ കസാലയിൽനിന്നും എഴുന്നേററ് രമേശനെ ആശ്ലേഷിച്ചു.

ഉച്ചാരണശക്തി ഉജ്ജീവിച്ചപ്പോൾ രമേശൻ സംഭാഷണം തുടൎന്നു: "അലംഘനീയമായ ഒരു അനൃതജാലത്തിനുള്ളിൽ വിധി എന്നെ വല്ലാതെ കുടുക്കി. അതിൽനിന്നും രക്ഷ നേടുവാൻ എനിക്കു സാധിച്ചില്ല. എല്ലാ സംഗതികളും അതിൻെറ അന്തരാളത്തിലേക്കു തള്ളിയിടാതെ ഗത്യന്തരമില്ലെന്നും വന്നുകൂടി. ഇപ്പോൾ ഞാൻ അതിൽനിന്നും മുക്തനായിരിക്കുന്നു. ഒന്നും ഗോപനംചെയ്യാനില്ലാത്തതിൽ ആശങ്കകൂടാതെ സ്വൈരമായി ശ്വസിക്കുകയും ചെയ്യാം. ആത്മഹത്യ ചെയ്യുവാൻ കമലയെ പ്രേരിപ്പിച്ച സംഗതി എന്താണെന്ന് എനിക്കിന്നും മനസ്സിലായിട്ടില്ല. മേൽ മനസ്സിലാകുമെന്നും തോന്നുന്നില്ല. എന്നാൽ ഒരു കാൎയ്യം തീൎച്ചയാണ്. വിഷമകരമായ അവളുടെ പ്രശ്നത്തിന് അതുമാത്രമേ ഒരു പ്രതിവിധി ഉണ്ടായിരുന്നുള്ളു. ഇങ്ങനെയെങ്കിലും ഈ ദുൎഘടാവസ്ഥയിൽ അവൾ ഒരുപശാന്തി കണ്ടുപിടിച്ചിരുന്നില്ലെങ്കിൽ ഞങ്ങൾക്കിരുവൎക്കും നേരിടുമായിരുന്ന വിഷമങ്ങൾ ഇന്ന തരത്തിലാ

യിരിക്കുമെന്നാലോചിക്കപോലും വഹിയാ. ഞങ്ങളുടെ സ്ഥിതി അത്രമാത്രം അനുകമ്പാഹ്മായിരുന്നു. മൃത്യുവക്ത്രത്തിൽനിന്നും ആകസ്മികമായി അവൾ രക്ഷ പ്രാപിച്ചു. അതുപോലെതന്നെ ആകസ്മികമായി അവൾ ആ അഗാധഗത്തത്തിൽ അപ്രത്യക്ഷമായി!''

"കമല ആത്മഹത്യചെയ്തുവെന്നു തീച്ചയാക്കാൻ വരട്ടെ. ഏതായാലും അവളേ സംബന്ധിച്ചിടത്തോളം നിങ്ങളുടെ സരണി സുഗമമായി. ഇനി നളിനാക്ഷനെക്കുറിച്ചേ ആലോചിക്കേണ്ടതുള്ളൂ. ഈ മാതിരിയുള്ള ആളുകൾ എൻ്റെ ചിന്താശക്തിക്കതീതരാണു്. എനിക്കു മനസ്സിലാക്കാൻ സാധിക്കാത്തതൊന്നും ഞാൻ ഇഷ്ടപ്പെടുന്നുമില്ല. എന്നാൽ അധികമാളുകൾക്കും, മനസ്സിലാക്കാൻ വിഷമകരമായിരിക്കുന്നതെന്തെല്ലാമാണോ അതെല്ലാം, കൂടുതൽ പ്രീതികരമായി കാണുന്നു. ഹേമത്തിനെക്കുറിച്ചും എനിയ്ക്കു ഈ ഭയമാണുള്ളതു്. അവൾ ചായയും മത്സ്യമാംസങ്ങളും വജ്ജിച്ചതു മുതൽ കാര്യമെല്ലാം അവതാളത്തിൽ കലാശിക്കുവാനുള്ള ലക്ഷണങ്ങൾ കണ്ടുതുടങ്ങി. അപ്പോൾ അവളുടെ കണ്ണുകളുടെ പഴയ കാന്തിയും നഷ്ടമായി. മമ്മസ്പൃക്കായ വചനങ്ങൾ കേട്ടാൽ അവൾ വെറുതെ മൃദുമന്ദസ്മിതം തൂകിക്കൊണ്ടിരിക്കും. എന്തുതന്നെയായാലും നിങ്ങളുടെ സഹായംകൂടിയുണ്ടെങ്കിൽ നമുക്ക് അവളെ നിഷ്പ്രയാസം രക്ഷിക്കുവാൻ സാധിക്കുമെന്നു ഞാൻ ഉറപ്പുപറയുന്നു. ഇരുമ്പുചട്ടയിട്ടു മുറുക്കി തയാറായി നിന്നുകൊള്ളുക. നമുക്കിരുവക്കുംകൂടി ആ ഭക്തശിരോമണിയെ ഒന്നെതിരുടുകതന്നെ."

രമേശൻ ചിരിച്ചുകൊണ്ടു പറഞ്ഞു: "ഒരു യോദ്ധാവെന്ന നിലയിൽ എനിക്കു വലിയ പ്രശസ്തിയൊന്നുമില്ല; എങ്കിലും ഞാൻ തയാറാണു്."

യോഗേന്ദ്രൻ:—"ജനുവരി ഒഴിവുവരെ ഒന്നു ക്ഷമിക്കുക."

രമേശൻ:—"അതിനിയും കുറച്ചുദിവസംകൂടി വേണമല്ലോ. ഞാൻ നേരത്തേകൂട്ടി പോകുന്നതല്ലേ നല്ലതു്?"

യോഗേന്ദ്രൻ:—"അതു പാടില്ല. അന്നു് ഞാനാണു നിങ്ങളുടെ വിവാഹത്തിനു തടസ്സമായി നിന്നതു്. എൻ്റെ ശ്രമംകൊണ്ടുതന്നെ അതു സാധിക്കണം. നിങ്ങൾ മുമ്പേ

പോയി കാൎയ്യമെല്ലാം സ്വയം നേടിക്കളയാമെന്നല്ലേ? അതു വരട്ടെ."

രമേശൻ:—"എന്നാൽ ഞാനിതിനിടയ്ക്കൊരു—"

യോഗേന്ദ്രൻ:—"വേണ്ട വേണ്ട. അടുത്ത പത്തുദിവസത്തേക്കു നിങ്ങൾ എന്റെ അതിഥിയായി ഇവിടെ താമസിക്കണം. ഇന്നാട്ടുകാരും ഞാനുമായി തീരെ രസമില്ലാതിരിക്കുകയാണു്. കുറെ നാളായി ഞാൻ അനുവൎത്തിച്ചുവരുന്ന സ്വരമൊന്നു മാറ്റാൻ ഒരു സ്നേഹിതന്റെ സാഹചൎയ്യം ആവശ്യമായിരിക്കുന്നു. കുറുനരിക്കുട്ടന്മാർ കൂവുന്നതു കേൾക്കണമെന്നുള്ള ഒരൊററ ജോലിയേ വൈകുന്നേരമെനിക്കുള്ളു. നിങ്ങളുടെ സ്വരം, മധുരഗീതംപോലെ കൎണ്ണങ്ങളെ ആനന്ദിപ്പിക്കത്തക്കവണ്ണം എന്റെ സ്ഥിതി ഇപ്പോൾ അത്രമാത്രം ദയാഹമാണു്."

—:0:—

# അദ്ധ്യായം ൪൮.

ചന്ദ്രമോഹനനിൽ നിന്നും ലഭിച്ച വൎത്തമാനം അക്ഷയിയുടെ ആലോചനയ്ക്കൊരു വിഷയമായി കലാശിച്ചു.

അയാൾ സ്വയം ചോദിച്ചു. "ഇതിൽനിന്നും എന്താണനുമാനിക്കേണ്ടതു്? അപ്പോൾ രമേശൻ ഗാസിപൂരിൽ പ്രാക്ടീസുചെയ്യുകയായിരുന്നു, അല്ലെ? തുടൎന്നു മാൎഗ്ഗവും തങ്ങിയ സ്ഥലവും നല്ലപോലെ ഗോപനംചെയ്യാൻ അയാൾക്കു സാധിച്ചു. അയാൾ വക്കീൽവേല ഉപേക്ഷിച്ചു് ഈ തെരുവിൽ പിന്നെയും തല കാണിക്കുന്നതിനു് ധൈൎയ്യപ്പെടുവാൻ എന്താണു് അയാളെ പ്രേരിപ്പിച്ചിരിക്കാവുന്നതു്? അന്നദബാബുവും ഹേമനളിനിയും കാശിയിലാണെന്നു് അയാൾ എപ്പോഴെങ്കിലും അറിയാതിരിക്കുകയില്ല. അറിഞ്ഞാൽ ഉടൻ നേരെ അങ്ങോട്ടു വെച്ചുപിടിക്കും."

ഗാസിപുരം ഒന്നു സന്ദൎശിച്ചു് കഴിവുള്ളിടത്തോളം വൎത്തമാനം ശേഖരിക്കണമെന്നു് അക്ഷയി തീൎച്ചയാക്കി. അതു കഴിഞ്ഞു് കാശിയിൽ പോയി, അന്നദബാബുവിനെ കണ്ടു സംസാരിക്കണമെന്നായിരുന്നു അയാളുടെ ഉദ്ദേശം.

ഏതാനും ദിവസം കഴിഞ്ഞു് കാത്തികമാസത്തിലെ ഒരു സായാഹ്നത്തിൽ അക്ഷയി കൈയിൽ ഒരു തുകൽപ്പെട്ടിയുമായി ഗാസിപുരത്തിലിറങ്ങുന്നതു കണ്ടു. 'രമേശബാബു' എന്ന പേരുള്ള വംഗദേശക്കാരനായ ഒരു വക്കീലിന്റെ താമസസ്ഥലം ആരെങ്കിലും അറിയുമോ എന്നു ചോദിച്ചുകൊണ്ടു് അയാൾ കമ്പോളത്തിൽ ഓരോ കടയിലും കയറി അന്വേഷിച്ചു. എന്നാൽ ആ പേരിലൊരു വക്കീലിനെ അവിടെ കച്ചവടക്കാക്കും അറിഞ്ഞുകൂടായിരുന്നു.

പിന്നീടു് അയാൾ കോടതിയിൽ പോയി തിരക്കി. ഉഷ്ണീഷധാരിയായ ഒരു ബംഗാളിവക്കീൽ വണ്ടിയിൽ കയറുവാൻ ഭാവിക്കുകയായിരുന്നു. അക്ഷയി അയാളുടെ അടുത്തു ചെന്നു ചോദിച്ചു: "ക്ഷമിക്കണേ സാർ, ഞാൻ രമേശബാബു എന്ന പേരുള്ള ഒരു ബംഗാളിവക്കീലിനെ തിരക്കി നടക്കുകയാണു്. അദ്ദേഹം ഇവിടെ വന്നിട്ടു് അധികകാലമായില്ല. അദ്ദേഹത്തിന്റെ വസതി അറിയാമെങ്കിൽ ദയവു ചെയ്തു പറഞ്ഞുതന്നാൽ കൊള്ളാം."

"രമേശൻ അമ്മാവന്റെ വീട്ടിലാണു താമസിച്ചുകൊണ്ടിരുന്നതു്. എന്നാൽ ഇപ്പോൾ എവിടെയാണെന്നു് അറിഞ്ഞുകൂടാ. അയാളുടെ ഭായ്യയെ കാണാനില്ല. അവൾ നദിയിൽ ചാടി ആത്മഹത്യ ചെയ്തുവെന്നാണു് പരക്കെയുള്ള സംസാരം" എന്നു് വക്കീൽ അയാളോടു പറഞ്ഞു.

അക്ഷയി അനന്തരം അമ്മാവന്റെ വീട്ടിലേയ്ക്കു തിരിച്ചു.

"രമേശന്റെ 'ലാക്കെ'ന്താണെന്നു് എനിക്കു് ഇപ്പോൾ മനസ്സിലായി. അയാളുടെ ഭായ്യ മരിച്ചുപോയി. ഇനി ഹേമനളിനിയുടെ അടുക്കൽ ചെന്നു് തനിക്കു ഭായ്യയേ ഉണ്ടായിരുന്നില്ലെന്നു വാദിക്കുവാൻ അയാൾ കച്ചകെട്ടും. രമേശൻ എന്തു പറയുന്നുവോ അതു വിശ്വസിക്കുവാൻ അവൾക്കു് ഒരു മടിയുമില്ല. അവൾ അത്ര ശുദ്ധഗതിക്കാരിയാണു്. ഈ ന്യായവേദികളുടെ രഹസ്യങ്ങളിൽ തലയിടുമ്പോഴത്രെ അവരുടെ ഭയങ്കരത്വം മനസ്സിലാക്കിത്തുടങ്ങുന്നതു്!" വഴിമദ്ധ്യേ ഇങ്ങനെ ആത്മഗതം ചെയ്തുകൊണ്ടു് അയാൾ തന്റെ പ്രാഭവത്തേയും നിഷ്പക്ഷതയേയും കുറിച്ചു സ്വയം പ്രശംസിച്ചു.

അക്ഷയി അമ്മാവനെ കണ്ടു. അയാൾ കമലയേയും രമേശനേയും പററി ചോദിച്ചപ്പോൾ അദ്ദേഹത്തിൻെറ കണ്ണു രണ്ടും നിറഞ്ഞു കവിഞ്ഞൊഴുകി. അനന്തരം അദ്ദേഹം പറഞ്ഞുതുടങ്ങി: "നിങ്ങൾ രമേശബാബുവിൻെറ ഒരാത്മസ്നേഹിതനായതുകൊണ്ട്, ആ പ്രിയപ്പെട്ട കുട്ടി, കമലയെ നല്ല പോലെ അടുത്തറിഞ്ഞിരിക്കും. ഞാൻ അവളുമായി പരിചയപ്പെട്ട് ഒന്നു രണ്ടു ദിവസം കഴിഞ്ഞപ്പൊഴേയ്ക്കും അവൾ എൻെറ മകളല്ലെന്ന് എനിക്കു വിചാരിക്കുവാൻ സാധിച്ചില്ല. അവൾ ഇത്ര ഭയങ്കരമായ ഒരു സാഹസകർമ്മം ചെയ്യുവാൻ തുനിയുമെന്ന് ആരും സ്വപ്നത്തിൽപോലും വിചാരിച്ചില്ല!" അക്ഷയി അനുകമ്പ നടിച്ചുകൊണ്ടു പറഞ്ഞു: "കാര്യകാരണങ്ങൾ വിവേചിക്കുവാൻ പാടില്ലാത്തവണ്ണം സംഗതികളെല്ലാം കലങ്ങിമറിഞ്ഞുകിടക്കുന്നു. രമേശൻ അവളോട് ന്യായമായ രീതിയിൽ പെരുമാറിക്കാണുകില്ലെന്നാണ് എനിക്കു തോന്നുന്നത്."

"രമേശൻ നിങ്ങളുടെ ഒരു സ്നേഹിതനാണ്. അതുകൊണ്ട് ഞാൻ പറയുന്നതു കേൾക്കുമ്പോൾ പരിഭവിക്കരുത്. വാസ്തവം പറയുകയാണെങ്കിൽ എനിക്ക് ഇതുവരെ അയാളെ പൂർണ്ണമായി മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടില്ല. അയാൾ പ്രസന്നവദനനായ ഒരു ചെറുപ്പക്കാരനാണ്. അയാളുമായി വർത്തമാനം പറയുന്നതിനു് ഒരു പ്രത്യേകരസമുണ്ട്. എന്നാൽ അയാളുടെ മനസ്സിലെന്താണെന്നു പറയുവാൻ വളരെ പ്രയാസമാണ്. അയാൾ ഒരു സാധാരണ മനുഷ്യനല്ല. അല്ലെങ്കിൽ ഇത്ര സുന്ദരിയായ ഒരു പെൺകുട്ടിയെ അഗണ്യകോടിയിൽ തള്ളുന്നതിനുള്ള മററു കാരണമെന്താണ്? അയാളുടെ നേരെ അശേഷം കപടം കൂടാതെ അവൾ വർത്തിച്ചുവന്നു. അവളും എൻെറ മകളും പരമസ്നേഹിതകളായിരുന്നെങ്കിലും അവളുടെ ഭർത്താവിനെ അണുമാത്രമെങ്കിലും കുററപ്പെടുത്തുകയോ ഒരക്ഷരംപോലും അയാളെക്കുറിച്ച് ആവലാധി പറയുകയോ ചെയ്തിട്ടില്ല. ചിലപ്പോൾ കമല മൌനിയായി ഏതോ വളരെ നേരം ചിന്തിച്ചുകൊണ്ടിരിക്കുന്നതായി ശൈലജ എന്നോടു പറയാറുണ്ടായിരുന്നു. എന്നാൽ ആ പൈതലിൽനിന്നും അവസാനംവരെ ഒരൊറ്റ

വാക്കുപോലും ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. ഈ കടുംകൈയ് പ്രവൎത്തിക്കുന്നതിനു മുമ്പെ അവൾ ഏത്രമാത്രം സങ്കടം അനുഭവിച്ചിരിക്കണമെന്നാലോചിക്കുമ്പോൾ എൻെറ ഹൃദയം തകരുന്നു. ആ സമയം ഞാൻ ഇവിടെ ഇല്ലാതിരുന്നതാണ് ഇതിലൊക്കെ സങ്കടകരമായിട്ടുള്ളതു്. ഞാൻ ഇവിടെ ഉണ്ടായിരുന്നെങ്കിൽ എന്നെ ഉപേക്ഷിച്ചുപോകത്തക്ക ഹൃദയകാഠിന്യം അവൾക്കുണ്ടാകുമായിരുന്നുവോ എന്നു് ഞാൻ ബലമായി സംശയിക്കുന്നു.

പിറേറദിവസം രാവിലെ അമ്മാവൻ അക്ഷയിയേയും കൂട്ടിക്കൊണ്ടു് രമേശൻെറ ബംഗ്ലാവിലേക്കു പോയി. അവിടെ, അവർ കമല ആററിലേക്കു പോയ വഴിയും സന്ദൎശിച്ചു.

ചക്രവൎത്തിയുടെ ഭവനത്തിൽ തിരിച്ചെത്തുന്നതുവരെ അക്ഷയി അഭിപ്രായമൊന്നും പ്രകടിപ്പിച്ചില്ല. അവിടെ എത്തിയപ്പോൾ അയാൾ പറഞ്ഞു: "കമല നദിയിൽ ചാടി മരിച്ചു എന്നു് നിങ്ങളെല്ലാം വിചാരിക്കുന്നു. എന്നാൽ ഞാൻ അതു വിശ്വസിക്കുന്നില്ല."

അമ്മാവൻ:—"പിന്നെ നിങ്ങളുടെ അഭിപ്രായമെന്താണു്?"

അക്ഷയി:—"അവൾ എവിടെയൊ ഒളിച്ചോടിപ്പോയെന്നാണു ഞാൻ സംശയിക്കുന്നതു്. നമ്മൾ നല്ലപോലെ ഒന്നന്വേഷിക്കണം." അമ്മാവൻ ഉന്മേഷത്തോടെ കസാലയിൽനിന്നും ചാടി എഴുന്നേററു. "നിങ്ങൾ പറഞ്ഞതു വാസ്തവമാണു്."

അക്ഷയി:—"ഇവിടെനിന്നും കാശിയിലേയ്ക്കു് അധികദൂരമില്ല. എനിക്കും രമേശനും നല്ല പരിചയമുള്ള ഒരു വീട്ടുകാർ അവിടെ താമസമുണ്ടു്. ഒരു പക്ഷെ കമല അവിടെ ചെന്നു ചേൎന്നിരിക്കാം."

അമ്മാവൻ സ്വതസ്സിദ്ധമായ ഉത്സാഹത്തോടുകൂടി പറഞ്ഞു: "അല്ല, രമേശബാബു അതെന്നോടു പറഞ്ഞില്ലല്ലൊ. ഞാൻ അതു് അറിഞ്ഞിരുന്നുവെങ്കിൽ അവിടെപ്പോയി ഒന്നു് അന്വേഷിക്കുമായിരുന്നു."

അക്ഷയി:—"നമ്മൾക്കു രണ്ടു പേൎക്കും ഒരുമിച്ചു കാശിയിലേക്കു പോയാലെന്താണു്? ഈ സ്ഥലമൊക്കെ അ

ങ്ങേയ്ക്കു സുപരിചിതമാണു്. ആയതുകൊണ്ടു് നല്ല പ്പോലെ തിരക്കുന്നതിനു സാധിക്കും.''

ഈ അഭിപ്രായത്തോടു് അമ്മാവൻ പൂർണ്ണമായി യോജിച്ചു.

കമലയുടെ വൃത്താന്തത്തെപ്പററി താൻ ഹേമനളിനിയോടു ചെന്നു പറയുന്നതായാൽ അവൾ അതിലൊരു വാക്കു പോലും വിശ്വസിക്കയില്ലെന്നു് അക്ഷയിക്കു് അറിയാമായിരുന്നു.

എന്നാൽ തൻെറ പ്രസ്താവനകൾ വാസ്തവമാണെന്നു് ഉറപ്പു പറയുന്നതിനു് അമ്മാവൻ കൂടിയുണ്ടെങ്കിൽ രമേശൻെറ ചതിപ്രയോഗങ്ങൾ അവൾക്കു ബോദ്ധ്യമാകാതിരിക്കയില്ലെന്നു് അയാൾ വിചാരിച്ചു. അതിനാൽ കുററപത്രം കൊടുക്കുന്നതിനു് ഒരു സാക്ഷിയായിട്ടത്രെ ചക്രവത്തിയെ കാശിയിലേയ്ക്കു കൊണ്ടുപോയതു്. സാധുവൃദ്ധൻ ഇതൊന്നും അല്പംപോലും സംശയിച്ചില്ല.

—o—

## അദ്ധ്യായം ൪൯.

നഗരത്തിനു വെളിയിൽ പാളയത്തിനടുത്തു് അന്നദ ബാബു ഒരു ബംഗ്ലാവു് വാടകയ്ക്കെടുത്തിരുന്നു.

നളിനാക്ഷൻെറ മാതാവിനു ബാധിച്ചിരുന്ന പനിയും ചുമയും വർദ്ധിച്ചു് ന്യൂമോണിയയായി പരിണമിച്ചിരിക്കുന്നുവെന്നു് അദ്ദേഹം കാശിയിൽ വന്നപ്പോൾ അറിഞ്ഞു. ശിശിരമായ കാലാവസ്ഥയാലും, പതിവായിട്ടുള്ള, പ്രഭാതത്തിലെ ഗംഗാസ്നാനത്തിലും പനി വളരെ വർദ്ധിച്ചു; കാര്യം വളരെ വിഷമകരമായിത്തീൎന്നു. ഹേമനളിനിയുടെ നിരന്തരമായ ശുശ്രൂഷയാൽ ആ വിഷമഘട്ടം ഒരു വിധം കഴിഞ്ഞുകൂടി. എങ്കിലും, അവരുടെ ശരീരത്തിനു വളരെ ക്ഷീണം തട്ടിയിരുന്നു. ഒരു സംഗതിയിൽ അവൎക്കു യാതൊരു സഹായവും ചെയ്യാൻ ഹേമനളിനിക്കു സാധിച്ചില്ല. ജാത്യാചാരാനുസ്സ

തമായ വിശുദ്ധകർമ്മാനുഷ്ഠാനങ്ങളിൽ ക്ഷേമങ്കരി ദൃഢവ്രതയായിരുന്നു. അതിനാൽ ബ്രഹ്മസമാജാംഗമായ ഒരു ബാലികയുടെ കൈയിൽനിന്നും ആഹാരമോ ഔഷധമോ വാങ്ങി ഉപയോഗിക്കുന്നതിൽ അവർ വിമുഖയായിരുന്നു. അവർ സ്വയം പാകംചെയ്താണു സാധാരണ ഭക്ഷിച്ചുവന്നിരുന്നതു്. ഇപ്പോൾ നിവൃത്തിയില്ലാതെ വന്നതിനാൽ നളിനാക്ഷൻ ആഹാരം തയാറാക്കി, വിളമ്പിക്കൊടുത്തുവന്നു. അതിൽ ആ മാതാവിനു വലിയ സങ്കടം ഉണ്ടാകാതിരുന്നില്ല.

"എന്നെക്കൊണ്ടിനി ഒരുപയോഗവുമില്ല. നിനക്കൊരു ഭാരമായിത്തീരാൻ വേണ്ടി മാത്രം ദൈവം എന്നെ എന്തിനിങ്ങനെ ജീവനോടെ ഇട്ടിരിക്കുന്നു?" എന്നു് അവർ വിലപിച്ചു.

ക്ഷേമങ്കരിയുടെ ജീവിതം തീരെ ആഡംബരവിഹീനമായിരുന്നുവെങ്കിലും ഭവനത്തിലെ സാധനസാമഗ്രികളുടെ ക്രമീകരണത്തിലും പരിസരങ്ങളുടെ ശുചീകരണത്തിലും അവർ പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിരുന്നു. തന്റെ ശരീരാഡംബരത്തിൽ അവർ വിരസയായിരുന്നുവെങ്കിലും ഭവനം അലങ്കരിച്ചു് ആകർഷണീയമാക്കുന്നതിൽ അവർ അത്യന്തം ആസക്തി പ്രദർശിപ്പിച്ചുവന്നു. ഹേമനളിനി ഈ സംഗതി നളിനാക്ഷനിൽനിന്നും നേരത്തെ ഗ്രഹിച്ചിരുന്നു. അതിനാൽ ഗൃഹോപകരണങ്ങളുടെ ക്രമീകരണത്തിൽ അവൾക്കു പ്രത്യേകനിഷ്കർഷയുണ്ടായിരുന്നു. ക്ഷേമങ്കരിയുടെ അടുക്കൽ പോകുമ്പോഴൊക്കെ അവരെ സന്തോഷിപ്പിക്കുന്നതിനുവേണ്ടി അവൾ വിശേഷവസ്ത്രങ്ങളാണു ധരിക്കാറുണ്ടായിരുന്നതു്. പാലയത്തിൽ അന്നദബാബു പാട്ടത്തിനു വാങ്ങിയിരുന്ന ഒരു തോട്ടത്തിൽനിന്നും ഇറുത്തുകൊണ്ടുവന്ന പുഷ്പങ്ങൾ അവൾ രോഗശയ്യയിൽ ഭംഗിയായി വിരിച്ചു.

ക്ഷേമങ്കരിയുടെ പരിചരണത്തിനു് ഒരു ഭൃത്യയെ നിയമിക്കണമെന്നു് നളിനാക്ഷൻ അവരെ കൂടക്കൂടെ നിർബ്ബന്ധിച്ചുകൊണ്ടിരുന്നു. എന്നാൽ അവർ ആ നിർബ്ബന്ധം നിശ്ശേഷം നിരസിച്ചു. അവരുടെ വസതിയിൽ ഭൃത്യന്മാരും ഭൃത്യകളുമായി ധാരാളം ആളുകൾ ഉണ്ടായിരുന്നു. ഗൃഹജോലികൾ നോക്കുന്നതിനായിരുന്നു അവരെ നിയമിച്ചിരുന്നതു്. പ്രതിഫലംകൊടുത്തു് തന്റെ ശാരീരികമായ പരിചരണ

ത്തിന് ഒരാളെ നിയമിക്കുന്ന കാര്യം അവൾക്ക് വളരെ അസഹനീയമായിരുന്നു. തന്റെ ധാത്രിയുടെ മരണത്തിനുശേഷം തണ്ണീർ വീശുന്നതിനോ, ശരീരസുഖമില്ലാതെ കിടക്കുമ്പോൾ തടവുന്നതിനോ, പരിചാരികമാരെ അനുവദിച്ചിരുന്നില്ല.

ചെറിയ ആൺകുട്ടികളേയും പെൺകുട്ടികളേയും കാണുന്നതു് അവൾക്ക് വളരെ സന്തോഷാവഹമായിരുന്നു. പ്രഭാതത്തിൽ ഗംഗാസ്നാനാനന്തരം, മാൎഗ്ഗമദ്ധ്യേയുള്ള എല്ലാ ശിവലിംഗങ്ങളിലും തീൎത്ഥോദകവും പുഷ്പദലങ്ങളും മുടക്കംകൂടാതെ ചൊരിഞ്ഞുകൊണ്ടു മടങ്ങിവരുമ്പോൾ, കോമളനായ ഒരു കന്നികബാലനേയോ അഥവാ സുകുമാരിയായ ഒരു ബ്രാഹ്മണകുമാരിയേയോ കൂട്ടിക്കൊണ്ടു വരാതെയിരിക്കയില്ല. നിസൎഗ്ഗമധുരമായ അവരുടെ വീക്ഷണങ്ങളാണു് ക്ഷേമങ്കരിയെ അധികം ആകൎഷിച്ചതു്. കളിപ്പാട്ടങ്ങളും, ചെറുതുട്ടുകളും, മധുരപദാൎത്ഥങ്ങളും സമ്മാനമായി നൽകി ആ പുണ്യശ്ലോക അയൽപക്കത്തുള്ള ഒട്ടു വളരെ കുട്ടികളുടെ സ്നേഹബഹുമാനങ്ങൾക്കു പാത്രീഭവിച്ചിരുന്നു.

ചിലപ്പോൾ ഈ ബാലസൈന്യം ക്ഷേമങ്കരിയുടെ വീട്ടിൽ ആൎത്തു കയറിവന്നു് മുറ്റത്തും പറമ്പിലുമെല്ലാം ഓടിച്ചാടി നടക്കാറുണ്ടായിരുന്നു. ഇതു് ആ വൃദ്ധമാതാവിനു് വളരെ വളരെ സന്തോഷപ്രദവുമായിരുന്നു. കൌതുകകരങ്ങളായ ചെറുസാമാനങ്ങൾ വാങ്ങി ശേഖരിക്കുന്നതിൽ പ്രത്യേകം ഒരു കൌതുകം അവർ പ്രദൎശിപ്പിച്ചുവന്നു. അതൊന്നും അവരുടെ സ്വന്തം ഉപയോഗത്തിനു വേണ്ടിയല്ലായിരുന്നു. ആ സാധനങ്ങൾ ഉപയോഗിക്കുന്നതിൽ കുതൂഹലരായിരുന്ന അവരുടെ സുഹൃത്തുക്കൾക്കു നൽകുന്നതിനു വേണ്ടിയത്രേ അവർ അതെല്ലാം സംഭരിച്ചതു്. അധികം അകന്ന ബന്ധുക്കളുടേയും, അല്പമാത്രപരിചയമുള്ളവരുടേയും ഗൃഹങ്ങളിൽ, അവൎക്കു് ആശ്ചൎയ്യമുണ്ടാകത്തക്കവണ്ണം ക്ഷേമങ്കരിയുടെ കൌതുകസാമഗ്രികൾ അടങ്ങിയ ബങ്കികൾ ചിലപ്പോൾ ചെന്നുചേരുന്നതായി കാണാം. ആ വൃദ്ധയ്ക്കു് ഈട്ടികൊണ്ടുണ്ടാക്കിയ ഒരു വലിയ പെട്ടിയുണ്ടായിരുന്നു. അതിൽ ഒട്ടുവളരെ ഭംഗിയുള്ള വളകളും, പട്ടുവസ്ത്രങ്ങളും അവർ

സംഭരിച്ചിരുന്നു. നളിനാക്ഷൻ വിവാഹം ചെയ്യുന്ന പെൺകുട്ടിയെ ഉദ്ദേശിച്ചാണ് ഇതൊക്കെ ശേഖരിച്ചിരുന്നതു്. തമോമയമായ ഗൃഹത്തെ പ്രവൃത്തിചതുരതകൊണ്ടും, മധുരസംഭാഷണംകൊണ്ടും, രീതിവിശേഷംകൊണ്ടും പ്രകാശമാനമാക്കുന്ന വിപുലസുന്ദരിയായ ഒരു ബാലികയെ അവർ തന്റെ സ്നുഷയായി മനസ്സിൽ ചിത്രീകരിച്ചു. താൻ ശേഖരിച്ചിരുന്ന കമനീയസാമഗ്രികൾ കൊണ്ടു് ആ ഭാവി വധുവിനെ അലങ്കരിച്ചു കാണുവാൻ അവർ വളരെ ആഗ്രഹിച്ചു. ഈ മാതിരിയുള്ള ആശകൾ ആ വന്ധ്യവൃദ്ധയ്ക്കു് അനേക ദിവാസ്വപ്നങ്ങൾക്കുള്ള കരുക്കൾ സംഭാവന ചെയ്തു. ഒരു സന്ന്യാസിയുടെ ജീവിതമായിരുന്നു ക്ഷേമങ്കരി അധികം ഇഷ്ടപ്പെട്ടതു്. പാലും പഴവും മാത്രമേ അവർ ആഹാരമായി ഉപയോഗിക്കാറുണ്ടായിരുന്നുള്ളു. അതും ഒരൊറ്റ നേരം മാത്രം. പകൽ മുഴുവൻ പ്രാർത്ഥനകൊണ്ടും, അർച്ചനതർപ്പണങ്ങൾ ചെയ്തു കഴിച്ചുകൂട്ടും. ഇങ്ങനെയൊക്കെ ആണെങ്കിലും നളിനാക്ഷൻ ധ്യാനനിരതനായും, കഠിനവ്രതങ്ങൾ അനുഷ്ഠിച്ചും ജീവിക്കുന്നതിൽ അവർക്കു് അശേഷം സമ്മതമുണ്ടായിരുന്നില്ല. നിർബ്ബന്ധപൂർവ്വമായ മതകർമ്മാനുഷ്ഠാനങ്ങൾ ഒരു പുരുഷനു് അനാവശ്യമാണെന്നായിരുന്നു അവരുടെ അഭിപ്രായം. പുരുഷന്മാരെ, വളർന്നുവന്ന വെറും പൈതങ്ങളായിട്ടത്രെ അവർ പരിഗണിച്ചതു്. തിന്നുന്നതിലും, കുടിക്കുന്നതിലും അടക്കവും ഒതുക്കവുമില്ലാത്ത ചെറുപ്പക്കാരാരും തന്നെ അവരുടെ സ്നേഹവാത്സല്യങ്ങൾക്കു് ഭാജനമാകാതെയിരുന്നില്ല.

"എന്തിനാണൊരു പുരുഷൻ ഇത്രമാത്രം മതാസക്തനായിരിക്കുന്നതു്?" എന്നു് ചിലപ്പോൾ അവർ ശാന്തമായി ചോദിക്കാറുണ്ടായിരുന്നു. ഭക്തിശൂന്യത ഒട്ടും ക്ഷന്തവ്യമല്ല തന്നെ. എന്നാൽ പ്രത്യേകാനുഷ്ഠാനപദ്ധതികളൊന്നും, പുരുഷന്മാർക്കുവേണ്ടി നിർണ്ണയിക്കപ്പെട്ടിട്ടുള്ളവയല്ലെന്നു് അവർ പ്രബലമായി അഭിപ്രായപ്പെട്ടു. സാധാരണ യുവാക്കന്മാരുടെ വിചാരശൂന്യതയും, സ്വാതന്ത്ര്യവും സാമാന്യമായെങ്കിലും നളിനാക്ഷനിൽ കണ്ടിരുന്നുവെങ്കിൽ അവർ സംതൃപ്തയാകുമായിരുന്നു. കൂടാതെ, അയാൾ അവരുടെ പ്രാർത്ഥനയ്ക്കു ഭംഗം വരുത്താതെയും, വ്രതാനുഷ്ഠാനവേളകളിൽ അവരെ സമീപി

ക്കാതെയും ഇരുന്നെങ്കിൽ അയാളെക്കുറിച്ച് യാതൊരത്ഭുതത്തിനും അവർ കാരണം കാണുമായിരുന്നില്ല.

രോഗം ശാന്തമായി, എഴുന്നേററു വെളിയിൽ വന്നപ്പോൾ, ഹേമനളിനി മാത്രമല്ല, പലിതശിരസ്കനായ അന്നദബാബുപോലും സ്വപുത്രന്റെ മതസിദ്ധാന്തങ്ങൾ, ഒരു ദീർഘദർശിയുടെ തിരുമൊഴികൾപോലെ ബഹുമാനപൂർവം ശ്രദ്ധിച്ച് തദനുസരണം അനുവർത്തിച്ചു വരുന്നതു കണ്ട്, അവർ അത്യന്തം അദ്ഭുതപ്പെട്ടു.

ഒരുദിവസം ഹേമനളിനിയെ അടുക്കൽ വിളിച്ചിരുത്തി അവർ ചിരിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: "ഓമനെ, നിങ്ങളെല്ലാം നളിനാക്ഷന്റെ മൌഢ്യത്തിൽ അവനെ പ്രോത്സാഹിപ്പിക്കുകയാണെന്നു തോന്നുന്നു. അവൻ പറയുന്ന നിസ്സാരകാര്യങ്ങളിലൊക്കെ എന്തിനിത്രമാത്രം ശ്രദ്ധ പതിപ്പിക്കുന്നു. ഈ പ്രായത്തിൽ വേണ്ടേ ജീവിതസുഖം പൂർണ്ണമായി അനുഭവിക്കുവാൻ! മതത്തെക്കുറിച്ചല്ല, വസ്ത്രഭൂഷണാദികളേസംബന്ധിച്ചായിരിക്കണം ഈ പ്രായത്തിലുള്ള ചിന്ത മുഴുവൻ. ഞാൻ ഈ പ്രസംഗിക്കുന്നതുപോലെ പ്രവർത്തിക്കാത്തതെന്താണെന്ന് നീ ചോദിക്കുമായിരിക്കാം. എന്റെ കാര്യത്തിൽ ചില സമാധാനങ്ങളുണ്ട്. എന്റെ അച്ഛനമ്മമാർ, ഞങ്ങൾ, ആൺകുട്ടികളേയും പെൺകുട്ടികളേയും പ്രത്യേകമായ ഒരു അന്തരീക്ഷത്തിൽ വളരെ നിഷ്കൎഷയോടാണ് വളർത്തിയത്. ഞങ്ങളുടെ ജീവിതരീതി ഒന്നു മാററിയിരുന്നെങ്കിൽ ഞങ്ങൾ ഇപ്പോൾ എവിടെയിരിക്കുമായിരുന്നുവെന്നു പറയാൻ നിവൃത്തിയില്ല. എന്നാൽ ഞങ്ങളെയെല്ലാം വളർത്തിവന്ന രീതിയോ, വളരെ വ്യത്യാസമുള്ളതു്. നിങ്ങളുടെ ജീവിതക്രമം ഏതുമാതിരിയായിരുന്നുവെന്നെനിക്കു നല്ലപോലെ അറിയാം. വേറൊരു രീതി സ്വീകരിക്കുന്നതു് വളരെ വിഷമകരമാണ്. തങ്കം, നിന്റെ ഇഷ്ടത്തിനു വിപരീതം പറയുന്നതു് നല്ലതല്ല. ഇക്കാര്യത്തിൽ ഓരോരുത്തരും അവരവർ തുടൎന്നുവന്ന മാൎഗ്ഗം വെടിയരുതെന്നാണെനിക്കു പറയുവാനുള്ളതു്. ഓമനേ, ഇതു പാടില്ല; ഈ സിദ്ധാന്തങ്ങളെല്ലാം ത്യജിച്ചേ തീരൂ. ഉപവാസവും പ്രാൎത്ഥനയും നിനക്കു പററിയതല്ല. നളിനൻ ഒരു ദിവ്യഗുരുവാണെന്നുള്ള അഭിപ്രായം

വളരെ പുത്തരിയായിരിക്കുന്നു. അവന് ഈ സംഗതികളെക്കുറിച്ച് ഒന്നുംതന്നെ അറിഞ്ഞുകൂടാ. ഇതെല്ലാം തുടങ്ങിയിട്ട് കുറച്ചുകാലമേയായുള്ളു. അതിനു മുമ്പ് അവൻ അവന്റെ ഇഷ്ടംപോലെ നടന്നുവന്നു. വേദവാക്യം വല്ലതും ഉദ്ധരിച്ചു കേൾപ്പിക്കുകയാണെങ്കിൽ മുഖം വീർപ്പിക്കയായി. എന്നെ സന്തോഷിപ്പിക്കുന്നതിനാണ് ഈ മാർഗ്ഗം അംഗീകരിച്ചത്. ഈയിടെയെങ്ങാനും ഒരു മഹാതപസ്വിയായിത്തീരുമോയെന്നുപോലും ഞാൻ ഭയപ്പെടുന്നു. നിന്റെ ബാല്യകാലത്തിലെ ജീവിതക്രമം മുറുകെ പിടിച്ചുകൊള്ളുക. അത്ര ഭേദപ്പെട്ടതത്തക്കവണ്ണം യാതൊരു ന്യൂനതയും അതിനില്ല. വേറൊരു രീതിയും എനിക്കു കൂടുതൽ സന്തോഷപ്രദമാകയുമില്ല' എന്ന് ഞാൻ ഇപ്പോഴും അവനോടു പറഞ്ഞുകൊണ്ടേയിരിക്കുന്നു. ഇതു കേൾക്കുമ്പോൾ അവൻ ചിരിക്കുകമാത്രം ചെയ്യും. അത് അവനു സ്വതസ്സിദ്ധമാണ്. എന്തെല്ലാം വേണമെങ്കിൽ അവനോടു പറഞ്ഞുകൊള്ളുക; അവൻ വാ തുറന്നരിയാടുകയില്ല. വേണമെങ്കിൽ ശകാരിക്കുക; എന്നാലും മറുപടി ഒന്നുമില്ല.

ഒരു ദിവസം വൈകുന്നേരം ക്ഷേമങ്കരി ഹേമനളിനിയുടെ തല പിന്നിക്കൊണ്ടിരിക്കുമ്പോഴാണ് ഈ സംഭാഷണം നടന്നത്. യുവതിയുടെ ശുദ്ധസാധാരണവും അലങ്കാരരഹിതവുമായ കേശബന്ധനരീതി വൃദ്ധയ്ക്ക് അശേഷം രുചിച്ചില്ല. "ഞാൻ ഒരു വയസ്സിയായതുകൊണ്ട് എനിക്കു പുതിയ രീതിയൊന്നും അറിയാൻ പാടില്ലെന്നാണോ നീ വിചാരിക്കുന്നത്. നിനക്കറിയാവുന്നതിൽ കൂടുതലായി, പലതരത്തിൽ തലമുടി പിന്നുന്നതിനെനിക്കു സാധിക്കുമെന്നു ഞാൻ സ്വയം പ്രശംസിക്കുന്നു. ഒരിക്കൽ എനിക്കൊരു മദാമ്മയുമായി പരിചയപ്പെടുവാൻ ഇടയായി. അവർ ഇവിടെവന്ന് എന്നെ തുന്നൽ പഠിപ്പിച്ചുകൊണ്ടിരുന്നു. അവരുടെ അടുക്കൽനിന്നും തല പിന്നി അലങ്കരിക്കുന്ന വിശേഷരീതികൾ ഞാൻ ഗ്രഹിച്ചു. അവർ ഇവിടെ വന്ന് തിരിച്ചുപോകുമ്പോഴൊക്കെ, വസ്ത്രം മാറി ഞാൻ കുളിക്കാറുണ്ടായിരുന്നു. ഇത്രമാത്രം നിഷ്കർഷയും, ശുദ്ധിയുമൊക്കെ ആവശ്യമില്ലായിരിക്കാം. എന്നാൽ ഞാൻ ആ രീതിയിലാണു വളർന്നത്. ഓമനേ, നിന്നോടും ഞാൻ കുറച്ചൊക്കെ നിഷ്കർഷയോട് പെരുമാറുന്നതിൽ നീ വേറൊന്നും വിചാരിക്കരുത്. അത് അപ്രിയംകൊണ്ടല്ല, എന്റെ ജീവിത

ക്രമം അങ്ങനെയാണ്. എന്റെ ഭർത്താവിന്റെ വീട്ടുകാർ മതാസക്തരായിരുന്നു. അവർ മതനിഷ്ഠ കൈയ്വെടിഞ്ഞപ്പോൾ എനിക്കുണ്ടായ സങ്കടം പറഞ്ഞാൽ തീരില്ല. എന്നാൽ ഞാൻ ആരെയും വിലക്കിയില്ല. ഇത്രമാത്രമേ ഞാൻ പറഞ്ഞുള്ളു: 'നിങ്ങളുടെ അന്തഃകരണത്തിന്റെ നിദേശം അനുസരിച്ചു പ്രവർത്തിക്കുക. വെറും അജ്ഞയായ ഒരു അബലയത്രെ ഞാൻ. ഞാനനുസരിച്ചുവന്ന ആചാരങ്ങളെ ത്യജിക്കുന്നതിന് എന്നാൽ പ്രയാസം! ഇങ്ങനെ പറഞ്ഞുകൊണ്ട് അവർ സന്തോഷത്തോടെ ഹേമനളിനിയുടെ തലമുടികെട്ടഴിച്ച്, വൃത്തിയായി ചീകി, ഒരു പുതിയ രീതിയിൽ പിന്നി. പിന്നീട് അവർ ഈട്ടിപ്പെട്ടി തുറന്ന് പട്ടുതുണികൾ വെളിയിലെടുത്തു. അനന്തരം അതിൽ നിന്നും ചകാചകാ തിളങ്ങുന്ന നീരാളസദൃശമായ ഒരു ചീനാംബരമെടുത്ത് അവളെ ധരിപ്പിച്ചു. പെൺകുട്ടികളെ വസ്ത്രമണിയിക്കുന്നതു് അവർക്കൊരു വിനോദമായിരുന്നു. ഹേമനളിനി കമ്പിളി നൂലും സൂചിയും എടുത്തു കൊണ്ടു വന്ന് അവരുടെയടുക്കൽ ഇരുന്നൊന്നും തയ്യൽ പഠിക്കും. ക്ഷേമങ്കരി അവളെ പല പുതിയ രീതികളും പഠിപ്പിച്ചു.

ബംഗാളിനോവലുകൾ വായിക്കുന്നതിൽ വൃദ്ധ വലിയ ഉത്സുകയായിരുന്നു. ഹേമനളിനി തന്റെ കൈവശമുണ്ടായിരുന്ന എല്ലാ പുസ്തകങ്ങളും മാസികകളും അവിടെ കൊണ്ടുവന്നു. കഥകളും ഉപന്യാസകളും അവർ ബുദ്ധിപൂർവ്വം വിമർശിക്കുന്നതു കേട്ടപ്പോൾ ഹേമം അതിശയിച്ചു നിന്നുപോയി. ഇംഗ്ലീഷ്വിദ്യാഭ്യാസത്തിന്റെ ഫലമായിട്ടേ ഈ മാതിരി വിവേചനാശക്തി ഉണ്ടായിരിക്കുവാൻ തരമുള്ളുവെന്ന് അവൾ പലപ്പോഴും ഊഹിച്ചിരുന്നു. അവർ ഒരത്ഭുതസ്ത്രീയാണെന്ന് ഹേമനളിനി വിചാരിച്ചു. ബുദ്ധിപൂർവ്വകമായ സംഭാഷണത്തിന് അവർക്കുള്ള വിശാരദയും, ഭക്തിപരമായ അവരുടെ ജീവിതക്രമവും, അവളുടെ ഈ വിശ്വാസത്തിന് നിദാനമായിത്തീർന്നു. അവരുടെ പുറമേ കാണപ്പെട്ടതെല്ലാം നൂതനവും അനന്യസാധാരണവുമായിരുന്നു. ആ പുണ്യവതിയുമായുള്ള സമാഗമം ബാലികയെ അനിർവാച്യമായ ആനന്ദസിന്ധുവിൽ നീരാടിച്ചു.

—— (൨) ——

# അദ്ധ്യായം ൩൯.

അധികനാറം കഴിയുന്നതിനു മുമ്പ് ക്ഷേമങ്കരി വീണ്ടും രോഗബാധിതയായി; എന്നാൽ ഇത്തവണ മുമ്പിലത്തെപ്പോലെ അധികം നീണ്ടുനിന്നില്ല. അവക്കു സുഖക്കേടായിരിക്കുമ്പോറം, ഒരു ദിവസം രാവിലെ നളിനാക്ഷൻ അവരുടെ മുറിയിൽ പ്രവേശിച്ച് പാദങ്ങളിൽ തൊട്ടു വന്ദിച്ചിട്ട് സമീപം ഇരുന്നു. രോഗിണിയായ ജനനി പതിവനുസരിച്ചുള്ള വ്രതങ്ങളും പൂജകളും തുടന്നുകൊണ്ടിരിക്കുന്നതു് ആപൽക്കരമാണെന്നു് അയാറംക്കു തോന്നി. അതിനാൽ രോഗം ശാന്തമാകുന്നതുവരെയെങ്കിലും സ്നാനാർച്ചനാദികളെല്ലാം നിറുത്തിവെച്ച് ശരിയായ ചികിത്സയിൽ ഇരിക്കണമെന്നു് അയാറം അവരെ നിർബ്ബന്ധിച്ചു.

“കൊള്ളാം നീ ഈ ലോകം തന്നെ ഉപേക്ഷിക്കുവാൻ തുടങ്ങുമ്പോറം ഞാൻ എന്റെ പഴയ നിത്യാനുഷ്ഠാനങ്ങളെല്ലാം ത്യജിക്കണമെന്നാണു് നീ പറയുന്നതു്, അല്ലേ? പ്രിയപുത്ര, ഈ തോന്നിയവാസമൊക്കെ നിറുത്തിയിട്ടു ദയവുചെയ്തു നിന്റെ അമ്മ പറയുന്നതുപോലെ ചെയ്യുക. നീ എത്രയും വേഗത്തിൽ വിവാഹം ചെയ്തുകാണുവാനുള്ള ആഗ്രഹം എനിക്കു് ഒട്ടും ചില്ലറയല്ല!”

നളിനാക്ഷൻ മൌനിയായിരുന്നു. ക്ഷേമങ്കരി സംഭാഷണം തുടന്നു: “കുഞ്ഞേ, ഞാൻ ഇനി അധികകാലം ജീവിച്ചിരിക്കയില്ല. നീ ഒരു ഭാര്യയോടുകൂടി സുഖമായി താമസിക്കുന്നതു കണ്ടിട്ടു സന്തോഷത്തോടെ മരിക്കണമെന്നാണു് എന്റെ ആഗ്രഹം. നീ ഒരു ചെറിയ പെൺകുട്ടിയെ വിവാഹം ചെയ്തു കൊണ്ടുവരുമ്പോറം ഞാൻതന്നെ അതിനെ ഗൃഹജോലികറം പരിശീലിപ്പിക്കണം, എന്നൊക്കെ ആശിച്ച ഒരു കാലമുണ്ടായിരുന്നു. എന്റെ ഇഷ്ടംപോലെ ആ കുട്ടിയെ വസ്ത്രം അണിയിക്കണമെന്നും ഞാൻ വിചാരിച്ചിരുന്നു. എന്നാൽ, ഇപ്പോറം, ഇതാ ഇപ്രാവശ്യത്തെ സുഖക്കേടോടുകൂടി എന്റെ കണ്ണുകറം തുറന്നു. ഇനിയും എന്റെ ജീവിതം അധികം നീണ്ടുനില്ക്കുമെന്നാശിക്കുവാൻ യാതൊരു വഴിയുമില്ല. അതിനാൽ ഇനി നീ തന്റേടമില്ലാത്ത ഒരു കൊച്ചു പെൺകുട്ടിയെ, തിരഞ്ഞെ

ട്ടക്കുവാൻ പാടില്ല. ഏകദേശം നിന്നോടൊപ്പം പ്രായമുള്ള ബാലികമാരെ ആരെയെങ്കിലും വിവാഹം ചെയ്യുന്നതാണ് വളരെ നല്ലത്. പനി പിടിക്കുമ്പോൾ എല്ലാ രാത്രിയിലും ഞാൻ ഇതുതന്നെ വിചാരിച്ചുകൊണ്ട് ഉറങ്ങാതെ കിടക്കുന്നു. നിനക്കുവേണ്ടിയുള്ള എന്റെ അവസാന കർത്തവ്യമാണിത്. അതു നിറവേററിയില്ലെങ്കിൽ എന്റെ ആത്മാവിനൊരിക്കലും സമാധാനമുണ്ടാകയില്ല."

"എന്നാൽ, ഏന്നോടുകൂടി സന്തോഷത്തോടെ താമസിക്കത്തക്ക ഒരു പെൺകുട്ടിയെ ഞാൻ എവിടെയാണ് തിരയേണ്ടത്?" എന്ന് നളിനാക്ഷൻ ചോദിച്ചു.

"അതു വിചാരിച്ച് നീ തല പുണ്ണാക്കേണ്ട. നിനക്കുവേണ്ടി ഞാൻതന്നെ കാര്യമൊക്കെ സുമാറാക്കാം. എല്ലാം ശരിപ്പെടുത്തി നിന്നെ യഥാകാലം അറിയിക്കാം."

ക്ഷേമങ്കരിയും അന്നദബാബുവും തമ്മിൽ ഇതേവരെ അഭിമുഖമായി കണ്ടിട്ടില്ല. അദ്ദേഹം അവരുടെ ഭവനം സന്ദർശിക്കുമ്പോഴൊക്കെ അവർ ഒന്നുകിൽ ധ്യാനനിരതയായിരിക്കും, അല്ലെങ്കിൽ അച്ചനകളിൽ വ്യാപൃതയായിരിക്കും. അന്നും പതിവുപോലെ അന്നദബാബു തന്റെ സായാഹ്നസവാരിക്കിടയിൽ ആ ഗൃഹം സന്ദർശിച്ചു. അപ്പോൾ, കണ്ടല്പം സംസാരിച്ചാൽകൊള്ളാമെന്നുള്ള തന്റെ ആഗ്രഹം അവർ അദ്ദേഹത്തെ അറിയിച്ചു. അദ്ദേഹം അവരുടെ സന്നിധിയിൽ പ്രവേശിച്ച ഉടൻതന്നെ അവർ ഉദ്ദിഷ്ടകാര്യത്തെക്കുറിച്ചു സംസാരിക്കുവാൻ ആരംഭിച്ചു: "നിങ്ങളുടെ മകൾ മനോഹരിയായ ഒരു ബാലികയാണ്. ഞാൻ അവളെ വളരെ സ്നേഹിക്കുന്നു. നിങ്ങൾക്ക രണ്ടുപേൎക്കും, എന്റെ കുട്ടി, നളിനനെ അറിയാം. അവന്റെ സ്വഭാവം നിർദ്ദോഷമാണ്. ജോലിയിലുള്ള സാമർത്ഥ്യവും ഒട്ടും കുറവല്ല. നിങ്ങളുടെ കുട്ടിക്ക് അവനേക്കാൾ ഭേദമായ ഒരു ഭർത്താവിനെ കണ്ടുപിടിക്കുവാൻ എളുപ്പമാണെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ?"

അന്നദബാബു ആശ്ചര്യത്തോടുകൂടി പറഞ്ഞു: "നിങ്ങളിതു കാര്യമായിട്ടാണോ പറയുന്നത്? ഞാൻ ഇതൊരിക്കലും ആശിച്ചിരുന്നില്ല. നളിനാക്ഷനെ ജാമാതാവായി ലഭിക്കുന്നതായാൽ അതൊരു ഭാഗ്യമാണെന്നേ എനിക്കു പറയുവാനുള്ളു. എന്നാൽ എന്താണ് അയാളുടെ—"

“സംശയിക്കേണ്ട, നളിനൻ പൂർണ്ണമായി അനുകൂലിക്കും. അവൻ ഇക്കാലത്തെ സാധാരണ ചെറുപ്പക്കാരെപ്പോലെയല്ല. അവൻെറ അമ്മ പറയുന്നതു് അവൻ നിസ്സന്ദേഹം അനുസരിക്കും. അവനെ അധികം പ്രേരിപ്പിക്കേണ്ട ആവശ്യമൊന്നുമില്ല. ആ ഓമനക്കുട്ടിയെ ആർക്കുതന്നെ സ്നേഹിക്കാതിരിക്കുവാൻ സാധിക്കുകയില്ല? കഴിയുന്നത്ര വേഗത്തിൽ അവരുടെ വിവാഹം നടത്തണം. ഞാൻ ഇനി അധികനാൾ ജീവിച്ചിരിയ്ക്കുകയില്ല.”

അന്നദബാബു ആഹ്ലാദഭരിതനായി വീട്ടിലേക്കു മടങ്ങി. അവിടെച്ചെന്ന ഉടൻ ഹേമത്തിനെ വിളിച്ചു പറഞ്ഞു:

“ഓമനെ, ഞാൻ ഒരു വൃദ്ധനാണു്. എൻെറ ആരോഗ്യമോ, ഒട്ടും ആശാസ്യമല്ല. നീ ഒരു ഭർത്താവിൻെറ കൂടെ സുഖമായി താമസിക്കുന്നതു കാണ്മാൻ ഞാൻ വളരെ ആഗ്രഹിക്കുന്നു. അല്ലെങ്കിൽ, എന്റെ ജീവതത്തിലെ ഈ അവസാന ഘട്ടം തീരെ സമാധാനകരമായിരിക്കയില്ല. ഹേമം, ഉള്ളതു തുറന്നു പറയുവാൻ നീ അനുവദിക്കണം. നിനക്കിപ്പോൾ അമ്മയും അച്ഛനും കൂടി ഞാൻ മാത്രമേയുള്ളു. നിന്നെ സംബന്ധിച്ച സകല ചുമതലകളും ഞാനാണു നിർവ്വഹിക്കേണ്ടതു്.”

എന്താ പറയുവാൻ പോകുന്നതെന്നു അത്ഭുതപ്പെട്ടുകൊണ്ടു് ഹേമനളിനി പിതാവിനെ മിഴിച്ചുനോക്കി. അദ്ദേഹം തുടൎന്നു: “ഈ ആലോചന എനിക്കത്യന്തം സന്തോഷപ്രദമായിരിക്കുന്നു. അതിനു തടസ്സമായി എന്തെങ്കിലും സംഭവിച്ചേക്കുമോ എന്നു് ഞാൻ ഭയപ്പെടുന്നു. ഓമനെ, നളിനാക്ഷനേയും നിന്നെയും വിവാഹബന്ധത്തിൽ ഘടിപ്പിച്ചാൽ കൊള്ളാമെന്നാഗ്രഹിക്കുന്നതായി, അയാളുടെ മാതാവെന്നെ അറിയിച്ചിരിക്കുന്നു.

ഹേമനളിനിയുടെ മുഖം വിവർണ്ണമായി; കാലിടറി. “അച്ഛാ അക്കാര്യം വളരെ പ്രയാസമാണു്.”

ഇത്ര പൊടുന്നനവെ ഈ ആലോചന അവളെ അറിയിച്ചപ്പോൾ അവൾ പരിഭ്രമിച്ചുപോയി. എന്തെന്നാൽ നളിനാക്ഷൻ എന്നെങ്കിലും തൻെറ ഭർത്താവാകുമെന്നു് അവൾ ഒരിക്കലും വിചാരിച്ചിരുന്നില്ല.

"എന്തുകൊണ്ടു സഹിക്കയില്ല?" എന്ന് അന്നദബാബു ചോദിച്ചു.

ഹേമ:—"നളിനാക്ഷനെ! എങ്ങിനെയാണ് അതു സാധിക്കുന്നതു്." അതു് യുക്തിയോടുകൂടിയ ഒരു മറുപടി ആയിരുന്നില്ല. എന്നാൽ അതു് യുക്തിയേക്കാൾ വളരെ കൂടുതലായി ഒരു ദൃഢനിശ്ചയത്തെ സൂചിപ്പിച്ചു.

അനഭിലഷണീയമായ ആ പരിതഃസ്ഥിതികളിൽനിന്നും സ്വയം രക്ഷ നേടാൻ ഹേമനളിനി തളത്തിൽ പ്രവേശിച്ചു.

അന്നദബാബുവിന്റെ ആശകൾ നിശ്ശേഷം നശിച്ചു. പുത്രി തന്റെ ഇച്ഛയ്ക്കു് വിപരീതം പറയുമെന്ന് അദ്ദേഹം ഒരിക്കലും ഉദ്ദേശിച്ചിരുന്നില്ല. നളിനാക്ഷനെ വിവാഹം ചെയ്യുന്നതിൽ അവൾ അത്യന്തം സന്തോഷം പ്രദർശിപ്പിക്കുമെന്നാണ് അദ്ദേഹം വിശ്വസിച്ചിരുന്നതു്. ആശാഭംഗത്താൽ വ്യഥാജർജ്ജരിതഹൃദയനായി, അദ്ദേഹം കത്തിക്കൊണ്ടിരുന്ന വിളക്കിനെതിരെ മിഴിച്ചുനോക്കി. ദുർഗ്രഹമായ സ്ത്രീസ്വഭാവത്തിന്റെ അത്യഗാധതയെക്കുറിച്ചു് അദ്ദേഹം ചിന്തിച്ചുകൊണ്ടേയിരുന്നു. മാതാവില്ലാത്ത ആ ഓമനപ്പൈതലിന്റെ ദുർദ്ദശയെ കുറിച്ചു് പണ്ടത്തെപ്പോലെ ഇപ്പോഴും സ്നേഹമൂർത്തിയായ ആ പിതാവു് വിലപിച്ചു.

ഇനിയും ഹേമം ഇരുളടഞ്ഞ തളത്തിൽ ഏകാകിയായി ഇരിക്കുന്നതേയുള്ളു. മണിക്കൂർ ഓരോന്നോരോന്നായി കഴിഞ്ഞുപൊയ്ക്കൊണ്ടിരുന്നു. ഒടുവിൽ അവൾ കൺകോണുകൾകൊണ്ടു് മുറിയിലേക്കു നോക്കി. പിതാവിന്റെ വ്യസനപരവശമായ മുഖം അവൾ ദീപപ്രഭയിൽ കണ്ടു. മനസ്സാക്ഷി അവളെ ദംശിച്ചു. അവൾ ബദ്ധപ്പെട്ടു മുറിയിൽ കടന്നു് പിതാവിന്റെ പുറകിലിരുന്ന് അദ്ദേഹത്തിന്റെ നരച്ച തല തടവിക്കൊണ്ടു് ഇങ്ങനെ പിറുപിറുത്തു: "അച്ഛാ, വരണം; അത്താഴം എപ്പൊഴേ കാലമായി. ഇപ്പോൾ എല്ലാം തണുത്തുകാണും."

യന്ത്രശക്തിയാലെന്നപോലെ അന്നദബാബു എഴുന്നേറ്റ് അടുക്കളയിലേക്കു പോയി. എന്നാൽ അദ്ദേഹത്തിനു വിശപ്പു തീരെയില്ലായിരുന്നുവെന്നു തന്നെ പറയാം. ഹേമനളിനിയുടെ

ജീവിതത്തെ തമഃസംവൃതമാക്കിയ കാർമേഘസഞ്ചയങ്ങൾ കാററിലുലഞ്ഞുപോയെന്നുള്ള വിശ്വാസത്തോടെ അദ്ദേഹം അവൾക്കു സുവൎണ്ണമായ ഒരു ഭാവിയെ ആകാംക്ഷിച്ചുകൊണ്ടിരിക്കുമ്പോഴായിരുന്നു, പൊട്ടുന്നനവെ ഈ വിവാഹാലോചന വന്നുചേൎന്നതും, അവൾ അതു തിരസ്കരിച്ചതും. അതു് അസഹനീയമായ ഒരിച്ഛാഭംഗമായിരുന്നുവെന്നു പറയേണ്ടതില്ലല്ലൊ. "അപ്പോൾ രമേശനെ മറക്കുവാൻ ഹേമത്തിനിതുവരെ സാധിച്ചിട്ടില്ല" എന്നു് അദ്ദേഹം മൌനമായി ചിന്തിച്ചു.

അത്താഴം കഴിഞ്ഞാലുടൻ അദ്ദേഹം ഉറങ്ങാൻ പോകുക സാധാരണമായിരുന്നു. എന്നാൽ അന്നു രാത്രി മാത്രം, ഭക്ഷണംകഴിഞ്ഞ ഉടൻ കിടക്കറയിൽ കടക്കാതെ തളത്തിലിട്ടിരുന്ന ഒരു ചാരുകസാലയിൽ ചിന്താസിന്ധുവിൽ മുഴുകി, വിജനമായ പാളയവീഥിയുടെ പ്രാന്തഃസ്ഥിതമായ തോട്ടത്തിനെതിരെ തുറിച്ചുനോക്കിക്കൊണ്ടു കിടന്നു.

അദ്ദേഹം അവിടെ ഉപവേശിച്ചിരിക്കുന്നതു കണ്ടു് ഹേമനളിനി കളിമട്ടിൽ അദ്ദേഹത്തെ അലട്ടുവാൻ തുടങ്ങി. "അച്ഛാ കിടക്കറയിൽ പോയി കിടക്കണം. ഇവിടെ വളരെ തണുപ്പാണു്."

അന്നദ:—"തങ്കം, നീ കിടക്കാൻ പൊയ്ക്കൊള്ളു. ഞാനും ഇപ്പോൾത്തന്നെ പൊയ്ക്കൊള്ളാം."

എന്നാൽ ഹേമനളിനി അത്ര എളുപ്പം അതു കേട്ടുകൊണ്ടു പോകുന്ന കൂട്ടത്തിലല്ലായിരുന്നു. അല്പനേരം മിണ്ടാതെയിരുന്നതിന്റെ ശേഷം അവൾ തുടൎന്നു: "അച്ഛാ, അച്ഛനു തണുപ്പുപിടിക്കുന്നു. മുൻതളത്തിൽ പോയിരിക്കാം, വരണം."

അന്നദബാബു കസാലയിൽ നിന്നു എഴുന്നേററു മൌനിയായി ശയനമുറിയിലേക്കു നടന്നു.

കൎത്തവ്യങ്ങളിൽ നിന്നും വ്യതിചലനം സംഭവിക്കാതിരിപ്പാൻ, ഹേമനളിനി, രമേശനെക്കുറിച്ചുള്ള സകല വിചാരങ്ങളും ഒന്നോടെ നിഷ്കാസനംചെയ്യണമെന്നു്, ദൃഢമായി നിശ്ചയിച്ചിരുന്നു. സ്വാൎത്ഥരഹിതമായ ഈ പരീക്ഷണം നിറവേററുവാൻ, മനസ്സുമായി ഒരു ഭയങ്കരയുദ്ധത്തിനു കോപ്പിടേണ്ടിവന്നു. ബാഹ്യമായ ആ ഉൽപ്ലവം ആ വ്രണത്തെ പുനരുദ്ദീപിപ്പിച്ചു.

തന്റെ ഭാവിയിലെ ജീവിതഗതിയെ പൂൎണ്ണമായി ചിത്രീകരിക്കുവാൻ അവൾക്ക് അതുവരെ സാധിച്ചില്ല. അതിനാൽ അവൾ തന്റെ നിശ്ചയം പാലിക്കുവാനുള്ള മാൎഗ്ഗങ്ങൾ ആരാഞ്ഞു.

ഒടുവിൽ നളിനാക്ഷനെ തന്റെ ആചാൎയ്യനായി സ്വീകരിച്ച് അയാളുടെ സിദ്ധാന്താനുസരണം ജീവിതരീതിയെ ക്രമപ്പെടുത്തുവാൻ തീൎച്ചയാക്കിയപ്പോൾ ഈ ഉദ്ദേശം ഫലപ്രാപ്തമായെന്ന് അവൾ വിചാരിച്ചു. ഈ വിവാഹാലോചന വന്നുചേൎന്നപ്പോൾ, അവൾ ആ പഴയ സ്നേഹാംശത്തെ അതിന്റെ ഗൂഢസ്ഥാനത്തു നിന്നും ബഹിഷ്കരിക്കുവാൻ ശ്രമിച്ചു. എന്നാൽ അത് ഒരിക്കലും ഉന്മൂലനംചെയ്യുവാൻ സാധിക്കുകയില്ലെന്ന് അപ്പോഴത്രെ അവൾക്ക് പൂൎണ്ണബോധമുണ്ടായത്. ആ പൂൎവ്വബന്ധത്തെ വിപാടനം ചെയ്യണമെന്നുള്ള ഭീഷണിതന്നെ, അവളുടെ നിരാശയിൽ അതു കുറേക്കൂടി മുറുകെപ്പിടിക്കുന്നതിനുതകി.

—:0:—



## അദ്ധ്യായം ൫൧.

ക്ഷേമങ്കരി ഇതിനിടയിൽ നളിനാക്ഷനെ വിളിച്ച്, താൻ അയാൾക്കുവേണ്ടി ഒരു വിവാഹമാലോചിച്ചിരിക്കുന്നു എന്നും, അതിന് അനുകൂലമായ മറുപടി ലഭിച്ചുകഴിഞ്ഞിരിക്കുവെന്നും, അയാളെ ധരിപ്പിച്ചു.

നളിനാക്ഷൻ മന്ദഹസിച്ചുകൊണ്ട് ചോദിച്ചു: "അമ്മേ അത് ഉറപ്പിച്ചുകഴിഞ്ഞുവോ? കുറച്ചുധിറുതിയിലായിപ്പോയി."

ക്ഷേമങ്കരി:—"ഉവ്വ്. ഉറപ്പിച്ചുകഴിഞ്ഞു. ഞാനെന്നും ജീവിച്ചിരിക്കുകയില്ലെന്ന് നിനക്ക് അറിയാൻ പാടില്ലേ? എനിക്ക് ഹേമനളിനിയെ വലിയ പ്രിയമാണെന്ന് നീ മനസ്സിലാക്കിക്കാണുമല്ലൊ. അവൾ സാധാരണ പെൺകുട്ടികളെപ്പോലെ അല്ല. പക്ഷെ, വൎണ്ണം അത്ര വളരെ നല്ലതല്ലായിരിക്കാം. എന്നാൽ—"

നളിനാക്ഷൻ:—"അമ്മേ വെറുതെയിരിക്കണം! അവളുടെ നിറത്തേക്കുറിച്ചല്ല, എനിക്ക് അവളെ വിവാഹം ചെയ്യുവാനുള്ള വൈഷമ്യത്തേപ്പററിയാണ് ഞാൻ ആലോചിച്ചുകൊണ്ടു നിന്നതു്. വാസ്തവത്തിൽ എന്നെക്കൊണ്ടു് അതു സാധിക്കുകയില്ല"

ക്ഷേമങ്കരി:—"വെറുതെ അധികപ്രസംഗമൊന്നും പറയാതെ! പ്രതികൂലിക്കുവാൻ യാതൊരു കാരണവും ഞാൻ കാണുന്നില്ല."

മാതാവിൻെറ അഭിപ്രായത്തോടു് അനുകൂലിക്കാതിരിക്കുവാനുള്ള കാരണങ്ങൾ നിഷ്പ്രയാസം പ്രതിപാദിക്കുവാൻ നളിനാക്ഷന് സാധിക്കുമായിരുന്നില്ല. എന്നാൽ അയാളുടെ ചിത്തരംഗത്തിലെ അവിദിതമായ വിചാരം ഇതൊന്നു മാത്രമായിരുന്നു.

"ഹേമനളിനി അയാളുടെ ശിഷ്യ! അയാളോ? അവളുടെ താതതുല്യനായ ആത്മീയഗുരു! ആ ഗുരുശിഷ്യബന്ധം പാടെ ഹനിച്ചിട്ടു്, വിവാഹാലോചന അവളുടെ അടുക്കൽ കൊണ്ടുചെല്ലുന്നതു് ഭീമമായ അപമര്യാദയല്ലെ?"

നളിനാക്ഷൻെറ മൌനം അനുകൂലസൂചനയാണെന്നുള്ള മിഥ്യാബോധത്തോടെ അയാളുടെ മാതാവു് തുടൎന്നു: "ഇപ്രാവശ്യം നിൻെറ വിരോധമൊന്നും ഞാൻ വകവെക്കുകയില്ല. എനിയ്ക്കുവേണ്ടി നീ സർവസുഖഭോഗങ്ങളും ഉപേക്ഷിച്ചു് ഒരു സാധാരണ കാശിസന്ന്യാസിയായിത്തീരുവാൻ നിശ്ചയിച്ചിരിക്കുന്നതുപോലെ തോന്നുന്നു. നിൻെറ പ്രായത്തിൽ ഇതൊന്നും തീരെ നന്നല്ല. വെറും താന്തോന്നിത്തമെന്നേ പറയാനുള്ളു. മേലിൽ ഇതു് ഞാൻ അനുവദിക്കുകയില്ലെന്നു് തീൎത്തുപറയുന്നു. ഈ അവസരം പാഴാക്കിക്കളയുകയില്ലെന്നു് ഞാൻ ബലമായി വിശ്വസിക്കുന്നു. അടുത്ത ശുഭമുഹൂൎത്തത്തിൽ കാൎയ്യമെല്ലാം ഭംഗിയായി നടത്തണം"

അല്പസമയംകഴിഞ്ഞേ നളിനാക്ഷനു സംസാരിക്കുവാൻ തന്നെ സാധിച്ചുള്ളു.

"അമ്മെ, എനിക്കു് ഒരു സംഗതി അമ്മയോടു പറയാനുണ്ടു്. അമ്മ ഇതിനെക്കുറിച്ചു് ഒട്ടുംതന്നെ ബുദ്ധിമുട്ടേണ്ട, എന്നു് ഞാൻ ആദ്യമായി അപേക്ഷിച്ചുകൊള്ളട്ടെ. ഞാനി

പ്പോൾ പ്രസ്താവിക്കുവാൻ പോകുന്ന സംഭവം നടന്നിട്ട് എട്ടു പത്തു മാസം കഴിഞ്ഞിരിക്കുന്നു. അതു വിചാരിച്ച് വിഷാദിക്കുന്നതുകൊണ്ട് യാതൊരു ഫലവുമില്ല. എങ്കിലും അമ്മയുടെ സ്വഭാവം എനിയ്ക്ക് നല്ലപോലെ അറിയാം. ഒരാപത്ത് നേരിട്ടുകഴിഞ്ഞു; പോരെങ്കിൽ അത് അപരിഹാര്യവുമാണ്. എന്നാലും അമ്മ അതു കേൾക്കുമ്പോഴോ ഓർമ്മിക്കുമ്പോഴോ സ്വയം നിയന്ത്രണത്തിന് അശക്തയായിത്തീരുന്നു. ഇക്കാരണത്താലാണ് ആ കഥ ഇതുവരെ ഞാൻ അമ്മയെ അറിയിക്കാതിരുന്നത്. പല തവണയും ഞാൻ അത് അമ്മയോടു പറയണമെന്ന് വിചാരിച്ചിട്ടുണ്ട്. എങ്കിലും മടിക്കയാണുണ്ടായത്. എന്റെ ദുർവിധിയുടെ കാഠിന്യം കുറയ്ക്കുവാൻ അമ്മ എന്തു വേണമെങ്കിലും ചെയ്തുകൊള്ളണം. വെറുതെ മനസ്താപിക്കരുതെന്നേ ഉള്ളൂ."

ക്ഷേമങ്കരി അത്യന്തം പരിഭ്രമിച്ചു.

"കുഞ്ഞേ, നീ പറയാൻ ഭാവിക്കുന്നത് എന്താണെന്ന് എനിക്ക് മനസ്സിലാകുന്നില്ല. എന്നാൽ നിന്റെ ഉപക്രമം തന്നെ എന്നെ ഭീതയാക്കുന്നു. ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം എന്റെ ഹൃദയത്തിൽ തള്ളിവരുന്ന വികാരങ്ങളെ നിയമനം ചെയ്യുവാൻ എനിക്ക് സാധിച്ചുകൂടുന്നതല്ല. ലൌകികകാര്യങ്ങളിൽ നിന്നും ഒഴിഞ്ഞുനിൽക്കുവാൻ ശ്രമിക്കുന്നതു വെറുതെയാണ്. നീ ആപത്തന്വേഷിച്ചെങ്ങും പോകണ്ട. ക്ഷണിക്കാതെ തന്നെ, അത് നിന്റെ മേൽ പാഞ്ഞുവീഴുന്നു. പറയാനുള്ളതു മുഴുവൻ ഉടൻ തന്നെ പറയുക; അത് നല്ലതോ ചീത്തയോ എന്നുള്ള സംഗതി നീ ഗണ്യമാക്കേണ്ട.

നളിനാക്ഷൻ ആരംഭിച്ചു:-- "കഴിഞ്ഞ ഫെബ്രുവരിമാസത്തിൽ ഞാൻ എന്റെ വക രംഗപുരത്തിലുണ്ടായിരുന്ന വീടും പുരയിടവും ഒരു പാട്ടക്കാരനെ ഏല്പിച്ചിട്ട് കൽക്കട്ടായിലേയ്ക്കു തിരിച്ചു. 'സാരാ'യിൽ കൂടി ഒഴുകുന്ന നദീതീരത്തെത്തിയപ്പോൾ, തീവണ്ടിയിൽ കൂടിയുള്ള യാത്ര മതിയാക്കി നേരെ ആറുവഴി തിരിച്ചാൽ എന്താണെന്ന് ഞാൻ ആലോചിച്ചു. അതനുസരിച്ച്, ഒരു വലിയ കെട്ടുവള്ളം കൂലിക്കു വാങ്ങി, അതിൽ കയറി യാത്ര തിരിച്ചു. രണ്ടു ദിവസം ഞങ്ങൾ നദി

യിൽ കൂടി സഞ്ചരിച്ചു. മൂന്നാംദിവസം വള്ളം ആററുകട വിൽ അടുപ്പിച്ചുകെട്ടി, കുളിക്കുവാനായി കരയ്ക്കിറങ്ങി. അപ്പോൾ ഞാൻ ആരെയാണ് കണ്ടതു്!" നമ്മുടെ പഴയ സ്നേഹിതൻ, ഭൂപൻ, ഒരു തോക്കു താങ്ങിപ്പിടിച്ചുകൊണ്ടു് കരയ്ക്കുനില്ക്കുന്നു! എന്നെ കണ്ടു് അയാൾ അത്ഭുതപ്പെട്ടുകൊണ്ടു് വിളിച്ചു പറഞ്ഞു. 'ഇതാ ഒരൊന്നാന്തരം പക്ഷി വരുന്നു. ഇന്നത്തേക്കു വേറൊന്നും തിരയേണ്ട.' അയാൾ ആ ജില്ലയിലേക്ക് നിയമിക്കപ്പെട്ടിരുന്ന ഒരു ഡപ്യൂട്ടി മജിസ്ട്രേട്ടാണെന്ന് ഞാൻ വേഗത്തിൽ മനസ്സിലാക്കി. പരിശോധനയ്ക്കുള്ള 'സർക്കീട്ടി'ൽ അവിടെയെത്തിയതാണ്. ഞങ്ങൾ തമ്മിൽ കണ്ടിട്ടു് വളരെ ക്കാലം കഴിഞ്ഞിരുന്നു. ഞാൻ പോകുന്നതിനു് അയാൾ അനുവദിച്ചില്ലെന്നു മാത്രമല്ല, അയാളുടെകൂടെ ഞാനും ആ സ്ഥലമൊക്കെ ചുററി സഞ്ചരിക്കണമെന്ന് നന്നാ നിർബ്ബന്ധിച്ചു. ഒരു ദിവസം ഞങ്ങൾ ദോബാപുരം എന്ന് പേരുള്ള ഒരു ഗ്രാമത്തിൽ താവളമടിച്ചു. അന്നു വൈകുന്നേരം ആ സ്ഥലമൊന്നു ചുററുവാൻ ഞങ്ങൾ പുറപ്പെട്ടു. അതു തീരെ ചെറിയ ഒരു ഗ്രാമമാണു്. ഞങ്ങളുടെ സവാരിക്കിടയിൽ ഭൂപൻ പാടത്തിൻെറ കരയിൽ, ചുററും മതിൽ കെട്ടിയടച്ചിരുന്ന ഒരു പുരയിടത്തിൽ, ഓലമേഞ്ഞ മേൽപ്പുരയോടുകൂടിയ ഒരു ഭവനത്തിലേയ്ക്കു് എന്നെ പെട്ടെന്ന് ആനയിച്ചു. ഗൃഹസ്ഥൻ ഞങ്ങൾക്കിരിക്കുവാൻ രണ്ടു ചൂരൽക്കസേരകൊണ്ടുവന്നു വെളിയിലിട്ടു. ഞങ്ങൾ അവയിൽ ആസനസ്ഥരായി. തിണ്ണയിൽ ഏതാനും കുട്ടികൾ പഠിച്ചുകൊണ്ടിരുന്നു. ആ ഗ്രാമത്തിലെ കുടിയാശാൻ, ഒരു കാൽ തൂണിൽ ചവുട്ടിക്കൊണ്ടു് ഒരു നാൽക്കാലിമേൽ ഇരിക്കുകയായിരുന്നു. കുട്ടികൾ തറയിൽ ചമ്രംകൂട്ടിയിരുന്നു്, സ്ലേററു കൈയിൽ പിടിച്ചുകൊണ്ടു്, ഒരുമിച്ചു് പാഠങ്ങൾ ചൊല്ലിക്കൊണ്ടിരുന്നു. തരിണി ചാററർജിയെന്നായിരുന്നു, ആ ഗൃഹനായകൻെറ പേർ. എൻെറ ചരിത്രം ഏതിസ്ഥമാകുന്നതുവരെ അയാൾ ഭൂപനോടു ചോദ്യവും എതിർചോദ്യവും ചെയ്തുകൊണ്ടിരുന്നു. ഞങ്ങൾ കൂടാരത്തിലേയ്ക്കു തിരിച്ചുപോകുംവഴി ഭൂപൻ ഇങ്ങനെ പറഞ്ഞു: 'നിങ്ങൾക്കിന്നൊരു ഭാഗ്യം സിദ്ധിച്ചിരിക്കുന്നു. ഒരു വിവാഹാലോചന ഉടൻ നിങ്ങളുടെ അടുത്തു വന്നുചേരും.' അയാൾ എന്താണു പറയുന്ന

തെന്നു ഞാൻ ചോദിച്ചു. ഭൂപൻ സംഭാഷണം തുടൻു.: "തരിണി ചാറ്റർജി ഒരു ഉണ്ടിയൽവ്യാപാരിയാണു്. അയാളെപ്പോലെയൊരു ലുബ്ധനെ ഈ ലോകത്തിൽ കാണുവാൻ വളരെ പ്രയാസം. ഒരു പുതിയ മജിസ്രേട്ടു സ്ഥലപരിശോധനയ്ക്കു വരുമ്പോൾ താൻ പൊതുജനനന്മയ്ക്കുവേണ്ടി വളരെ ഉത്സാഹിക്കുന്നുവെന്നു കാണിക്കുവാൻ അയാളുടെ വീട്ടിൽതന്നെ വിദ്യാലയമിട്ടുകൊള്ളുവാൻ അനുവദിക്കുന്നു. വാസ്തവത്തിൽ ആ അദ്ധ്യാപകനു് ഊണു മാത്രമല്ലാതെ ഒരൊററക്കാശുപോലും ശമ്പളം കൊടുക്കുന്നില്ല. പകരം അർദ്ധരാത്രിവരെ ആ സാധുവിനെക്കൊണ്ടു കണക്കുമെഴുതിക്കും. സ്കൂൾ ഫീസിൽനിന്നും ഗവണ്മെൻറു നൽകുന്ന 'ഗ്രാന്റിൽ' നിന്നു മത്രെ അയാളുടെ ശമ്പളംകൊടുക്കുന്നതു്. തരിണിക്കൊരു സഹോദരി ഉണ്ടായിരുന്നു. ഭത്താവിൻെറ മരണാനന്തരം അവരുടെ കൈയിൽ ഒരു കാശിനു വകയില്ലാതായിത്തീൻു. അതിനാൽ അവരെക്കൂടെ തന്റെ വീട്ടിൽ താമസിപ്പിക്കുന്നതിനു് അയാൾ നിർബ്ബന്ധിതനായി. അപ്പോൾ അവർ ഗർഭിണിയായിരുന്നു. ഒരു പെൺകുട്ടിയെ പ്രസവിച്ചിട്ടു് അവർ മരിച്ചു. ശരിയായ വൈദ്യസഹായം ഇല്ലാതിരുന്നതിനാലാണു് അവർ മരിക്കുവാനിടയായതു്. അയാൾക്കു വിധവയായ വേറൊരു സഹോദരിയുണ്ടായിരുന്നു. അവർ വീട്ടുവേലകളെല്ലാം നോക്കിവന്നു. അതിനാൽ ഒരു വേലക്കാരനു കൊടുക്കേണ്ട ശമ്പളം അയാൾക്കു ലാഭമായി. ഈ സാധുസ്ത്രീ മാതാപിതാക്കന്മാരില്ലാത്ത ശിശുവിനെ വളത്തുന്ന ചുമതല വഹിച്ചു. ഏതാനും വഷങ്ങൾ കഴിഞ്ഞപ്പോൾ അവരും മരിച്ചു. അതിനുശേഷം വെറും ഒരു പട്ടിയെപ്പോലെയാണു് അവൾ അവിടെ കഴിച്ചുകൂട്ടിക്കൊണ്ടിരുന്നതു്. അമ്മാവനേയും അമ്മായിയേയും സേവിക്കണം. പ്രതിഫലം ശകാരവഷംമാത്രം. അവൾക്കു വിവാഹത്തിനുള്ള പ്രായം ഏകദേശം അതിക്രമിച്ചിരിക്കുന്നു. എന്നാൽ അഗതിയും അച്ഛനമ്മയുമില്ലാത്തവളുമായ ഒരു സ്ത്രീയെ വിവാഹം ചെയ്യാനാരാണുള്ളതു്? വിശേഷിച്ചും അവളുടെ മാതാപിതാക്കന്മാരാരാണെന്നു് ഈ ഗ്രാമത്തിലാക്കുംഅറിഞ്ഞുകൂടാ. എന്നുതന്നെയല്ല, പിതാവിൻെറ മരണശേഷം അവളുടെ ജനനവും! അതിനാൽ ആ ഗ്രാമവാസികൾ അവളെപ്പററി അപവാദം പറയുവാനും മടിക്കുന്നില്ല. തരിണി ചാററർജി പണ

ത്തിൽ കിടന്നു മറിയുകയാണെന്നു് ഒരു ശ്രുതി ആ നാട്ടിലെല്ലാം പരന്നിട്ടുണ്ടു്. അതിനാൽ അയാളുടെ കൈയിൽനിന്നും ഒരു വലിയ തുക സ്ത്രീധനമായി വസൂലാക്കുന്നതിനുവേണ്ടിയാണു് അവർ അവളെ നിന്ദിച്ചു സംസാരിക്കുന്നതു്. കഴിഞ്ഞ മൂന്നുനാലുവഷമായി, അവൾക്കു വെറും പത്തുവയസ്സു പ്രായമേയുള്ളുവെന്നാണു് അയാൾ പറയാറുള്ളതു്. ആ കണക്കനുസരിച്ചു നോക്കുകയാണെങ്കിൽ അവൾക്കിപ്പോൾഏകദേശം പതിനാലു വയസ്സായിക്കാണണം. എന്നാൽ ഞാൻ കണ്ടിട്ടുള്ള പെൺകുട്ടികളിൽ വെച്ചേറ്റവും രൂപവതിയാണു് അവൾ എന്നു നിസ്സംശയം പറയാം. കമലയെന്നാണു് അവളെ വിളിക്കുന്നതു്. ലക്ഷ്മീദേവിയുടെ ഒരു ഇതരനാമമാണു് അതു്. എല്ലാ പ്രകാരത്തിലും ആ പേരു് അവൾക്കു യോജിക്കുന്നുണ്ടു്. ഏതെങ്കിലും ഒരപരിചിതനായ ബ്രാഹ്മണൻ ഈ ദിക്കിൽ വരുന്നതായാൽ തരിണി അയാളുടെ കാൽക്കൽ വീണു് ആ പെൺകുട്ടിയെ വിവാഹംചെയ്യണമെന്നപേക്ഷിക്കും. ആ വിദേശി അതിനു സന്നദ്ധനാണെങ്കിൽതന്നെ നാട്ടുകാർ അയാളെ ആട്ടിയോടിക്കും. അടുത്തപടി അയാൾ നിങ്ങളുടെ അടുക്കലാണു വരുന്നതെന്നു് തീച്ചയാക്കിക്കൊള്ളുകയേ വേണ്ടു." തോന്നിയവാസമെന്തും കാണിക്കാനും ഏതു സാഹസകമ്മം ചെയ്യുവാനും ഞാനൊരുക്കമായിരുന്നു. ഭൂപൻ പറഞ്ഞുനിറുത്തിയ ഉടൻ ഒരു സെക്കൻഡു്നേരംപോലും ആലോചനകൂടാതെ ഞാൻ ഇങ്ങനെ പറഞ്ഞു: 'ശരി, ഞാൻ ആ പെൺകുട്ടിയെ വിവാഹം ചെയ്തുകൊള്ളാം.' മതനിഷ്ഠയുള്ള ഒരു ഹിന്ദുവധുവിനെ വീട്ടിൽ പെട്ടെന്നു കൂട്ടിക്കൊണ്ടുവന്നു് അമ്മയെ ആശ്ചയ്യഭരിതയാക്കണമെന്നായിരുന്നു, എന്റെ ഉദ്ദേശം. എന്തെന്നാൽ ഞാൻ ബ്രഹ്മസമാജത്തിൽനിന്നും പ്രായമായ ഒരു യുവതിയെ വിവാഹംചെയ്യുന്നതായാൽ നമ്മളിലാക്കുംതന്നെ ഒരു കാലത്തും സൈ്വരമുണ്ടായിരിക്കയില്ലെന്നു് എനിക്കറിയാമായിരുന്നു. ഭൂപൻ അത്യത്ഭുതപരതന്ത്രനായി, പറഞ്ഞു: 'നിങ്ങൾ കളി പറയുകയാണു്.' 'ഒരിക്കലുമല്ല. കായ്യമായിത്തന്നെ പറയുകയാണു്. ഞാൻ അങ്ങിനെ തീച്ചയാക്കിക്കഴിഞ്ഞിരിക്കുന്നു' എന്നു ഞാനും പറഞ്ഞു. അന്നു വൈകുന്നേരം തരിണിചാറ്റർജി ഞങ്ങളുടെ കൂടാരത്തിൽ വന്നു യജ്ഞസൂത്രത്തിൽ കൈപിടിച്ചുകൊണ്ടു് ആദരപൂവം അപേ

ക്ഷിച്ചു. 'എന്നെ രക്ഷിക്കണമെന്നു ഞാൻ നിങ്ങളുടെ കാൽ പിടിക്കുന്നു. നിങ്ങൾ നേരിട്ടുവന്ന് ആ പെൺകുട്ടിയെ കാണണം. 'നിങ്ങൾക്കപ്പോൾ അവളിൽ ആഗ്രഹം ജനിക്കുന്നില്ലെങ്കിൽ ഞാൻ പറയുന്ന ഒരക്ഷരംപോലും നിങ്ങൾ വിശ്വസിക്കേണ്ട. അവളെ വിവാഹം ചെയ്യുകയും വേണ്ട. എന്റെ ശത്രുക്കളുടെ മിഥ്യാപ്രലപനങ്ങൾക്കൊരിക്കലും ചെവികൊടുക്കരുതേ!'

'അവളെ കണ്ടിട്ട് ആവശ്യമില്ല. കല്യാണത്തിന് നിങ്ങളൊരുദിവസം നിശ്ചയിച്ചുകൊള്ളണം' എന്നു ഞാൻ മറുപടിപറഞ്ഞു. 'മറ്റന്നാൾ നല്ല ദിവസമാണ്. അന്നുതന്നെയാകട്ടെ' എന്നു തരിണി അപ്പോൾതന്നെ എന്നോടുപറഞ്ഞിട്ടുപോയി. അയാളുടെ ദയനീയമായ അപേക്ഷയുടേയും മര്യാദശൂന്യമായ ധൂർത്തഗതിയുടേയും ഉള്ളിൽ ഒളിഞ്ഞു കിടക്കുന്ന രഹസ്യം എന്താണെന്ന് ആർക്കും നിസ്സംശയം മനസ്സിലാക്കാം. വിവാഹംസംബന്ധിച്ചുള്ള അടിയന്തിരത്തിനു കഴിയുന്നതും ചിലവു കുറയ്ക്കണമെന്നുള്ളതായിരുന്നു അയാളുടെ ഏകോദ്ദേശം. അതെങ്ങനെയായാലും, യഥാകാല വിവാഹവും കഴിഞ്ഞുകൂടി.

അപാരമായ ക്ഷോഭത്തോടുകൂടി ക്ഷേമങ്കരി ഇങ്ങനെ ഉച്ചരിച്ചു. "വിവാഹം കഴിഞ്ഞുകൂടി! നളിനാ, നീ കാര്യമായിത്തന്നെ പറയുകയാണോ?"

**നളിനാക്ഷൻ:**—"അതെ, അമ്മേ. ഏറ്റവും കാര്യമായിത്തന്നെ പറയുന്നു. വധുവുമൊരുമിച്ച് ഞാൻ വള്ളത്തിൽ വീണ്ടും കയറി. ഉച്ചതിരിഞ്ഞ് വള്ളം വിട്ടു. കുംഭമാസക്കാലമായിരുന്നു. കാലാവസ്ഥ അഭിലഷണീയമായിരിക്കേണ്ടേ അപ്പോൾ തരമുള്ളല്ലൊ. അന്നു വൈകുന്നേരം തന്നെ, യാത്ര തിരിച്ച് ഒരു രണ്ടുമണിക്കൂർ കഴിഞ്ഞപ്പോൾ, പെട്ടെന്ന് ഭയങ്കരമായ ഒരു കാററ് അടിച്ചു. ഏതു പ്രകാരത്തിലോ വള്ളം മറിഞ്ഞു. പിന്നെ അതിന്റെ പൊടിപോലും കണ്ടിട്ടില്ല."

'ഈശ്വരാ!' എന്ന് ക്ഷേമങ്കരി ഭയംകൊണ്ട് വേപഥുഗാത്രിയായി ആക്രന്ദനംചെയ്തു.

**നളിനാക്ഷൻ:**—"കുറെക്കഴിഞ്ഞ് എനിക്കു ബോധം വന്നു നോക്കിയപ്പോൾ ഞാൻ വള്ളത്തിലാണു കിടക്കുന്നതെ

ന്നു മനസ്സിലായി. വള്ളത്തിൻേറയോ അതിലെ ആളുകളുടേയോ യാതൊരു ലാഞ്ഛനയും കണ്ടില്ല. ഞാൻ പോലീസുകാരെ വിവരം ധരിപ്പിച്ചു് നല്ലപോലെ അന്വേഷണം നടത്തി. എന്നാൽ യാതൊരു ഫലവുമില്ലായിരുന്നു."

ക്ഷേമങ്കരിയുടെ മുഖം വിളർത്തു.

"ദൈവംതന്നെ രക്ഷിക്കട്ടെ. കഴിഞ്ഞ കാര്യത്തിനു് യാതൊരു പ്രതിവിധിയുമില്ല. ഇനി എന്നോടിതു പറയരുതു്. അതു് വിചാരിക്കുമ്പോൾതന്നെ എൻെറ ദേഹം 'കിലുകിലാ' വിറയ്ക്കുന്നു."

നളിനാക്ഷൻ:—"എൻെറ വിവാഹത്തെ സംബന്ധിച്ചു് അമ്മ ഇത്ര നിർബന്ധമായി സംസാരിച്ചിരുന്നില്ലെങ്കിൽ ഞാൻ അമ്മയോടൊരിക്കലും പറയുകയില്ലായിരുന്നു."

ക്ഷേമങ്കരി:—"ഈ വിപത്തു് നിൻെറ വിവാഹാലോചനയ്ക്കു് പ്രതിബന്ധമാകുന്നതെങ്ങിനെയാണെന്നു് എനിക്കു മനസ്സിലാകുന്നില്ല."

നളിനാക്ഷൻ:—"ഒരുപക്ഷെ ആ പെൺകുട്ടി രക്ഷ പ്രാപിച്ചിരിക്കണം. അതുകൊണ്ടുതന്നെയാണു് ഞാൻ വിവാഹം ചെയ്യുവാൻ പ്രതികൂലിക്കുന്നതു്."

ക്ഷേമങ്കരി:—"നിനക്കു ഭ്രാന്തുണ്ടോ? അവൾ ജീവിച്ചിരിപ്പുണ്ടെങ്കിൽ നീ അവളെക്കുറിച്ചു് എന്തെങ്കിലും കേൾക്കാതിരിക്കുമോ?"

നളിനാക്ഷൻ:—"അവൾക്കെന്നെപ്പററി ഒന്നുംതന്നെ അറിഞ്ഞുകൂടാ. ഞാൻ അവൾക്കു് തീരെ ഒരപരിചിതനായിരുന്നു. എൻെറ മുഖം എപ്പോഴെങ്കിലും കണ്ടുകാണുമെന്നെനിയ്ക്കു തോന്നുന്നില്ല. കാശിയിൽ എത്തിയപ്പോൾ ഞാൻ തരിണി ചാററർജിക്കു് എൻെറ മേൽവിലാസമെഴുതി ഒരു കത്തയച്ചിരുന്നു. എന്നാൽ അതു് അയാൾക്കു കിട്ടാതെ മടങ്ങിവന്നു."

ക്ഷേമങ്കരി:—"കൊള്ളാം."

നളിനാക്ഷൻ:—"ഒരു വർഷം കഴിയട്ടെ. അതിനുശേഷം അവളെക്കുറിച്ചൊരു വർത്തമാനവും ലഭിക്കുന്നില്ലെങ്കിൽ മരിച്ചുപോയിയെന്നുതന്നെ വിശ്വസിക്കാം. അങ്ങനെയാണു് ഞാൻ തീർച്ചയാക്കിയിരിക്കുന്നതു്".

ക്ഷേമങ്കരി:—"അനാവശ്യാലോചനയ്ക്ക് നിനക്കു പ്രത്യേകമൊരു വാസനയുണ്ട്. എന്തിനാണ് ഒരു വഷമെന്ന് നിശ്ചയിച്ചിരിക്കുന്നത്?"

നളിനാക്ഷൻ:—"അതു് വേഗം തീരുമമ്മെ! ഇതു വൃശ്ചികമാസമാണ്. ധനുമാസം വിവാഹത്തിനു കൊള്ളുകയില്ല. അതിനടുത്ത മാസം മകരമായി. അതു കഴിഞ്ഞാൽ കുംഭവുമായി. ഒരു വർഷവും തികഞ്ഞു."

ക്ഷേമങ്കരി:—കൊള്ളാം. എന്നാൽ ഒരു കാര്യമാണ്. വിവാഹം തീർച്ചപ്പെടുത്തിയതായി ഗണിച്ചുകൊള്ളണം. ഹേമനളിനിയുടെ അച്ഛനോടു ചടങ്ങനുസരിച്ചു സംസാരിച്ചുകഴിഞ്ഞു."

നളിനാക്ഷൻ:—മനുഷ്യർ എന്തുവേണമെങ്കിൽ നിശ്ചയിച്ചുകൊള്ളട്ടെ. എന്നാൽ അന്യത്ര ചിന്തിക്കുവാൻ വേറൊരാളുണ്ട്. അദ്ദേഹത്തിൻെറ ഹിതമെങ്ങിനെയോ അപ്രകാരമേ എല്ലാ സംഗതികളും നടക്കുകയുള്ളു."

ക്ഷേമങ്കരി:—"അതു ശരിയാണ്. എന്നിരുന്നാലും, മകനെ, നീ എന്നോടു പറഞ്ഞ കഥ വളരെ ഭയങ്കരമായിരിക്കുന്നു. എൻെറ ഭയം ഇതുവരെ നീങ്ങിയിട്ടില്ല."

നളിനാ:—"അമ്മയ്ക്ക് കുറെക്കഴിഞ്ഞേ മനസ്സിനു ശരിയായ സ്വാസ്ഥത ലഭിക്കൂ. അമ്മയുടെ മനഃശാന്തി ഭഞ്ജിക്കുന്നതിനെന്തെങ്കിലും ഒരിക്കൽ ഒരു സംഗതിയുണ്ടായാൽ മതി; പിന്നെ കുറെക്കാലത്തേക്കു പൂർവ്വസ്ഥിതിയിലാകാൻ എളുപ്പമില്ല. ഞാനതു പേടിച്ചാണിതുവരെ അതറിയിക്കാതിരുന്നത്."

ക്ഷേമങ്കരി:—"അതു നന്നായി. ഈയിടെ എനിക്കെന്തു സംഭവിച്ചുവെന്നറിഞ്ഞുകൂടാ. ഏതെങ്കിലും ചീത്ത വർത്തമാനം കേൾക്കുന്നതായാൽ ഭയം പിന്നെ എന്നെ വിട്ടുമാറുകയില്ല. ദുഃഖവാർത്ത എന്തെങ്കിലും കണ്ടേക്കുമെന്നു ശങ്കിച്ച് എഴുത്തുപോലും പൊട്ടിക്കുവാൻ ഞാൻ മടിക്കാറുണ്ട്. ഈ മാതിരി വർത്തമാനങ്ങൾ എന്നെ അറിയിക്കരുതെന്നു ഞാൻ നിന്നോടു പറഞ്ഞിരുന്നത് നീ ഓർക്കുന്നുണ്ടായിരിക്കുമല്ലോ. എൻെറ ജീവിതം കുറെ ദീർഘി

ച്ചുപോയെന്നു തോന്നുന്നു. അങ്ങനെയല്ലായിരുന്നെങ്കിൽ വീണ്ടും വീണ്ടും ഇത്തരം ഭയങ്കരസംഭവങ്ങൾ കേട്ടു ഞെട്ടങ്ങേണ്ടിവരുകില്ലായിരുന്നു.

---

## അദ്ധ്യായം ൭൧.

കമല നദീതടത്തിലെത്തിയപ്പോൾ, ലോഹിതപീതരാഗസമ്മിശ്രമായ പശ്ചിമാംബരസീമവരെ ഹേമന്തസൂര്യൻ താണുകഴിഞ്ഞിരുന്നു. സമുപാഗതമായ തമസ്സിനെ അഭിമുഖീകരിച്ചുകൊണ്ട്, കമല, ദൃഷ്ടിപഥത്തിനപ്പുറം അപ്രത്യക്ഷനായിക്കൊണ്ടിരുന്ന ആ ദേവനെ വന്ദിച്ചു. നദിയിൽ നിന്നും സ്വല്പം തീർത്ഥജലം കോരി ശിരസ്സിൽ കുടഞ്ഞു. അനന്തരം ജലത്തിലിറങ്ങി രണ്ടു കൈയും ചേർത്തുപിടിച്ച് അതിൽ നിറയെ വെള്ളം കോരി, ഗംഗാദേവിയുടെ വക്ഷസ്സിൽ അർപ്പിച്ചു; കുറെപുഷ്പങ്ങളും നദിയിൽ എറിഞ്ഞു.

അനന്തരം സകല ദിവ്യമൂർത്തികളേയും മനസ്സിൽ വിചാരിച്ചുകൊണ്ട് അവൾ സാഷ്ടാംഗപ്രണാമം ചെയ്തു. തറയിൽ നിന്നും അവൾ തല പൊക്കി; അപ്പോൾ തന്റെ ആരാധ്യനതെ അർഹിക്കുന്നതായ ഒരു മൂർത്തികൂടി ഉണ്ടെന്നുള്ള കാര്യം അവൾ സ്മരിച്ചു. ആ മനുഷ്യന്റെ മുഖത്തു നോക്കുവാൻ അവൾ ഒരിക്കലും ധൈര്യപ്പെട്ടിരുന്നില്ല. അയാളുടെ സമീപത്തിൽ അവൾ വർത്തിച്ചിരുന്ന ആ രാത്രിയിൽ അയാളുടെ പാദങ്ങളിൽ പോലും അവളുടെ മിഴികൾ പതിച്ചില്ല. വിവാഹമണ്ഡപത്തിൽ വെച്ച് അയാൾ അവളുടെ സഖികളോടു ഒന്നോ രണ്ടോ വാക്കു സംസാരിച്ചിട്ടുണ്ടായിരുന്നു. എന്നാൽ അയാളുടെ ശബ്ദം മൂടുപടത്തേയും, അവളുടെ ലജ്ജയേയും, ഭേദിച്ച് ഒട്ടുംതന്നെ ഉള്ളിൽ പ്രവേശിച്ചിരുന്നില്ല.

ഇപ്പോൾ ആ നദീതീരത്തിൽ ഏകാകിയായി നിൽക്കവേ അവൾ അയാളുടെ സ്വരവിശേഷം ഓർമ്മിക്കുവാൻ വളരെ ശ്രമിച്ചു. എന്നാൽ അവളുടെ ശ്രമം നിഷ്ഫലമായതേയുള്ളു.

വൈവാഹികക്രിയകൾ അവസാനിച്ചപ്പോഴേക്ക് രാത്രി ഒട്ടതിക്രമിച്ചിരുന്നു. അതിനാൽ അവൾ നന്നാ ക്ഷീണിച്ചവശായി. ഉറക്കവും അവളെ ആവേശിച്ചിരുന്നു. എങ്ങോ പോയി അവൾ ശയിച്ചു. എന്നാൽ, എപ്പോൾ എവിടെയാണെന്ന്, അവൾക്കു പറയുവാൻ സാധിക്കുമായിരുന്നില്ല. അയൽവീട്ടിലെ,കല്യാണം കഴിഞ്ഞ ഒരു യുവതി, 'കുടുകുടാ' ചിരിച്ചുകൊണ്ട് അവളെ പിടിച്ചു കുലുക്കി, മയക്കത്തിൽനിന്നും ഉണർത്തി. ആ മുറിയിൽ അവൾ മാത്രമേ ഉണ്ടായിരുന്നുള്ളു. അവളുടെ ജീവിതത്തിലെ ഈ അവസാന നിമിഷങ്ങളിൽ അതീതകാലത്തിലെ ജീവിതാധീശനായ ആ മനുഷ്യനെക്കുറിച്ചുള്ള സ്മരണയെ ഉദ്ദീപിപ്പിക്കുമാറ് ഇന്ദ്രിയസ്പൃക്കായി യാതൊന്നും തന്നെ അവളുടെ മനസ്സിൽ പതിഞ്ഞിരുന്നില്ല. അവൾ വിവാഹവേളയിൽ ഉത്തരീയമായി ധരിച്ചിരുന്ന പട്ടുവസ്ത്രം, തരിണിചരണ് വാങ്ങിക്കൊടുന്നതിൽ ഏററവും വില കുറഞ്ഞതായിരുന്നു. പ്രസ്തുത സംഗതിപോലും അവൾക്കോർമ്മിക്കുവാൻ കഴിഞ്ഞില്ല.

രമേശൻ ഹേമനളിനിക്കെഴുതിയ ആ കത്ത് അവൾ ഇപ്പോഴും വസ്ത്രാഞ്ചലത്തിൽ കെട്ടിയിട്ടിരുന്നു. കെട്ടഴിച്ചെടുത്ത്, അതിൽ ഒരു കടലാസ്സ്, ആ മങ്ങിയ വെളിച്ചത്തിൽ അവൾ വീണ്ടും വായിച്ചു. അത് അവളുടെ ഭർത്താവിനെപ്പററി പ്രസ്താവിച്ചിരുന്ന ഭാഗമായിരുന്നു. അയാൾ രംഗപുരത്തിൽ ഒരു ഡാക്ടരായിരുന്നു; നളിനാക്ഷചതോപാദ്ധ്യായനെന്നാണ് പേർ; രമേശന് അയാളെക്കുറിച്ച് യാതൊരു ലക്ഷ്യവും അവിടെനിന്നും ലഭിക്കുവാൻ കഴിഞ്ഞില്ല. ഇതിൽ കൂടുതൽ ഒരു വിവരണവും കത്തിലില്ലായിരുന്നു. ബാക്കിയുള്ള കടലാസ്സ് അവൾ അവിടെത്തിരഞ്ഞു. എന്നാൽ അതിലൊന്നുംതന്നെ അവിടെ കണ്ടില്ല.

നളിനാക്ഷൻ! അവളുടെ ക്ഷതഹൃദയത്തിന് നിവൃതിപ്രദമായ ഒരു അമൃതലേപനംതന്നെയായിരുന്നു ആ നാമം. അത് അവളുടെ ഹൃദയഹ്രദത്തെ പൂർണ്ണസംവർദ്ധമാക്കി, തടാന്തരത്തിൽ പ്രവഹിപ്പിക്കുന്നതുപോലെ അവൾക്കു തോന്നി. എന്നുതന്നെയുമല്ല, മനോജ്ഞമധുരമായ ആ നാമം ദൃഷ്ടികൾക്കു ഗോചരമായ ഒരു ശരീരമായി മൂർത്തീകരിക്കുന്നതായും, അവളുടെ സർവാംഗങ്ങളിലും വ്യാപിക്കുന്നതുപോലെയും അവൾ വിചാ

രിച്ചു. അവളുടെ ദൃഢനിശ്ചയത്തെ ദ്രവിപ്പിച്ചുകൊണ്ടും, അസഹനീയമായ ഉൽക്കടസങ്കടത്തെ ഉദ്ദീപിപ്പിച്ചുകൊണ്ടും അശ്രുജലം നയനങ്ങളിൽനിന്നും നിരർഗ്ഗളമായി പ്രവഹിച്ചുകൊണ്ടിരുന്നു. അവളുടെ ഉള്ളിൽ ഒരു ശബ്ദം ഇങ്ങനെ മുഴങ്ങി: "മരുസ്ഥലം സുലളിതലതാവിലാസംകൊണ്ടും സുരഭിസുമദലസുലഭതയാലും നയനാനന്ദകരമായിത്തീർന്നിരിക്കുന്നു; അന്ധകാരവും അന്തർദ്ധാനംചെയ്തു കഴിഞ്ഞു. ഞാനും ഇപ്പോൾ ഈ ലോകത്തിൻെറ ഒരംശംതന്നെയായിത്തീർന്നു!" അനന്തരം അവൾ ഇപ്രകാരം പ്രലപിച്ചു: "ആ പുണ്യപുരുഷൻെറ ഭാര്യയായിരിക്കുന്നതിന് വാസ്തവത്തിൽ ഞാനാഗ്രഹിക്കുന്നുവെങ്കിൽ, അദ്ദേഹത്തിൻെറ പാദങ്ങളിൽ നമിക്കുവാനായി ഞാൻ ജീവസന്ധാരണം ചെയ്യണം. എൻെറ ഈ നിശ്ചയത്തിന് ഒരിളക്കവും വരുകയില്ല. എനിക്കു ജീവനുള്ള കാലത്തോളം അദ്ദേഹം എനിക്കു നഷ്ടമാകയില്ലതന്നെ. അദ്ദേഹത്തെ പരിചരിക്കുന്നതിനുവേണ്ടി സർവ്വശക്തൻ എന്നെ മരണത്തിൽനിന്നും മോചിപ്പിച്ചു."

തുണിത്തുമ്പിൽ കെട്ടിയിരുന്ന താക്കോൽക്കൂട്ടമഴിച്ച് അവൾ ദൂരെ എറിഞ്ഞു. രമേശൻ സമ്മാനിച്ച ഒരു ബ്രൂച്ച് ഉത്തരീയത്തിൽ കുത്തിയിട്ടുണ്ടെന്നുള്ള കഥ, അപ്പോൾ അവൾ ഓർത്തു. അതുമെടുത്ത് വെള്ളത്തിൽ എറിഞ്ഞു. അനന്തരം പശ്ചിമദേശാഭിമുഖമായി പുറപ്പെട്ടു. 'എങ്ങോട്ടാണു പോകേണ്ടത്' എന്ന് അവൾ നിശ്ചയിച്ചിട്ടില്ലായിരുന്നു. എവിടെപ്പോയാൽ തൻെറ ജീവിതേശനെ കാണാൻ സാധിക്കുമെന്ന് അവൾക്കറിയാൻ പാടില്ലായിരുന്നു. എവിടെയെങ്കിലും പോകണം; ആ സ്ഥലത്ത് ഒരു നിമിഷനേരം ഇനി താമസിക്കുവാൻ സാധിക്കുകയില്ല.' ഇത്രമാത്രം അവൾ ദൃഢമായി നിശ്ചയിച്ചിരുന്നു.

ഇരുട്ടെങ്ങും വ്യാപിച്ചു. ഒരു ചിത്രകാരൻ മനോഹരമായ നിറങ്ങൾ കലർത്തി എഴുതിയിട്ടുള്ള ദിവ്യശില്പമനോഹരമായ പ്രകൃതിയുടെ ചിത്രത്തിൻെറ വർണ്ണസങ്കലിതമായ ഭാഗം മുഴുവൻ കറുപ്പുമഷി ഇടുന്നതായാൽ, നിറമില്ലാത്ത തുണി മാത്രം ശേഷിക്കുന്നതുപോലെ, ആ മണൽത്തിട്ട തമസ്സിൽ അല്പാല്പം തിളങ്ങിക്കൊണ്ടിരുന്നു. മിന്നിക്കൊണ്ടിരുന്ന താരാഗണങ്ങ

ളാൽ അലംകൃതവും, ശശാങ്കശൂന്യവുമായ ആകാശം വിജനമായ ആ നദീതീരത്തിൽ സാവധാനം ശ്വസിച്ചുകൊണ്ടുമിരുന്നു.

അനന്തവും നിർജ്ജീവവുമായ ഒരു ശൂന്യസ്ഥലമല്ലാതെ വേറെ യാതൊന്നുംതന്നെ പ്രത്യക്ഷത്തിൽ കമലയുടെ ദൃഷ്ടികൾക്കു ഗോചരമായില്ല. എന്നാൽ എങ്ങോട്ടെങ്കിലും പോകേണ്ടതു് അത്യാവശ്യമാണെന്നു് അവൾക്കറിയാമായിരുന്നു. അതിന്റെ അവസാനഫലത്തെക്കുറിച്ചു് അവൾ അശേഷം പരിഗണിച്ചില്ല. എന്തായാലും, നദീതീരത്തിൽ കൂടി പോകുന്നതിനു് അവൾ നിശ്ചയിച്ചു. എന്തുകൊണ്ടെന്നാൽ ആരോടും വഴി ചോദിക്കേണ്ട ആവശ്യമില്ല. മാർഗ്ഗമദ്ധ്യേ ആപത്തെന്തെങ്കിലും നേരിടുകയാണെങ്കിൽ, ഗംഗാമാതാവിൻെറ വക്ഷസ്സിൽ അഭയം നേടുകയും ചെയ്യാം. അന്തരീക്ഷത്തിൽ നീരാവി ലവലേശമില്ലായിരുന്നു. അന്ധകാരം അവളെ ആവരണം ചെയ്തുവെങ്കിലും, വഴി കാണാൻ കഴിയാതിരുന്നില്ല. രാത്രി അതിക്രമിച്ചപ്പോൾ കുറുനരികൾ കുററിക്കാടുകളിൽ നിന്നും വെളിയിലിറങ്ങി കണ്ണുകഠോരമായ സ്വരത്തിൽ കൂവുവാൻ ആരംഭിച്ചു. കമല, സമനിരപ്പോടുകൂടിയതും തരിശായി കിടന്നതുമായ ആ നദീപ്രാന്തത്തിൽ കുറേ ദൂരം നടന്നപ്പോൾ, ഉയന്നതും കൃഷിയുക്തവുമായ ഒരു സ്ഥലത്തു് ചെന്നുചേന്നു. വഴി ഒരു ഗ്രാമത്തിൽ അവസാനിച്ചു. ആ ഗ്രാമത്തിൽ കടന്നപ്പോൾ കമലയുടെ ഭയത്തെക്കുറിച്ചെന്തുപറയട്ടെ! എന്നാൽ ആ ഗ്രാമവാസികൾ സുഖനിദ്രയിൽ ലയിച്ചു കിടക്കയാണെന്നു മനസ്സിലായപ്പോൾ അവൾക്കു വലിയ ആശ്വാസമുണ്ടായി. ആ ഗ്രാമത്തെ ഒന്നു ചുററിയപ്പോഴെയ്ക്കും അവൾ സാമാന്യത്തിലധികം ക്ഷീണിച്ചു. ഒടുവിൽ ഒരു വലിയ ഇറക്കത്തിൻെറ മുകളിൽ വന്നുചേന്നു. അവിടെ ഒരു വടവൃക്ഷം നിന്നിരുന്നു. ക്ഷീണാധിക്യത്താൽ അവൾ അതിൻെറ ചുവട്ടിൽ കിടന്നുറങ്ങി.

വെളുപ്പാൻകാലത്തു് അവൾ ഉണന്നപ്പോൾ, കൃഷ്ണപക്ഷത്തിലെ ദ്വാദശിചന്ദ്രൻ ഉദിച്ചുകഴിഞ്ഞു. തുടരത്തുടരെ ചോദ്യം ചെയ്തുകൊണ്ടു് ഒരു വൃദ്ധസ്ത്രീ അവളുടെ അടുക്കൽ നിന്നിരുന്നു.

"ആരാ അവിടെ കിടക്കുന്നതു്? നീ ഏതാണു്? ഇതുപോലുള്ള ഒരു രാത്രിയിൽ, തണുപ്പുകൊണ്ടു് കിടുകിടാ വിറയ്ക്കു

മ്പോൾ, നീ ഈ വൃക്ഷച്ചുവട്ടിൽ കിടന്നുറങ്ങുന്നതിനുള്ള കാരണമെന്തു്?"

കമല ഭയപ്പെട്ടു് ഞെട്ടി ഉണൎന്നു് നാലുപാടും നോക്കി. അടുത്തൊരു കടവു കണ്ടു. അവിടെ രണ്ടു വള്ളങ്ങൾ കെട്ടിയിട്ടിരുന്നു. ആ വൃദ്ധസ്ത്രീ ഒരു യാത്രയ്ക്കു ഭാവിക്കുകയായിരുന്നു. അതിനാൽ ആളുകൾ ഉണരുന്നതിനു മുമ്പു് കുളിക്കുന്നതിനായി നേരത്തെ ഉണൎന്നതാണു്.

"നീ ഒരു ബംഗാളിയെപ്പോലെയിരിക്കുന്നു. അതെ തീൎച്ചയായും" എന്നു് അവർ തുടൎന്നു പറഞ്ഞു.

കമല:—"അതെ, ഞാൻ ഒരു ബംഗാളിയാണു്."

"നീ ഇവിടെ എന്തിനായിക്കിടക്കുന്നു?"

കമല:—"ഞാൻ കാശിയിലേക്കു പോകുന്ന വഴിയാണു്. നേരം അധികം ഇരുട്ടിയപ്പോൾ എനിക്കുറക്കം വന്നു. അതിനാൽ ഞാൻ ഇവിടെ കിടന്നതാണു്."

"ഇങ്ങനെയൊരു കാൎയ്യം ഇതിനുമുമ്പാരും കേട്ടിട്ടില്ല. കാശിവരെ കാൽനടയായി പോകുക! കൊള്ളാം. നീ ആ വള്ളത്തിൽ കയറിക്കിടക്കു്. ഞാൻ കുളികഴിഞ്ഞു വേഗം വരാം".

വൃദ്ധ കുളിച്ചു. അനന്തരം കമലയുടെ അടുക്കൽ ചെന്നു് താൻ ആരാണെന്നും തന്റെ യാത്രോദ്ദേശം എന്തെന്നുമുള്ള സംഗതികളെക്കുറിച്ചു പ്രതിപാദിക്കുവാൻ ആരംഭിച്ചു. അവർ ഗാസിപുരത്തുകാരനായ സാധുബാബുവിന്റെ ഒരു ബന്ധുവാണു്. ആ സാധുവിന്റെ മകളെയാണു് ആയിടെ പൊടിപൂരമായ ആഘോഷത്തോടുകൂടി വിവാഹം കഴിച്ചു കൊടുത്തതു്. നിബിങ്കലി എന്നായിരുന്നു അവരുടെ പേരു്; അവരുടെ ഭൎത്താവിന്റെ പേരു് മുകുന്ദലാലദത്തൻ എന്നും. അവർ കായസ്ഥജാതിക്കാരായിരുന്നു. സ്വദേശം ബംഗാളിലാണു്. എന്നാൽ കുറെ നാളായി കാശിയിലാണു താമസിക്കുന്നതു്. സാധുബാബുവിന്റെ വീട്ടിലെ കല്യാണത്തിനു് അവരെ ക്ഷണിച്ചിരുന്നില്ല. എന്നാൽ കുറെനാൾ അയാളുടെ വീട്ടിൽ താമസിക്കാമെന്നു വിചാരിച്ചു് അവർ ഗാസിപുരംവരെ വള്ളത്തിൽ പോയിരുന്നു. പക്ഷെ, ഗൃഹനായികയ്ക്കു്, അവരെ

അതിഥികളായി സ്വീകരിച്ചു താമസിപ്പിക്കുവാൻ നിവൃത്തി യില്ലായിരുന്നു.

'പ്രിയസ്നേഹിതേ! എന്റെ ഭർത്താവിനു നല്ല ദേഹസുഖമില്ല. കുട്ടിക്കാലം മുതൽ അദ്ദേഹത്തിന്റെ ആഹാരാദികളെല്ലാം പ്രത്യേക രീതിയിലാണ്. വീട്ടിലൊരു പശുവുണ്ട്. അതിന്റെ പാലു കാച്ചിക്കടഞ്ഞു വെണ്ണയെടുക്കുന്നു. വെണ്ണ ഉരുക്കി നെയ്യാക്കുന്നു. അതുപോലുള്ള ഒരു പശുവിന് വെറും വയ്ക്കോൽ മാത്രം കൊടുത്താൽ പോരാ' ഇങ്ങനെ പലതും അവർ നിബിങ്കലിയോടു പറഞ്ഞു.

ഈ കഥനത്തിനുശേഷം അവരു ചോദിച്ചു: "നിന്റെ പേരെന്താണ്?"

"കമല."

നിബികലി:—"നീ ഇരുമ്പുവള ധരിച്ചിരിക്കുന്നല്ലോ. നിന്റെ ഭർത്താവു മരിച്ചുപോയോ?"

"ഞങ്ങളുടെ വിവാഹം കഴിഞ്ഞതിന്റെ പിറേറ ദിവസം അദ്ദേഹം എവിടെയോ പോയി."

"നീ വളരെ ചെറുപ്പമാണെന്നു തോന്നുന്നല്ലോ. പതിനഞ്ചു വയസ്സിൽ ഒട്ടും കൂടുതൽ കാണാൻ തരമില്ല" എന്നു കമലയെ കേശാദിപാദം സൂക്ഷ്മാവലോകനംചെയ്തിട്ട് അവർ പറഞ്ഞു.

"എനിക്കെന്റെ വയസ്സു നല്ല നിശ്ചയമില്ല. ഏകദേശം പതിനഞ്ചായിക്കാണണം."

നിബികലി:—"ബ്രാഹ്മണജാതിയാണ് അല്ലേ?"

"അതെ."

"നിന്റെ ആളുകരു എവിടെത്താമസിക്കുന്നു?"

കമല:—"എന്റെ ഭർത്താവിന്റെ നാട്ടിൽ ഞാൻ ഒരിക്കലും പോയിട്ടില്ല; പിശ്ശുകാലിയിലാണ് എന്റെ അച്ഛന്റെ വീട്. (പിശ്ശുകാലിയിൽ പോയിട്ടില്ലെങ്കിലും അതാണവളുടെ പിതാവിന്റെ ജന്മദേശമെന്ന് അവരുക്കറിയാമായിരുന്നു.)

നിബി:—"അപ്പോരു നിന്റെ അച്ഛനമ്മമാർ?"

കമല:—"എന്റെ അച്ഛനും അമ്മയും മരിച്ചുപോയി."

നിബി:—"ഈശ്വരോ രക്ഷതു! നീ എന്താ ഇനി ചെയ്യാൻ പോകുന്നതു്?"

കമല:—"മഴയും വെയിലും കൊള്ളാതെ എവിടെയെങ്കിലും ചുരുണ്ടുകൂടി കിടക്കാൻ ഒരു സ്ഥലം വേണം ദിവസം രണ്ടുനേരം വല്ലതും ആഹാരവും കിട്ടണം. കാശിയിൽ ഒരുമാതിരി 'നിവൃത്തി'യുള്ള ആരെങ്കിലും ഇതു നല്കുവാൻ തയാറാണെങ്കിൽ അവരുടെ വീട്ടിൽ വേല ചെയ്യുവാനൊരുക്കമാണു്. അരിവെയ്ക്കാനെനിക്കറിയാം."

ശമ്പളം കൊടുക്കാതെ ഒരു ബ്രാഹ്മണബാലികയെ പാചകവൃത്തിക്കു ലഭിക്കുവാനെളുപ്പമുണ്ടെന്നറിഞ്ഞപ്പോൾ നിബിങ്കലി അത്യന്തം സന്തോഷിച്ചു. എന്നാൽ ബാഹ്യപ്രകടനത്തിനിടകൊടുക്കാതെ അവർ ആ സന്തോഷം ഉള്ളിൽ ഗോപനംചെയ്തു.

"ഞങ്ങൾക്കു് നിന്നെ ആവശ്യമില്ല. അല്ലെങ്കിൽ നിന്നേക്കൂടി താമസിപ്പിച്ചുകൊള്ളാമായിരുന്നു. ഞങ്ങളുടെ ബ്രാഹ്മണഭൃത്യന്മാരെ ഉൾനാട്ടിൽ നിന്നും ഞങ്ങൾ കൂടെ കൊണ്ടുവന്നിട്ടുണ്ടു്. എന്നുതന്നെയുമല്ല, ഒരു ബ്രാഹ്മണസ്ത്രീ എന്നല്ലാതെ വേറെ യാതൊരു യോഗ്യതയുമില്ലാത്തവരെ ഞങ്ങളുടെ കൂടെ ജോലിക്കു നിറുത്തുവാൻ നിവൃത്തിയില്ല. എന്റെ ഭർത്താവിനു് ഭക്ഷണം ആരും തയാർചെയ്തു കൊടുക്കണമെന്നു് തീരെ നിർബന്ധമില്ല. പതിനഞ്ചു രൂപാ ശമ്പളത്തിൽ കുറഞ്ഞു് ഒരു നല്ല അരിവെപ്പുകാരനെ കിട്ടുവാൻ പ്രയാസമാണു്. പുറമേ, അയാൾക്കു് ഊണും മുണ്ടുംകൂടി കൊടുക്കണം. എന്നാൽ നീ അഗതിയായ ഒരു ബ്രാഹ്മണബാലികയാണു്. അതുകൊണ്ടു് എന്തായാലും ഞങ്ങളുടെ കൂടെ പോരുക. അതാണു നല്ലതു്. ഞങ്ങളുടെ വീട്ടിൽ ജോലിക്കാൎക്കും മററുമായി ധാരാളംപേൎക്കു് ദിവസവും ഭക്ഷണം കൊടുക്കണം. അതിനു് നിത്യവും ധാരാളം അരി വെച്ചിടുന്നു. ഒരാൾ കൂടി ഉണ്ടെങ്കിലും കൂടുതലൊന്നും വേണ്ടിവരുകയില്ല. കഠിനമായ ജോലിയൊന്നുമില്ല. വീട്ടിൽ ഇപ്പോൾ ഞാനും ഭർത്താവും മാത്രമേയുള്ളു. ഞാൻ എന്റെ പുത്രിമാരെയെല്ലാം നല്ല സ്ഥിതിയിൽ വിവാഹംചെയ്തു കൊടുത്തുകഴിഞ്ഞു. ഞങ്ങൾക്കൊരു പുത്രനേയുള്ളു. അവൻ സിരാഗംഗയിൽ മജിസ്ട്രേട്ടാണു്. രണ്ടു മാസം മുമ്പേ അവനെ ജോലിക്കു് നിയമിച്ചു്, ഗവൎണ്ണരുടെ ഒരെഴുത്തു ഞങ്ങൾക്കു് കിട്ടി. 'നമ്മുടെ നൊട്ടൊ—ഇതാണവന്റെ

പേർ—വെറും സാധുവാണു്. എന്തിനാണവനോടു് ഈ രീതിയിൽ പെരുമാറുന്നതു്? ഈ തരത്തിൽ ഒരു ഉദ്യോഗം കിട്ടുന്നതിനു് അത്ര എളുപ്പമില്ലെന്നു് എനിക്കറിയാം. പക്ഷേ, അവൻ വീട്ടിൽ നിന്നും വളരെ അകലെപ്പോയി താമസിക്കുവാൻ അനുവദിക്കുന്നതു് വളരെ സങ്കടകരമാണു്. എന്താണത്ര അത്യാവശ്യം? എന്നു ഞാൻ ഭർത്താവിനോടു പറഞ്ഞു. അദ്ദേഹം ഇത്രമാത്രം മറുപടി പറഞ്ഞു. ഈശ്വരാ! നല്ല കാര്യമായി; സംഗതി അതൊന്നുമല്ല. പെണ്ണുങ്ങൾക്കു് ഈ മാതിരി കാര്യമൊന്നും മനസ്സിലാക്കാനുള്ള ശക്തി പോരാ. കാലക്ഷേപത്തിനു വേണ്ടിയാണു്. നൊട്ടോയെ മജിസ്ട്രേട്ടാക്കാൻ ഞാൻ ശ്രമിച്ചതെന്നാണോ നീ വിചാരിക്കുന്നതു്? അത്രമാത്രം നിവൃത്തിയില്ലായ്മയൊന്നും ഇതുവരെ നേരിട്ടിട്ടില്ല! അവനെപ്പോലെയുള്ള ഒരു ചെറുപ്പക്കാരനു് അവശ്യം ഒരു ജോലി കൂടിയേതീരൂ. അല്ലെങ്കിൽ എന്തെങ്കിലും അനാവശ്യം കാട്ടിക്കൂട്ടും.

കാററുപിടിച്ചു് വള്ളം ആററിൻനടുവിൽ കൂടി അതിവേഗം ഓടിക്കൊണ്ടിരുന്നു. ഏതാനും മണിക്കൂർകൊണ്ടു് കാശിയിലെത്തി. പട്ടണത്തിന്റെ പ്രാന്തത്തിൽ, ഒരു ചെറിയ തോട്ടത്തിൽ നിന്നിരുന്ന മാളികയിലേക്കു് നിബിങ്കലി അവളെ കൂട്ടിക്കൊണ്ടുപോയി പതിന്നാലു രൂപാ ശമ്പളം കൊടുത്തു. നിറുത്തിയിട്ടുണ്ടെന്നു പറഞ്ഞ അരിവെപ്പുകാരൻബ്രാഹ്മണന്റെ യാതൊരു ലാഞ്ഛനയും അവിടെക്കണ്ടില്ല. വേലക്കാരിൽ ഒരാൾ ബ്രാഹ്മണനായിരുന്നു. അയാൾ ഒറീസ്സായിൽനിന്നും വന്നതാണു്. ഒറീസ്സാക്കാരെ കിഴക്കൻദേശങ്ങളിൽ വളരെ കുറഞ്ഞ പ്രതിഫലത്തിൽ വേലചെയ്യാൻ കിട്ടുമായിരുന്നു. കമല വന്നു് ഏതാനും നാൾ കഴിഞ്ഞു് ഒരു ദിവസം നിബിങ്കലി പെട്ടെന്നു് കോപാവേശയായി, അയാളെ, ശമ്പളം കൂടിക്കൊടുക്കാതെ ജോലിയിൽനിന്നും പിരിച്ചയച്ചു. പ്രതിമാസം പതിന്നാലു രൂപാ ശമ്പളത്തിൽ വേറൊരു അരിവെപ്പുകാരനെ കിട്ടുവാൻ വിഷമമായിരുന്നതുകൊണ്ടു് കമല തന്നെ അടുക്കളവേല മുഴുവൻ കൈയേററു.

സദുപദേശം നൾകുന്നതിൽ നിബിങ്കലി ഒട്ടുംതന്നെ ഉപേക്ഷ വിചാരിച്ചില്ല.

"കുഞ്ഞേ, നിന്നെപ്പോലെയുള്ള പെൺകുട്ടികൾക്ക് കാശി വളരെ ചീത്തസ്ഥലമാണ്. വീട്ടിന്റെ വെളിയിൽ നീ തനിയെ കാലെടുത്തുവെക്കുകപോലും ചെയ്യരുത്. ഞാൻ ഗംഗയിൽ കുളിക്കുന്നതിനോ, അല്ലെങ്കിൽ വിശേശ്വരവിഗ്രഹം ആരാധിക്കുന്നതിനോ പോകുമ്പോൾ നിന്നെക്കൂടി കൊണ്ടുപോകാം."

അവരുടെ പിടിയിൽ നിന്നും കമല രക്ഷപ്പെടാതിരിക്കുവാൻ അവർ വേണ്ട മുൻകരുതൽ ചെയ്തിരുന്നു. 'തന്റെ ജാതിയിലും, ഗോത്രത്തിലും ഉള്ള സഖികളെ കാണുവാൻ കമലയ്ക്കു യാതൊരു സൌകര്യവുമുണ്ടായിരുന്നില്ല. പകൽ മുഴുവൻ വീട്ടുവേലകൾ ചെയ്തുകൊണ്ടിരിക്കും. വൈകുന്നേരം നിബികലി താൻ കള്ളന്മാരെ പേടിച്ച് കാശിയിൽ കൊണ്ടുവരാതെ വീട്ടിൽ സൂക്ഷിച്ചുവെച്ചിട്ട് പോന്ന വില പിടിച്ച ആഭരണങ്ങളേയും, സ്വർണ്ണംകൊണ്ടും, വെള്ളികൊണ്ടും ഉണ്ടാക്കിയിട്ടുള്ള തളികകളേയും പററി അവളോടു സംസാരിച്ചുകൊണ്ടിരിക്കും.

"എന്റെ ഭർത്താവ് പിത്തളപ്പാത്രത്തിൽ ഭക്ഷണം കഴിക്കാറില്ല. അദ്ദേഹം ആദ്യം വളരെയൊക്കെ പരിഭവിച്ചു. 'അവയിലേതാനും മോഷ്ടിച്ചുകൊണ്ടുപോയാൽത്തന്നെ അത്ര കാര്യമാക്കാനുണ്ടോ? ഉടൻ വേറെ വാങ്ങിക്കുന്നു' എന്നദ്ദേഹം പറയാറുണ്ടായിരുന്നു. എന്നാൽ അനാവശ്യമായി പണം ചെലവാക്കുന്നതിന് ഞാൻ ഒരിക്കലും അനുവദിക്കുകയില്ല. തൽക്കാലത്തേക്കു കുറെ ബുദ്ധിമുട്ടനുഭവിച്ചാലും വേണ്ടില്ല. സ്വന്ത നാട്ടിലുള്ള ഞങ്ങളുടെ ഗൃഹം വളരെ വലുതാണ്. അവിടെ എനിക്കെണ്ണാൻ പാടില്ലാത്തവിധം വേലക്കാരുമുണ്ട്. എന്നാൽ പത്തു നാല്പതു വേലക്കാരേ കൂടെ കൊണ്ടുനടക്കുവാൻ വളരെ വിഷമമാണ്. ഇവിടെ അടുക്കൽ ഒരു വീടു കൂടി വാടകയ്ക്കെടുക്കണമെന്ന് ഭർത്താവ് അഭിപ്രായപ്പെട്ടു. ഞാൻ ഇങ്ങനെ പറഞ്ഞു: 'വേണ്ട. അതൊരിക്കലും ആവശ്യമില്ല. ഈ വീട്ടിലെ താമസം നമുക്കു പരമസുഖമാണ്. വേണ്ട സൌകര്യം ഇവിടെ ഉണ്ടു്. വേറെ ഒരു വീട്ടിലേയും കൂടുതൽ വേലക്കാരുടേയും കാര്യങ്ങൾ അന്വേഷിക്കേണ്ടി വരുമ്പോൾ പിന്നീട് എനിക്കു പകലാകട്ടെ, രാത്രിയിലാകട്ടെ വിശ്രമിക്കുവാൻ അശേഷം സൌകര്യം ലഭിക്കുകയില്ല' എന്നു തുടങ്ങി, അവരുടെ നേരെ അവജ്ഞയുളവാക്കത്തക്കവണ്ണം ഒട്ടു വളരെ നേരം പലതും ജല്പിച്ചുകൊണ്ടിരിക്കും.

---

## അദ്ധ്യായം ൩൨.

ആഴമില്ലാത്തതും ചെളി കലങ്ങിയതുമായ കുളത്തിൽ പിടിച്ചിട്ട ഒരു മത്സ്യത്തിനു തുല്യമായിരുന്നു മലയുടെ അവിടത്തെ ജീവിതം. അവിടെ നിന്നും രക്ഷ നേടുക മാത്രമായിരുന്നു മോക്ഷത്തിനുള്ള ഏകമാൎഗ്ഗം. എന്നാൽ വെളിയിൽ ചാടിയാൽ പിന്നെ എങ്ങോട്ടാണ് അവൾ പോകേണ്ടതു്? ഏതാനും ദിവസങ്ങൾക്കു മുമ്പ് അവൾ സ്വഗൃഹത്തിൽ നിന്നും പലായനം ചെയ്തപ്പോൾ, ലോകം നിശാവേളയിൽ എത്രമാത്രം ഭയാനകമാണെന്ന് അവൾക്കു മനസ്സിലായി. ഒരിക്കൽകൂടി അപരിചിതമായ ഒരു സ്ഥലത്തു നിരാധാരയായി അലഞ്ഞുതിരിയുവാൻ അവൾ മടിച്ചു.

നിബികലിയ്ക്കു് കമലയോടു സ്നേഹമുണ്ടായിരുന്നു. എന്നാൽ അതു് അവൎക്കു സ്വതഃസിദ്ധമായ പ്രത്യേക രീതിയിലായിരുന്നുവെന്നേയുള്ളു. ആ വിഷമഘട്ടത്തിൽ അവർ കമലയെ രക്ഷിച്ചു. എന്നാൽ തദനന്തരമായി അവരോട്ട് കൃതജ്ഞത പ്രകടിപ്പിക്കുവാൻ കമലയ്ക്കു സാധിച്ചില്ല. അവരുടെ സംഭാഷണം ശ്രവിക്കുന്നതിനെക്കാൾ അടുക്കളയിലെ അസുഖകരമായ പാചകവേലയാണ് അവൾ അധികം ഇഷ്ടപ്പെട്ടതു്.

ഒരുദിവസം രാവിലെ വൃദ്ധ അവളെ വിളിച്ചു പറഞ്ഞു: "എടി പെണ്ണെ, ഇങ്ങോട്ടു നോക്കു്. എൻെറ ഭൎത്താവിനു് ഇന്നു സുഖമില്ല. അതിനാൽ പതിവായുള്ള ഭക്ഷണം ഇന്ന് ആവശ്യമില്ല. അതിനു പകരം കുറച്ചു 'ലുച്ചി' ഉണ്ടാക്കണം. എന്തായിരുന്നാലും നെയ്യ് അധികം ചേൎത്തുകളയരുതു്. നീ ഒരു നല്ല അരിവെപ്പുകാരിയാണെന്ന് ഞാൻ സമ്മതിക്കുന്നു. എന്നാൽ നീ നെയ്യൊക്കെ എന്തു ചെയ്യുന്നു എന്ന് എനിക്കു മനസ്സിലാകുന്നില്ല. ആ ഒറീസ്സാക്കാരൻ ബ്രാഹ്മണനായിരുന്നു നിന്നേക്കാൾ ഭേദം. അയാളും നെയ്യ് ചേൎക്കാറുണ്ടായിരുന്നു. എന്നാൽ ആഹാരത്തിൽ അതു ചേൎത്തിട്ടുണ്ടെന്നു മനസ്സിലാക്കുവാൻ പ്രയാസമായിരുന്നു."

കമല ഒരിക്കലും പ്രത്യുത്തരം പറയാറുണ്ടായിരുന്നില്ല. അവർ ശകാരിച്ചാൽത്തന്നെ, താൻ യാതൊന്നും കേട്ടില്ലെന്നു

ള്ള ഭാവത്തിൽ അവൾ ശാന്തമായി തൻെറ ജോലി തുടൎന്നു കൊണ്ടിരിക്കും. അന്നു രാവിലെ വൃദ്ധയുടെ ശാസന അവൾക്കു് കണക്കിനു കൊണ്ടു. മലക്കറികൾ നുറുക്കിക്കൊണ്ടിരിക്കവെ, ആ ആക്ഷേപവചനങ്ങളെക്കുറിച്ചു് അവൾ ചിന്തിച്ചു കൊണ്ടിരുന്നു. ലോകം ആനന്ദരഹിതമാണെന്നും, ജീവിതം ഒരു ഭാരമാണെന്നും ഒടുവിൽ അവൾ തീരുമാനിച്ചു. അപ്പോൾ ശ്രവണപുടങ്ങളിൽ പതിച്ച ഏതാനും വാക്കുകൾ അവളുടെ ശ്രദ്ധയെ ആകർഷിച്ചു. നിബിങ്കലി ഭൃത്യനെ വിളിച്ചു് അവനോടെന്തോ ആജ്ഞാപിക്കുകയായിരുന്നു. അതായിരുന്നു അവൾ കേട്ടതു്.

"തുളസീ, തുളസീ, പട്ടണത്തിൽ ചെന്നു് ഡാക്ടർ നളിനാക്ഷനെ വിളിച്ചുകൊണ്ടോടിവാ. യജമാനനു് ഒട്ടും സുഖമില്ലെന്നു് അദ്ദേഹത്തോടു പറയണം."

ഡാക്ടർ നളിനാക്ഷൻ! അദൃശ്യമായി ലോലകരാംഗുലീയങ്ങൾകൊണ്ടു മീട്ടിയ, സ്വൎണ്ണനിൎമ്മിതമായ വിപഞ്ചികാതന്ത്രികൾപോലെ സൂൎയ്യകിരണങ്ങൾ കമലയുടെ രാജീവനേത്രങ്ങൾക്കു മുമ്പിൽ ആലോലനൃത്തം ചെയ്തു. അവൾ മലക്കറിയെല്ലാം താഴെയിട്ടിട്ടു്, തുളസി കോവണിയിറങ്ങുമ്പോൾ തടഞ്ഞു നിൎത്തുവാൻ അടുക്കളവാതലിൽ നിൽപ്പായി. അയാളെ കണ്ട ഉടൻ എങ്ങോട്ടു പോകുന്നുവെന്നു് അവൾ ചോദിച്ചു.

"ഞാൻ ഡാക്ടർ നളിനാക്ഷനെ കൊണ്ടുവരുവാൻ പോണു" എന്നു് തുളസി പറഞ്ഞു.

"അദ്ദേഹമാരാ?"

"ഈ പട്ടണത്തിലെ ഒരു നല്ല ഡാക്ടരാണദ്ദേഹം".

"അദ്ദേഹം എവിടെത്താമസിക്കുന്നു?" എന്നു് കമല ചോദിച്ചു.

"പട്ടണത്തിൽ; ഇവിടെനിന്നും ഒരു നാഴികയുണ്ടു്."

വീട്ടുകാരുടെ ആവശ്യം കഴിഞ്ഞു ഭക്ഷണപദാൎത്ഥങ്ങൾ വല്ലതും മിച്ചം വന്നെങ്കിൽ കമല അതു് വാല്യക്കാൎക്കു് ഭാഗിച്ചു കൊടുക്കാറുണ്ടായിരുന്നു. ഇതിനു് യജമാനത്തി അവളെ കൂടക്കൂടെ ശകാരിക്കാറുമുണ്ടായിരുന്നു. നിബിങ്കലിയുടെ കഠിനമായ നിഷ്കൎഷയാൽ ഭൃത്യന്മാൎക്കു് കുക്ഷി നിറയെ ഒരിക്കലും ആഹാരം

ലഭിക്കാറുണ്ടായിരുന്നില്ലെന്നു് അവർക്കറിയാമായിരുന്നു. കൂടാതെ, വൃദ്ധയും ഭർത്താവും അപൂർവ്വമായേ കൃത്യസമയങ്ങളിൽ ഭക്ഷണം കഴിക്കാറുണ്ടായിരുന്നുള്ളു. അതിനാൽ പലപ്പോഴും ഈ പാവങ്ങൾ, 'വിശപ്പടക്കുന്നതിനു വല്ലതും തരണേ!' എന്നു് അടുക്കളയിൽ വന്നു് കമലയോടപേക്ഷിക്കാറുണ്ടായിരുന്നു. അവരുടെ അർത്ഥനയെ തിരസ്കരിക്കുന്നതിനുള്ള ഹൃദയകാഠിന്യം കമലയ്ക്കുണ്ടായിരുന്നില്ല. ഈ മാതിരിയുള്ള ദയാപൂർവ്വമായ പ്രവൃത്തികൾമൂലം വാല്യക്കാരെല്ലാം അവളുടെ ആഗ്രഹങ്ങൾ സാധിച്ചുകൊടുക്കുവാൻ സർവ്വദാ സന്നദ്ധരായിരുന്നു.

"തുളസീ, അടുക്കളവാതുക്കൽ എന്താണു് ഗൂഢാലോചന? ഞാനൊന്നും കണ്ടില്ലെന്നാണു് വിചാരിക്കുന്നതു്, അല്ലേ? അരിവെപ്പുകാരിയോടാദ്യം ആലോചിക്കാതെ നിനക്കു് പട്ടണത്തിൽ പോകാൻ വയ്യ? ങ്ഹേ! പല സാധനങ്ങളും കാണാതെ പോകുന്നതിൽ അതിശയിക്കാനില്ല! എടീ പെണ്ണേ! ഇങ്ങോട്ടു നോക്കു്; ഞാനാണു് വഴിയരികിൽ നിന്നു് നിന്നെ ഇവിടെക്കൊണ്ടുവന്നു് കിടക്കാൻ സ്ഥലം തന്നതു്. ഞാൻ ചെയ്ത ഉപകാരത്തിനു് ഇതു് നല്ല പ്രതിഫലം തന്നെ!"

ഭൃത്യന്മാരെല്ലാം ഒന്നുചേർന്നു്, തന്നെ ചതിക്കുവാൻ ദ്രോഹാലോചന ചെയ്യുകയാണെന്നു് നിബെങ്കലി ദൃഢമായി വിശ്വസിച്ചു. ഒരു സ്ഥാനം നോക്കി കുറെ അമ്പെയ്തു വിടുകയാണെങ്കിൽ കുറഞ്ഞപക്ഷം അതിൽ പകുതിയെങ്കിലും ലാക്കിനു കൊള്ളുമെന്നു് അവർ വിചാരിച്ചു. താൻ എപ്പോഴും നല്ലപോലെ സൂക്ഷിച്ചിരിക്കയാണെന്നും, തന്നെ വഞ്ചിക്കുവാൻ അത്ര എളുപ്പമല്ലെന്നും വേലക്കാരെ മനസ്സിലാക്കണമെന്നു് അവർ നിശ്ചയിച്ചു.

ഈ സന്ദർഭത്തിൽ, കമലയെ സംബന്ധിച്ചിടത്തോളം, അവളുടെ ശകാരവർഷം ബധിരകർണ്ണങ്ങളിലാണു് പതിച്ചതു്. സ്വയംപ്രവൃത്തകമായ ഒരു യന്ത്രംപോലെ അവൾ ജോലി തുടർന്നു. അപ്പോൾ അവളുടെ ചിത്തം വിദൂരെ താരാപഥത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു.

തുളസിയുടെ പ്രത്യാഗമനം പ്രതീക്ഷിച്ചു് അവൾ വാതൽപടിയിൽ പിന്നെയും വന്നുനിന്നു. യഥാസമയം അവൻ തിരിച്ചുവന്നു. എന്നാൽ കൂടെ വേറെ ആരും ഉണ്ടായിരുന്നില്ല.

"തുളസീ, ഡാക്ടർ വന്നൊ?" എന്നു് കമല ചോദിച്ചു.

തുളസി:—"ഇല്ല. അദ്ദേഹത്തിനു വരാൻ സൌകൎയ്യമില്ലായിരുന്നു."

കമല:—"എന്തുകൊണ്ടാണു്?"

തുളസി:—"അദ്ദേഹത്തിൻെറ അമ്മയ്ക്കു സുഖമില്ല".

കമല:—"അദ്ദേഹത്തിൻെറ അമ്മയോ? അവരെ ശുശ്രൂഷിക്കാൻ വേറെയാരും ഇല്ലെ?"

തുളസി:—"ഇല്ല, അദ്ദേഹം കല്യാണം കഴിച്ചിട്ടില്ല."

കമല:—"നിനക്കതെങ്ങിനെ അറിയാം?"

തുളസി:—"അദ്ദേഹത്തിനു് ഭാൎയ്യയില്ലെന്നു് അവിടുത്തെ വാല്യക്കാർ എന്നോടു പറഞ്ഞു."

കമല:—"പക്ഷെ അദ്ദേഹത്തിൻെറ ഭാൎയ്യ മരിച്ചുപോയിരിക്കാം."

തുളസി:—"അങ്ങനെയായിരിക്കാം. അദ്ദേഹം രംഗപുരത്തു് ജോലി നോക്കിക്കൊണ്ടിരുന്നപ്പോഴും അവിടെയും ഭാൎയ്യയുണ്ടായിരുന്നില്ലെന്നു് അദ്ദേഹത്തിൻെറ ഭൃത്യൻ വ്രജൻ എന്നോടു പറഞ്ഞു."

"തുളസീ"! എന്നു് അവൻെറ യജമാനത്തി മുകളിൽനിന്നും ആക്രന്ദനം ചെയ്തു.

അതു കേട്ട മാത്രയിൽ കമല അടുക്കളയിലേയ്ക്കു വലിഞ്ഞു; തുളസി മുകളിലോട്ടോടി.

നളിനാക്ഷൻ—രംഗപുരത്തിൽ 'പ്രാക്ടീസ്'—കമലയുടെ സംശയമെല്ലാം പാടെ അവസാനിച്ചു. തുളസിയെ പിന്നീടു് കണ്ടപ്പോൾ അവൾ ഒരു ചോദ്യംകൂടി ചോദിച്ചു: "തുളസീ, ആ പേരിൽ എനിക്കൊരു ബന്ധുവുണ്ടു്. അദ്ദേഹവും ഡാക്ടരാണു്. ഈ ഡാക്ടർ നളിനാക്ഷൻ ബ്രാഹ്മണനാണു്, അല്ലെ?"

തുളസി:—"അതെ, അദ്ദേഹം ബ്രാഹ്മണനാണു്. ഒരു ചാറ്റർജി."

താൻ കമലയുമായി സംസാരിച്ചുകൊണ്ടുനില്ക്കുന്നതു് യജമാനത്തി കണ്ടേയ്ക്കുമെന്നു പേടിച്ചു്, തുളസി ഇത്രയും പറഞ്ഞു കഴിഞ്ഞു് പെട്ടെന്നു് അവിടെനിന്നു പൊയ്ക്കളഞ്ഞു.

കമല നേരെ നിബികലിയുടെ അടുക്കൽ ചെന്നു്, താൻ അന്നത്തെ വേലയെല്ലാം ചെയ്തു കഴിഞ്ഞിരിക്കുന്നതിനാൽ ദശാശ്വമേധഘട്ടത്തിൽ പോയി സ്നാനം ചെയ്യുവാൻ അനുവാദം നൽകണമെന്നപേക്ഷിച്ചു.

നിബികലി:—"അതു് വളരെ അസൌകര്യമാണു്. ഭർത്താവിനിന്നു തീരെ സുഖമില്ല. എന്താണു് പെട്ടന്നാവശ്യപ്പെടുന്നതെന്നറിയാൻ പാടില്ല. എന്തുകൊണ്ടാണു് ഇന്നു തന്നെ ഇത്ര പ്രത്യേകമായി അവിടെപ്പോകണമെന്നു് നിർബ്ബന്ധമുള്ളതു്."

"ഞാൻ കാണുവാൻ വളരെ ആഗ്രഹിക്കുന്ന എന്റെ ഒരു ബന്ധു കാശിയിലുണ്ടെന്നു് ഇപ്പോഴറിഞ്ഞു."

നിബികലി:—"വേണ്ട വേണ്ട. സലാം. ഞാനത്ര പൊട്ടിയല്ല. ആരാണു് നിന്നോടു് പറഞ്ഞതു്? തുളസിയല്ലെ? അവനെ ഇവിടെനിന്നും കളയണം. എടീ പെണ്ണേ! എന്റെ വീട്ടിൽ താമസിക്കുന്നിടത്തോളം കാലം നീ കുളിക്കുന്നതിനോ, ബന്ധുക്കളെ തേടി നടക്കുന്നതിനോ തനിയെ വെളിയിൽ പോകാൻ പാടില്ല, കേട്ടോ. ഞാനതിനൊരിക്കലും അനുവദിക്കുമെന്നു് വിചാരിച്ചുപോകണ്ട."

തുളസിയെ ഉടൻതന്നെ പിരിച്ചയച്ചു. ആ വീട്ടിൽ ഒരിക്കലും പിന്നീടവനെ കയററാതിരിക്കുവാൻ നിഷ്കൃഷ്യയായി ഏർപ്പാടും ചെയ്തു. കമലയുമായി ആരും ഒരക്ഷരം സംസാരിച്ചുപോകരുതെന്നു് മററു ഭൃത്യന്മാരോടു് കൾശനമായി അവർ ആജ്ഞാപിച്ചു.

നളിനാക്ഷനെക്കുറിച്ചു് യാതൊരറിവും ഇല്ലാതിരുന്നപ്പോൾ കമല അവിടെ ക്ഷമയോടുകൂടി താമസിച്ചു. എന്നാൽ അവൾ ഇപ്പോൾ അസ്വസ്ഥചിത്തയായിത്തീൎന്നു. അവളുടെ ഭർത്താവു് അതേ നഗരത്തിൽത്തന്നെ ഉള്ളപ്പോൾ ഒരപരിചിതയെ ആശ്രയിച്ചുതാമസിക്കുന്നതു് അവൾക്കസഹ്യമായിത്തോന്നി. വേലചെയ്യുന്നതിലുള്ള ശുഷ്കാന്തിയും ക്രമേണ കുറഞ്ഞുവന്നു. അവളുടെ കുററങ്ങൾ ചൂണ്ടിക്കാണിക്കുന്നതിൽ നിബികലി എപ്പോഴും ജാഗരൂകയായിരുന്നു.

"എടീ പെണ്ണേ, ഇങ്ങോട്ടു നോക്കു്; ഇതത്ര പന്തിയല്ല. നീ വേണമെങ്കിൽ ഉപവാസം നോക്കിക്കോ; ഞങ്ങളെ പട്ടിണിയിട്ടു കൊല്ലാൻ ശ്രമിക്കണ്ട. ഈയിടെ നീ ഉണ്ടാക്കുന്നതൊന്നും വായിലിട്ടു വഴിതിരിയുവാൻ കൊള്ളുകയില്ല".

"ഇനിമേൽ എനിക്കു് ഇവിടെ നിൽക്കാൻ വയ്യ. ദയവുചെയ്തു് പോകാൻ എന്നെ അനുവദിക്കണം."

"കൊള്ളാം, ഭേഷ്! ഈയിടെ അന്യക്കുപകാരം ചെയ്താൽ ഇതാണു് പ്രതിഫലം! നിനക്കു് ഇവിടെ ഒരു ജോലി തരുന്നതിനു വേണ്ടി, വളരെക്കാലം ഞങ്ങളുടെ കൂടെ നിന്ന ആ സാധുബ്രാഹ്മണനെ ഞാൻ പറഞ്ഞയച്ചു. അയാൾ ഇപ്പോൾ എവിടെയോ ദൈവത്തിനു തന്നെ അറിയാം. 'ദയവുചെയ്തു് എന്നെ പോകാനനുവദിക്കണം' എന്നു വന്നുപറഞ്ഞാൽ മാത്രം മതിയെന്നാണു് നീ വിചാരിച്ചതു്. ഒളിച്ചോടുവാൻ തുടങ്ങിയാൽ എന്താണു ഫലമെന്നു് പോലീസുകാർ പിടികൂടുമ്പോൾ അറിയാം. എന്റെ മകൻ ഒരു മജിസ്ട്രേട്ടാണു്. അവന്റെ നാക്കിൽനിന്നും ഒരു വാക്കു വീണാൽ മതി, എത്ര പേരെ വേണമെങ്കിലും തൂക്കിയെടുത്തു ജയിലിൽ കൊണ്ടുചെന്നിടും. നിന്റെ വിദ്യയൊന്നും എന്നോടൊക്കുകയില്ല. ഒരു പക്ഷേ നീ ഗാഥന്റെ കഥ കേട്ടിരിക്കാം. അവന്റെ യജമാനനെ അവൻ വഞ്ചിച്ചു. ഞങ്ങൾ അവനെ ഒരു പാഠം പഠിപ്പിച്ചു. അവൻ ഇപ്പോഴും ജയിലിൽ കിടക്കുകയാണു്. അതുകൊണ്ടു് ഞങ്ങളെ കളിപ്പിക്കാമെന്നു ലവലേശം വിചാരിച്ചുപോകണ്ട."

വാല്യക്കാരൻ ഗാഥനെക്കുറിച്ചു പറഞ്ഞ കഥ പരമാൎത്ഥമായിരുന്നു. ഒരു 'വാച്ചു' മോഷ്ടിച്ചുവെന്നു പറഞ്ഞു് ആ പാവത്തിനെ അവർ ജയിലിലയച്ചു.

കമലയുടെ ശക്തിയാകെ അസ്തമിച്ചു. അനന്തമായ ജീവിതസുഖം കരതലാമലകംപോലെ ക്ഷിപ്രസാദ്ധ്യമാണെന്നു വന്നപ്പോൾ അവളുടെ കരവല്ലികൾ ബന്ധിക്കപ്പെട്ടു. വിധി, ക്രൂരവും പ്രായോഗികവുമായ വിനോദംകൊണ്ടു് അവളെ കളിപ്പിച്ചുകൊണ്ടിരുന്നു. അസുഖപ്രദമായ ഗൃഹജോലി അവൾക്കസഹ്യമായിത്തീൎന്നു കാരാഗൃഹവാസിയുടേതുപോലെയുള്ള

അവളുടെ ജീവിതം ക്ലേശഭൂയിഷ്ഠമായി അവൾക്കു തോന്നിത്തുടങ്ങി. രാത്രിയിൽ പാചകജോലി അവസാനിച്ചാലുടൻ പുതപ്പും പുതച്ചുകൊണ്ട് അവൾ പറമ്പിലിറങ്ങി അങ്ങുമിങ്ങും നടക്കുമായിരുന്നു. അവിടെ പുരയിടത്തിനു ചുററും കെട്ടിയിരുന്ന മതിലിൽ ചാരിനിന്ന് പട്ടണത്തിലേയ്ക്കുള്ള റോഡിൽ നോക്കിക്കൊണ്ടിരിക്കും. ഭക്തിപൂർവ്വം സേവനം ചെയ്യുന്നതിനുള്ള ഹൃദയംഗമമായ ആഗ്രഹത്താൽ, താൻ കണ്ടിട്ടില്ലാത്ത ഒരു വീട്ടും തിരഞ്ഞുകൊണ്ട്, വിജനവും തമോമയവുമായ ആ പാതയിൽക്കൂടി സ്വയം നടക്കുന്നതായി അവൾ തന്റെ ഭാവനാശക്തിയിൽ സങ്കല്പിച്ചു. അങ്ങനെ അവിടെ അവൾ നിശ്ചേഷ്ടയായി വളരെനേരം നിൽക്കുമായിരുന്നു.

എന്നാൽ അധികം താമസം കൂടാതെ അല്പമായ ആ സമാധാനവും അവൾക്കു നഷ്ടമായി. ആ അല്പ സ്വാതന്ത്ര്യം പോലും അവൾക്ക് അനുവദിച്ചില്ല. കമലയുടെ അന്നത്തെ ജോലി അവസാനിച്ചയുടൻ, നിബികലി അവളെ വിളിച്ചുകൊണ്ടുവരുവാൻ ഒരു ഭൃത്യനെ പറഞ്ഞയച്ചു. അവളെ അവിടെയെങ്ങും കണ്ടില്ലെന്നു ഭൃത്യൻ തിരിച്ചുവന്ന് പറഞ്ഞു.

“അവൾ ഒളിച്ചോടിക്കളഞ്ഞെന്നാണൊ നീ പറയുന്നത്?” എന്ന് നിബികലി പരിഭ്രമത്തോടെ ചോദിച്ചു. അനന്തരം അടുത്തിരുന്ന ഒരു വിളക്കെടുത്തുകൊണ്ട് അവൾ ആ ഭവനം മുഴുവൻ പരിശോധിച്ചു. എന്നിട്ടും കമലയെക്കുറിച്ച് യാതൊരറിവും ലഭിച്ചില്ല.

ഒടുവിൽ അവർ, അവരുടെ ഭർത്താവിൻെറ അടുക്കൽ ചെന്നു. മുകുന്ദബാബു അപ്പോൾ, കണ്ണു പകുതി അടച്ചുകൊണ്ട് ഹുക്കാ വലിക്കുകയായിരുന്നു. കമല കടന്നുകളഞ്ഞുവെന്ന് നിബികലി അയാളെ ധരിപ്പിച്ചു. വളരെ ശാന്തതയോടെ, മയക്കത്തിലെന്നപോലെ, അയാൾ പറഞ്ഞു: “അതരുതെന്ന് ഞാൻ അവളോടു പറഞ്ഞു. അവൾ ഒരു സൂക്ഷ്മമില്ലാത്ത പെണ്ണാണ്. എന്തെങ്കിലും ഇവിടെനിന്നും എടുത്തും കൊണ്ടാണോ പോയത്?”

“ഞാൻ തണുപ്പുകാലത്ത് ഉപയോഗിക്കുന്നതിനു കൊടുത്തിരുന്ന പുതപ്പു കൊണ്ടുപോയിട്ടുണ്ട്. വേറൊന്നും എടുത്തിട്ടുണ്ടെന്നു തോന്നുന്നില്ല.”

“പോലീസിൽ അറിയിക്കുക” എന്നു് അവരുടെ ഭർത്താവ കാര്യഗൌരവത്തോടെ പറഞ്ഞു. ഉടൻതന്നെ ഒരു റാന്തലും കൊടുത്തു് ഒരു വാല്യക്കാരനെ പോലീസ്സ്റ്റേഷനിലേക്കയച്ചു അതിനിടയ്ക്കു് കമല അവളുടെ മുറിയിൽ തിരിച്ചുവന്നു. അ പ്പോൾ നിബിങ്കലി അവൾ വേറെ എന്തെങ്കിലും കൂടി എടു ത്തുകൊണ്ടുപോയിട്ടുണ്ടോ എന്നറിയുവാൻ ആ മുറിയിലുണ്ടാ യിരുന്ന സാമാനങ്ങൾ കീഴ്മേൽ മറിച്ചു് പരിശോധിക്കുക യായിരുന്നു,

“നീ എന്തധികപ്രസംഗമാണു കാണിച്ചതു്. ഇതുവരെ എവിടെപ്പോയിരുന്നു?” എന്നു് കമലയെ കണ്ട മാത്രയിൽ അവർ ആക്രന്ദനം ചെയ്തു.

“ജോലിയെല്ലാം ചെയ്തുതീർത്തിട്ടു് ഞാൻ തോട്ടത്തിൽ ഒന്നു നടക്കുവാൻ പോയിരുന്നു.”



നിബിങ്കലിയുടെ ശരീരം കോപം കൊണ്ടു് വിറച്ചു അവർ കമല പറഞ്ഞതു് കേട്ടില്ല. വാല്യക്കാർ വാതലിന പുറവും കൂടിനിന്നു.

നിബിങ്കലി രോഷംകൊണ്ടു് തുള്ളട്ടെ, അല്ലെങ്കിൽ കഠി നമായി അവളെ ശകാരിക്കട്ടെ; എന്തായാലും കമല അവ രുടെ മുമ്പിൽ വച്ചൊരിക്കലും കണ്ണുനീർ തൂവിയിരുന്നില്ല ഇന്നും ആ രീതിക്കു് യാതൊരു വ്യത്യാസവുമുണ്ടായില്ല. അവര ടെ ശകാരവർഷവും സഹിച്ചുകൊണ്ടു് അവൾ യാതൊര ഭാവഭേദവും കൂടാതെ ഒരു പ്രതിമയെപ്പോലെ നിശ്ചേഷ്ട യായി നിന്നു. ഒടുവിൽ നിവൃത്തിയില്ലെന്നായപ്പോൾ അവൾ ഇടയ്ക്കു കയറി പറഞ്ഞു. “നിങ്ങൾക്കു് എന്നെക്കുറിച്ചു് തീരെ തൃപ്തിയില്ലെന്നു തോന്നുന്നു. അങ്ങനെ ആണെങ്കിൽ ഞാൻ പോകുന്നതിനനുവദിക്കുകയാണു നല്ലതു്.”

“അങ്ങിനെ തന്നെ ചെയ്യും. ഇതുപോലെ നന്ദിയില്ല ത്ത ഒരു ജന്തുവിനെ ഞാൻ ഉണ്ണാനും, ഉടുക്കാനും കൊടുത്തു് പോററുമെന്നു് നീ വിചാരിക്കുന്നുണ്ടെങ്കിൽ അതു ശുദ്ധ അബ ദ്ധമാണു്; പുറത്താക്കുന്നതിനു മുമ്പെ, നിന്നെ ഞാൻ ഒര പാഠം പഠിപ്പിക്കും.”

പിന്നീടു് വീട്ടിന്റെ വെളിയിൽ പോകുന്നതിന്നു് കമല ധൈര്യപ്പെട്ടിട്ടില്ല. അവളുടെ ക്ലേശങ്ങൾ മൂർദ്ധന്യാവസ്ഥയിൽ എത്തിയിരുന്നതിനാൽ ഈശ്വരൻ നിശ്ചയമായും അവളെ സഹായിക്കാതിരിക്കയില്ലെന്നുള്ള ആശ്വാസത്തോടെ അവൾ മുറിയിൽ തന്നെ ഇരുന്നു.

അടുത്ത ദിവസം വൈകുന്നേരം മുകുന്ദബാബു രണ്ടു വാല്യക്കാരോടുകൂടി വണ്ടിയിൽ കയറി വെളിയിൽ പോയി. അയാൾ പോയതിന്നു ശേഷം പടിവാതൽ ഉള്ളിൽനിന്നും കുററിയിട്ടു് ബന്ധിച്ചു. സന്ധ്യയായപ്പോൾ ഒരാൾ വാതലിൽ തട്ടിക്കൊണ്ടു് ഗൃഹനായകൻ അവിടെയുണ്ടോ എന്നു് വിളിച്ചു ചോദിച്ചു.

നിബികലി ചാടിയെഴുന്നേററു. "ഹാ! അതു നളിനാക്ഷബാബുവല്ലേ? ബുധിയാ! ബുധിയാ!", എന്നാൽ ബുധിയനെ അവിടെങ്ങും കണ്ടില്ല. അതിനാൽ അവൾ കമലയെ വിളിച്ചു പറഞ്ഞു:

"വേഗം ഓടിച്ചെന്നു വാതൽ തുറന്നു് യജമാനൻ വെളിയിൽ പോയിരിക്കുകയാണു്, താമസിക്കാതെ വരുമെന്നു് ഡാക്ടരോടു് പറയുക. അല്പനേരം ഇവിടെക്കയറി ഇരിക്കുവാൻ അദ്ദേഹത്തോടു് അപേക്ഷിക്കണം."

ഒരു റാന്തലെടുത്തുകൊണ്ടു് കമല അടിയിലേക്കു പോയി. അവളുടെ അംഗങ്ങൾ വിഹ്വലങ്ങളായി; ഹൃദയം 'പട, പട' ഇടിച്ചു; ഉള്ളംകൈകൾ തണുത്താർദ്രമായി. സംഭ്രമംമൂലം കണ്ണുകൂടി കാണാൻ പാടില്ലാതായേക്കുമോ എന്നു് അവൾ ഭയപ്പെട്ടു.

മൂടുപടം കൊണ്ടു് മുഖം മൂടിയിട്ടു് അവൾ കുററിനീക്കി വാതൽ തുറന്നു് നളിനാക്ഷനെതിരായി വാതൽപടിയിൽ നിന്നു.

"മുകുന്ദബാബു വീട്ടിലുണ്ടോ?" എന്നു് അയാൾ ചോദിച്ചു.

കമല:—"ഇല്ല, അകത്തു വന്നാട്ടെ."

നളിനാക്ഷൻ തളത്തിൽ കടന്നൊരു കസാലയിലിരുന്നു. അപ്പോൾ ബുധിയൻ അവിടെ വന്നു് കമലയെ ഏല്പിച്ചിരുന്ന സന്ദേശം അദ്ദേഹത്തെ അറിയിച്ചു.

തന്റെ ഹൃദയകോശം പൊട്ടിപ്പോകുന്ന നിലയിൽ എത്തിയതുപോലെ കമലയ്ക്കു തോന്നി. വരാന്തയിൽ, നളിനാക്ഷനെ കാണ്മവാൻ സൌകര്യമുള്ള ഒരു സ്ഥാനത്തേയ്ക്കു് ഒരു വിധം നീങ്ങി, ഉള്ളിലെ പരിഭ്രമം അല്പം അമത്തുവാൻ അവൾ താഴെ ഇരുന്നു. മനസ്സിലെ സംഭ്രമവും ശരീരം ഉളച്ചുകയറുന്ന തണുപ്പും ഒന്നുചേന്നു് അവളെ ആപാദചൂഡം ആകമ്പിതയാക്കി. ദീപപ്രഭയിൽ നളിനാക്ഷൻ ചിന്താമനസ്കനായിരിക്കവേ, വരാന്തയിൽ ഇരുട്ടിലിരുന്നുകൊണ്ടു് കമല അയാളെ സൂക്ഷിച്ചു നോക്കുകയായിരുന്നു. അവളുടെ ദശ്നത്തിനു് പ്രതിബന്ധമായി കുടക്കുടെ കണ്ണിൽ പെരുകിവന്ന അശ്രുജലം അവൾ ഉടനുടൻ തുടച്ചുകളഞ്ഞുകൊണ്ടിരുന്നു. കമലയുടെ ആത്മാവുപോലും അവളുടെ അക്ഷികളിൽ അവൾ പ്രക്ഷേപിച്ചു. അതിന്റെ കാന്തശക്തിമായ ആകഷ്ണീയത, നളിനാക്ഷനെ അവളുടെ ശരീരത്തിനുള്ളിലേക്ക് സംക്രമിപ്പിച്ചേക്കുമോ എന്നു തോന്നി. അയാളുടെ ശാന്തമായ മുഖത്തിൽ ദീപം പ്രകാശിച്ചു; കമലയുടെ മനസ്സിൽ അയാളുടെ മുഖത്തിലെ ഓരോഭാഗവും സ്വയം പതിഞ്ഞു. ഒടുവിൽ അവളുടെ ശരീരം മരവിച്ചു്, പരിതഃസ്ഥലത്തോടു് ചേരുന്നതുപോലെ തോന്നി. ദീപത്തിന്റെ വൃത്താകാരമായ പ്രഭയിൽ അയാളുടെ വദനമല്ലാതെ വേറൊന്നും തന്നെ അവൾ ദർശിച്ചില്ല. മറ്റെല്ലാം അയഥാത്ഥമായിരുന്നു. ആ വദനത്തിനു ചുററുമുള്ളതെല്ലാം അതിലോട്ടു് സംക്രമിക്കുന്നതായി അവൾ സങ്കല്പിച്ചു.

അല്പനേരത്തേക്ക് ഒരു മയക്കം അവൾക്കുണ്ടായി. അതിൽനിന്നും പെട്ടെന്നുണന്നപ്പോൾ നളിനാക്ഷനെഴുന്നേററു് മുകുന്ദബാബുവിനോടു സംസാരിച്ചുകൊണ്ടു നില്ക്കുന്നതു് അവൾ കണ്ടു. പെട്ടെന്നു് അവർ രണ്ടുപേരും വരാന്തയിലേക്കു കടന്നു് അവൾ അവിടെ ഒളിച്ചിരിക്കുന്നതു കണ്ടേക്കാം. അതിനാൽ അവൾ വേഗം അവിടെനിന്നും അടുക്കളയിൽ അഭയംപ്രാപിച്ചു. പാചകശാലയ്ക്കു മുൻവശം ഒരു അങ്കണം ഉണ്ടായിരുന്നു. അതു കടക്കാതെ വീട്ടിനു വെളിയിൽ പോകാൻ എളുപ്പമില്ലായിരുന്നു.

കമല അപാരമായ അക്ഷമയോടെ അവിടെ കാത്തുനിന്നു. എങ്ങനെ, അദ്ദേഹത്തെപ്പോലെയുള്ള ഒരു മനുഷ്യൻ

അവളെപ്പോലെ അഗതിയായ ഒരു വേലക്കാരിയുടെ ഭർത്താവായിത്തീർന്നു! ദൈവീകമായ ഒരു തേജസ്സ്, ലളിതവും പ്രശാന്തവുമായ അദ്ദേഹത്തിന്റെ വദനത്തിൽ വ്യാപിച്ചിരുന്നു. വെറുതെയല്ല, താൻ ഇത്രമാത്രം കഷ്ടതകൾ സഹിക്കുവാൻ ഇടയായതെന്നു വിചാരിച്ചു് അവൾ സവ്വേശ്വരനെ വാഴ്ത്തിത്തുടങ്ങി.

കോവണിപ്പടി ഇറങ്ങുന്ന ശബ്ദം കേട്ട ഉടൻ കമല, ഇരുട്ടിൽ, ആ വാതലിന്നു വെളിയിൽ വന്നുനിന്നു. ആ അങ്കണത്തിനെതിരെ, മുന്നിൽ ഒരു റാന്തലെടുത്തുകൊണ്ടു് ബുധിയനും പിന്നിൽ നളിനാക്ഷനും വരുന്നതു് അവൾ കണ്ടു.

കവികളുടെ ഭാഷയിൽ താൻ നളിനാക്ഷനെ സംബോധന ചെയ്യുന്നതായി അവൾ സങ്കല്പിച്ചു.

"പ്രാണേശാ! അങ്ങയുടെ ദാസി ഇതാ ഒരു അപരിചിതയുടെ ഗൃഹത്തിൽ താമസിക്കുന്നു. അങ്ങു് അവളെ കടന്നുപോകുന്നു. എന്നിട്ടും അതറിയുന്നില്ല."

മുകുന്ദബാബു തളത്തിൽ നിന്നെഴുന്നേററത്താഴമുണ്ണാൻ പോയ തരം നോക്കി അവൾ അതിൽ കടന്നു് നളിനാക്ഷൻ ഇരുന്ന കസാലയ്ക്കു് മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തു. അയാളുടെ പാദം പതിഞ്ഞിരുന്ന തറയിലെ പൊടി ചുംബിച്ചു. ഹാ! അദ്ദേഹത്തെ പരിചരിക്കുവാൻ അവൾക്കു് എന്നെങ്കിലും സാധിക്കുകയില്ലേ? അദ്ദേഹത്തോടുള്ള ഭക്തി പ്രകടിപ്പിക്കാനുള്ള പ്രതിബന്ധം ഓർത്തപ്പോൾ അവളുടെ മനസ്സിനുണ്ടായ വിഷമം അനല്പമായിരുന്നു.

ഡാക്ടർ, മുകുന്ദബാബുവിനോടു് കാശിക്കു് പടിഞ്ഞാറു വളരെ അകലെ ഒരു സുഖവാസസ്ഥലത്തു് ആരോഗ്യസംരക്ഷണാർത്ഥം പോയി കുറെനാൾ താമസിക്കുവാൻ അഭിപ്രായപ്പെട്ടതായി പിറേറദിവസം കമല അറിഞ്ഞു. യാത്രയ്ക്കുള്ള ഒരുക്കം അപ്പോഴേയ്ക്കും ആരംഭിച്ചു കഴിഞ്ഞിരുന്നു.

കമല നേരെ ഗൃഹനായികയുടെ അടുക്കൽ ചെന്നു് "എനിക്കു് കാശിവിട്ടു വരുവാൻ നിവൃത്തിയില്ല" എന്നു് പറഞ്ഞു.

"ഞങ്ങൾക്കു പോകാമെങ്കിൽ നിനക്കെന്തുകൊണ്ടാണു് വയ്യാത്തതു്? നീ പെട്ടെന്നു് ഒരു ഭക്തയായിത്തീർന്നിരിക്കു

കയാണ്. ദൈവഭക്തിയെന്നു വെറുതെ കാരണം പറഞ്ഞു് കമല അവിടം വെടിയുന്നതിനു് വിസമ്മതം പ്രദശിപ്പിക്കുകയാണെന്ന് അവർ ഉദ്ദേശിച്ചു.

കമല:—"നിങ്ങൾക്കു് ഇഷ്ടമുള്ളതു് പറഞ്ഞുകൊള്ളണം. ഞാൻ ഇവിടെ നിന്നും വേറെങ്ങും പോകാൻ നിശ്ചയിച്ചിട്ടില്ല."

നിബിങ്കലി:—"നമുക്കു കാണാം."

കമല:—"എന്നെക്കൂടെ കൊണ്ടുപോകരുതെന്നു് ഞാൻ പ്രാത്ഥിക്കുന്നു."

നിബെങ്കിലി:—"നീ ഒരു വലിയ ശല്യമാണു്. ഞങ്ങൾ പോകുന്നതിനെല്ലാമൊരുങ്ങി. അപ്പോൾ നീ വെറുതെ ഉപദ്രവിക്കുവാൻ വരുന്നു. ഇത്ര വേഗം എവിടെനിന്നാണു് അരിവെക്കാൻ വേറൊരാളെ ഞങ്ങൾ അന്വേഷിച്ചു കണ്ടുപിടിക്കുന്നതു്? നിന്നെ പിരിച്ചയയ്ക്കുവാൻ ഞങ്ങൾക്കു യാതൊരു നിവൃത്തിയുമില്ല."

കമലയുടെ അപേക്ഷ തീരെ ഫലശ്ശൂന്യമായിരുന്നു; അവൾ, മുറിയിൽ കയറി വാതലടച്ചു്, ഇടയ്ക്കിടയ്ക്കു കരഞ്ഞുകൊണ്ടും പ്രാത്ഥിച്ചുകൊണ്ടും, ഇരുന്നു.

——(0)——

## അദ്ധ്യായം ൭൩.

പുത്രിയുമായി സംസാരിച്ചതിന്റെ അടുത്ത രാത്രി അന്നദബാബുവിന്റെ ശരീരത്തിനു കൽക്കട്ടായിൽവെച്ചു നേരിട്ട പോലെ ഒരു വലിയ വേദന വീണ്ടുമുണ്ടായി. രാത്രി മുഴവൻ അദ്ദേഹം പരമസങ്കടമനുഭവിച്ചു. പ്രഭാതത്തിൽ അല്പം ആശ്വാസമുണ്ടായി. ചാരുകസാല തോട്ടത്തിലെടുത്തിട്ടു് അതിൽ, അദ്ദേഹം, കാത്തികമാസത്തിലെ ശാന്തമായ സൂര്യാതപം ഏറ്റുകൊണ്ടു റോഡിനഭിമുഖമായി, ഉപവേശിച്ചു. ഫേമനള്ളിനിചായ തിളപ്പിക്കുകയായിരുന്നു. തലേദിവസം രാത്രി സഹിച്ച ശരീരരുജയാൽ മുഖം വിളറിയും ചുക്കിച്ചുളിഞ്ഞുമിരുന്നു. കണ്ണിനുചുററും കറുത്ത വരകൾ വിടിഞ്ഞു. ആ ഒരു രാത്രികൊണ്ടു്

അദ്ദേഹത്തിന്റെ പ്രായം വളരെ അതിക്രമിച്ചിരിക്കുന്നതായി തോന്നി.

ഹേമനളിനി കൂടെക്കൂടെ അദ്ദേഹത്തിന്റെ മുഖത്തിൽ അവളുടെ ദൃഷ്ടികൾ പതിപ്പിച്ചു. അപ്പോഴൊക്കെ അവൾ വളരെ പശ്ചാത്തപിച്ചു. അദ്ദേഹം കൊണ്ടുവന്നതായ വിവാഹാലോചന താൻ ത്യജിച്ചതാണീസുഖക്കേടിന്നു കാരണമെന്ന് അവൾ വിചാരിച്ചു. അദ്ദേഹത്തിന്റെ മനോവ്യഥ ശരീരസ്വാസ്ഥ്യത്തിന്നു ഹേതുവായിത്തീൎന്നതിനാൽ അവളുടെ മനസ്സത്യന്തം തരളമായി. അച്ഛന്റെ ക്ലേശത്തെ ദൂരീകരിക്കുന്നതിന്നുള്ള മാൎഗ്ഗങ്ങൾ അവൾ ആരാഞ്ഞു. എന്നാൽ ആ പ്രശ്നത്തിന്നുത്തരം കണ്ടുപിടിക്കുവാൻ അവൾക്കു സാധിച്ചില്ല.

അക്ഷയിയുടേയും അമ്മാവന്റേയും യാദൃശ്ചികമായ ആവിർഭാവം ഹേമനളിനിയെ വിസ്മയാധീനയാക്കി. അവൾ അവിടെനിന്നും പോകുവാൻ ഭാവിച്ചപ്പോൾ അക്ഷയി തടുത്തു പറഞ്ഞു:

"ദയവുചെയ്തു് അല്പം ക്ഷമിക്കണേ! ഈ മാന്യൻ നമ്മുടെ ഒരു നാട്ടുകാരനാണു്. ഗാസിപുരത്തിലെ ചക്രവൎത്തി എന്ന നാമത്തിൽ ഈ നാട്ടുകാൎക്കെല്ലാം അദ്ദേഹം സുപരിചിതനാണു്. ഒട്ടും അപ്രധാനമല്ലാത്ത ചില കാൎയ്യങ്ങൾ അദ്ദേഹത്തിന്നു നിങ്ങളോടു പറയാനുണ്ടു്." ആഗതർ, അന്നദബാബുവിന്റെ അടുത്തു് ഒരു മതിലിന്മേൽ ആസനസ്ഥരായി. അനന്തരം അമ്മാവൻ ആഗമനോദ്ദേശം പ്രസ്താവിക്കുവാൻ ആരംഭിച്ചു:

"രമേശന്റെ പൂൎവ്വമിത്രങ്ങളാണു് നിങ്ങളെന്നു ഞാനറിയുന്നതിനിടയായി. അതിനാൽ അയാളുടെ ഭാൎയ്യയെക്കുറിച്ചു് വല്ല വൎത്തമാനവും നിങ്ങൾക്കറിയാമോ എന്നന്വേഷിക്കാനാണു ഞാൻ വന്നതു്."

ഈ ഉപക്രമത്തിനാൽ സംജാതമായ അത്ഭുതംമൂലം അന്നദബാബുവിന്റെ ശ്വാസോച്ഛ്വാസംപോലും അല്പനേരത്തേക്കു നിലച്ചുപോയി.

"രമേശന്റെ ഭാൎയ്യ!" എന്നു്, സംസാരിക്കുന്നതിന്നു ശക്തി ഉണ്ടായപ്പോൾ, അദ്ദേഹം ഉച്ചരിച്ചു.

ഹേമനളിനി കീഴ്പോട്ടു നോക്കിക്കൊണ്ടു നിന്നു. ചക്രവൎത്തി തുടൎന്നു: "ഞാൻ പഴയ സമ്പ്രദായക്കാരനും മൎയ്യാദയി

ല്ലാത്തവനമാണെന്നു നിങ്ങൾ വിചാരിക്കുമായിരിക്കാം. ക്ഷമയോടുകൂടി ഞാൻ പറയുന്നതു മുഴുവൻ കേൾക്കുമ്പോൾ ഗാസിപുരത്തുനിന്നും ഇത്ര ദൂരം വന്നതു വെറുതെ അന്യരുടെ കാൎയ്യങ്ങൾ പറഞ്ഞു നിങ്ങളെ മുഷിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയല്ല എന്നു മനസ്സിലാകും. നവരാത്രിക്കിടയിലാണു ഞാൻ രമേശബാബുവിനെ ആദ്യമായി കണ്ടതു്. അയാൾ ഭാൎയ്യയുമായി ഉൾനാട്ടിലേക്കൊരു ബോട്ടിൽ യാത്രചെയ്തുകൊണ്ടിരുന്നു. അതിൽവെച്ചാണു ഞാൻ അയാളുമായി പരിചയമായതു്. കമലയെക്കണ്ടാൽ ആരുതന്നെ അവളുടെ സൗന്ദൎയ്യത്തിനു സലാംകൊടുക്കാതിരിക്കയില്ല! ഞാൻ ഒരു വൃദ്ധനാണു്. വ്യസനംകൊണ്ടും ക്ലേശംകൊണ്ടും ഞാൻ വളരെ ക്ഷീണിച്ചു. എങ്കിലും ആ ഓമനക്കുട്ടിയെ എനിക്കൊരിക്കലും മറക്കുവാൻ സാധിക്കുകയില്ല. എവിടെയാണു് താൻ ഇറങ്ങേണ്ടതെന്നു രമേശബാബു തീൎച്ചയാക്കിയിരുന്നില്ല. ഞങ്ങൾ തമ്മിൽ പരിചയമായി ഒരു രണ്ടുദിവസം കഴിഞ്ഞില്ല, അതിനകം ഗാസിപുരത്തിറങ്ങി, എന്റെകൂടെ താമസിപ്പിക്കുവാൻ തന്റെ ഭൎത്താവിനെ പ്രേരിപ്പിക്കത്തക്കവണ്ണം കമലയ്ക്കു് ഈ പഴയ മനുഷ്യനോടു്, അത്ര വളരെ സ്നേഹം തോന്നി. എന്റെ ദ്വിതീയപുത്രി ശൈലജ അവളുടെ സഹോദരിയേക്കാൾ കൂടുതലായി കമലയെ സ്നേഹിച്ചു. അനന്തരസംഭവങ്ങൾ എന്താണെന്നു പറയുന്നതിനെനിക്കു ശേഷിയില്ല. ഞങ്ങൾക്കിത്രമാത്രം ഹൃദയവേദന ഉണ്ടാക്കി, അവൾ എന്തിനാണു പെട്ടെന്നു് തിരോധാനം ചെയ്തതെന്നു മനസ്സിലാക്കുവാൻ എനിക്കു സാധിച്ചിട്ടില്ല. അവളുടെ വിയോഗത്തിനുശേഷം ശൈലജയുടെ വ്യസനം ഇന്ന തരത്തിലാണെന്നു പറയാൻ പ്രയാസം!" പൂൎവ്വസ്മരണകൾ അമ്മാവന്റെ സംഭാഷണത്തിനൊരു അല്പവിരാമമിട്ടു.

"അവൾക്കെന്തു സംഭവിച്ചു? അവളെവിടെപ്പോയി?" എന്നു് അന്നദബാബു വലിയ ഉൽക്കണ്ഠയോടെ ചോദിച്ചു.

ചക്ര:—"അക്ഷയി, നിങ്ങൾ എല്ലാം വിശദമായി അറിഞ്ഞിട്ടുണ്ടു്. നിങ്ങൾതന്നെ അദ്ദേഹത്തോടു പറയുക. അതിനെക്കുറിച്ചു വിചാരിക്കുമ്പോൾ എന്റെ ഹൃദയം പൊട്ടിപ്പോകുന്നു."

അക്ഷയി ആ കഥ മുഴുവൻ സവിസ്തരം പ്രതിപാദിച്ചു. സ്വാഭിപ്രായം ഒന്നും പ്രകടിപ്പിക്കാതെ തന്നെ, രമേശനെ കറുത്ത ചായമടിച്ചു് അയാൾ പ്രദർശിപ്പിച്ചു.

അക്ഷയിയുടെ കഥനം അവസാനിച്ചപ്പോൾ അന്നദ ബാബു പറഞ്ഞു: "ഇതെല്ലാം ഞങ്ങൾ ഇന്നാണറിയുന്നതു്. കൽക്കട്ടായിൽ നിന്നും പോയതിൽപിന്നീടൊരക്ഷരം അയാൾ ഞങ്ങൾക്കെഴുതി അയച്ചിട്ടില്ല."

അക്ഷയി തുടൎന്നു: "കമല അയാളുടെ ഭാൎയ്യയാണെന്നതന്നെ ഞങ്ങൾ പൂൎണ്ണമായി വിശ്വസിച്ചിരുന്നില്ല. സാർ, ഞാൻ നിങ്ങളോടൊന്നു ചോദിച്ചുകൊള്ളട്ടെ. കമല അയാളുടെ ഭാൎയ്യയാണെന്നു നിങ്ങൾക്കു നല്ല നിശ്ചയമാണോ? അവർ അയാളുടെ സഹോദരിയോ മററു വല്ല അടുത്ത ബന്ധുവോ ആയിരിക്കാൻ തരമില്ലേ?"

അമ്മാവൻ:—"അക്ഷയിബാബു, നിങ്ങളെന്താണു പറയുന്നതു്? അവൾ അയാളുടെ ഭാൎയ്യ, അതെ, ഉത്തമയായ ഭാൎയ്യയായിരുന്നുവെന്നുള്ളതിനു യാതൊരു തൎക്കവുമില്ല."

"വളരെ സൌശീല്യമുള്ള ഒരു ഭാൎയ്യയോടു നിഷ്ഠുരമായി പെരുമാറുവാൻ ചുരുക്കം ചില ഭൎത്താക്കന്മാൎക്കേ സാധിക്കൂ. ഏററവും നല്ല ആളുകളെ ദൈവം ഏററവും കഠിനമായി പരീക്ഷിക്കുന്നു" എന്നു വിമൎശിച്ചുകൊണ്ടു് അയാൾ ദീർഘമായി ഉച്ഛ്വസിച്ചു.

തന്റെ വളരെ വിരളമായ ശിരോരുഹത്തിൽക്കൂടി വിരലോടിച്ചുകൊണ്ടു് അന്നദബാബു ഇങ്ങനെ പറഞ്ഞു: "ഇതു ശോകപൎയ്യവസായിയായ ഒരു കഥയാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഇനി ഇപ്പോഴൊന്നും ചെയ്യാൻ സാധിക്കുകയില്ലല്ലൊ. പിന്നെന്തിനാണു വെറുതെ വിലപിക്കുന്നതു്?"

"കമല ആത്മഹത്യ ചെയ്തിട്ടുണ്ടെന്നു ഞാൻ ഒട്ടും വിശ്വസിക്കുന്നില്ല. എവിടെയോ ആ പെൺകുട്ടി ഓടിക്കളഞ്ഞതാണെന്നാണു് എനിക്കു തോന്നുന്നതു്. അതിനാൽ ശരിയായ ഒരന്വേഷണം നടത്തുന്നതിനുവേണ്ടിയാണു് ഇദ്ദേഹം എന്നോടൊന്നിച്ചു് ഇവിടെ വന്നതു്. നിങ്ങൾക്കു് ഇതു സംബന്ധിച്ചു യാതൊരറിവും തരാൻ സാധിക്കയില്ലെന്നു് സ്പഷ്ടമാ

ണ്ട്. ഏതായാലും ഏതാനും ദിവസം ഇവിടെ അവളെ അന്വേഷിച്ചുകൊണ്ടു താമസിക്കാനാണു തീൎച്ചയാക്കിയിരിക്കുന്നതു്'' എന്നു് അക്ഷയി പ്രതിവചിച്ചു.

'രമേശനിപ്പോളെവിടെയാണ്?' എന്നു് അന്നദബാബു ചോദിച്ചു.

അമ്മാവൻ:—''മേൽവിലാസമൊന്നും തരാതെ അയാൾ ഞങ്ങളെ വിട്ടുപോയി.'' അക്ഷയി ചക്രവൎത്തിയെ തുടൎന്നു സംസാരിച്ചു: ''ഞാനയാളെ കണ്ടില്ല. അയാൾ കൽക്കട്ടായിൽ വന്നുവെന്നറിഞ്ഞു. ആലിപുരം 'ബാറി'ൽ അയാൾ ചേരുമെന്നാണെൻെറ ഉദ്ദേശം. ഒരു മനുഷ്യന് ഒരവസാനവുമില്ലാതെ വിലപിച്ചുകൊണ്ടു നടക്കുവാൻ സാധിക്കുകയില്ല; പ്രത്യേകിച്ചു രമേശൻ്റെ പ്രായത്തിൽ. (ചക്രവൎത്തിയോടു്) സാർ, വരണം, നഗരത്തിൽ പോയി നമുക്കു നല്ലപോലൊന്നന്വേഷിക്കാം.''

"അക്ഷയി, നിങ്ങൾ ഞങ്ങളുടെ കൂടെ താമസിക്കുമോ?" എന്നു് അന്നദബാബു ചോദിച്ചു. "എനിക്കു തീർച്ച പറയുവാൻ നിവൃത്തിയില്ല. ഞാൻ ഇക്കാൎയ്യത്തിനു മനഃപൂൎവ്വം തുനിഞ്ഞിറങ്ങിയിരിക്കയാണ്. കാശിയിൽ അന്വേഷണത്തിന് ധാരാളം സമയം ചെലവാക്കേണ്ടിവരും. ആ സാധുകുട്ടിയുടെ കഥയൊന്നാലോചിച്ചുനോക്കുക. അവളുടെ ദാമ്പത്യജീവിതം ദുസ്സഹമായി തോന്നിയതിനാൽ വീടുവിട്ടുപോകാൻ നിർബ്ബന്ധിതയായതാണല്ലോ. എന്തു കഷ്ടതയായിരിക്കണം അവൾ ഇപ്പോൾ സഹിക്കുന്നതെന്ന് ചിന്തിച്ചുനോക്കണം! അവളുടെ വിധിയെക്കുറിച്ചു് രമേശൻ തീരെ അലക്ഷ്യനായിരിക്കാം. എന്നാൽ ഞാനാവിധമല്ലല്ലൊ ശീലിച്ചിട്ടുള്ളതു്.''

അക്ഷയിയും അമ്മാവനും അവിടെനിന്നും നിഷ്ക്രമിച്ചു; അന്നദബാബു അത്യാശങ്കയോടുകൂടി മകളുടെ മുഖത്തിൽ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. ഹേമനളിനിയാകട്ടെ, പിതാവു് തൻെറ കാൎയ്യത്തിൽ എത്രമാത്രം ഭയപരവശനായിട്ടുണ്ടെന്നു മനസ്സിലാക്കി, ഹൃദയത്തിലുണ്ടായ സംഭ്രമം അമൎത്തുവാൻ പണിപ്പെട്ടു.

''അച്ഛാ, അച്ഛൻെറ ശരീരം പരിശോധിക്കുവാൻ ഇന്നു് ഒരു ഡാക്ടരെ വരുത്തണം. ഈയിടെയായി അച്ഛൻെറ ആ

രോഗ്യം തീരെ അനാശാസ്യമായിരിക്കുന്നതിനാൽ, പ്രത്യേകം ചികിത്സ അത്യാവശ്യമാണ്'' എന്ന് അവൾ ഒടുവിൽ പറഞ്ഞു. അന്നദബാബുവിന് വലിയ ആശ്വാസമുണ്ടായി. രമേശൻെറ സ്വഭാവത്തെക്കുറിച്ചുള്ള അക്ഷയിയുടെ ഒരു വിമർശനത്തിനു ശേഷവും, ഹേമനളിനി ചാപല്യം പ്രദർശിപ്പിക്കാതെ തൻെറ ശരീരസ്ഥിതിയെപ്പററി സംസാരിക്കുന്നതു കേട്ടപ്പോൾ അദ്ദേഹത്തിൻെറ മനസ്സിൽ നിന്നും ഒരു ഭാരം ദൂരീകൃതമായി. സാധാരണ സന്ദർഭങ്ങളിൽ ഏതതുവിഷയത്തെപ്പററി സംഭാഷണം തുടൻകൊണ്ടു പോകുവാൻ അദ്ദേഹം അനുവദിക്കുമായിരുന്നില്ല. എന്നാൽ അപ്പോൾ അദ്ദേഹം ഇങ്ങനെ ഉത്തരം പറഞ്ഞു: "അതൊരു നല്ല അഭിപ്രായമാണ്. ഡാക്ടർ നളിനാക്ഷനെ കൊണ്ടുവരാൻ ആളു പറഞ്ഞയയ്ക്കാം, എന്താ?'' നളിനാക്ഷൻെറ നാമം ഉച്ചരിച്ചപ്പോൾ ഹേമനളിനി അല്പം പുറകോട്ടു വലിഞ്ഞു. അവളുടെ പിതൃസന്നിധിയിൽവെച്ച് അയാളെ പൂർവ്വസ്ഥിതിയിൽ സ്വീകരിക്കുവാൻ വലിയ പ്രയാസം നേരിട്ടുമായിരുന്നു. ഏതായാലും, അവൾ സന്തോഷത്തോടുകൂടി, "അതു വളരെ നല്ലതാണ്. ഞാനാരെയെങ്കിലും അയയ്ക്കാം" എന്നു പറഞ്ഞു.

ഹേമനളിനിയുടെ ബാഹ്യോന്മേഷംകണ്ടു് അന്നദബാബു ധൈര്യം അവലംബിച്ചുകൊണ്ട്, കണ്ടകമയമായ ആ നൂതന വൃത്താന്തത്തെക്കുറിച്ച് സംഭാഷണമാരംഭിച്ചു:

"ഹേമം, രമേശനെ സംബന്ധിച്ച ഈ സംഭവത്തെ —"

എന്നാൽ ഹേമനളിനി അദ്ദേഹത്തെ തടുത്തു പറഞ്ഞു:

"വെയിലിൻെറ ചൂടു വളരെ കൂടുതലാണ്. അച്ഛൻ വേഗം അകത്തു വരണം." അച്ഛ് വിസമ്മതിക്കുന്നതിനിടകൊടുക്കാതെ അവൾ അദ്ദേഹത്തിൻെറ കരം ഗ്രഹിച്ചുകൊണ്ട് വീട്ടിനുള്ളിലേയ്ക്ക് അദ്ദേഹത്തെ ആനയിച്ചു. അവിടെ പിതാവിനെ ഒരു കസാലയിലിരുത്തി, രോമകംബളംകൊണ്ട് അദ്ദേഹത്തിൻെറ ശരീരത്തെ ആവരണംചെയ്തു. അനന്തരം പത്രമെടുത്തു കൈയിൽ കൊടുത്തിട്ട്, അവൾതന്നെ കൂടു തുറന്ന് കണ്ണാടിയെടുത്ത് അദ്ദേഹത്തിൻെറ മൂക്കിൽ വച്ചു. പിന്നീട്, "ഇനി കുറച്ചുനേരം പത്രം വായിക്കണം. ഞാൻ അല്പം കഴിഞ്ഞു വരാം"എന്നു പറഞ്ഞു് ഹേമനളിനി അവിടെനിന്നും പോയി.

ഉപദേശാനുസരണം പ്രവൎത്തിക്കുന്നതും ശാന്തസ്വഭാവത്തോടു കൂടിയതുമായ ഒരു കുട്ടിയെപ്പോലെ അന്നദബാബു ഹേമനളിനിയുടെ നിയോഗത്തെ പാലിക്കുവാൻ ശ്രമിച്ചു. എന്നാൽ പുത്രിയെക്കുറിച്ചുള്ള ആശങ്ക കാരണം മനസ്സ് പത്രത്തിൽ ഏകാഗ്രമായി നിറുത്തുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. ഒടുവിൽ അതു ദൂരെയിട്ടിട്ട് അദ്ദേഹം മകളെ അന്വേഷിച്ചുപോയി. അവളുടെ മുറിയുടെ വാതൽ അടച്ചിരിക്കുന്നതു കണ്ടു് അദ്ദേഹം മൗനിയായി വരാന്തയിലേക്കു മാറി ഉലാത്തിക്കൊണ്ടിരുന്നു. ഒടുവിൽ അവളെ കണ്ടുപിടിക്കുവാൻ ഒന്നുകൂടി ശ്രമിച്ചു. അപ്പോഴും അവളുടെ മുറിയുടെ വാതൽ ബന്ധിച്ചിരിക്കുകയായിരുന്നു. പിന്നെയും അദ്ദേഹം വരാന്തയിലേയ്ക്കു കടന്നു്, അസഹനീയമായ ക്ഷീണത്തോടുകൂടി കസാലയിൽ വീണു. അവിടെ നളിനാക്ഷൻ വന്നുചേൎന്നതുവരെ അദ്ദേഹം തന്റെ തലമുടിയും തടവിക്കൊണ്ടു കിടന്നു.

അന്നദബാബുവിന്റെ ശരീരം പരിശോധിച്ചു് ഔഷധം നിശ്ചയിച്ചുകഴിഞ്ഞു്, ഡാക്ടർ ഹേമത്തിന്റെ നേരെ തിരിഞ്ഞു് രോഗിക്കെന്തെങ്കിലും മനഃക്ലേശത്തിനു കാരണമുണ്ടായിട്ടുണ്ടോ എന്നു ചോദിച്ചു.

ഹേമം പ്രശ്നത്തിനനുകൂലമായ ഒരു മറുപടി പറഞ്ഞു.

നളിനാക്ഷൻ:—"കഴിയുമെങ്കിൽ മനസ്സിനൊരുപ്രകാരത്തിലും വിഷമം നേരിടാതെ സൂക്ഷിക്കണം. അമ്മയ്ക്കും ഇതേ തരക്കേടു കാണുന്നുണ്ടു്. വളരെ നിസ്സാര സംഗതികൾപോലും അവർ വളരെ ഗൌരവമായി ഗണിച്ചു് മനഃക്ലേശമുണ്ടാക്കുന്നതിനാൽ അവൎക്കു പൂൎണ്ണാരോഗ്യം ലഭിക്കുന്നതിനു് വളരെ പ്രയാസമുണ്ടാകുന്നു. ഇന്നലെ സംഭവിച്ച ഏതോ തീരെ അഗണ്യമായ ഒരു കാൎയ്യമോൎത്തു് രാത്രി അവർ അശേഷം ഉറങ്ങിയിട്ടില്ല. അവൎക്കു് സംഭ്രമം ഉണ്ടാക്കുന്ന സംഭവങ്ങൾ അവരെ അറിയിക്കാതിരിക്കുവാൻ ഞാൻ പ്രത്യേകം ഏൎപ്പാടു ചെയ്തിട്ടുണ്ടു്. എന്നാൽ ഈ ലോകാവസ്ഥയ്ക്കു് അതു സുസാദ്ധ്യമല്ലതന്നെ."

"ഇന്നു് അങ്ങേയ്ക്കു് എന്തോ അസ്വാസ്ഥ്യം ഉള്ളപോലെ തോന്നുന്നല്ലോ" എന്നു് ഹേമനളിനി അഭിപ്രായപ്പെട്ടു.

നളിനാക്ഷൻ:—"ഒന്നുമില്ല. എനിയ്ക്കു് യാതൊരസ്വാസ്ഥ്യവുമില്ല. രാത്രി കുറച്ചുറക്കമിളച്ചിരിക്കും. അതുകൊണ്ടായിരിക്കാം എനിക്കു നല്ല സുഖമില്ലെന്നു തോന്നുന്നതു്."

ഹേമനളിനി:—"അങ്ങയുടെ അമ്മയെ ശുശ്രൂഷിക്കുവാൻ ഒരാളുണ്ടായിരുന്നെങ്കിൽ കൊള്ളാമായിരുന്നു. അങ്ങയെക്കൊണ്ടുതന്നെ അവരെ ശരിയായി പരിചരിക്കുവാൻ സാധിക്കുകയില്ല. അതുകൂടാതെ, അങ്ങെയ്ക്കു് വേറെ ജോലിയുമുണ്ടു്."

തന്നെപ്പററി യാതൊരു വിചാരവുംകൂടാതെയാണു ഹേമനളിനി സംസാരിച്ചതു്. എങ്കിലും ആ അഭിപ്രായം സന്ദർഭാനുയോജ്യമായിരുന്നുവെന്നുള്ളതിനു യാതൊരു വിവാദവുമില്ല. എന്നാൽ ഈ വാക്കുകൾ ഉച്ചരിച്ചു കഴിഞ്ഞമാത്രയിൽ അവളുടെ വദനം ലജ്ജകൊണ്ടു് അരുണവർണ്ണമായി. അവളുടെ വാക്കുകളിൽനിന്നും നളിനാക്ഷൻ ഏതാണ്ടെല്ലാം അനുമാനിക്കുവാൻ ഇടയുണ്ടെന്നു് അവൾ വിചാരിച്ചു. അവളുടെ പരിഭ്രമം കണ്ടപ്പോൾ അയാളും മാതാവിൻെറ വിവാഹാലോചനയെപ്പററി ഓർമ്മിച്ചു.

തൻെറ വിചാരശൂന്യതയെ ഗോപനംചെയ്യുന്നതിനായി ഹേമനളിനി തുടൎന്നുപറഞ്ഞു: "അവരെ പരിചരിക്കുന്നതിനൊരു ഭൃത്യയെ ചട്ടംകെട്ടരുതോ?"

നളിനാ:—"ഒരു സ്ത്രീയെ ഏൎപ്പെടുത്തുവാൻ ഞാൻ അവരെ പലപ്പോഴും നിർബന്ധിച്ചിട്ടുണ്ടു്. എന്നാൽ അവർ അതനുസരിക്കുകയില്ല. ജാതിധൎമ്മമനുസരിച്ചുള്ള ശുദ്ധത്തിൽ അവൎക്കു വളരെ നിർബന്ധമുണ്ടു്. ഒരു വേലക്കാരി അവരെപ്പോലെ എപ്പോഴും ശുദ്ധമുള്ളവരായിരിക്കുമെന്നു് അവർ വിശ്വസിക്കുന്നില്ല. കൂടാതെ പ്രതിഫലത്തിന്മേലുള്ള സേവനത്തോടു് അവൎക്കു സ്വതേതന്നെ വലിയ വെറുപ്പാണു്."

ഹേമനളിനി ആ വിഷയത്തെക്കുറിച്ചുള്ള സംഭാഷണം പിന്നീടു തുടൎന്നില്ല. അല്പം കഴിഞ്ഞു് അവൾ പിന്നെയും പറഞ്ഞു: "അങ്ങയുടെ സിദ്ധാന്താനുസരണം പ്രവൎത്തിക്കുന്നതിനു ഞാൻ ശ്രമിക്കുമ്പോൾ പല തടസ്സങ്ങളും എന്നെ അഭിമുഖീകരിക്കുന്നു."

നളിനാക്ഷൻ നിശബ്ദനായി നിന്നു. ഹേമനളിനി തുടൎന്നു: "അവ എന്റെ ചിത്തത്തെ ആ ഏകമാൎഗ്ഗത്തിൽനിന്നും വ്യതിചലിപ്പിക്കുന്നു; ഭയത്തിനും നിരാശയ്ക്കും എന്നെ വശംവദയാക്കുന്നു. ഉദ്ദിഷ്ടകാൎയ്യത്തിൽ ദൃഢവ്രതയായിരിക്കുവാൻ എനിക്കു സാധിക്കുമെന്ന് അങ്ങു വിചാരിക്കുന്നുണ്ടോ? ഈ പ്രതിബന്ധങ്ങൾമൂലം എനിക്കൊരിക്കലും ചിത്തശാന്തി ലഭിക്കില്ലേ?"

ഹേമനളിനിയുടെ ദയാൎഹമായ ഈ പ്രാൎത്ഥന കേട്ടപ്പോൾ നളിനാക്ഷൻ ചിന്താമഗ്നനായി അല്പനേരം നിന്നു.

ഒടുവിൽ അയാൾ മറുപടി പറഞ്ഞു:—"നമ്മൾ കുറെക്കൂടി കഠിനമായി ഉദ്ദിഷ്ടഫലപ്രാപ്തിയ്ക്കുവേണ്ടി ശ്രമിക്കുന്നതിന്, മാൎഗ്ഗമദ്ധ്യേയുണ്ടാകുന്ന വിഷമങ്ങൾ നമ്മെ സഹായിക്കുന്നു. ഒരിക്കലും നിരാശപ്പെടാൻ പാടില്ല."

ഹേമ:—"നാളെ രാവിലെ അങ്ങേയ്ക്കിവിടെ ഒന്നുകൂടി വരാൻ സാധിക്കുമോ? അങ്ങെയുടെ സഹായം ലഭിക്കുമെന്നറിയുമ്പോൾതന്നെ എന്റെ മനോബലം വൎദ്ധിക്കുന്നു."

നളിനാക്ഷന്റെ സ്വരത്തിലും ഭാവത്തിലും സ്ഫുരിച്ചതായ ശാന്തത ഹേമനളിനി ആശിച്ചതായ മനഃസമാധാനം അവൾക്കു നൽകി. അയാൾ പോയിട്ടും, അയാളുടെ സാമീപ്യത്താലും ഉപദേശത്താലുമുണ്ടായ ആ ആനന്ദാനുഭൂതി അവൾക്കു നഷ്ടമായില്ല. അവൾ, തന്റെ മുറിക്കു പുറമേയുള്ള തിണ്ണയിൽ ഇറങ്ങിനിന്ന്, വെയിലിൽ നീരാടിക്കൊണ്ടിരുന്ന ചേതോഹരമായ പ്രകൃതിയെ അവലോകനംചെയ്തു.

മദ്ധ്യാഹ്നസൂൎയ്യപ്രഭയിൽ ജീവജാലസമൃദ്ധമായ ഈ ലോകത്തിന്റെ പലേ അവസ്ഥാഭേദങ്ങളും—ഒരിക്കൽ ശ്രമവും വിശ്രമവും, പിന്നൊരിക്കൽ ശക്തിയും ശാന്തതയും, ഒടുവിൽ കലഹവും സമാധാനവും—അവൾ ദൎശിച്ചു. അവളുടെ അസ്വസ്ഥചിത്തം വിപുലമായ ഈ ഭൂതലത്തെ പരിരംഭണംചെയ്തു. ആ മംഗളവേളയിൽ ആദിത്യകിരണങ്ങളും, തിളങ്ങിക്കൊണ്ടിരുന്ന നീലിമയോടുകൂടിയ ആകാശവും അനശ്വരമായ അനുഗ്രഹം അവളിൽ വൎഷിച്ചുകൊണ്ടിരുന്നു.

അപ്പോൾ ഹേമനളിനി നളിനാക്ഷന്റെ മാതാവിനെക്കുറിച്ചു ചിന്തിക്കുവാൻ തുടങ്ങി. അവൾക്ക് മനഃക്ഷോഭമുണ്ടാകുന്നതിനും തലേരാത്രി ഉറങ്ങാതിരുന്നതിനുമുള്ള കാരണമെ

ന്തായിരുന്നുവെന്ന് അവൾക്കു മനസ്സിലായി. ആ വിവാഹാലോചനയെക്കുറിച്ചു പ്രസ്താവിച്ചപ്പോൾ അവൾക്കുണ്ടായ സ്തോഭം ഇപ്പോൾ മിക്കവാറും അടങ്ങിക്കഴിഞ്ഞിരുന്നു. അതിനാൽ ആ വിഷയത്തെക്കുറിച്ച് ഇപ്പോൾ സ്വയം ആലോചിക്കുന്നതിന് അവൾക്കു യാതൊരു വിപ്രതിപത്തിയുമുണ്ടായില്ല.

തനിക്കു നളിനാക്ഷനോടുള്ള ബാദ്ധ്യതയെക്കുറിച്ച് അവൾ അന്ന് എന്നത്തേതിലും കൂടുതലായി സ്മരിച്ചു. അയാളോട് അവൾക്കു പതിവിലധികം ബഹുമാനം തോന്നി. എന്നാൽ പ്രണയസൂചകമായ യാതൊരു വികാരത്തിനും അവളുടെ ഹൃദയത്തിൽ സ്ഥാനമില്ലായിരുന്നു. സ്വാർത്ഥരഹിതമായ പ്രവൃത്തികളിൽ സർവ്വദാ വ്യാപൃതനായിരുന്ന അയാൾ, ഒരിക്കലും അനുരാഗബദ്ധനായിരുന്നില്ലെങ്കിലും, മററാളുകളെക്കാൾ ഒട്ടും കുറവല്ലാതെ, ഒരു സ്ത്രീയുടെ സേവനം അർഹിക്കുന്നുണ്ടായിരുന്നു.

അയാളുടെ മാതാവ് വൃദ്ധയും രോഗിയുമായിരുന്നു. അയാളെക്കുറിച്ചന്വേഷിക്കുവാൻ ആരുമുണ്ടായിരുന്നില്ല. ഇതുപോലുള്ള ഒരു ലോകത്തിൽ നളിനാക്ഷൻെറ ജീവിതം എത്രയും ഗണനീയമാകുന്നു. അയാളെപ്പോലുള്ള ഒരാളെ പരിചരിക്കുന്നതുതന്നെ ഭക്തിപരമായ ഒരു കർമ്മമല്ലേ?

അന്നു രാവിലെ അക്ഷയിയും ചക്രവർത്തിയുംകൂടി രമേശൻെറ ജീവചരിത്രത്തിലെ ഒരദ്ധ്യായം അവളുടെ മുമ്പാകെ പ്രസ്താവിച്ചുവല്ലൊ. അതു് അവൾക്കത്യന്തം രുജാവഹമായിരുന്നു. അതിൻെറ നിഷ്ഠുരമായ പ്രഹരത്തെ സർവ്വശക്തികളും ഉപയോഗിച്ചത്രെ അവൾ പ്രതിരോധിച്ചതു്. അവളുടെയപ്പോഴത്തെ മനഃസ്ഥിതി, രമേശനു നേരിട്ട അത്യാഹിതത്തെ വിചാരിച്ച് സങ്കടപ്പെടുവാൻ അവളെ അനുവദിച്ചില്ല. അയാളുടെ മേൽ ഒരു വിധി പ്രസ്താവിക്കുന്നതിന് അവൾക്ക് ആഗ്രഹവുമില്ലായിരുന്നു. നമ്മുടെ ഈ ഭൂമി യഥാക്രമം തിരിഞ്ഞുകൊണ്ടിരിക്കുന്നു. അതിൽ നിവസിക്കുന്ന അനേകകോടിജനങ്ങൾ സൽക്കർമ്മങ്ങളിലും ദുഷ്കർമ്മങ്ങളിലും വ്യാപൃതരായിരിക്കുന്നു. അതിനാൽ ഹേമനളിനിഅയാളുടെ സ്വഭാവവൈകല്യത്തെ കണ്ടുപിടിച്ചു ഒരു ശിക്ഷ കല്പിക്കുവാൻ തുനിഞ്ഞില്ല. രമേശനെപ്പററി പാടെ വിസ്മരിക്കണമെന്നായിരുന്നു അവളുടെ ആഗ്രഹം. ചിലപ്പോൾ

അവരം കമലയുടെ ദുർവ്വിധിയെക്കുറിച്ച് ആലോചിക്കുവാൻ തുടങ്ങി. അപ്പോൾ അവളുടെ ശരീരം ഭയവിഹ്വല മാകും. എന്നാൽ അവളെന്തിനാണു നീചമായ ഈ ആത്മഹത്യക്കൊരുങ്ങിയതെന്നു ഹേമനളിനി തന്നെത്താൻ ചോദിക്കാറുണ്ടായിരുന്നു. അപമാനവും അവജ്ഞയും അനു ഭാവവും അവളുടെ മനസ്സിൽ ദൃഢമൂലമായി. കൈകൂപ്പി ക്കൊണ്ടു് അവൾ ഇങ്ങനെ പ്രാർത്ഥിച്ചു: "ഈശ്വരാ, ഞാൻ യാതൊരപരാധവും ചെയ്തിട്ടില്ല. പിന്നെന്തിനാണ് ഈ വിചാ രങ്ങൾകൊണ്ടു് എന്നെ വലയ്ക്കുന്നതു്. എന്നെ ഈ ലോകബ ന്ധങ്ങളിൽനിന്നും മോചിപ്പിക്കണേ! അല്ലയോ ഭഗവൻ! അവി ടുത്തെ കാരുണ്യത്താൽ, ഈ ലോകത്തിൽ സമാധാനത്തോടെ ജീവിക്കണമെന്നുള്ള ഒരാഗ്രഹമേ ഈ സാധുവിനുള്ളു."

രമേശൻെറയും കമലയുടേയും കഥ ഹേമനളിനിയെ എങ്ങനെ ബാധിച്ചിരിക്കുമെന്നറിയുവാൻ അന്നദബാബു ആഗ്രഹിച്ചു. എങ്കിലും അതു് അവളോടു തുറന്നു പറയു വാൻ അദ്ദേഹത്തിനു ധൈര്യമുണ്ടായില്ല. ചിന്താമഗ്നയായി അവൾ വരാന്തയിലിരിക്കവേ അദ്ദേഹം അവളുടെ അടു ക്കൽ ചെന്നു നിന്നു് അവളെ നോക്കി; എന്നാൽ അവ ളുടെ മുഖഭാവം അദ്ദേഹത്തെ ഉത്തരക്ഷണത്തിൽ അവിടെ നിന്നും പലായനം ചെയ്യിച്ചു. വൈകിട്ടു് അദ്ദേഹം ഡാക്ടർ കൊടുത്ത പൊടി കലക്കിയ പാൽ കുടിച്ചുകൊണ്ടിരുന്ന പ്പോൾ ഹേമനളിനി സമീപത്തിൽ വന്നിരുന്നു. അവളോടു സംസാരിക്കുന്നതിന് അപ്പോൾ അദ്ദേഹത്തിനു സൌകര്യം ലഭിച്ചു. മുറിയുടെ വാതിൽ ചാരുവാൻ അദ്ദേഹം ആദ്യം അവളോടാവശ്യപ്പെട്ടു. മുറിയിൽ ഇരുട്ടു വ്യാപിച്ചപ്പോൾ അവളെ പരീക്ഷിക്കുവാൻ അദ്ദേഹം ഇങ്ങനെ ആരംഭിച്ചു: "ഇന്നു രാവിലെ നമ്മെക്കാണുവാൻ വന്ന ആ വൃദ്ധബ്രാഹ്മ ണൻ ഒരു നല്ല മനുഷ്യനാണെന്നു തോന്നുന്നു." ഹേമനളിനി ഒന്നും പറഞ്ഞില്ല. അതിനാൽ അദ്ദേഹം കാര്യം തുറന്നു പറഞ്ഞു.

"രമേശൻെറ പ്രവൃത്തികളെക്കുറിച്ചു് ഞാൻ വാസ്തവ ത്തിൽ അത്ഭുതപ്പെടുന്നു. അയാളെപ്പററി ധാരാളം ജനശ്രുതി

ഞാൻ കേട്ടിട്ടുണ്ട്; എന്നാലിന്നുവരെ അതിൽ ഒരക്ഷരം പോലും വിശ്വസിച്ചിരുന്നില്ല. എങ്കിലും—"

"അച്ഛാ! ദയവുചെയ്ത് ആ സംഗതിയെക്കുറിച്ചു സംസാരിക്കാതിരിക്കണേ!" എന്നു ഹേമനളിനി അപേക്ഷിച്ചു.

അന്നാദ:—"ഞാൻ യാതൊന്നും വിമർശിക്കാൻ ഒരുങ്ങുന്നില്ല. നമ്മുടേയും നമ്മുടെ മിത്രങ്ങളുടേയും സന്തോഷസന്താപങ്ങൾ, ഓരോരുത്തരേയും വേർപെടുത്താൻ പാടില്ലാത്ത വിധം ബന്ധിച്ചിരിക്കുന്നു. അവരുടെ പ്രവൃത്തികളെ നമുക്കൊരിക്കലും മറക്കുവാൻ സാധിക്കുകയില്ല!"

ഹേമ:—"അല്ല, അങ്ങിനെയല്ല. നമ്മുടെ സുഖദുഃഖങ്ങൾക്കു വേറൊരാൾ കാരണമാകുവാൻ നാം അനുവദിച്ചുകൂടാ. അച്ഛൻ എന്നെക്കുറിച്ച് അനാവശ്യമായി സങ്കടപ്പെട്ടുന്നതു കാണുമ്പോൾ എനിക്കു ലജ്ജയുണ്ടാകുന്നു."

"ഹേമം എനിക്കു വയസ്സായി. നീ സുഖമായി താമസിക്കുന്നതു കണ്ടാലേ എനിക്കു സമാധാനമുണ്ടാകയുള്ളൂ. നിന്നെ കല്യാണംകഴിച്ചു കൊടുക്കാതെ എങ്ങനെയാണ് ഞാൻ സമാധാനത്തോടെ മരിക്കുക!'

ഹേമനളിനി മറുപടി ഒന്നും പറഞ്ഞില്ല. അന്നാദബാബു തുടർന്നു: "ഓമനെ, ഒരിക്കൽ ഒരിച്ഛാഭംഗം നേരിട്ടുവെന്നു വിചാരിച്ച്, ജീവിതത്തിൽ ഒഴിച്ചുകൂടാൻ നിവൃത്തിയില്ലാത്ത ചില സംഗതികളെ ഒരിക്കലും തള്ളിക്കളയുവാൻ പാടില്ല. നിന്റെ സങ്കടാവസ്ഥയിൽ, ജീവിതം ഏതു വിധം സൌഭാഗ്യസംപൂർണ്ണവും ഉപകാരപ്രദവുമാക്കിത്തീർക്കുവാൻ സാധിക്കുമെന്നാലോചിക്കുന്നതിനുള്ള ശക്തി നിനക്കില്ല. നിനക്കു നന്മയുണ്ടാകണമെന്നല്ലാതെ എനിക്കു വേറൊരുദ്ദേശവുമില്ലെന്ന് മനസ്സിലാക്കികൊള്ളുക. നിനക്ക് എങ്ങിനെ സന്തോഷവും സൌഭാഗ്യവും ലഭിക്കുമെന്ന് എനിക്കറിയാം. അതുകൊണ്ടുതന്നെയാണ് ഞാൻ കൊണ്ടുവന്ന വിവാഹാലോചന തള്ളിക്കളയരുതെന്ന് നിന്നോടു പറയുന്നത്."

അന്നാദബാബു ഇരുട്ടിൽകൂടി അടുത്തു ചെന്ന് അവളുടെ ബാഷ്പാർദ്രമായ കപോലങ്ങളെ സ്പർശിച്ചു. അനന്തരം കൈയ് സാവധാനം അവരുടെ തലയിൽ വച്ചു. വേറൊന്നും അദ്ദേഹം അവളോടു പറഞ്ഞില്ല.

പിറേറദിവസം പ്രഭാതത്തിൽ പിതാവും പുത്രിയും ചായകുടിച്ചുകൊണ്ടു് മരത്തണലിലിരിക്കുമ്പോൾ അക്ഷയി കയറിവന്നു. "അവരെപ്പററി ഇതുവരെ യാതൊരു വിവരവും ലഭിച്ചില്ല" എന്നു് അന്നദബാബുവിന്റെ നയനംകൊണ്ടുള്ള പ്രശ്നത്തിനുത്തരമായി, അക്ഷയി പ്രസ്താവിച്ചു. പിന്നീടു് ഒരു കപ്പു് ചായ കഴിച്ചുകൊണ്ടു് അയാളും അവരുടെ അടുക്കലിരുന്നു. അക്ഷയി സംഭാഷണം തുടൎന്നു: "രമേശന്റേയും കമലയുടേയും വക ചില സാമാനങ്ങൾ ചക്രവൎത്തിയുടെ വീട്ടിൽ കിടപ്പുണ്ടു്. അതു് എവിടെ അയക്കണമെന്നു് അദ്ദേഹത്തിനു് യാതൊരു രൂപമില്ല. നിങ്ങൾ ഇപ്പോൾ എവിടെ താമസിക്കുന്നുവെന്നു് അറിയുകയാണെങ്കിൽ രമേശബാബു തീൎച്ചയായും നേരെ നിങ്ങളുടെ അടുക്കൽ വരാതിരിക്കയില്ല; അതുകൊണ്ടു് നിങ്ങൾ പക്ഷെ—"

"അക്ഷയി നിങ്ങൾക്കു കുറേക്കൂടി തിരിച്ചറിവുണ്ടെന്നാണു ഞാൻ വിചാരിച്ചിരുന്നതു്. രമേശൻ എന്തിനാണിവിടെ വരുന്നതു്? എന്തിനാണു് ഞാനയാളുടെ സാമാനങ്ങൾ ഏററുവാങ്ങുന്നതു്?" എന്നു് അന്നദബാബു കോപത്തോടെ അക്ഷയിയെ തടുത്തു പറഞ്ഞു.

"കൊള്ളാം. എന്തെല്ലാം അപരാധം രമേശബാബു ചെയ്തിട്ടുണ്ടോ അതിനെല്ലാം അയാൾ ഇപ്പോൾ മനഃപൂൎവ്വം പശ്ചാത്തപിക്കാതിരിക്കയില്ല. അയാളുടെ പൂൎവ്വമിത്രങ്ങൾ ഇപ്പോൾ അയാളോടനുഭാവം പ്രദൎശിപ്പിക്കുന്നില്ലെങ്കിൽ അതു വളരെ കഷ്ടമാണു്. അയാളുമായി ഒരു തരത്തിലും ഇടപെടരുതെന്നാണോ നിങ്ങളുടെ അഭിപ്രായം?"

"അക്ഷയി, ഈ സംഗതി പറഞ്ഞു് നിങ്ങൾ ഞങ്ങളെ ശല്യപ്പെടുത്തുവാൻ ശ്രമിക്കുകയാണു്. യാതൊരു കാരണവശാലും ഈ വിഷയത്തെക്കുറിച്ചിനിമേൽ എന്നോടു സംസാരിക്കരുതെന്നു് ഞാൻ നിങ്ങളോടപേക്ഷിക്കുന്നു."

"അച്ഛാ! കോപിക്കാതിരിക്കണം. അല്ലെങ്കിൽ അച്ഛനു തന്നെ ഉപദ്രവമുണ്ടാകും. അക്ഷയിബാബു ഇഷ്ടമുള്ളതു പറഞ്ഞുകൊള്ളട്ടെ" എന്നു് ഹേമനളിനി പിതാവിനെ ശാന്തനാക്കുവാൻ ശ്രമിച്ചു."

അക്ഷയി:—"ഇനിമേലില്ല. ഞാൻ മാപ്പു ചോദിക്കുന്നു. ഇതു് ഞാനറിഞ്ഞില്ല."

—— : :——

# അദ്ധ്യായം ൫൫.

മുകുന്ദബാബുവിന് മീററിലേയ്ക്കു പോകുന്നതിനുള്ള ദിവസം സമീപിച്ചു. സാമാനങ്ങളെല്ലാം അടുക്കിക്കെട്ടി വച്ചു കഴിഞ്ഞു. ആ യാത്രയ്ക്കു് തടസ്സമായി എന്തെങ്കിലും യാദൃച്ഛികസംഭവം ഉണ്ടാകണമെന്നു് കമല ആഗ്രഹിച്ചു. അവർ പോകുന്നതിനു മുമ്പൊരിക്കൽ കൂടി ഡാക്ടർ നളിനാക്ഷൻ രോഗിയെ സന്ദർശിക്കുവാൻ വരണേയെന്നു് അവൾ ആത്മാർത്ഥം പ്രാർത്ഥിച്ചു. എന്നാൽ അവളുടെ ആശകൾ സഫലങ്ങളാകുന്നതിനല്ലായിരുന്നു ദൈവവിധി.

യാത്രയ്ക്കുള്ള തിരക്കിൽ കമല കടന്നുകളയുമോ എന്നു് നിബിങ്കലി ഭയപ്പെട്ടു. അതിനാൽ കമല അവരുടെ ദൃഷ്ടിയിൽനിന്നും മറയാതിരിക്കുന്നതിനുവേണ്ടി സാമാനങ്ങൾ പെട്ടിയിൽ അടുക്കിവെയ്ക്കുന്നതിന് അവളെ ചുമതലപ്പെടുത്തി.

കമലയുടെ നിരാശ വർദ്ധിച്ചു. പെട്ടെന്നു് തനിക്കെന്തെങ്കിലും കഠിനമായ ഒരു സുഖക്കേടുണ്ടായാൽ കൊള്ളാമെന്നുകൂടി അവൾ ആശിച്ചു. അപ്പോൾ നിബിങ്കലിക്ക് അവളെ അവിടെ ഉപേക്ഷിച്ചിട്ടുപോകാതെ തരമില്ല. എന്നുതന്നെയുമല്ല, അവളുടെ ദീനം നോക്കുവാൻ പതിവായി അവിടെ ചികിത്സിച്ചുകൊണ്ടിരിക്കുന്ന ഒരു ഡാക്ടരെ വരുത്തുന്നതിനുമിടയുണ്ടു്. ആ രോഗം അവളുടെ മരണത്തിനു പക്ഷെ കാരണമായേക്കാം, എന്നും അവൾ വിചാരിക്കാതിരുന്നില്ല. ആ മാത്രയിൽ കണ്ണടച്ചു്, താൻ മഹാനുഭാവനായ ആ ഭിഷഗ്വരന്റെ സന്നിധിയിൽ ഭക്തിപൂർവ്വം സാഷ്ടാംഗപ്രണാമം ചെയ്തുകൊണ്ടു് മരിക്കുന്നതായി അവൾ സ്വയം സങ്കല്പിച്ചു.

അന്നു രാത്രി നിബിങ്കലി കമലയോടു് അവരുടെ മുറിയിൽ കിടന്നുറങ്ങുവാൻ ആജ്ഞാപിച്ചു. പിറേറ ദിവസം രാവിലെ അവരുടെകൂടെ വണ്ടിയിൽ അവളെ സ്റ്റേഷനിലേയ്ക്കു കൊണ്ടു

പോയി. മുകുന്ദബാബു രണ്ടാംക്ലാസിലും, നിബികലിയും കമലയും, രണ്ടിനും മൂന്നിനും മദ്ധ്യേയുള്ള ക്ലാസ്സിൽ സ്ത്രീകൾക്ക പ്രത്യേകമുള്ള വണ്ടിയിലും, കയറി.

യഥാസമയം തീവണ്ടി കാശിയിൽനിന്നും പുറപ്പെട്ടു. വിനാശോന്മുഖനായ ഒരു മത്തമാതംഗത്തെപ്പോലെ ആ ഉത്തുംഗവാഹനം ഗജ്ജിച്ചുകൊണ്ടു പാഞ്ഞു. ആ മദവാരണത്തിൻെറ നിശിതവിഷാണങ്ങൾകൊണ്ടു കമലയുടെ ഹൃദയം പിളരുന്നതുപോലെ അവൾക്കു തോന്നി. അവൾ പരിതഃസ്ഥലങ്ങളെ ഉററു നോക്കിക്കൊണ്ടിരിക്കവെ, നിബികലി അവളോടു വെററിലപ്പാത്രം എടുത്തു കൊണ്ടുവരുവാൻ ആജ്ഞാപിച്ചു.

കമല ചെല്ലമെടുത്തു കൊടുത്തു. അതു തുറന്നു് ഉള്ളിൽ നോക്കിയിട്ടു് അവർ രോഷരൂഷിതയായി അട്ടഹസിക്കുവാൻ തുടങ്ങി.

"അതെ, ഞാനുദ്ദേശിച്ചപോലെ തന്നെ, ചുണ്ണാമ്പു് കൂടെ കൊണ്ടുവന്നിട്ടില്ല. നിനക്കു ഞാനെന്തിനാടീ ചോറു തരുന്നതു്? ഞാൻതന്നെ ചെയ്തില്ലെങ്കിൽ ഒരു കാൎയ്യവും നേരെ നടക്കുകയില്ല. എന്നെ ബുദ്ധിമുട്ടിക്കുവാൻ നീ ഇതു മനഃപൂൎവ്വം ചെയ്തതാണു്. എല്ലാപ്രകാരത്തിലും എന്നെ അസഹ്യപ്പെടുത്താനാണു് നീ തുനിയുന്നതു് അല്ലേ? ഒരു ദിവസം കൂട്ടാനുപ്പില്ല, മറെറാരു ദിവസം പാലിൽ ചെളി ചുവയ്ക്കും. നിൻെറ സൂത്രമൊന്നും ആൎക്കും മനസ്സിലാകുന്നില്ലെന്നാണോ വിചാരം? മീററിലെത്തട്ടെ. സൂക്ഷിച്ചോ!"

വണ്ടി പാലത്തിൽ കയറിയപ്പോൾ കമല, മാതൃഗംഗാതീരത്തിൽ സ്ഥിതിചെയ്യുന്ന ആ പുണ്യനഗരിയെ അവസാനമായൊന്നുകൂടി കാണുന്നതിനു വാതായനത്തിൽക്കൂടി വെളിയിലോട്ടു തലയിട്ടു് എത്തി നോക്കി.

നളിനാക്ഷൻ ആ പട്ടണത്തിലെവിടെയാണു താമസിച്ചുകൊണ്ടിരുന്നതെന്നു് അവൾക്കു യാതൊരു നിശ്ചയവുമില്ലായിരുന്നു. എന്നാൽ ആ തീവണ്ടി മുന്നോട്ടും, നദീപ്രാന്തത്തിലുള്ള കടവുകളുടേയും, വീടുകളുടേയും, ഉന്നതങ്ങളായ ക്ഷേത്രങ്ങളുടേയും ചേതോഹരമായ കാഴ്ച പിന്നോട്ടും ശീഘ്രഗമനം ചെയ്തുകൊണ്ടിരിക്കെ, ആ സ്ഥലമെല്ലാം അയാളുടെ സാന്നിദ്ധ്യത്താൽ പരിപാവനമാണെന്നു് അവൾക്കു തോന്നി.

"എടീ, നീ തലകുനിച്ച് അവിടെ എന്താണ് നോക്കി കൊണ്ടിരിക്കുന്നതു്? ഒരു പക്ഷിയെപ്പോലെ ചിറകു വിടുത്തി പറന്നുകളയാമെന്നാണോ നീ ഉദ്ദേശിക്കുന്നതു്?" എന്നു നിബിങ്കലി ആക്രോശിച്ചു.

കാശി നഗരം ദൃഷ്ടിപഥത്തിൽ നിന്നും മറഞ്ഞു: കമല അവളുടെ ഇരിപ്പടത്തിൽ അമന്നുകൊണ്ടു നിശബ്ദരിക്തമായ അന്തരീക്ഷത്തിലേക്കു നോക്കി.

ഒടുവിൽ വണ്ടി മുകിലശ്ശേരിയിൽ വന്നു നിന്നു. അവിടെ വെച്ചായിരുന്നു വണ്ടി മാറുന്നതു്. ആ സ്റ്റേഷനിലെ ബഹളവും ജനക്കൂട്ടവും, ഒരു സ്വപ്നംപോലെ അസ്ഥിരമാണെന്നു കമല സങ്കല്പിച്ചു. സ്വയംപ്രവർത്തകമായ ഒരു യന്ത്രംപോലെ അവൾ ഒരു വണ്ടിയിൽ നിന്നും മറ്റൊന്നിൽ കയറി.

മീററ്റിലേക്കുള്ള വണ്ടി വിടുന്നതിനു സമയമായി. അപ്പോൾ ആൾക്കൂട്ടത്തിനിടയിൽ നിന്നും വളരെ പരിചിതമായ സ്വരത്തിൽ "അമ്മേ!" എന്നു വിളിക്കുന്നതു് അവൾ കേട്ടു. പ്ലാററുഫാറത്തിലേക്കു് അവൾ തിരിഞ്ഞുനോക്കിയപ്പോൾ ഉമേശനെ അല്ലാതെ മററാരെയാണ് അവിടെക്കണ്ടതു്!

"അതു നീയാണോ ഉമേശാ!" എന്നു് അവൾ വിളിച്ചു ചോദിച്ചു.

ഉമേശൻ ഓടി വന്നു വണ്ടിയുടെ വാതൽ തുറന്നു. ഒരു നിമിഷത്തിനുള്ളിൽ കമല ചാടി വെളിയിലിറങ്ങി അവൻെറ സമീപമെത്തിക്കഴിഞ്ഞു. ഏററവും ഭക്തിപുരസ്സരം അവൻ അവളുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു; അനന്തരം കാൽ തൊട്ടു തലയിൽ വച്ചു. സന്തോഷത്താൽ മതിമറന്നു പല്ലിളിച്ചുകൊണ്ടു് അവൻ അവളുടെ മുമ്പിൽ നിന്നു.

അടുത്ത മാത്രയിൽ വണ്ടിയുടെ വാതൽ അടച്ചു് ശിപായി തഴുതിട്ടു.

"നീ എന്താണു ചെയ്യുന്നതു്; വണ്ടി പുറപ്പെട്ടു കഴിഞ്ഞു! വാ, വേഗം വന്നുകയറു്" എന്നു നിബിങ്കലി വിളിച്ചു പറഞ്ഞു. എന്നാൽ കമല അവരുടെ ആഹ്വാനം അശേഷം ശ്രദ്ധിച്ചില്ല.

വണ്ടി കഴലൂതി, 'പഫ് പഫ്' എന്നുള്ള ശബ്ദവും പുറപ്പെടുവിച്ചുകൊണ്ട് സാവധാനം ആ സ്റ്റേഷൻ കടന്നു പോയി.

"ഉമേശാ, നീ എവിടെ നിന്നാണിവിടെ വന്നതു്?" എന്നു കമല ചോദിച്ചു.

"ഗാസിപ്പുരത്തുനിന്ന്."

"അവിടെ എല്ലാവരും സുഖമാണോ? അമ്മാവനെ സംബന്ധിച്ചെന്തെങ്കിലും വിശേഷമുണ്ടോ?"

"അദ്ദേഹത്തിനു സുഖംതന്നെ"

"എന്റെ ജ്യേഷ്ഠത്തി ശൈലജയെക്കുറിച്ചെന്തെല്ലാം?" "അമ്മയെ കാണാതായതിൽപിന്നെ അവരെപ്പോഴും കരഞ്ഞുകൊണ്ടിരിക്കുകയാണ്."

പെട്ടെന്ന് കമലയുടെ കണ്ണിൽ കണ്ണുനീർ നിറഞ്ഞു. "ഉമിയോ? അവളിപ്പോഴും അമ്മായിയെ ഓർക്കുന്നുണ്ടോ?"

ഉമേശൻ:—"അമ്മ അവിടം വിടുന്നതിനുമുമ്പ് അവൾക്കു കൊടുത്ത വള കൈയിലിടാതെ അവളൊരിക്കലും പാൽ കുടിക്കുകയില്ല. ആ വള രണ്ടും ധരിച്ച് കൈയാട്ടിക്കൊണ്ട് 'അമ്മായി പൊയ്ക്കളഞ്ഞു' എന്ന് നിലവിളിക്കും. അതു കേട്ട് അവളുടെ അമ്മയും കരയും."

കമല:—"നീ എന്തിനാണിവിടെ വന്നതു്?"

ഉമേശൻ:—"ഗാസിപ്പുരത്തു താമസിച്ച് എനിക്കു മുഷിഞ്ഞു. അതുകൊണ്ട് ഞാൻ അവിടുന്നു പോന്നതാണ്."

കമല:—"നീ എവിടെയാണ് പോകുന്നതു്? എന്റെ കൈയിൽ ഒരു ചില്ലിക്കാശെടുക്കാനില്ല."

ഉമേശൻ:—"സാരമില്ല. എന്റെ കൈയിൽ പണമുണ്ട്."

കമല:—"നിനക്കെവിടെനിന്നും കിട്ടി?"

"അമ്മ എനിക്കു തന്ന ആ അഞ്ചു രൂപായും ഞാൻ ഇതുവരെ ചെലവാക്കിയിട്ടില്ല" എന്നുപറഞ്ഞു് അവൻ രൂപാ അഞ്ചുമെടുത്തു കാണിച്ചു.

കമല:—"ഉമേശാ കൂടെ വരൂ; നമുക്ക് കാശിയിലേയ്ക്കു പോകാം. നീ എന്തു പറയുന്നു? പോയി നമുക്കു രണ്ടു

പേക്ഷം ടിക്കററു വാങ്ങിക്കൊണ്ടുവരാൻ നിന്നെക്കൊണ്ടു സാധിക്കുമോ?''

"എന്താ സംശയം'' എന്നു പറഞ്ഞു് അവൻ ഒരു മാത്രയിൽ ടിക്കററു രണ്ടും വാങ്ങിക്കൊണ്ടു വന്നുകഴിഞ്ഞു.

വണ്ടി സ്റ്റേഷനിൽ നില്ക്കുകയായിരുന്ന അവൻ കമലയെ സ്ത്രീകൾക്കുള്ള മുറിയിൽ കൊണ്ടുചെന്നിരുത്തി. അടുത്ത മുറിയിൽ അവനും കയറി.

"ഇനി എങ്ങോട്ടാണു പോകേണ്ടതു്?'' എന്നു്, വണ്ടി കാശിയിൽ വന്നു നിന്നപ്പോൾ കമല ഉമേശനോടു ചോദിച്ചു.

ഉമേശൻ:—"അമ്മ ചുമ്മാതിരിക്കണം. ശരിയായ സ്ഥലത്തു് ഞാൻ കൊണ്ടുചെന്നാക്കാം.''

കമല:—"കൊള്ളാം നിനക്കു് കാശിയെപ്പററി വല്ല ഗന്ധവുമുണ്ടോ?''

അവൻ കമലയെ ഒരു കുതിരവണ്ടിയിൽ കയററി; അതിന്റെ മുൻഭാഗത്തു് അവനും കയറി. ഏതോ ഒരു ഭവനത്തിന്റെ മുൻവശം വണ്ടി വന്നുനിന്നു "അമ്മ ഇവിടെ ഇറങ്ങണം'' എന്നു് ഉമേശൻ അവളോടു പറഞ്ഞു.

കമല താഴെയിറങ്ങി, വീട്ടിനുള്ളിലേയ്ക്കു് ഉമേശനെ അനുഗമിച്ചു. ഉമേശൻ അകത്തുണ്ടായിരുന്ന ആരേയോ 'അപ്പൂപ്പാ' എന്നുറക്കെ വിളിച്ചു.

ഒരററത്തുള്ള മുറിയിൽനിന്നും ഇങ്ങനെ ഒരു മറുപടി കേട്ടു. "ഉമേശനല്ലെ അതു്? നീ എവിടെ നിന്നു വന്നു?'' അടുത്ത മുഹൂർത്തത്തിൽ ചക്രവർത്തിയമ്മാവൻതന്നെ കൈയിൽ ഒരു ഹുക്കയോടുകൂടി വെളിയിൽ വന്നു. ഉമേശന്റെ മുഖത്തു് ഒരു വലിയ പുഞ്ചിരി പരന്നു.

ആശ്ചര്യപരവശയായി കമല ചക്രവർത്തിയെ ആദരപൂർവം വന്ദിച്ചു. അല്പനേരത്തേയ്ക്കു് സംസാരിക്കുവാൻതന്നെ അദ്ദേഹം ശക്തനായില്ല. പിന്നീടു് താൻ എന്താണു് പറഞ്ഞതെന്നും, ഹുക്ക എവിടെ എറിഞ്ഞുവെന്നും അദ്ദേഹത്തിന്ന് യാതൊരു നിശ്ചയവുമില്ലായിരുന്നു.

ഒടുവിൽ അവളുടെ തല പിടിച്ചു് മാറോടണച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: "എന്റെകുട്ടി എന്റെയടുക്കൽതന്നെ തിരിച്ചു

വന്നു. ഓമനേ, മുകളിലേക്കു വരു.'' അനന്തരം മകളെ വിളിച്ചു പറഞ്ഞു: "ശൈലാ! ശൈലാ! ആരാ ഇവിടെ വന്നിരിക്കുന്നതെന്നു് നോക്കു്!'' ശൈലജ വരാന്തയിൽ കൂടി ഓടി കോവണിയുടെ മുകളിൽ വന്നുനിന്നു. കമലയാകട്ടെ, തൽക്ഷണം അവളെ സാഷ്ടാംഗം നമസ്കരിച്ചു. ശൈലജ അവളെ ആശ്ലേഷിച്ചുകൊണ്ടു് അവളുടെ നെററിയിൽ ചുംബിച്ചു.

അശ്രുജലം അവളുടെ കപോലങ്ങളിൽകൂടി അവിരളമായി പ്രവഹിച്ചു. "ഓമനേ! നീ ഞങ്ങളെയെല്ലാം ഉപേക്ഷിച്ചിട്ടു പോയി! ഞങ്ങളുടെ നെഞ്ചു് തകൎന്നു പോകുമെന്നു് നിനക്കു് അറിയാൻ പാടില്ലായിരുന്നോ?''

അമ്മ.—"ശൈല, അതൊന്നും കൂട്ടാക്കാനില്ല. നീ പോയി ആഹാരം വല്ലതും തയാറാക്കൂ.''

ആ സമയം ഉമി, കമലയുടെ കൈയു് കടന്നുപിടിച്ചു് "അമ്മായീ! അമ്മായീ!'' എന്നു് ആൎത്തുവിളിച്ചു. കമല അവളെ കോരി വാരി കൈയിലെടുത്തു് മാറോടണച്ചു് ശ്വാസം മുട്ടുന്നതുവരെ മുറയ്ക്കു ചുംബിച്ചുകൊണ്ടിരുന്നു.

കമലയുടെ മുഷിഞ്ഞ വേഷവും അഴിഞ്ഞുലഞ്ഞ കേശവും കണ്ടു് ശൈലജ അവളെ പിടിച്ചുകൊണ്ടു പോയി കുളിപ്പിച്ചു. പിന്നീടു് അവളുടെ കൈയിലുണ്ടായിരുന്ന ഏററവും നല്ല വസ്ത്രങ്ങളെടുത്തു് അവളെ ധരിപ്പിച്ചു.

"നീ ഇന്നലെ രാത്രി നല്ലപോലെ ഉറങ്ങിയില്ലെന്നു തോന്നുന്നു. നോക്കുക, നിൻെറ കണ്ണു വളരെ താണിരിക്കുന്നു! ഞാൻ നിനക്കു് ആഹാരം തയാറാക്കുമ്പോഴേക്കു് നീ പോയി കിടന്നുറങ്ങു'' എന്നു് ശൈലജ കമലയോടു പറഞ്ഞു.

കമല:—"വേണ്ട ചേച്ചീ, ഞാനും നിങ്ങളുടെ കൂടെ അടുക്കളയിൽ വരാം.''

അവർ രണ്ടുപേരുംകൂടി പാചകശാലയിൽ പ്രവേശിച്ചു.

അക്ഷയിയുടെ ഉപദേശം അനുസരിച്ചു് അമ്മാവൻ കാശിയിലേക്കു പുറപ്പെടുവാൻ ഭാവിച്ചപ്പോൾ തന്നെക്കൂടി കൊണ്ടുപോകണമെന്നു് ശൈലജ നിൎബ്ബന്ധിച്ചു.

"ബിപിൻെറ വെക്കേഷൻ ഇതുവരെ ആരംഭിച്ചില്ലല്ലോ'' എന്നു് അമ്മാവൻ പ്രതിക്ഷേപിച്ചു.

"അതു് സാരമില്ല. അദ്ദേഹം കൂടെ വരണമെന്നില്ല. അമ്മ ഇവിടെ ഉണ്ടു്. വേണ്ടതു് നോക്കിക്കൊള്ളും.'' ശൈലജ

സ്വയമേ ഭർത്താവിൽ നിന്നും വേർപെട്ടു് ഇതിനു മുമ്പു് ഒരിക്കലും താമസിച്ചിട്ടില്ലായിരുന്നു.

അമ്മാവൻ ഒടുവിൽ സമ്മതിക്കുവാൻ നിർബ്ബന്ധിതനായി. ശൈലജ അദ്ദേഹത്തെ അനുഗമിച്ചു. അവർ കാറിൽനിന്നിറങ്ങിയപ്പോൾ ഉമേശനും അതേവണ്ടിയിൽ നിന്നുതന്നെ വെളിയിൽ വരുന്നതു് അവർ കണ്ടു. അവനും എന്തിനാണു് കൂടെ വന്നതെന്നു് അവർ ചോദിച്ചു. അവരുടേയും അവന്റേയും ആഗമനോദ്ദേശം ഒന്നുതന്നെയാണെന്നു വ്യക്തമായി. എന്നാൽ ഉമേശനെക്കൊണ്ടു് ഗാസിപുരത്തുള്ള അവരുടെ വീട്ടിൽ അവർക്കു വളരെ ആവശ്യമുണ്ടായിരുന്നു. അവൻ അവിടെ ഇല്ലാതിരിക്കുന്നപക്ഷം ഗൃഹനായികയ്ക്കു് അസാമാന്യമായ സങ്കടം നേരിടുമായിരുന്നു. അതിനാൽ പിതാവും പുത്രിയും തിരിച്ചു പോകുവാൻ അവനെ നിർബ്ബന്ധിച്ചു. അവൻ തിരിച്ചു പോകയും ചെയ്തു. ശിഷ്ടമുള്ള കാര്യം വായനക്കാരറിഞ്ഞുകഴിഞ്ഞിരിക്കുന്നു. കമലയെക്കൂടാതെയുള്ള ഗാസിപുരത്തെ ജീവിതം അവനു ദുസ്സഹമായിത്തോന്നി. ഒരു ദിവസം രാവിലെ, അവനെ കടയിൽ അയച്ചു. തിരിച്ചു് അവൻ വീട്ടിലേക്കു പോയില്ല. സാമാനം വാങ്ങാനേല്പിച്ചിരുന്ന കാശുകൊടുത്തു് കടത്തു കടന്നു് അവൻ റയിൽവേസ്റ്റേഷനിൽ എത്തി. അവൻ ഒളിച്ചോടിപ്പോയെന്നു കേട്ടപ്പോൾ അമ്മാവനു് അസഹ്യമായ രോഷമുണ്ടായി. എന്നാൽ കാര്യങ്ങൾ ഇങ്ങനെ കലാശിച്ചതുകാരണം അവൻ ചക്രവർത്തിയുടെ കോപത്തിനു പകരം പ്രീതിക്കു പാത്രമായിത്തീർന്നു.

—— (o) ——

# അദ്ധ്യായം ൫൬.

അന്നു പകൽ അക്ഷയി അമ്മാവനെ സന്ദർശിച്ചു. കമലയുടെ പ്രത്യാഗമനത്തെപ്പററി അവർ തമ്മിൽ യാതൊന്നും സംസാരിച്ചില്ല. എന്തെന്നാൽ രമേശനു് അക്ഷയിയോടു പ്രത്യേക സ്നേഹത്തിനു വഴിയില്ലെന്നു് അദ്ദേഹം ഇതിനകം മനസ്സിലാക്കിയിരുന്നു.

കമല ഒളിച്ചോടുന്നതിനുള്ള കാരണം എന്തായിരുന്നുവെന്നോ, അവൾ പോയതു് എവിടെയാണെന്നോ ആ ഗൃഹത്തിലുള്ള ആരും അവളോടു ചോദിച്ചില്ല. കാശി കാണുന്നതിനു് ഗാസിപുരത്തുനിന്നും അവരോടൊന്നിച്ചു വന്നിട്ടുള്ള ആ കുടുംബത്തിലെ ഒരംഗമെന്നപോലെ അവർ അവളോടു പെരുമാറി. ഉമിയുടെ വളത്തമ്മയായ ലക്ഷ്മി മാത്രം കമലയ്ക്കു് ഒരു ചെറിയ ശകാരം സമ്മാനിക്കുവാൻ ഭാവിച്ചു. എന്നാൽ ആ വിഷയത്തെപ്പററി യാതൊന്നും സംസാരിച്ചുപോകരുതെന്നു് അവരെ അമ്മാവൻ വിരോധിച്ചു.

അന്നു രാത്രി ശൈലജ, കമലയെ, അവളുടെ കഴുത്തിൽ ഒരു കൈയിട്ടു് മാറോടണച്ചുകൊണ്ടു് മറേറകൈയ്കൊണ്ടു് സാവധാനം തലോടി. അതു് കമലയുടെ വിഷാദത്തിനു് നിദാനമായ രഹസ്യത്തെ അവളോടു തുറന്നു പറയുന്നതിനുള്ള മൂകമായ ഒരു അപേക്ഷയായിരുന്നു. "ചേച്ചീ, നിങ്ങളെല്ലാം എന്തു വിചാരിച്ചു? എന്റെ നേരെ നിങ്ങൾക്കു വളരെ ദ്വേഷമുണ്ടായി അല്ലേ?" എന്നു് കമല ചോദിച്ചു.

ശൈലജ:—"നിന്റെ നേരെ കോപിക്കുവാൻ ഞങ്ങൾ അത്ര മൂഢരല്ല. വേറെ വഴി വല്ലതും ഉണ്ടായിരുന്നെങ്കിൽ നീ ഒരിക്കലും ഇത്ര ഭയങ്കരമായ ഒരു കൃത്യം ചെയ്യുകയില്ലെന്നു് ഞങ്ങൾക്കൊക്കെ അറിയാമായിരുന്നു. നിന്റെ കഠോരമായ ദുർവ്വിധിയെപ്പററി വിചാരിച്ചാണു് ഞങ്ങളൊക്കെ വളരെ ദുഃഖിച്ചതു്. ഒരിക്കലും ഒരു അപരാധവും ചെയ്യാത്ത ഒരാൾക്കു് ഇങ്ങനെയുള്ള ദുരദിഷ്ടം എങ്ങനെ സംഭവിക്കുന്നു!"

കമല:—"ചേച്ചീ, കഥ മുഴുവൻ ചേച്ചിക്കു കേൾക്കണമോ?"

"തങ്കം, നിശ്ചയമായും എനിക്കു് കേൾക്കണം" എന്നു് വാത്സല്യത്തോടുകൂടി ശൈലജ മറുപടി പറഞ്ഞു.

കമല:—"ചേച്ചിയോടു് അതു് മുമ്പുതന്നെ പറയാഞ്ഞതു് എന്തുകൊണ്ടാണെന്നു് എനിക്കറിയാൻ പാടില്ല. അപ്പോൾ എനിക്കു് ഒന്നും ആലോചിച്ചു തീർച്ചപ്പെടുത്തുവാൻ സമയമില്ലായിരുന്നു. ഒരിടിവെട്ടു കൊണ്ടാലെന്നപോലെ അതു് എന്റെ ഹൃദയത്തെ നീററി. പിന്നൊ

രിക്കലും നിങ്ങളുടെ മുഖത്തു നോക്കുവാൻ തന്നെ എന്നെക്കൊണ്ടു സാധിക്കുകയില്ലെന്നു് ഞാൻ അന്നു വിചാരിച്ചു. ചേച്ചീ, എനിക്കു് അമ്മയോ, സഹോദരിയോ ഇല്ല. നിങ്ങൾ തന്നെയാണു് എന്റെ അമ്മയും, സഹോദരിയും. അതുകൊണ്ടുതന്നെ കാര്യം മുഴുവൻ ചേച്ചിയോടു പറയുവാൻ ഭാവിക്കുന്നതും. അങ്ങനെയല്ലായിരുന്നെങ്കിൽ ഞാൻ ഇതു് ഒരിക്കലും ഒരുത്തരോടും പറയുകയില്ലായിരുന്നു.

കിടക്കുവാൻ പ്രയാസമാണെന്നു കണ്ടു് കമല എഴുന്നേററിരുന്നു. ശൈലജയും എഴുന്നേററു് അവൾക്കു് അഭിമുഖമായി ഇരുന്നു. അനന്തരം കമല അവളുടെ വിവാഹശേഷമുള്ള കഥ മുഴുവൻ ശൈലജയോടു പറയുവാൻ തുടങ്ങി.

അവൾ കല്യാണത്തിനു മുമ്പോ, വിവാഹദിവസം രാത്രിയിലോ, തന്റെ വരന്റെ മുഖത്തു് ഒരിക്കൽപോലും നോക്കിയിട്ടില്ലെന്നു പറഞ്ഞപ്പോൾ ശൈലജയ്ക്കു് അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല.

"ഇതുപോലെ ഒന്നും അറിയാൻ പാടില്ലാത്ത ഒരു പെണ്ണിനെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. എന്നെ കല്യാണംകഴിച്ചു കൊടുത്തപ്പോൾ എനിക്കു നിന്നെക്കാൾ പ്രായം കുറവായിരുന്നു. എന്റെ ഭർത്താവിനെ നോക്കാൻ അധൈര്യപ്പെടത്തക്കവണ്ണം അത്ര വളരെ ലജ്ജയ്ക്കു് ഞാൻ വശംവദയായിരുന്നുവെന്നു് നീ വിചാരിക്കരുതു്."

കമല തുടന്നു: "ചേച്ചി, ലജ്ജകൊണ്ടല്ലായിരുന്നു ഞാൻ നോക്കാതിരുന്നതു്. എനിക്കു വിവാഹത്തിനുള്ള പ്രായം അതിക്രമിച്ചിരുന്നു. അങ്ങനെ ഇരിക്കുമ്പോളാണു് പെട്ടെന്നു് ഒരുദിവസം എന്റെ കല്യാണം അടുത്തുതന്നെ നടത്തുവാൻ തീർച്ചയാക്കിയതു്. അപ്പോഴെന്നെ മററുള്ള പെൺകുട്ടികളെല്ലാം കൂടി ശല്യപ്പെടുത്തിത്തുടങ്ങി. എന്റെ പ്രായത്തിൽ ഒരു ഭർത്താവിനെ ലഭിച്ചതു് വലിയ ഭാഗ്യംകൊണ്ടൊന്നുമല്ലെന്നു കാണിക്കുന്നതിനു വേണ്ടിയാണത്രെ ഞാൻ അദ്ദേഹത്തെ ഒരു നിമിഷനേരംപോലും നോക്കാതിരുന്നതു്. അപ്പോൾ അദ്ദേഹത്തെ അല്പമാത്രമെങ്കിലും മനസ്സിൽപ്പോലും കാര്യമായി ഗണിക്കുന്നതു് തീരെ മര്യാദകേടും മോശവുമാ

ണെന്നുകൂടി ഞാൻ വിചാരിച്ചു. അതിനു പകരമാണു് ഞാൻ ഇതെല്ലാം ഇപ്പോൾ അനുഭവിക്കുന്നതു്.''

കുറച്ചുനേരത്തേയ്ക്കു കമല ഒന്നും പറഞ്ഞില്ല. പിന്നെയും തുടർന്നു: ''കല്യാണശേഷം ഞങ്ങൾ കയറിപ്പോയ വള്ളം മുങ്ങിയപ്പോൾ എങ്ങനെ രക്ഷ പ്രാപിച്ചുവെന്നു് ഞാൻ നിങ്ങളോടു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ അന്നു് ഇതു പറഞ്ഞ സമയം എന്നെ രക്ഷിച്ച ആ മനുഷ്യൻ എന്റെ ജീവിതേശ്വരനാണെന്നു ഞാൻ വിചാരിച്ചിരുന്നു. ആ മനുഷ്യൻ എന്റെ ഭർത്താവല്ലെന്നുള്ള സംഗതി ചേച്ചിയോടു് ഇതു പറഞ്ഞ സമയം ഞാൻ അറിഞ്ഞിരുന്നില്ല!" ശൈലജ വിസ്മയംകൊണ്ടു് നടുങ്ങിപ്പോയി. അവൾ ചാടി എഴുന്നേറ്റു് കമലയുടെ അടുക്കലേയ്ക്കു നീങ്ങി, കൈയ് അവളുടെ കഴുത്തിലിട്ടു് കെട്ടിപ്പിടിച്ചുകൊണ്ടു് ഇങ്ങനെ വിലപിച്ചു: ''സാധുക്കുട്ടി, അതു വിചാരിക്കാൻപോലും വയ്യ! ഇപ്പോളെനിക്കെല്ലാം മനസ്സിലായി. അയ്യോ, വളരെ ഭയങ്കരമായിരിക്കുന്നു!"

"അതെ, ചേച്ചീ; അതു് വളരെ ഭയങ്കരമായിരുന്നു. ഞാൻ അന്നു മുങ്ങിച്ചത്തിരുന്നുവെങ്കിൽ എത്ര ഭേദമായിരുന്നു!''

''പരമാർത്ഥം രമേശബാബുവിനും അറിഞ്ഞുകൂടായിരുന്നോ?'' എന്നു് ശൈലജ ചോദിച്ചു.

കമല തുടർന്നു പറഞ്ഞു: "കുറച്ചുനാൾ കഴിഞ്ഞു് ഒരു ദിവസം അദ്ദേഹം എന്നെ 'സുശീലേ' എന്നു വിളിച്ചു. 'എന്റെ പേരു് കമല എന്നല്ലെ? പിന്നെ എന്താണു് സുശീല എന്നെന്നെ വിളിക്കുന്നതു്?' എന്നു ഞാൻ അദ്ദേഹത്തോടു ചോദിച്ചു. അപ്പോഴാണു് ഈ ഘോരമായ പ്രമാദം അദ്ദേഹം മനസ്സിലാക്കിയതു്, എന്നെനിക്കു തോന്നുന്നു ചേച്ചീ, ആ കാലത്തെക്കുറിച്ചു വിചാരിക്കുമ്പോൾപോലും ആരുടേയും മുഖത്തു നോക്കുവാൻ ഞാൻ ധൈര്യപ്പെടുന്നില്ല." വീണ്ടും അവൾ തൂഷ്ണീകാവസ്ഥയെ അവലംബിച്ചു.

അല്പാല്പമായി അവളുടെ കഥ മുഴുവൻ ശൈലജ ഗ്രഹിച്ചു.

അതു മുഴുവൻ കേട്ടുകഴിഞ്ഞു് അവൾ കമലയോടു പറഞ്ഞു: ''തങ്കം, വളരെ ദാരുണമായിരിക്കുന്നു. എന്നാൽ നീ അല്പം ഭാഗ്യമുള്ളവളാണെന്നു പറയാതിരിക്കുവാൻ നിവൃത്തി

യില്ല. രമേശബാബുവിന്റെയല്ലാതെ വേറാരുടേയും കൈയിൽ പെടാതിരുന്നതു നന്നായി. നീ എത്ര വേണമെങ്കിൽ പറഞ്ഞുകൊള്ളു. ആ സാധുമനുഷ്യനെക്കുറിച്ചു് എനിക്കു വളരെ സങ്കടമുണ്ടു്.’’

“കമലേ, നേരം അധികം ഇരുട്ടി. നീ കിടന്നോളു്. ഇതിനുമുമ്പ് അനേകം രാത്രി ഉണർന്നുകിടന്നു വിചാരിച്ചുകൊണ്ടിരുന്നതിനാൽ നിനക്കു വളരെ ക്ഷീണം തോന്നുന്നു. എന്താ വേണ്ടതെന്നു് നാളെ നമുക്കു തീർച്ചയാക്കാം.’’

രമേശൻ ഹേമനളിനിയ്ക്കു് എഴുതിയ ആ എഴുത്തു് കമലയുടെ കൈവശം ഉണ്ടായിരുന്നു. പിറേറദിവസം രാവിലെ ശൈലജയും അവളുടെ പിതാവും തമ്മിൽ രഹസ്യമായ ഒരു സംഭാഷണം നടന്നു. എഴുത്തു് അവൾ അച്ഛന്റെ കൈയിൽ കൊടുത്തു.

അമ്മാവൻ കണ്ണട എടുത്തുവെച്ചു് ആ എഴുത്തു് ആപാദചൂഡം സാവധാനം വായിച്ചു. പിന്നീടു് അതു തിരിച്ചു കുട്ടിലാക്കി. മൂക്കിന്മേൽനിന്നു് കണ്ണട എടുത്തു മാററിവെച്ചിട്ടു് പുത്രിയോടു ചോദിച്ചു: “ശരി, ഇനി ഇപ്പോൾ എന്താണു ചെയ്യേണ്ടതു്?’’

ശൈലജ:—“ഉമിക്കൊരു ജലദോഷപ്പനിയും, ചുമയും ആരംഭിച്ചിട്ടു് കുറച്ചു ദിവസമായി. ഡാക്ടർ നളിനാക്ഷനെ ഒന്നു വിളിച്ചുകൊണ്ടുവന്നാലെന്താ? അദ്ദേഹത്തിനേയും അദ്ദേഹത്തിന്റെ മാതാവിനേയും കുറിച്ചു പലരും പറഞ്ഞുകേട്ടിട്ടുണ്ടു്. എന്നാൽ ഇതുവരെ അവരെ കണ്ടിട്ടില്ല.’’

ഡാക്ടർ, കുട്ടിയെ നോക്കുവാൻ വന്നു. അയാളെ കാണുന്നതിനു് ശൈലജ വലിയ താല്പര്യം പ്രദർശിപ്പിച്ചു.

“കമലേ ഓടിവരു’’ എന്നു് അവൾ വിളിച്ചുപറഞ്ഞു. നിബികലിയുടെ വീട്ടിൽവെച്ചു് നളിനാക്ഷനെ കാണുവാനുള്ള അവസരം അക്ഷമയോടുകൂടി പ്രതീക്ഷിച്ചുനിന്ന കമലയാകട്ടെ, ഇപ്പോൾ ലജ്ജകൊണ്ടു് എഴുന്നേററുകൂടിയില്ല.

“എടി തെമ്മാടീ, കമലേ, നിനക്കുവേണ്ടി ഇനി എനിക്കു് ഇവിടെനിന്നു് വെറുതെ സമയം കളയാൻ സാധിക്കയില്ല. ഉമിയ്ക്കു് വിശേഷിച്ചൊരു സുഖക്കേടുമില്ലാത്തതുകൊണ്ടു്

ഡാക്ടർ അധികനേരം ഇവിടെ താമസിക്കയില്ല. നിന്നെ ഉപേക്ഷിച്ചുകൊണ്ടുപോകാൻ ഇനിയും ഞാൻ ഇവിടെ നിൽക്കുകയാണെങ്കിൽ എനിക്ക് അദ്ദേഹത്തെ കാണുവാൻ സാധിക്കുകയില്ല'' എന്നു പ്രലപിച്ചുകൊണ്ട് അവൾ കമലയെ പിടിച്ച് വലിച്ച് വാതൽവരെ കൊണ്ടുവന്നു.

നളിനാക്ഷൻ ഉമിയുടെ നെഞ്ചും പുറവും കൊട്ടിനോക്കി, മരുന്നു നിശ്ചയിച്ചതിന്റെ ശേഷം യാത്രപറഞ്ഞിറങ്ങി.

"കമലേ, നിനക്ക് അനേകം ക്ലേശങ്ങൾ നേരിട്ടുവെങ്കിലും നീ ഇപ്പോൾ ഭാഗ്യശാലിയായിത്തീർന്നിരിക്കുന്നു. ഒന്നോ രണ്ടോ ദിവസം ക്ഷമയോടുകൂടി ഇരിക്കണം. നിനക്കു വേണ്ടി കാര്യങ്ങൾ എല്ലാം ഞങ്ങൾ ശരിപ്പെടുത്തുന്നുണ്ട്. ഇതിനിടനിൽ ഉമിയെ ചികിത്സിക്കുവാൻ കൂടക്കൂടെ ഡാക്ടരെ വരുത്തിക്കൊണ്ടിരിക്കാം. അതുകൊണ്ട് നിനക്ക് അദ്ദേഹത്തെ കാണാതെ ദുഃഖിക്കാനിടയാകയുമില്ല!'' എന്ന് ശൈലജ പറഞ്ഞു.

നളിനാക്ഷൻ അയാളുടെ വീട്ടിൽ ഇല്ലാതിരുന്ന സന്ദർഭം നോക്കി ഒരുദിവസം അമ്മാവൻതന്നെ അയാളെ വിളിച്ചുകൊണ്ടു വരുവാൻ പോയി. യജമാനൻ വെളിയിൽ പോയിരിക്കയാണെന്ന് ഒരു ഭൃത്യൻ അദ്ദേഹത്തെ ധരിപ്പിച്ചു. "ശരി, ഡാക്ടരുടെ അമ്മ അകത്തുണ്ടല്ലോ. ഞാൻ ഇവിടെ നിൽക്കുന്നുവെന്ന് പോയി അവരോടു പറയൂ; അതെ, ഒരു വൃദ്ധബ്രാഹ്മണൻ അവരെ കാണുവാൻ കാത്തുനിൽക്കുന്നുവെന്നു പറയുക'' എന്നു ചക്രവർത്തി വാല്യക്കാരനോടു പറഞ്ഞു.

ഭൃത്യൻ പോയി തിരിച്ചുവന്ന് അദ്ദേഹത്തെ ക്ഷേമങ്കരിയുടെ സന്നിധിയിൽ കൂട്ടിക്കൊണ്ടുപോയി. അവരെ സ്വയം പരിചയപ്പെടുത്തുവാൻ അദ്ദേഹം പറഞ്ഞുതുടങ്ങി.

"അമ്മയെ പ്രശംസിച്ച് കാശിയിൽവെച്ച് എന്നോടു പലരും ധാരാളം പറഞ്ഞിട്ടുണ്ട്. അതിനാൽ അമ്മയെ കണ്ട് അനുഗ്രഹം വാങ്ങിപ്പോകുന്നതിനാണ് ഞാൻ വന്നിട്ടുള്ളത്. എന്റെ മകളുടെ ഒരു കുട്ടിയ്ക്കു സുഖമില്ലാത്തതുകൊണ്ട് ഞാൻ അവിടുത്തെ മകനെ അന്വേഷിച്ചു വന്നു അദ്ദേഹം വെളിയിൽ പോയിരിക്കയാണെന്നറിഞ്ഞു. എന്നാൽ അമ്മയെ കണ്ടു വന്ദിച്ചിട്ടു തിരിച്ചുപോകുന്നതു നന്നായിരിക്കുമെന്ന് എനിക്കു തോന്നി.''

"നളിനൻ വേഗം തിരിച്ചുവരും. നിങ്ങൾ അവിടെ അല്പനേരം ഇരിക്കണം. നേരം വൈകാറായല്ലോ. നിങ്ങൾ കഴിച്ചാൽ വല്ലതും തരട്ടെ!" എന്നു് ക്ഷേമങ്കരി അമ്മാവനോടു പറഞ്ഞു.

ചക്രവർത്തി:—"അമ്മ ഒന്നും തരാതെ എന്നെ വെറുതെ പറഞ്ഞയയ്ക്കയില്ലെന്നെനിയ്ക്കറിയാമായിരുന്നു. ഞാൻ നല്ലതുപോലെ ആഹാരം കഴിക്കുന്നവനാണെന്നു് ആളുകൾ എന്നെക്കണ്ടാലുടൻ നിശ്ചയിക്കുന്നു. എൻെറ ഈ കറവു ചൂണ്ടി അവർ 'ശാപ്പാട്ടുരാമനെ'ന്നു വിളിച്ച് എന്നെ കളിയാക്കാറുണ്ടു്."

ക്ഷേമങ്കരി വളരെ സന്തോഷിച്ചു് അമ്മാവനൊരുത്തനെ കൊട്ടത്താൽ കൊള്ളാമെന്നു വിചാരിച്ചു.

"നാളെ മുത്താഴം ഇവിടെയാകട്ടെ. നിങ്ങൾ വരുമെന്നു് ഞാൻ അറിഞ്ഞിരുന്നില്ല. അതുകൊണ്ടിപ്പോൾ അധികമൊന്നും തരുന്നതിനു തരമില്ല."

അമ്മാവൻ:—"നാളെ എന്നെ മറന്നുകളയരുതു്. ഞാനിക്കൊന്നു് താമസിക്കുന്നതു്. ഒരു വാക്കു പറഞ്ഞയച്ചാൽ മതി. വാല്യക്കാരനെ കൂടെക്കൊണ്ടുപോയി എൻെറ വീടു കാണിച്ചുകൊടുക്കാം."

ഈ മാതിരി ഏതാനും സന്ദർശനങ്ങൾ കഴിഞ്ഞപ്പോഴയ്ക്കും അമ്മാവൻ നളിനാക്ഷൻെറ വീട്ടിലെ ഒരംഗമായിത്തീർന്നു.

ഒരു ദിവസം ക്ഷേമങ്കരി പുത്രനെ വിളിച്ചുപറഞ്ഞു. "നളിനാ, നീ ചക്രവർത്തിയോടു് പ്രതിഫലമൊന്നും വാങ്ങരുതു്. അമ്മ ആജ്ഞാപിക്കുന്നതിനുമുമ്പുതന്നെ മകൻ അതനുസരിച്ചു് പ്രവൃത്തിച്ചുകഴിഞ്ഞിരിക്കുന്നു. അദ്ദേഹം എന്നോടു് യാതൊന്നും വാങ്ങാറില്ല. ഉദാരശീലന്മാർ ഒരു സാധു മനുഷ്യനെ, കാണുമ്പോൾതന്നെ മനസ്സിലാക്കുന്നു" എന്നു് ചക്രവർത്തി പറഞ്ഞു.

പിതാവും പുത്രിയും ആലോചിച്ചുവെച്ചിരുന്ന 'പ്ലാന'നുസരിച്ചുതന്നെ കാര്യങ്ങൾ ഫലിച്ചുകൊണ്ടിരുന്നു. ഒരു ദിവസം പ്രഭാതത്തിൽ അമ്മാവൻ കമലയെ വിളിച്ചു പറഞ്ഞു: "കുട്ടീ, വരൂ നമുക്കൊരുമിച്ചുപോയി കളിക്കാം. ഇന്നു് ദശാശ്വമേധോത്സവമാണു്."

"ചേച്ചി കൂടിവരണം" എന്നു് കമല ശൈലജയെ ക്ഷണിച്ചു.

"ഉമിക്ക സുഖമില്ലാത്തതുകൊണ്ടു് ഞാൻ വരുന്നില്ല" എന്നു ശൈലജ പറഞ്ഞു.

കടവിൽ കുളികഴിഞ്ഞു് അമ്മാവൻ കമലയോടുകൂടി മടങ്ങി. എന്നാൽ നദിയിലേക്ക പോയ വഴിയിൽക്കൂടിയല്ല തിരിച്ചു വന്നതു്.

അവർ മാർഗ്ഗമദ്ധ്യേ, കുളികഴിഞ്ഞു് പട്ടു വസ്ത്രം ധരിച്ചു്, ഗംഗാജലം നിറച്ച ഒരു പാത്രം കൈയിലെടുത്തുകൊണ്ടു് നടന്നുപൊയ്ക്കൊണ്ടിരുന്ന ഒരു വൃദ്ധയുടെകൂടെ, എത്തി. അമ്മാവൻ കമലയെ വഴിയിൽ പിടിച്ചുനിറുത്തി ഇങ്ങനെ പറഞ്ഞു: "ഡാക്ടർ ബാബുവിന്റെ മാതാവാണു് അവർ. അവരുടെ മുമ്പിൽ നമസ്കരിക്കുക." കമല ഈ വാക്കുകൾ കേട്ടപ്പോൾ ഒന്നു നടുങ്ങിപ്പോയി. എങ്കിലും അവൾ ഉത്തരക്ഷണത്തിൽ വൃദ്ധയുടെ മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തുകൊണ്ടു് അവരുടെ കാലിലെ പൊടിതൊട്ടു ശിരസ്സിലണിഞ്ഞു.

"ഓമനേ നീ ആരാണു്. എന്തൊരു സൌന്ദര്യം. സർവ്വലക്ഷണയുക്തയായ ഒരു ശ്രീദേവിതന്നെ" എന്നു പറഞ്ഞുകൊണ്ടു് അവർ കമലയെ അടുക്കലെയ്ക്കു നീക്കി, മൂടുപടം മാററി, കുനിച്ചുപിടിച്ചിരുന്ന അവളുടെ മുഖത്തിൽ സൂക്ഷിച്ചുനോക്കിക്കൊണ്ടു ചോദിച്ചു: "പ്രിയപ്പെട്ട കുട്ടി, നിന്റെ പേരെന്താണു്?"

കമല ഉത്തരംപറയുവാൻ ഭാവിക്കുന്നതിനുമുമ്പെ അമ്മാവൻ പറഞ്ഞുകഴിഞ്ഞു: "ഹരിദാസിയെന്നാണു് അവളുടെ പേർ. എന്റെ ഒരു ബന്ധുവിന്റെ മകളാണു്. അവളുടെ അച്ഛനമ്മമാരും മരിച്ചുപോയി. അതുകൊണ്ടവളെന്റെകൂടെ താമസിക്കുന്നു."

"സാർ വരൂ. നിങ്ങൾ രണ്ടുപേരും എന്റെ വീട്ടിലേക്ക പോരണം."

അവരെ രണ്ടുപേരേയുംകൂടി ക്ഷേമകരി തന്റെ വീട്ടിൽ കൊണ്ടുപോയി. ഗൃഹത്തിലെത്തിയ ഉടൻ അവർ നളിനാക്ഷനെ വിളിച്ചു. എന്നാൽ അയാൾ വെളിയിൽ പോയിരിക്കുകയായിരുന്നു. അമ്മാവൻ ഒരു കസാല നീക്കിയിട്ടു് അതിൽ

സ്ഥലംപിടിച്ചു. കമല അതിനോടൊരു പൊക്കംകുറഞ്ഞ ഒരു ആസനത്തിൽ ഇരുന്നു.

ചക്രവൎത്തിയാണു സംഭാഷണമാരംഭിച്ചതു്. "ഈ പെൺകുട്ടി വളരെ ഭാഗ്യദോഷിയാണു്. വിവാഹം കഴിഞ്ഞതിന്റെ പിറേറദിവസം മുതൽ ഇവളുടെ ഭൎത്താവു് സന്യാസിയായി കാവിയും കമണ്ഡലുവും ധരിച്ചു് റോഡു നീളെത്തെണ്ടിത്തിരിയുകയാണു്. അതിൽപിന്നീടിവൾ അയാളെ കണ്ടിട്ടേയില്ല. ഏതെങ്കിലുമൊരു പുണ്യസ്ഥലത്തിരുന്നു് ഈശ്വരസേവചെയ്യണമെന്നാണിവളുടെ ആശ. ഈശ്വരാരാധന ഒന്നുമാത്രമേ അവളുടെ മനസ്സിനു് ശാന്തി അരുളുന്നുള്ളു. ഗാസിപുരത്തിലെ ജോലി കളഞ്ഞിട്ടനിക്കെന്നുമിവിടെ താമസിക്കുവാൻ സാധിക്കയില്ല. എന്റെ കുടുംബത്തെ പുലൎത്തുവാനതത്യാവശ്യമാണു്. അതിനാൽ അവളുടെകൂടെ എനിക്കിവിടെ സ്ഥിരമായി താമസിക്കുവാൻ നിവൃത്തിയില്ല. അതുകൊണ്ടുതന്നെയാണു് ഞാൻ ഇവിടെനിന്നും ഒരു ചെറിയ സഹായം ചെയ്യണമെന്നപേക്ഷിക്കുന്നതു്. ഇവളെ ഇവിടെ കൂടെ താമസിപ്പിക്കാമെങ്കിൽ എന്റെ ഒരു വലിയഭാരം നീങ്ങും. ഒരു പുത്രിയെന്നവണ്ണം ഇവൾ അമ്മയെ ശുശ്രൂഷിക്കുകയും ചെയ്യും. അവളെ കൂടെ താമസിപ്പിക്കുന്നതിനിഷ്ടമില്ലെന്നെപ്പോഴെങ്കിലും തോന്നുന്നെങ്കിൽ ഉടൻ ഗാസിപുരത്തേയ്ക്കയച്ചേക്കണം. അവൾ രണ്ടുദിവസം ഇവിടെ താമസിക്കട്ടെ; അപ്പോൾ അവർ എന്തൊരു വില തീരാത്ത നിധിയാണെന്നു് അമ്മയ്ക്കു് താനേ മനസ്സിലായിക്കൊള്ളും. പിന്നീടു് അവളെ ഒരു നിമിഷ നേരത്തേക്കു പിരിഞ്ഞിരിക്കാൻ മനസ്സുണ്ടാകയില്ല."

"ഇവളെപ്പോലെയുള്ള ഒരു ബാലികയെ എന്റെകൂടെ താമസിപ്പിക്കുന്നതെനിക്കു വളരെ സന്തോഷകരമാണു്. പലപ്പോഴും വഴിയിൽ കാണുന്ന നല്ല പെൺകുട്ടികളെ വീട്ടിൽ വിളിച്ചുകൊണ്ടുവന്നു് ഞാൻ അവൎക്കു് തിന്നുന്നതിനോ, ഉടുക്കുന്നതിനോ എന്തെങ്കിലും കൊടുക്കാറുണ്ടു്. എന്നാൽ അവരാരെയും എന്റെകൂടെ താമസിപ്പിക്കുവാൻ സാധിക്കുന്നില്ല. നിങ്ങളിപ്പോൾ ഹരിഭാമിനിയെ എനിക്കു തരികയാണു്. അവളെക്കുറിച്ചു് നിങ്ങൾക്കശേഷം ആശങ്ക വേണ്ട. നളിനാക്ഷനെപ്പററി ആളുകൾ പറയുന്നതു നിങ്ങൾ കേട്ടിരിക്കണം. അവൻ വളരെ നല്ല ഒരു കുട്ടിയാണു്; ഞങ്ങൾ രണ്ടുപേരും

മല്ലാതെ ഇവിടെ വേറെ ആരും താമസമില്ല" എന്നു് ക്ഷേമങ്കരി അമ്മാവനോടു പറഞ്ഞു.

അമ്മാവൻ:—"നളിനാക്ഷനെ എല്ലാവൎക്കുമറിയാം. അദ്ദേഹത്തിന്റെ കല്യാണംകഴിഞ്ഞ ഉടൻ ഭാൎയ്യ വെള്ളംമുങ്ങി മരിച്ചുപോയെന്നും, അതിനുശേഷം അദ്ദേഹം ഒരു സന്ന്യാസിയായിത്തീൎന്നുവെന്നും ഞാൻ കേട്ടിട്ടുണ്ടു്."

ക്ഷേമങ്കരി:—"അതു ദൈവനിശ്ചയമാണു്. ദയവുചെയ്തു് ആ കാൎയ്യത്തെക്കുറിച്ചു് സംസാരിക്കാതിരിക്കേണമേ! അതിന്റെ സ്മരണമാത്രയിൽ തന്നെ എന്റെ ശരീരം വിറയ്ക്കുന്നു."

അമ്മാവൻ:—"അമ്മയ്ക്കിഷ്ടമാണെങ്കിൽ ഹരിദാസി ഇവിടെ നിൽക്കട്ടെ. ഞാൻ കൂടക്കൂടെ വന്നു കണ്ടുകൊള്ളാം. അവളുടെ ജ്യേഷ്ഠത്തിയും ഇവിടെയുണ്ടു്. അമ്മയെക്കണ്ടു വന്ദിച്ചുപോവാൻ അവരുംകൂടി എന്നോടൊന്നിച്ചു വന്നേക്കും."

അമ്മാവൻ പോയ ഉടൻ ക്ഷേമങ്കരി കമലയെ അടുക്കലോട്ടു നീക്കിയിരുത്തി അവളോടു പറഞ്ഞു: "ചേൎന്നിരിക്കു്. ഞാൻ നിന്നെയൊന്നു കാണട്ടെ നീ വെറും കുട്ടിയാണല്ലൊ. നിന്നെ ഉപേക്ഷിച്ചുപോയവൻ മായയിൽ മഗ്നനാണു്. ആ മാതിരി ആളുകളും ഈ ലോകത്തിലുണ്ടല്ലൊ! അയാൾ തിരിച്ചുവരണമെന്നാണു് ഞാൻ നിനക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു്. ഇതുപോലുള്ള സൌന്ദൎയ്യം പാഴാക്കിക്കളയണമെന്നു് ഈശ്വരൻ ഒരിക്കലും ഉദ്ദേശിച്ചുകാണുകയില്ല." അനന്തരം അവർ വാത്സല്യത്തോടുകൂടി ഒരു വിരൽകൊണ്ടു് കമലയുടെ ചിബുകം സ്പൎശിച്ചു. പിന്നെയും അവർ തുടൎന്നു: "നിനക്കിവിടെ നിന്റെ പ്രായത്തിൽ കൂട്ടുകാരാരും കാണുകയില്ല. എന്റെ കൂടെ താമസിക്കാൻ നിനക്കു വിരോധമുണ്ടോ?"

'ഇല്ല, അമ്മെ?' എന്നു് അവളുടെ ഭംഗിയുള്ള ആയതനയനങ്ങളിൽ പൂൎണ്ണമായ അനുസരണഭാവത്തെ പ്രകടിപ്പിച്ചുകൊണ്ടു്, അവൾ പറഞ്ഞു.

"പകൽ നീ എങ്ങിനെ കഴിച്ചുകൂട്ടുമെന്നെനിക്കറിഞ്ഞുകൂടാ."

"ഞാൻ അമ്മയെ പരിചരിച്ചുകൊണ്ടിരിക്കും."

അധികപ്രസംഗി! നീയും അവനെപ്പോലെതന്നെയാണു്. എനിക്കൊരു മകനുണ്ടു്—ഒരു കൊച്ചു സന്ന്യാസി.

അവൻ വല്ലപ്പോഴും 'അമ്മേ എനിക്കിന്നതെല്ലാം ആവശ്യമുണ്ട്. അതെനിക്കും വളരെ ഇഷ്ടമാണ്. എനിക്കതു കഴിക്കണമെന്നാഗ്രഹമുണ്ട്' എന്നു പറഞ്ഞു കേട്ടിരുന്നെങ്കിൽ എനിക്കെത്ര സന്തോഷമുണ്ടാകുമായിരുന്നു. എന്നാൽ അവനൊരിക്കലും അപ്രകാരം പറയുകയില്ല. അവനു ധാരാളം പണം കിട്ടുന്നുണ്ട്. എന്നാൽ അതിൽ ഒരു കാശുപോലും സമ്പാദിക്കുന്നില്ല. നല്ല കാൎയ്യങ്ങൾക്കു വേണ്ടിയാണിതെല്ലാം ചെലവാക്കുന്നതെന്ന് അവൻ ആരെയും അറിയിക്കുകയുമില്ല. ഓമനെ, ഇങ്ങോട്ടു നോക്കൂ, നീ ഈ ഇരുപതു മണിക്കൂറും എന്റെ കൂടെ കഴിച്ചുകൂട്ടുവാൻ പോകയാണെങ്കിൽ എന്റെ മകനെ പ്പറ്റി പ്രശംസിക്കുന്നതു കേട്ടുകേട്ട് നിനക്കു മുഷിയാനിടയാകുമെന്ന് ഞാൻ നേരത്തേക്കൂട്ടി നിന്നെ അറിയിച്ചുകൊള്ളട്ടെ. അതു നീ സഹിക്കേണ്ടിവരും.

കമല ഗൌരവഭാവം പൂണ്ടു എന്നാലവളുടെ ഹൃദയം ആനന്ദത്താൽ പുളകിതമായി.

"ഞാൻ നിനക്കെന്തു ജോലിയാണു തരേണ്ടതെന്നറിയാതെ വിഷമിക്കുന്നു. നിനക്ക് തയ്ക്കാനറിയാമോ?" എന്ന് ക്ഷേമങ്കരി ചോദിച്ചു.

"നല്ലപോലെ അറിയാൻ പാടില്ല."

"നിനക്കു കുറച്ചു പാഠങ്ങൾ പറഞ്ഞുതരാം. വായിക്കാനറിയാമോ?" എന്നു കമലയോട് അവർ വീണ്ടും ചോദിച്ചു.

"ഉവ്വ് എനിക്കു വായിക്കാനറിയാം" എന്നു കമല പറഞ്ഞു.

ക്ഷേമങ്കരി:—"വളരെ നല്ലത്. എനിക്കു കണ്ണാടികൂടാതെ വായിക്കാൻ വയ്യ. അതുകൊണ്ടു നീയെന്നെ വായിച്ചുകേൾപ്പിക്കുക."

"എനിക്ക് അരിവെയ്ക്കാനും വീട്ടുവേല നോക്കാനുമറിയാം" എന്നു കമല, ചോദിക്കാതെതന്നെ, ക്ഷേമങ്കരിയെ അറിയിച്ചു.

"ഞാൻ തന്നെയാണ് എന്നും നളിനനു ഭക്ഷണം പാകംചെയ്തു കൊടുത്തുവന്നിരുന്നത്. എനിക്കു സുഖക്കേടായതുമുതൽ അവൻ തന്നെ അവനു വേണ്ട ഭക്ഷണം തയ്യാറാക്കുന്നു. ഇന്നുമുതൽ അവന്റെ ആഹാരം അവൻ തന്നെ ഞാൻ പാകംചെയ്യാൻ ഞാൻ അനുവദിക്കുകയില്ല. എന്റെ

ആഹാരം എനിക്ക തയാറാക്കാൻ സാധിക്കാതെ വരുമ്പോൾ അല്പസ്വല്പം എനിക്കും ഉണ്ടാക്കിത്തരണം. കമലേ, വരൂ. എന്റെ അടുക്കളയും കലവറയും ഞാൻ നിനക്ക കാണിച്ചു തരാം" എന്നു പറഞ്ഞു് ക്ഷേമങ്കരി കമലയെ ആ ചെറിയ ഗൃഹത്തിന്റെ പശ്ചാൽഭാഗത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

അവളുടെ ആഗ്രഹത്തെ തുറന്നു പ്രസ്താവിക്കുന്നതിനുള്ള ഒരു നല്ല അവസരമാണു് അതെന്നു് കമല വിചാരിച്ചു. അവൾ പതുക്കെപ്പറഞ്ഞു: "അമ്മെ, ഇന്നു ഞാൻ അരിവെയ്ക്കാം."

ക്ഷേമങ്കരി മന്ദഹസിച്ചു. "കലവറയും അടുക്കളയും വീട്ടുകാരിയുടെ രാജ്യമാണു്. എന്റെ ജീവിതത്തിൽ ഞാൻ പല കാര്യങ്ങളും വേണ്ടെന്നു വെച്ചിട്ടുണ്ടു്. എന്നാൽ ഇതു രണ്ടും എന്റെ നിത്യജീവിതവുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. കുഞ്ഞേ, നീ തന്നെ ഇന്നും, അഹിതമെന്നു തോന്നുന്നില്ലെങ്കിൽ, രണ്ടു മൂന്നു ദിവസത്തേയ്ക്കു കൂടിയും, അടുക്കളജോലി നോക്കിക്കൊള്ളൂ; ക്രമേണ നീ തന്നെത്താൻ ഈ വീട്ടിലെ സകല ജോലിയും വഹിക്കാൻ സന്നദ്ധയാകുമെന്നു് ഇപ്പൊഴേ ഞാൻ എഴുതിവെയ്ക്കാം. അപ്പോൾ എനിക്കു് ഈശ്വര സേവയ്ക്കു സൌകര്യം ലഭിക്കും. ഇതൊരിക്കലും തീരാത്ത ഒരു ചുമതലയാണു്. കുറച്ചു ദിവസത്തേയ്ക്കു് ഇതിൽനിന്നും ഒഴിഞ്ഞുനില്ക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഒരു ഗൃഹിണിയുടെ സിംഹാസനം റോസാപ്പൂക്കൾകൊണ്ടു് അലംകൃതമല്ലെന്നോർത്തിരിക്കണം—

പാചകവകുപ്പിലെ ഭരണമേധാവിയായി കമലയെ അവരോധിക്കുന്നതിനുള്ള പ്രാരംഭച്ചടങ്ങുകൾ നിർവഹിച്ചതിന്റെ ശേഷം, ഒരു അടുക്കളക്കാരിയുടെ നിലയിൽ അവൾക്കുള്ള ശേഷിയെ പ്രായോഗികമായി പ്രദർശിപ്പിക്കുന്നതിനു് അവസരം നൾകിക്കൊണ്ടു് അവർ ധ്യാനമുറിയിലേയ്ക്കു പോയി.

പാചകവേലയിൽ കമല വേണ്ട വൈദഗ്ദ്ധ്യം സമ്പാദിച്ചിരുന്നു. മുണ്ടുപടമെടുത്തു് അരയിൽ ബന്ധിച്ചു; തലമുടി ചുരുട്ടിക്കെട്ടി. അനന്തരം വേല ആരംഭിച്ചു.

നളിനാക്ഷന്റെ മാതാവിന്റെ ശരീരാവസ്ഥ സർവ്വദാ ആശങ്കാജനകമായിരുന്നതുകൊണ്ടു് വീട്ടിൽ വന്നാലുടൻ അമ്മയെ കണ്ടിട്ടേ അയാൾക്കു്, മറെറാരു കാര്യമുണ്ടായി

രുന്നുള്ളു. അന്നു രാവിലെ അയാൾ ഭവനത്തിൽ പ്രവേശിച്ചയുടൻ, അടുക്കളയിൽ അരിവെപ്പു തകൃതിയായി നടക്കുന്നുണ്ടെന്നു് അയാളുടെ മൂക്കും ചെവിയും അയാളെ ധരിപ്പിച്ചു. അമ്മ അടുക്കളയിലായിരിക്കണമെന്നു നിശ്ചയിച്ചു് അയാൾ അവിടെച്ചെന്നു് വാതുക്കൽ നിന്നു.

കാൽപെരുമാററം കേട്ടു് അവൾ പുറകോട്ടുനോക്കി. അവളുടെ തുറിച്ച ദൃഷ്ടികൾ നളിനാക്ഷന്റെ മുഖത്തിൽ പതിച്ചു. കൈയിലിരുന്ന പാത്രം താഴെയിട്ടിട്ടു് അവൾ മൂട്ടുപടംകൊണ്ടു മുഖം മൂടുവാൻ വൃഥാ ശ്രമിച്ചു. അതു് അരയിൽ ബന്ധിച്ചിരിക്കുകയാണെന്നുള്ള വസ്തുത അവൾ മറന്നുപോയി. അതഴിച്ചെടുക്കും മുമ്പേ, അവളെപ്പോലെതന്നെ ആശ്ചര്യപരതന്ത്രനായ നളിനാക്ഷൻ അവിടെ നിന്നും തിരോധാനം ചെയ്തുകഴിഞ്ഞു.

താഴെ ഇട്ട പാത്രം വീണ്ടുമെടുത്തപ്പോൾ കമലയുടെ കൈവിറച്ചു.

നേരം അധികം പുലരുന്നതിനു മുമ്പേ ക്ഷേമങ്കരിയുടെ ധ്യാനം അവസാനിച്ചു. അവർ പിന്നീടടുക്കളയിൽ ചെന്നപ്പോൾ ഭക്ഷണമെല്ലാം തയാറായിരുന്നു. കമല മുറി മുഴുവൻ കഴുകി വൃത്തിയാക്കിയിട്ടിരുന്നു. ഒരു കഷണം കരിയോ, കൂട്ടാൻ വെയ്ക്കാനരിഞ്ഞ മലക്കറികളുടെ തൊലിയൊ അവിടെങ്ങും കാണാനുണ്ടായിരുന്നില്ല. എല്ലാം വളരെ വെടിപ്പാക്കിയിരുന്നു.

"ഓമനേ! നീ ഒരു അസ്സൽ ബ്രാഹ്മണബാലികതന്നെയാണു്. അതിനു് യാതൊരു സംശയവുമില്ല!" എന്നു് ക്ഷേമങ്കരി സന്തോഷത്തോടുകൂടി അഭിപ്രായപ്പെട്ടു.

നളിനാക്ഷൻ ഭക്ഷണം കഴിക്കാനിരുന്നപ്പോൾ ക്ഷേമങ്കരി അയാൾക്കെതിരെ ആസനസ്ഥയായി. ആ സമയം വാതലിനു വെളിയിൽ പ്രായമധികമില്ലാത്ത ഒരു സ്ത്രീ രോമാഞ്ചത്തോടുകൂടി അവരുടെ സംഭാഷണം ശ്രദ്ധിച്ചുകൊണ്ടു നിന്നിരുന്നു. വിടവിൽക്കൂടി അകത്തേയ്ക്കു നോക്കുന്നതിനുള്ള ധൈര്യം അവൾക്കുണ്ടായിരുന്നില്ല. അവളുടെ പാചകം പരാജയത്തിൽ പരിണമിച്ചേക്കുമോ എന്നു് അത്യന്തം ഭയപ്പെട്ടുകൊണ്ടാണു് അവൾ അവിടെ നിന്നിരുന്നതു്.

ണ്ണനാത്തെ പാചകം എങ്ങിനെ ഇരിക്കുന്നു" എന്നു് ക്ഷേമങ്കരി നളിനാക്ഷനോടു ചോദിച്ചു.

ആഹാരം വളരെ ആസ്വാദ്യകരമായിരിക്കണമെന്നുള്ള നിർബന്ധം നളിനാക്ഷനില്ലായിരുന്നു. അതുകൊണ്ടു് അയാളുടെ മാതാവു് അയാളോടു് ഭക്ഷണകാര്യത്തെപ്പററി യാതൊന്നും ചോദിക്കുന്ന പതിവില്ലായിരുന്നു. എന്നാൽ ഇപ്രാവശ്യം ആശാഭരിതമായ ഒരു സ്വരം അവരുടെ ചോദ്യത്തിൽ സ്ഫുരിച്ചിരുന്നു. അപരിചിതയായ ഒരു പെൺകുട്ടിയെ അടുക്കളയിലെ ഭരണകർത്രിയായി വാഴിച്ചുവെന്നുള്ള വസ്തുത അയാഠം അറിഞ്ഞുകഴിഞ്ഞിരുന്നുവെന്നു് അവർ മനസ്സിലാക്കിയില്ല. ക്ഷേമങ്കരിയുടെ ശരീരബലം ദിനംപ്രതി ക്ഷയിച്ചുകൊണ്ടിരുന്നതിനാൽ അരിവെയ്ക്കുന്നതിനൊരാളെ ഏർപ്പെടുത്തുവാൻ നളിനാക്ഷൻ അവരെ കഴിയുന്നതും നിർബന്ധിച്ചുകൊണ്ടിരുന്നു. എന്നാൽ അതു് അവക്കശേഷം സമ്മതമായിരുന്നില്ല. ഇപ്പോഠം പുതിയതായി ഒരാളെ അടുക്കളയിൽ കണ്ടതിനാൽ അയാഠം വളരെ സന്തോഷിച്ചു. മധുരക്കറികളുടെ ഗുണത്തെക്കുറിച്ചു് അയാഠം പ്രത്യേകമൊന്നും ഗൗനിച്ചില്ലെങ്കിലും ഉന്മേഷത്തോടുകൂടി, "അമ്മേ, വളരെ നന്നായിരിക്കുന്നു" എന്നു മറുപടി പറഞ്ഞു.

ആ പ്രശംസാവാചകം കമലയുടെ കർണ്ണപുടങ്ങളിൽ പതിച്ചപ്പോഠം പിന്നീടു് അവരുടെ സംഭാഷണം ഒളിച്ചുനിന്നു കേഠക്കുവാൻ അവഠം അശക്തയായിത്തീൎന്നു. അവഠം വേറൊരു മുറിയിൽ ഓടിക്കയറി, ഇടവിടാതെ ഇടിച്ചുകൊണ്ടിരുന്ന നെഞ്ചിനു മീതെ അവളുടെ മൃദുലകരങ്ങഠം ചേൎത്തമൎത്തിപ്പിടിച്ചു.

ഭക്ഷണം കഴിഞ്ഞു നളിനാക്ഷൻ അയാളുടെ പഠനമുറിയിലേയ്ക്കു പോയി. ഉച്ചതിരിഞ്ഞു ക്ഷേമങ്കരി കമലയെ അടുക്കൽ പിടിച്ചിരുത്തി, അവളുടെ തല കോതി പട്ടുനാടവെച്ചു് പിന്നിക്കെട്ടി. പിന്നീടു് അവഠം അതു നന്നായിരിക്കുന്നോ എന്നു നോക്കുവാൻ അവളുടെ തലപിടിച്ചങ്ങോട്ടുമിങ്ങോട്ടും തിരിച്ചു.

ഈ കൃത്യാന്തരത്തിൽ സങ്കോചംകൊണ്ടു കമല നമ്രമൌലിയായി സ്ഥിതിചെയ്തു.

"ഹാ! എനിക്കിതുപോലുള്ള ഒരു സ്നേഷയുണ്ടായിരുന്നെങ്കിൽ!" എന്നു് ഒരു നെടുവീർപ്പോടുകൂടി ക്ഷേമങ്കരി തന്നെത്താൻ പറഞ്ഞു:

അന്നു രാത്രി ആ വൃദ്ധയ്ക്കു് വീണ്ടും പനിയുണ്ടായി. നളിനാക്ഷൻ വളരെ ഖേദിച്ചു. "അമ്മേ, കുറച്ചുദിവസത്തേയ്ക്കുമ്മ എന്റെകൂടെ വേറൊരു സ്ഥലത്തു വന്നുതാമസിക്കേണം. കാശിയിലെ കാലസ്ഥിതി അമ്മയ്ക്കു പിടിക്കുന്നില്ല!" എന്നു നളിനാക്ഷൻ സ്വമാതാവിനോടു് അപേക്ഷിച്ചു.

"എന്റെ കുട്ടാ, ഒരിക്കലും പാടില്ല. ഞാൻ കുറച്ചുദിവസംകൂടിയേ ജീവിച്ചിരിക്കുകയുള്ളുവെങ്കിൽതന്നെയും കാശിയിൽനിന്നും മാറിത്താമസിക്കുകയില്ല. പരിചയമില്ലാത്ത ഒരു സ്ഥലത്തുവെച്ചു് എന്റെ ജീവിതം അവസാനിപ്പിക്കുവാനെനിക്കിഷ്ടമില്ല. (കമലയോടു്) തങ്കം പോയികിടക്കു. ഉറക്കമിളയ്ക്കുവാൻ പാടില്ല. മുറിക്കുവെളിയിലിറങ്ങി നിൽക്കരുതു്. എനിക്കു സുഖമില്ലാത്തതിനാൽ അടുത്ത രണ്ടുദിവസവും നീ വേണം ഗൃഹജോലി മുഴുവൻ നോക്കുവാൻ. അതുകൊണ്ടു് നിന്നെ എന്റടുക്കൽ രാത്രിയിലധികം ഇരുത്തുന്നില്ല. നളിനന്റെ മുറിയിൽ പൊയ്ക്കൊള്ളു."

നളിനാക്ഷൻ അടുത്ത മുറിയിൽ പ്രവേശിച്ചപ്പോൾ കമല തിരികെ വന്നു് ശയ്യയിൽ ക്ഷേമങ്കരിയുടെ സമീപമിരുന്നു് അവരുടെ കാൽ തിരുമ്മുവാൻ തുടങ്ങി. അപ്പോൾ ക്ഷേമങ്കരി അവളോടു പറഞ്ഞു: "തങ്കം! ഏതെങ്കിലും പൂർവ്വജന്മത്തിൽ നീ എന്റെ മാതാവായിരുന്നിരിക്കാം അല്ലെങ്കിൽ നിന്റെ ശുശ്രൂഷ അനുഭവിക്കുവാനെനിക്കെങ്ങനെ സംഗതിയായി? പരിചയമില്ലാത്ത ഒരാൾ എന്നെ പരിചരിക്കുന്നതെനിക്കു ബദ്ധവിരോധമാണു്. എന്നാൽ നിന്റെ സ്പർശം എനിക്കു ബലം നൽകുന്നു. ഇതു വളരെ അസാധാരണമായിരിക്കുന്നു. വളരെക്കാലം മുമ്പു തന്നെ എനിക്കു നിന്നെ പരിചയമായതുപോലെ തോന്നുന്നു. നിന്നെ ഒരപരിചിതയായി വിചാരിക്കുവാൻ എനിക്കു സാധിക്കുന്നില്ല. ഓമനേ, ഞാൻ പറയുന്നതു കേൾക്കു്; വേഗം പോയി കിടന്നുറങ്ങു; നളിനൻ അടുത്ത മുറിയിലുണ്ടു്. അമ്മയെ ശുശ്രൂഷിക്കുവാൻ വേറെയാരെയും അവനൊരിക്കലും അനുവദിക്കുകയില്ല. ഒരായിരം പ്രാവശ്യം ഞാനവനെ വിരോധിച്ചി

ട്ടുണ്ടു്. എന്നാൽ അവനോടപ്പം എനിക്കു വാദിക്കാൻ വയ്യ. അവന്റെ ഒരു ഗുണം ഇതാണു്: രാത്രി മുഴുവൻ ഉറക്കിളച്ചി രിന്നെന്തുവെണമെങ്കിൽ ബുദ്ധിമുട്ടുവാൻ അവനെക്കൊണ്ടു് സാധിക്കും. എന്നാൽ അതിന്റെ ഒരു ലാഞ്ഛനപോലും വെളിയിൽ കാണിക്കുകയുമില്ല. വളരെ ക്ഷമയോടുകൂടിയെ അവൻ എന്തും ചെയ്യുകയുള്ളു. ഞാൻ നേരെ മറിച്ചാണു്. തങ്കം, നീ വാ പൊത്തി ചിരിക്കയായിരിക്കാം. ഞാൻ നളിനനെക്കുറിച്ചു സംസാരിക്കാൻ ആരംഭിച്ചാൽ ഒരവസാന വുമില്ലെന്നു നീ വിചാരിക്കുകയാണു്, അല്ലേ? അതെന്തു കൊണ്ടെന്നാൽ അവൻ എന്റെ ഏകപുത്രനാണു്. വള രെ ചുരുക്കം അമ്മമാൎക്കേ നളിനനെപ്പോലുള്ള ഒരു കുട്ടി യെ ലഭിക്കയുള്ളു. അവൻ എന്റെ അച്ഛനാണെന്നു ഞാൻ ചിലപ്പോൾ സ്വയം സങ്കല്പിക്കാറുണ്ടു്. അവനു വയസ്സാകു മ്പോൾ, അവനെന്നെ ശുശ്രൂഷിക്കുന്നതുപോലെ എനിക്കവ നെ പരിചരിക്കുവാൻ സാധിക്കുമെന്നു് ഞാൻ, വിചാരിക്കാറു മുണ്ടു്! ഇതാ ഞാൻ പിന്നെയും അവനെപ്പററിത്തന്നെ സംസാ രിക്കുന്നു. ഇപ്പോഴത്തേയ്ക്കിതുമതി!

ഓമനെ, പോയി കിടക്കൂ. ഇതു പാടില്ല. നീ പോയേ മതി യാകൂ. നീ ഇവിടെ ഇരുന്നാൽ ഞാനും ഉറങ്ങാൻ പോകയില്ല. കൂടെ ആരെങ്കിലുമുണ്ടെങ്കിൽ വയസ്സായവൎക്കു് വൎത്തമാനം പറ യാതെ വെറുതെ ഇരിക്കുവാൻ സാധിക്കുകയില്ല."

പിറേറദിവസം, ഗൃഹഭരണത്തിന്റെ ചുമതല മുഴുവൻ കമല കൈയേററു. നളിനാക്ഷൻ കിഴക്കുവശത്തെ തിണ്ണയു ടെ ഒരു ഭാഗം മറച്ചു്, മാൎബിൾകല്ലു പാകി, ഒരു മുറിയുണ്ടാ ക്കിയിരുന്നു. അപരാഹ്നത്തിൽ അദ്ദേഹം ഇവിടെ ഇരുന്നാ ണു് പതിവായി വായിച്ചുകൊണ്ടിരുന്നതു്. രാവിലെ അയാൾ അതിൽ കടന്നപ്പോൾ അതു് മുഴുവൻ വൃത്തിയാക്കിയിട്ടിരി ക്കുന്നതു കണ്ടു. നളിനാക്ഷന്റെ മുഷിഞ്ഞ വസ്ത്രങ്ങൾ കെട്ടി ഒരു മൂലയിൽ ഇട്ടിരുന്നു; അയാൾ സുഗന്ധസാധനങ്ങൾ കത്തിച്ചുകൊണ്ടിരുന്ന പിത്തളക്കരണ്ടി സ്വൎണ്ണംപോലെ മിനു ങ്ങി; അലമാരിയുടെ തട്ടിൽ വെച്ചിരുന്ന പുസ്തകങ്ങളുടേയും ലഘുലേഖകളുടേയും പൊടി തുടച്ചു് അടുക്കിവെച്ചിരുന്നു. തുറ ന്നുകിടന്ന വാതലിൽക്കൂടി പ്രഭാതാൎക്കമരീചികൾ ഉള്ളിൽ

പ്രവേശിച്ചപ്പോൾ ചെറിയ ആ മുറിയുടെ അപ്പോഴത്തെ അവിരാമരാമണീയത്വം അയാളുടെ കണ്ണുകളെ കുളുർപ്പിച്ചു. കാലത്തെ കളികഴിഞ്ഞാണ് നളിനാക്ഷൻ അവിടെ വന്നതു്. ഇത്ര നേരത്തെ ആ സ്ഥലം ഇത്രമാത്രം വിമലീകൃതമാക്കിയിട്ടിരിക്കുന്നതു കണ്ടപ്പോൾ വിസ്മയാവഹമായ ഒരു കൌതുകം അയാളുടെ ഹൃദയത്തിൽ അങ്കുരിച്ചു.

അന്നു രാവിലെ കമല ഒരു പാത്രത്തിൽ ഗംഗാജലവും നിറച്ചുകൊണ്ടു് ക്ഷേമങ്കരിയുടെ സമീപം ചെന്നുനിന്നു. അവളുടെ പ്രക്ഷാളിതമായ നിർമ്മലവദനം കണ്ടപ്പോൾ ആ വൃദ്ധ ചോദിച്ചു: "തങ്കം, നീ തനിയെയാണോ കടവിൽ പോയതു്? എനിക്കു് സുഖമില്ലാത്തപ്പോൾ നീ ആരുടെകൂടെ കുളിക്കാൻ പോകുമെന്നു്, ഞാൻ നേരം വെളുത്തുണന്നതിൽ പിന്നെ ആലോചിച്ചുകൊണ്ടു കിടക്കുകയായിരുന്നു. നീ ചെറുപ്പമാണു്. ഇതുപോലെ തനിച്ചു പോകുന്നതു്—"

"അമ്മെ, ഇന്നലെ രാത്രി അമ്മാവന്റെ വീട്ടിലെ ഒരു വാല്യക്കാരൻ 'പയ്യൻ' എന്നെ കാണുന്നതിനു വന്നിരുന്നു. ആറുകടവിലേയ്ക്കു് ഞാൻ അവന്റെ കൂടെയാണു് പോയതു്" എന്നു് കമല മറുപടി പറഞ്ഞു.

"ഹാ! നിന്നെപ്പററി അന്വേഷിക്കുന്നതിനായിരിക്കും നിന്റെ അമ്മാവി അവനെ അയച്ചതു്. കൊള്ളാം അവൻ ഇവിടെ താമസിക്കട്ടെ. അവൻ നിനക്കു് സഹായമായിരിക്കും. അവനെവിടെ? ഇങ്ങോട്ടു വിളിക്കൂ."

കമല ഉമേശനെ കൂട്ടിക്കൊണ്ടു വന്നു. അവൻ ക്ഷേമങ്കരിയെ തലകുനിച്ചു് വന്ദിച്ചു.

"ശരി, നിന്നെ അവരൊക്കെ എന്താണു വിളിക്കുന്നതു്?" എന്നു് ആ വൃദ്ധ അവനോടു ചോദിച്ചു.

പല്ലിളിച്ചുകൊണ്ടു് അവൻ തന്റെ പേരു് അവരോടു പറഞ്ഞു. "നിനക്കാരാണു് ആ നല്ല മുണ്ടു്ക്കാൻ തന്നതു്?" എന്നു് ചിരിച്ചുകൊണ്ടു് ക്ഷേമങ്കരി വീണ്ടും ചോദിച്ചു.

"അമ്മ തന്നു" എന്നു് ഉമേശൻ കമലയെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു.

"ഉമേശൻെറ അമ്മാവിഅമ്മ അവന് കൊടുത്തതായിരിക്കാം?" എന്ന് ക്ഷേമങ്കരി കമലയെ നോക്കി മന്ദസ്മിതവദനയായി അഭിപ്രായപ്പെട്ടു.

ക്ഷേമങ്കരിയ്ക്ക് ഉമേശനെ വളരെ പിടിച്ചു. അവൻ അന്നുമുതൽ ആ വീട്ടിൽ തന്നെ താമസമായി.

അവൻെറ സഹായത്തോടുകൂടി അന്നത്തെ ജോലിയെല്ലാം കമല വേഗം ചെയ്തുതീർത്തു. അവൾ തന്നെത്താൻ നളിനാക്ഷൻെറ ശയനമുറി മാർജ്ജനം ചെയ്തു ശുചിയാക്കി; അയാളുടെ കിടക്ക വെയിലത്തിട്ടുണക്കിവെച്ചു. ഒരു മൂലയിൽ മുമ്പ് കെട്ടിയിട്ടിരുന്ന പൊടി പുരണ്ട വസ്ത്രം അടിച്ചു നനച്ചുണക്കി മടക്കി, ആണിയിൽ തൂക്കിയിട്ടു. അഴുക്കിൻെറ കണികപോലും പററാത്ത സാമഗ്രികൾ അതിൻെറ സ്ഥാനത്തുനിന്നു മെടുത്ത് എന്തെങ്കിലും ചെയ്യണ്ടതുണ്ടോ എന്ന് പരിശോധിച്ചു തിരികെ സാവധാനം യഥാസ്ഥാനങ്ങളിൽ വെച്ചു. ഭിത്തിക്കെതിരെ ഒരു അലമാരി വെച്ചിരുന്നു. കമല അതു തുറന്നുനോക്കി. ഒരു ജോടി മെതിയടി മാത്രമേ അതിൽ ഉണ്ടായിരുന്നൊള്ളു. അവൾ അതെടുത്ത് തലയിൽവച്ച് ഒരു ശിശുവിനെയെന്നപോൽ മാറോടു ചേർത്തടക്കിപ്പിടിച്ച് അവളുടെ വസ്ത്രാഞ്ചലംകൊണ്ട് അതിൽ പററിയിരുന്ന പൊടി തുടച്ചുകളഞ്ഞു.

വൈകുന്നേരം അവൾ ക്ഷേമങ്കരിയുടെ കാൽ തടവിക്കൊണ്ടിരിക്കയായിരുന്നു. അപ്പോൾ ഹേമനളിനി ഒരു മഞ്ജൂഷയിൽ കുറെ പുഷ്പങ്ങളോടുകൂടി ആ മുറിയിൽ പ്രവേശിച്ച് വൃദ്ധയുടെ പൂതപാദങ്ങൾ തൊട്ടു വണങ്ങിനിന്നു.

"ഹേമം, വരൂ, ഇവിടെ വന്നിരിക്കൂ. അന്നദബാബുവിനു സുഖം തന്നെയോ?" എന്നു ക്ഷേമങ്കരി എഴുനേററിരുന്നുകൊണ്ടു കുശലപ്രശ്നം ചെയ്തു.

"അദ്ദേഹത്തിനിന്നലെ നല്ല സുഖമില്ലായിരുന്നു. അതാണിങ്ങോട്ടു വരാതിരുന്നത്. ഇന്നു കുറച്ചു സുഖമുണ്ട്."

ക്ഷേമങ്കരി കമലയെ പരിചയപ്പെടുത്തുവാനാരംഭിച്ചു. "മോമനെ, എൻെറ അമ്മ ഞാൻ കുട്ടിയായിരിക്കുമ്പോൾ മരിച്ചുപോയി. അതിനുശേഷം അവർ വീണ്ടും ജന്മമെടുത്ത് ഈ

ഭൂമിയിൽ അവതരിച്ചു. ഞാൻ ഇന്നലെ യദൃച്ഛയാ അവരെ റോഡിൽ വെച്ചു കണ്ടുമുട്ടി. എന്റെ അമ്മയുടെ പേർ ഹരിഭഗിനിയെന്നായിരുന്നു. എന്നാൽ ഇപ്പോൾ ഹരിദാസിയെന്നു പേരു മാറ്റിയിട്ടിരിക്കുന്നു. ഇതുപോലുള്ള ഒരു തങ്കക്കുടത്തിനെ നീ ഇതിനുമുമ്പെവിടെയെങ്കിലും വച്ചു കണ്ടിട്ടുണ്ടോ? ഹേമം പറയൂ!''

ലജ്ജയാൽ കമല തല കുനിച്ചിരുന്നു. കുറച്ചുകഴിഞ്ഞപ്പോഴെ, ഹേമനളിനിയുടെ സാന്നിദ്ധ്യത്തിലുണ്ടായ സങ്കോചം അവളെ വെടിഞ്ഞുള്ളൂ.

ഹേമനളിനി, ക്ഷേമങ്കരിയുടെ ദേഹസ്ഥിതിയെക്കുറിച്ചു ചോദിച്ചു. ക്ഷേമങ്കരി മറുപടി പറയുവാൻ തുടങ്ങി: "എന്റെ പ്രായത്തിലുള്ളവരോട് അവരുടെ ശരീരാവസ്ഥയെക്കുറിച്ചു ചോദിക്കേണ്ട ആവശ്യമില്ല. ജീവിച്ചെങ്കിലുമിരിക്കുന്നല്ലോ എന്നു വിചാരിച്ച് ഞാൻ സന്തുഷ്ടയാകേണ്ടതാണ്. എന്നും എനിക്ക് ആ പൂർവ്വകാലത്തെ വഞ്ചിക്കുവാൻ സാധിക്കുകയില്ല. എന്തായാലും നീ എന്റെ ആരോഗ്യത്തെക്കുറിച്ച് അറിയുവാൻ ആഗ്രഹിക്കുന്നതിൽ ഞാൻ സന്തോഷിക്കുന്നു. നിന്നോടല്പം സംസാരിച്ചാൽ കൊള്ളാമെന്നു ഞാൻ കുറച്ചുദിവസമായി വിചാരിച്ചിട്ട് അതിനിതുവരെ തക്ക അവസരമുണ്ടായിരുന്നില്ല. ഇന്നലെ എനിക്കു വീണ്ടും പനിയുണ്ടായപ്പോൾ അതിനിയും നീക്കിവെക്കാൻ പാടില്ലെന്നു ഞാൻ നിശ്ചയിച്ചു. എന്റെ ചെറുപ്പത്തിൽ എന്നോടാരെങ്കിലും വിവാഹത്തെ സംബന്ധിച്ചു സംസാരിച്ചാൽ നാണംകൊണ്ടു ഞാൻ നാട്ടുവിട്ടോടിക്കളഞ്ഞിരുന്നു. എന്നാൽ വേറൊരു രീതിയിലാണിപ്പോഴത്തെ പെൺകുട്ടികൾ വളർന്നിട്ടുള്ളതു്. നിനക്കു ധാരാളം വിദ്യാഭ്യാസം ഉണ്ട്. ഒരു വെറും ബാലികയല്ല. നിന്നോടാ വിഷയത്തെക്കുറിച്ചു തുറന്നു സംസാരിക്കുന്നതിൽ ശങ്കിച്ചിട്ടാവശ്യമില്ല. അതുകൊണ്ടുതന്നെയാണ് ഞാനിപ്പോൾ അക്കാര്യത്തെപ്പററി സംസാരിക്കാൻ നിശ്ചയിച്ചതു്. നീ ലജ്ജിക്കേണ്ട ആവശ്യമില്ല. ഞാൻ കഴിഞ്ഞദിവസം നിന്റെ അച്ഛനോടാലോചിച്ച വിവാഹസംഗതിയെക്കുറിച്ച് അദ്ദേഹം നിന്നോട് എന്തെങ്കിലും സംസാരിച്ചോ? പറയൂ, ഓമനേ."

"ഉവ്വ്; എന്നോടു പറഞ്ഞു'' എന്ന് അവൾ ദൃഷ്ടികൾ തറയിൽ പതിപ്പിച്ചുകൊണ്ടു പറഞ്ഞു.

ക്ഷേമങ്കരി തുടൎന്നു: "എന്നാൽ നീ അതു സമ്മതിച്ചുവെന്നു തോന്നുന്നില്ല. നീ അനുകൂലിച്ചിരുന്നുവെങ്കിൽ അനന്ദബാബു അപ്പോൾതന്നെ വന്ന് എൻറടുക്കൽ പറയുമായിരുന്നു. പകലും രാത്രിയും ഭക്തിയിൽതന്നെ ലയിച്ചിരിക്കുന്ന ഒരുതരം വൈരാഗിയാണ് നളിനൻ എന്ന് നീ വിചാരിച്ചു, അല്ലേ? അവനെ കല്യാണം കഴിക്കുന്നതു വിഷമമാണെന്നു നിനക്കുതോന്നി. എന്നാൽ എനിക്കതു പ്രതികൂലിക്കാതിരിക്കാൻ നിവൃത്തിയില്ല. പുറമേനിന്നു നോക്കുകയാണെങ്കിൽ പ്രണയമധുനുകരുവാൻ അവൻ അപ്രാപ്തനാണെന്നൊരാൾ വിചാരിച്ചേക്കാം. എന്നാലതു വെറും മിഥ്യാബോധമാണ്. മററാളുകൾ അറിയുന്നതിനേക്കാൾ കൂടുതലെനിക്കവനെ അറിയാം. അതുകൊണ്ടു് നീ ഞാൻ പറയുന്നതു വിശ്വസിക്കണം. അവൻെറ ഹൃദയം പ്രേമപൂൎണ്ണമാണ്. എന്നാൽ അതു് അവനെ അസഹ്യപ്പെടുത്തിയേക്കുമെന്നുവിചാരിച്ചു് അവൻ ആ മാതിരി വികാരങ്ങളെ നിയന്ത്രിക്കുന്നു: അവൻെറ വൈരാഗ്യത്തിൻ്റെ ഞെത്ത ഭേദിച്ചു്, ഹൃദയത്തിൽ കടന്നാരെങ്കിലും നോക്കുകയാണെങ്കിൽ ഊഷ്മളമായ പ്രണയവികാരങ്ങൾക്കധീനനാകുവാൻ അവനും സാധിക്കുമെന്നു ബോധ്യമാകും. ഹേമം! ഓമനെ, നീ ഒരു കുട്ടിയല്ല. നീ വിദ്യാഭ്യാസം ചെയ്തിട്ടുണ്ടു്; നളിനൻെറ ഉപദേശവും വാങ്ങിയിട്ടുണ്ടു്. അവൻെറ വീട്ടിൽ നിന്നെ പ്രതിഷ്ഠിച്ചു കണ്ടിട്ടു് എനിക്കു് സമാധാനത്തോടെ മരിച്ചാൽകൊള്ളാമെന്നുണ്ടു്. ഞാൻ മരിച്ചുകഴിഞ്ഞാൽ പിന്നെ അവൻ വിവാഹം ചെയ്യുകയില്ലെന്നെനിക്കു നല്ലപോലെ അറിയാവുന്നതുകൊണ്ടാണിപ്പോഴേ നിങ്ങളുടെ വിവാഹം നടത്തണമെന്ന് ഞാൻ നിബ്ബന്ധിക്കുന്നതു്. അതു ചിന്തിക്കാൻ പോലും വയ്യ. പിന്നെ ഒരു തുണയുമില്ലാതെ അവൻ കഷ്ടപ്പെടേണ്ടി വരും. നിനക്കു നളിനനെ വളരെ ബഹുമാനമാണ്. തങ്കം, എന്തുകൊണ്ടാണവനെ സ്വീകരിക്കുന്നതിനുള്ള പ്രതിബന്ധമെന്നോടുപറയു."

"അമ്മെ, ഞാൻ അദ്ദേഹത്തിനു യോജിച്ച ഒരു വധുവാണെന്ന് അമ്മ വിചാരിക്കുന്നുണ്ടെങ്കിൽ എനിക്കൊരു വിരോധവുമില്ല" എന്നു ഹേമനളിനി നമ്രവദനയായി പറഞ്ഞു.

ഇതു കേട്ട മാത്രയിൽ ക്ഷേമങ്കരി ഹേമനളിനിയെ അടുക്കലേക്കണച്ച് അവളുടെ നെററിയിൽ ഗാഢമായി ചുംബിച്ചു.

പിന്നീട് അവർ ആ വിഷയത്തെപ്പററി സംസാരിച്ചില്ല.

"ഹരിദാസീ, ഈ പൂവെടുത്തുകൊണ്ടുപോയി—" വൃദ്ധ പുറവും നോക്കി; എന്നാൽ ഹരിദാസിയെ അവിടെങ്ങും കണ്ടില്ല. അവർ സംസാരിച്ചുകൊണ്ടിരുന്നപ്പോഠം അവഠം സാവധാനമെഴുന്നേററു വെളിയിൽ പോയി.

അനന്തരം ഹേമനളിനി തൂഷ്ണീകാവസ്ഥയെ പ്രാപിച്ചു. ഇത്രയും സംസാരിച്ചപ്പോഴേക്കും ക്ഷേമങ്കരിയാകട്ടെ ക്ഷീണാക്ലാന്തയായിത്തീൎന്നു. അതിനാൽ ഹേമനളിനി അവളുടെ അന്നത്തെ സന്ദൎശനം നേരത്തെ അവസാനിപ്പിച്ചു. "എനിക്കിന്നു നേരത്തെ പോകണം. അമ്മയ്ക്കു പൂൎണ്ണസുഖമായിട്ടില്ല" എന്നു പറഞ്ഞു് അവഠം എഴുന്നേററു.



വൃദ്ധ ആ യുവതിയുടെ ശിരസ്സിൽ കൈയ്‌വച്ചനുഗ്രഹിച്ചുകൊണ്ടു് അവഠംക്കു യാത്രാനുവാദം നൽകി.

ഹേമനളിനി പോയതിൻെറശേഷം ക്ഷേമങ്കരി നളിനാക്ഷനെ വിളിച്ചു. അയാഠം മുറിയിൽ കടന്നപ്പോഠം "നളിനാ എനിക്കു് ഇനിയൊട്ടും കാത്തിരിക്കാൻ വയ്യാ!" എന്നു് ആ വൃദ്ധജനനി പുത്രനു സ്വാഗതമരുളി.

"എന്തു്, കാത്തിരിക്കാൻ വയ്യ?" എന്നു നളിനാക്ഷൻ ചോദിച്ചു.

"ഞാൻ ഹേമത്തോടു് അതിനെപ്പററി ഇപ്പോഠം സംസാരിച്ചു പിരിഞ്ഞതേയുള്ളു. അവഠം സമ്മതിച്ചുകഴിഞ്ഞു. നിന്റെ വിരോധമൊന്നും ഞാൻ ഇനി കേഠംക്കാൻ തയ്യാറില്ല. എൻെറ സ്ഥിതി നിനക്കു് അറിയാമല്ലൊ. ദമ്പതികളായി നിങ്ങളെ കാണുന്നതുവരെ എനിക്കു് ഒരു സമാധാനവുമുണ്ടായിരിക്കയില്ല. അതിനെക്കുറിച്ചു വിചാരിച്ചുകൊണ്ടു് ഇന്നലെ പാതിരാവരെ ഞാൻ ഉറങ്ങാതെ കിടന്നു" എന്നു് ക്ഷേമങ്കരി പ്രതിവചിച്ചു.

"അമ്മെ, അമ്മ ആ സംഗതി വിചാരിച്ചു ക്ലേശിക്കണ്ട; സുഖമായുറങ്ങണം. അമ്മയുടെ ആഗ്രഹമനുസരിച്ചു ഞാൻ പ്രവൎത്തിച്ചുകൊള്ളാം."

അയാൾ പോയ ഉടൻ ക്ഷേമങ്കരി ഹരിദാസിയെ വിളിച്ചു. കമല അടുത്ത ഒരു മുറിയിൽനിന്നും അവിടെ കയറി വന്നു. അസ്തമയം അടുത്തിരുന്നതിനാൽ മുറിയിൽ നല്ല പ്രകാശമില്ലായിരുന്നു. "ഓമനെ, ഈ പൂ വെള്ളത്തിലിട്ട് എല്ലാ മുറിയിലും വെയ്ക്കുക". ശേഷിച്ച കുസുമങ്ങൾ അയാളുടെ ചെരുപ്പിന്മേൽ വെച്ചിട്ട് അവൾ ശിരസ്സാനതമാക്കി അതിൻെറ മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തു. ഈ ലോകത്തിൽ അവൾക്കുള്ള സർവ്വധനവും അതുതന്നെയാണെന്നും വിളംബം വിനാ ആ അല്പസുഖവും അവൾക്കു നഷ്ടമാകുമെന്നുമോർത്ത് അവളുടെ കണ്ണുകൾ രണ്ടും ആ ഘട്ടത്തിൽ ബാഷ്പപൂർണ്ണമായി.

പെട്ടെന്ന് കവാടസീമ്നി പാദന്യാസം കേട്ട് അവളുടെ ശരീരവല്ലി വിഫലമായി. ധിറുതിയിൽ അവൾ അലമാരിയുടെ വാതലടച്ച് ആരാണതെന്നു തിരിഞ്ഞുനോക്കി. നളിനാക്ഷൻ! അവൾക്ക് അവിടെ നിന്നും നിഷ്ക്രമിക്കുന്നതിനു യാതൊരു വഴിയുമില്ലായിരുന്നു. അപ്പോഴത്തെ അവളുടെ മതിക്ഷോഭഭരാന്ധതയിൽ, സമുപഗതമായ നിശയിലെ അന്ധകാരമായി ലയിക്കാൻ സാധിച്ചിരുന്നുവെങ്കിൽ, എന്നുകൂടി അവൾ വിചാരിച്ചു. നളിനാക്ഷൻ കമലയെ കണ്ടു; ഉത്തരക്ഷണത്തിൽ അയാൾ വെളിയിലിറങ്ങിപ്പോയി.

കമലയ്ക്കപ്പോൾ അവിടെനിന്നുമിറങ്ങി മറയുന്നതിനുള്ള സൌകര്യം ലഭിച്ചു. നളിനാക്ഷൻ അപ്പോൾ തിരിച്ചുവന്നു. താൻ അവിടെ വന്നപ്പോൾ കമല എന്തു ചെയ്തുകൊണ്ടിരിക്കുകയായിരുന്നുവെന്നും, എന്തുകൊണ്ടാണ് അവൾ ധിറുതിയിൽ അലമാരി അടച്ചതെന്നും അറിയുന്നതിനുള്ള ജിജ്ഞാസയാൽ അയാൾ അതു തുറന്നു നോക്കി. അയാളുടെ പാദുകം രണ്ടും നവകുസുമാവലിയാൽ സമാവരണം ചെയ്തിരിക്കുന്നതു് അയാൾ കണ്ടു. അയാൾ വീണ്ടും അതിൻെറ വാതലടച്ചിട്ട് വാതായനസമീപം മാറിനിന്നുകൊണ്ട് ആകാശത്തേക്കു നോക്കി. അപ്പോഴേക്കും തമസ്സ് നടനരംഗത്തിൽ ആവിർഭവിച്ച് സൂര്യൻെറ അന്ത്യകിരണങ്ങളെക്കൂടി ഗ്രസിച്ചുകഴിഞ്ഞിരുന്നു.

——(൦)——

## അദ്ധ്യായം ൪൩.

നളിനാക്ഷനെ വിവാഹം ചെയ്യാമെന്നു ഹേമനളിനി സമ്മതിച്ചതുമുതൽ അവൾ താൻ അത്യന്തം ഭാഗ്യശാലിയാണെന്നു സ്വയം സമാധാനിച്ചുതുടങ്ങി. അവൾ കൂടക്കൂടെ ഇങ്ങനെ ആത്മഗതം ചെയ്തുകൊണ്ടിരുന്നു: "ഭൂതകാലത്തെ അനുരാഗബന്ധത്തിൽനിന്നും ഞാൻ നിശ്ശേഷം വിമുക്തയായിരിക്കുന്നു. എന്റെ തലയ്ക്കുമീതെ പറന്നടിച്ചുകൊണ്ടിരുന്ന കാളാംബുവാഹങ്ങൾ ദൂരസ്ഥിതങ്ങളായി. എന്റെ മനസ്സിന് ഇപ്പോൾ പൂർണ്ണസമാധാനം ലഭിച്ചുകഴിഞ്ഞിരിക്കുന്നു. ഇനിമേൽ കഴിഞ്ഞ കാലത്തെക്കുറിച്ചു ഖേദിക്കേണ്ടിവരികയില്ല." നിരന്തരമായി ആവർത്തിച്ചുകൊണ്ടിരുന്ന ഈ സാന്ത്വനോക്തിയിൽനിന്നും പൂർണ്ണമായ ആത്മപരിത്യാഗത്തിൽനിന്നും അവൾക്കൊരു നൂതനാനന്ദാനുഭൂതി ഉണ്ടായി. ചുടലയിലെ തീയണയുമ്പോൾ, പ്രപഞ്ചത്തിലെ മായാവിലാസത്തെപ്പറ്റിയുള്ള ചിന്ത, സന്തപ്തമായ ഹൃദയത്തിന് തെല്ലൊരാശ്വാസം നൽകുന്നു. ഇതുതന്നെയായിരുന്നു ഹേമനളിനിയുടെ അവസ്ഥയും. മനുഷ്യജീവിതത്തിലെ ഒരദ്ധ്യായത്തിന്റെ അവസാനഘട്ടമാണ് ആസന്നമായ ആ സൌവർണ്ണകാലമെന്ന് അവൾ സങ്കല്പിച്ചു.

അന്നു വൈകുന്നേരം വീട്ടിൽ ചെന്നുചേർന്നതിന്റെ ശേഷം അവൾ ഇങ്ങിനെ വിചാരിച്ചു: "ഹാ! അമ്മ ഇപ്പോൾ ജീവിച്ചിരുന്നുവെങ്കിൽ, എന്റെ അനുകൂലാഭിപ്രായമറിയുമ്പോൾ എത്രമാത്രം സന്തോഷിക്കുമായിരുന്നു! എങ്ങിനെയാണീ വർത്തമാനം അച്ഛനെ അറിയിക്കേണ്ടതെന്നെനിക്കറിഞ്ഞുകൂടാ."

ക്ഷീണമാണെന്നു കാരണം പറഞ്ഞു് അന്നദബാബു അന്നു രാത്രി വളരെ നേരത്തേതന്നെ ഉറങ്ങുവാൻ പോയി. ഹേമനളിനി അവളുടെ മുറിയിൽ പ്രവേശിച്ചു് ഡയറിയെടുത്തു് തന്റെ അന്തർഗ്ഗതത്തെ രേഖപ്പെടുത്തുവാനാരംഭിച്ചു. "മനുഷ്യബന്ധങ്ങളിൽനിന്നെല്ലാം ഞാൻ വിമുക്തയായിരുന്നു. മൃതപ്രായയായിട്ടാണ് ഞാനീലോകത്തിൽ ജീവിച്ചതു്. പീയൂഷനിഷാ

ന്ദിയായ ഒരു നൂതനജീവിതവാഹിനിയിൽ ദൈവം എന്നെ നീരാടിക്കുമെന്നു ഞാൻ ഒരിക്കലും വിശ്വസിച്ചിരുന്നില്ല. ഇതാ, ഞാൻ അദ്ദേഹത്തിൻെറ പാദാരവിന്ദങ്ങളിൽ ഭക്തിപൂർവം സാഷ്ടാംഗം നമിച്ചുകൊണ്ടു് എൻെറ കർത്തവ്യകർമ്മാനുഷ്ഠാനത്തിനു സന്നദ്ധയായി നിൽക്കുന്നു. എൻെറ യോഗ്യതയിൽ കവിഞ്ഞ ഒരു മഹാസമ്മാനം ഭാഗ്യദേവത എനിക്കു ദാനംചെയ്തിരിക്കുന്നു. എൻെറ ജീവിതാവസാനംവരെ അതിനെ അവലംബിച്ചുകൊണ്ടു നില്ക്കുന്നതിനുള്ള ശക്തി സർവശക്തൻ തന്നെ എനിക്കു പ്രദാനംചെയ്യട്ടെ! ഈ അയോഗ്യയായ ഇവളുടെ പ്രാണേശപദത്തെ അലങ്കരിക്കാൻ ഭാവിക്കുന്ന ആ മഹാനുഭാവൻ എൻെറ ഭാവിജീവിതത്തെ ഭാസുരദീപ്തവും ആനന്ദസമൃദ്ധവുമാക്കുമെന്നു് എനിക്കു നിശ്ചയമുണ്ടു്. പകരം ആ തോതിൽതന്നെ അദ്ദേഹത്തിൻെറ പാവനജീവിതം ശോഭനമാക്കുന്നതിനെനിക്കു സാധിക്കണേ, എന്നുമാത്രമേ ഞാൻ ജഗദീശ്വരനോടു പ്രാർത്ഥിക്കുന്നുള്ളൂ."

അവൾ ബുക്കടച്ചുവെച്ചിട്ടു തോട്ടത്തിലേയ്ക്കിറങ്ങി. അവിടെ ചരൽ വിരിച്ചിട്ടുണ്ടായിരുന്ന പാതകളിൽക്കൂടി ആ ഹേമന്തനിശയിലെ, ഹേമധൂമസമ്മിളിതവും, മുഗ്ദ്ധലവസ്ത്രസന്നിഭവുമായ തമസ്സിൽ അവൾ വളരെനേരം ആലോചനാമഗ്നയായി ഉലാത്തിക്കൊണ്ടിരുന്നു. അപ്പോൾ അനന്തമായ ആകാശം അതിൻെറ ദിവ്യശില്പമനോഹരമായ വിപഞ്ചികാതന്ത്രുക്കൾവഴി തൂകിക്കൊണ്ടിരുന്ന മധുരമംഗളഗീതാമൃതത്തിൽ അവളുടെ അസ്വാസ്ഥമായ അന്തരാത്മാവു നിമജ്ജനംചെയ്തു.

അടുത്ത ദിവസം വൈകുന്നേരം അന്നദബാബുവും ഹേമനളിനിയും നളിനാക്ഷൻെറ വീട്ടിലേയ്ക്കു പുറപ്പെടുന്നതിനൊരുങ്ങിക്കൊണ്ടിരുന്നപ്പോൾ 'ഗേററി'ൽ ഒരു വണ്ടി വന്നുനിന്നു. അതിൽനിന്നും നളിനാക്ഷൻെറ ഒരു വാല്യക്കാരൻ ഇറങ്ങിവന്നു് 'യജമാനത്തി വന്നിരിക്കുന്നു'എന്നറിയിച്ചു. അന്നദബാബു ഓടിവന്നു് ക്ഷേമങ്കരിയ്ക്കു് സ്വാഗതമരുളിക്കൊണ്ടു് പറഞ്ഞു: "ഞങ്ങൾക്കിന്നത്രെ ഭാഗ്യം സിദ്ധിച്ചതു്."

"നിങ്ങളുടെ മകളെ ആശംസിക്കുന്നതിനാണു് ഞാൻ വന്നതു്" എന്നു പറഞ്ഞുകൊണ്ടു് അവർ അകത്തു കടന്നു.

അനാദബാബു അവരെ മുൻതളത്തിലേയ്ക്കു കൂട്ടിക്കൊണ്ടു പോയി, ഒരു സോഫായിൽ ഇരിക്കുന്നതിനപേക്ഷിച്ചിട്ട് ഹേമനളിനിയെ വിളിച്ചു.

ഹേമനളിനി പുറപ്പെടാൻ തയാറായി നില്ക്കുകയായിരുന്നു. എന്നാൽ ക്ഷേമങ്കരിയുടെ ആഗമന വാൎത്ത ഗ്രഹിച്ചയുടൻ അവൾ അവരെ വന്ദിക്കുന്നതിനോടിയെത്തി. "നീ സൌഭാഗ്യസമ്പൽസമൃദ്ധിയോടുകൂടി ദീർഘകാലം ജീവിച്ചിരിക്കട്ടെ!" എന്നു് ക്ഷേമങ്കരി അവളെ അനുഗ്രഹിച്ചു. "നിന്റെ കൈയ് നീട്ടിപ്പിടിക്കു" എന്നു പറഞ്ഞുകൊണ്ടു് അവർ ഹേമനളിനിയുടെ പൂങ്കരവല്ലികളിൽ ഒരു ജോടി പൊൻവളകളണിയിച്ചു.

ഹേമനളിനി വീണ്ടും അവരുടെ മുമ്പിൽ നമസ്കരിച്ചു. ക്ഷേമങ്കരി അവരുടെ രണ്ടു കൈകൾകൊണ്ടിടയിൽ അവളുടെ തല പിടിച്ചുവെച്ചു് നെറ്റിയിൽ ഗാഢമായി ചുംബിച്ചു. വൃദ്ധയുടെ സ്നേഹമസൃണമായ ചുംബനം ഹേമനളിനിയുടെ ഹൃദയത്തെ ആനന്ദത്തുമരന്ദപ്പുഴയിൽ ആറാടിച്ചുവെന്നേ പറയേണ്ടു!

അനന്തരം ക്ഷേമങ്കരി അനാദബാബുവിന്റെ നേരേ തിരിഞ്ഞു് പറഞ്ഞു: "സാർ, എന്റെ കൂടെ, നിങ്ങൾ രണ്ടു പേരും വീട്ടിലുണ്ണാൻ വരണം."

പിറേറ ദിവസം രാവിലെ അച്ഛനും മകളും തോട്ടത്തിലിരുന്നു് ചായ കഴിച്ചു. കാശിയിൽ വന്നതുമുതൽ ഇതായിരുന്നു അവരുടെ പതിവു്. ഹേമനളിനിയുടെ വിവാഹാലോചന വിജയകരമായി പൎയ്യവസാനിച്ചതുകൊണ്ടുള്ള സന്തോഷത്താൽ അനാദബാബുവിന്റെ വിളറിയ മുഖത്തിൽ ഒരു അഭിനവചൈതന്യം വിളയാടി. അദ്ദേഹം ഹേമനളിനിയുടെ ശാന്തവദനത്തെ കൂടക്കൂടെ അവലോകനംചെയ്തുകൊണ്ടിരുന്നു. തന്റെ നിൎയ്യാതയായ ഭാൎയ്യയുടെ അനുഗൃഹീതാത്മാവു് പുത്രിയിൽ സംക്രമിച്ചു് ലോലബാഷ്പധാരയാൽ അവളുടെ സങ്കടത്തെ തെല്ലു ശമിപ്പിച്ചുവെന്നു് അദ്ദേഹം സങ്കല്പിച്ചു.

ക്ഷേമങ്കരിയുടെ ക്ഷണമനുസരിച്ചു് അവരുടെ വീട്ടിലേയ്ക്കു പുറപ്പെടുവാനൊരുങ്ങുന്നതിനുള്ള സമയമായെന്നു് അനാദ

ബാബു വിചാരിച്ചു. ഇനിയും അമാന്തിച്ചാൽ അവിടെ എത്തുന്നതിന് താമസിച്ചുപോയേക്കുമെന്ന് അദ്ദേഹം ശങ്കിച്ചു. സമയമധികമായില്ലെന്ന് ഹേമനളിനി പറഞ്ഞു. വാസ്തവത്തിൽ അപ്പോൾ മണി എട്ടടിച്ചിരുന്നില്ല. എന്നാൽ ഒരുങ്ങുന്നതിനു കുറച്ചു സമയം വേണ്ടിവരുമെന്നും, താമസിക്കുന്നതിനേക്കാൾ നേരത്തെ ചെല്ലുന്നതാണ് നല്ലതെന്നും അദ്ദേഹം നിർബന്ധിച്ചു.

ഇതിനിടയിൽ ഒരു വണ്ടി, ഗേററിൽ വന്നു നിന്നു. "ഇതാ യോഗൻ" എന്ന് ഹേമനളിനി ഉച്ചത്തിൽ പറഞ്ഞുകൊണ്ടു പടിവാതലിലേയ്ക്കു ധിറുതിയിൽ നടന്നു. അതെ, യോഗൻതന്നെയായിരുന്നു വണ്ടിയിൽനിന്നുമിറങ്ങിപ്പോയത്; ഒരു സന്തുഷ്ടഭാവം അയാളുടെ മുഖത്തിൽ പ്രത്യക്ഷമായിരുന്നു. എത്രയും സൌഹൃദത്തോടുകൂടി അയാൾ സഹോദരിയെ അഭിവാദ്യംചെയ്തു.

"ജ്യേഷ്ഠന്റെ കൂടെ വേറെയാരെങ്കിലുമുണ്ടോ?" എന്ന് ഹേമനളിനി ചോദിച്ചു.

"ഉവ്വ്, വേറൊരാൾകൂടി ഉണ്ട്. ഞാൻ അച്ഛന് ഒരു സാധനം സമ്മാനം കൊണ്ടുവന്നിട്ടുണ്ട്."

രമേശനും വണ്ടിയിൽനിന്നിറങ്ങി വന്നു. ഹേമനളിനി അയാളെ കണ്ട ഉടൻ, തിരിഞ്ഞു വീട്ടിനുള്ളിലേയ്ക്കു നടന്നുകളഞ്ഞു. "ഹേമം, പോകരുതെ, എനിക്കു നിന്നോടൊരു കാര്യം പറയാനുണ്ട്" എന്ന് യോഗൻ വിളിച്ചു പറഞ്ഞു. എന്നാൽ അവളതു വകവെയ്ക്കാതെ, ഭയാനകമായ ഒരു പ്രേതത്തിന്റെ മുമ്പിൽകൂടി പ്രാണരക്ഷാർത്ഥമെന്നപോലെ, ഓടി വീട്ടിനുള്ളിൽ കയറി. അവളെ പിന്തുടരുകയോ, അവിടെനിന്നും പിന്തിരിയുകയോ എന്താണു ചെയ്യേണ്ടതെന്നറിയാതെ രമേശൻ ഒരു മിനിട്ടുനേരം സംഭ്രമത്തോടും വിസ്മയത്തോടുംകൂടി നിശ്ചലനായി നിന്നുപോയി.

"രമേശാ, വരു. അച്ഛൻ വെളിയിലിരിക്കയാണ്" എന്നു പറഞ്ഞ് യോഗേന്ദ്രൻ രമേശന്റെ കൈയ്പിടിച്ചുകൊണ്ട് അന്നദബാബുവിന്റെ സമീപത്തിലേയ്ക്കു നടന്നു.

രമേശൻ വരുന്നത് അദ്ദേഹം കണ്ടു. എന്നാൽ തന്റെ കണ്ണുകൾ തന്നെ വഞ്ചിക്കുകയാണോ എന്നദ്ദേഹം സംശയിച്ചു.

തല തടവിക്കൊണ്ടു് അദ്ദേഹം പിറുപിറുത്തു. "ഇതാ ഈ കല്യാണത്തിനു വേറൊരു തടസ്സം നേരിടാൻപോകുന്നു!"

രമേശൻ തല കുനിച്ചു് അന്നദബാബുവിനെ വന്ദിച്ചു. അന്നദബാബു അടുത്തു കിടന്നിരുന്ന ഒരു കസാല ചൂണ്ടിക്കാണിച്ചു് അയാളെ അതിൽ ഇരിക്കുവാൻ ക്ഷണിച്ചു. അനന്തരം അദ്ദേഹം യോഗേന്ദ്രനെനോക്കിപ്പറഞ്ഞു: "കൊള്ളാം യോഗൻ, നീ തക്ക സമയത്തുതന്നെ വന്നുചേൎന്നു. ഞാൻ നിനക്കു കമ്പി അടിക്കണമെന്നു വിചാരിച്ചിരിക്കയായിരുന്നു."

"കാൎയ്യമെന്തു്?" എന്നു് യോഗേന്ദ്രൻ ചോദിച്ചു.

"ഹേമനളിനിയെ നളിനാക്ഷനെക്കൊണ്ടു വിവാഹംചെയ്യിക്കാൻ തീൎച്ചയാക്കിയിരിക്കുന്നു. അയാളുടെ അമ്മ ഇന്നലെ ഇവിടെ വന്നു് ഹേമത്തിനെ ആശീൎവദിക്കയുണ്ടായി."

യോഗേന്ദ്രൻ:—"അച്ഛാ, അതെല്ലാം തീൎച്ചപ്പെടുത്തിക്കഴിഞ്ഞുവെന്നാണൊ അച്ഛൻ പറയുന്നതു്! എന്നോടൊന്നും ആലോചിക്കേണ്ടായിരുന്നോ?"

അന്നദബാബു:—"യോഗേന്ദ്രാ, നീ എന്താ പറയുന്നതെന്നാക്കുമറിഞ്ഞുകൂടാ. എനിക്കു നളിനാക്ഷനെ പരിചയമാകുന്നതിനു മുമ്പുതന്നെ നീയല്ലെ ഈ വിവാഹം നടത്തുവാൻ വേണ്ട ശ്രമം ചെയ്തതു്."

യോഗേന്ദ്രൻ:—"ഞാൻതന്നെ എന്നു സമ്മതിക്കുന്നു; അതു സാരമില്ല. ഏതായാലും ഇനിയും സമയമുണ്ടല്ലൊ. അച്ഛനോടെനിക്കു് വളരെ കാൎയ്യങ്ങൾ പറയാനുണ്ടു്. ഞാൻ പറയുന്നതു മുഴുവൻ ആദ്യം കേൾക്കണം. പിന്നീടു ന്യായമെന്താണെന്നു തോന്നുന്നുവോ അതുപോലെ ചെയ്തുകൊള്ളണം."

അന്നദബാബു:—"എനിക്കു സമയമുള്ളപ്പോൾ കേട്ടുകൊള്ളാം. ഇന്നെനിക്കശേഷം സൗകൎയ്യമില്ല. ഇപ്പോൾ ഞാൻ ഒരു സ്ഥലത്തു പോകാൻ ഭാവിക്കുകയാണു്."

യോഗേന്ദ്രൻ:—"ഏതു സ്ഥലത്തേക്കാണു പോകുന്നതു്?"

അന്നദബാബു:—"നളിനാക്ഷന്റെ അമ്മ എന്നെയും ഹേമത്തിനേയും അവരുടെ വീട്ടിൽ ഇന്നു രാവിലെ ഉണ്ണാൻ ക്ഷണിച്ചിട്ടുണ്ടു്. നിങ്ങൾ രണ്ടുപേരും ഇവിടെനിന്നു ഭക്ഷണം കഴിക്കണം, എന്നാൽ—"

യോഗേന്ദ്രൻ:—"വേണ്ട വേണ്ട. ഞങ്ങളെക്കുറിച്ചു ബുദ്ധിമുട്ടേണ്ട. ഞാനും രമേശനും ഇവിടെയുള്ള ഏതെങ്കിലും ഒരു 'ഹോട്ട്'ലിൽ പോയി ഊണുകഴിച്ചുകൊള്ളാം. വൈകിട്ടു് തിരിച്ചുവരുമല്ലൊ. അപ്പോൾ ഞങ്ങളുമെത്തിക്കൊള്ളാം."

രമേശന്റെ നേരെ നോക്കുന്നതിന്നു് അന്നദബാബുവിന്നു ധൈര്യമില്ലായിരുന്നു. അയാളെ അഭിവാദ്യം ചെയ്തുകൊണ്ടു് ഒരു വാക്കുപോലും അയാളോടു പറയുന്നതിന്നുപോലും അദ്ദേഹം പ്രാപ്തനായില്ല.

എന്നാൽ രമേശനാകട്ടെ യാതൊരഭിപ്രായവും പറഞ്ഞില്ല. അവിടെനിന്നും യാത്രയാകുന്നതിന്നുള്ള സമയംവരെ അയാൾ മൌനമായി കസാലയിൽ ഇരുന്നു. ഒടുവിലെഴുന്നേറ്റു് അന്നദബാബുവിനെ വന്ദിച്ചിട്ടിറങ്ങിപ്പോയി.




---

## അദ്ധ്യായം ൩൧.

---

അതിന്റെ തലേദിവസം ക്ഷേമങ്കരി കമലയോടിങ്ങനെ പറഞ്ഞു: "തങ്കം, ഞാൻ ഹേമനളിനിയേയും അവളുടെ അച്ഛനേയും നാളെ രാവിലെ ഇവിടെ ഭക്ഷണം കഴിക്കാൻ ക്ഷണിച്ചിട്ടുണ്ടു്. നീ അവർക്കെന്തു കൊടുക്കും? ഓമനേ, അന്നദബാബുവിന്നു സകല വിഭവങ്ങളോടുകൂടി ഒരു സദ്യ കൊടുക്കണം. അദ്ദേഹത്തിന്റെ മകൾക്കു് ഇവിടെ ഭക്ഷണത്തിന്നൊരു ലോപവും ഉണ്ടായിരിക്കയില്ലെന്നു മനസ്സിലാക്കത്തക്ക വണ്ണമായിരിക്കണം അതു്. അങ്ങനെയല്ലേ? പാകംചെയ്വാൻ നീ വളരെ സമർത്ഥയാണെന്നു് എനിക്കറിയാം. നീ എനിക്കു പോരായ്മക്കിടയാക്കയില്ലെന്നു വിശ്വസിക്കട്ടെ. ഇതിന്നു മുമ്പു് എന്റെ മകൻ ഭക്ഷണത്തെപ്പറ്റി ഒരഭിപ്രായവും പറക പതിവില്ലായിരുന്നു. എന്നാൽ ഇന്നലെ നിന്റെ പാചകവിദഗ്ധതയെപ്പറ്റി പ്രശംസിക്കുന്നതിന്നു വാക്കു കിട്ടാതെ അവൻ വിഷമിച്ചുപോയി! എന്താ, ഇന്നൊരു സന്തോഷഭാവം കാണുന്നില്ല: സുഖമില്ലേ?"

"അമ്മേ, വിശേഷിച്ചൊന്നുമില്ല" എന്നുപറഞ്ഞുകൊണ്ടു് കമല അവരെ തൃപ്തിപ്പെടുത്തുവാൻ ഒന്നു മന്ദഹസിച്ചു.

ക്ഷേമങ്കരി തലകുലുക്കി, "നീ എന്തിനെപ്പററിയോ വിചാരിച്ചു വിഷമിക്കുന്നുണ്ടെന്നു് എനിക്കു തോന്നുന്നു. അതു് എന്നോടു പറയുന്നതിനു ഭയപ്പെടേണ്ട. ഓമനേ, എന്നെ ഒരു പരിചിതയെപ്പോലെ വിചാരിക്കരുതു്. എൻെറ സ്വന്തം മകളെപ്പോലെയാണു് ഞാൻ നിന്നെ ഗണിച്ചിരിക്കുന്നതു്. നിൻെറ ബന്ധുക്കളെ ആരെയെങ്കിലും കാണണമെന്നു് ആഗ്രഹിക്കുന്നുവെങ്കിൽ അതും എന്നോടു പറയുന്നതിൽ വൈമനസ്യം കാണിക്കേണ്ടല്ലൊ."

"അമ്മയെ പരിചരിക്കണമെന്നൊരാഗ്രഹമേ എനിക്കുള്ളു" എന്നു് കമല അക്ഷമയോടു മറുപടി പറഞ്ഞു.

കമല പറഞ്ഞതു ശ്രദ്ധിക്കാതെ ക്ഷേമങ്കരി തുടൎന്നു. "വേണമെങ്കിൽ നീ നിൻെറ അമ്മാവൻെറ വീട്ടിൽ പോയി കുറച്ചു ദിവസം താമസിച്ചിട്ടു് ഇഷ്ടമുണ്ടെങ്കിൽ തിരിച്ചു വരൂ."

"അമ്മേ" എന്നു കമല സംഭ്രാന്തചിത്തയായി വിലപിച്ചു. "ഞാൻ അമ്മയുടെകൂടെ താമസിക്കുന്നിടത്തോളംകാലം എനിക്കു് ഈ ലോകത്തിൽ മററാരേയും കാണേണ്ട. ഞാനെന്തെങ്കിലും തെററു ചെയ്യുന്നെങ്കിൽ ഇഷ്ടംപോലെ എന്നെ ശിക്ഷിച്ചുകൊള്ളണം. ദയവുചെയ്തു് എന്നെ ഇവിടെനിന്നയയ്ക്കരുതേ!"

ക്ഷേമങ്കരി അവളുടെ കവിൾത്തടങ്ങൾ തടവിക്കൊണ്ടു പ്രതിവചിച്ചു. "ഓമനേ! ജന്മാന്തരത്തിൽ നീ എൻെറ അമ്മയായിരുന്നുവെന്നു ഞാൻ വിചാരിക്കാനുള്ള ഒരു കാരണമിതു തന്നെയാണു്. അങ്ങനെയല്ലെങ്കിൽ ആദ്യം കണ്ടപ്പോൾ മുതൽ നമ്മൾ തമ്മിലിത്ര അടുപ്പംവരാനെന്തു ബന്ധം? പോയി നേരത്തെ ഉറങ്ങൂ. പകൽ മുഴുവൻ നിനക്കു വിശ്രമിക്കാനൊട്ടും സൌകൎയ്യം കിട്ടിയിട്ടില്ല."

കമല മുറിയിൽ കയറി, വാതലടച്ചു സാക്ഷയിട്ടു; അനന്തരം വിളക്കണച്ചിട്ടു് തറയിൽ പലതും ആലോചിച്ചുകൊണ്ടിരുന്നു. ചിന്താഗ്രസ്തയായി കുറേനേരമിരുന്നപ്പോൾ അവ

ളുടെ അന്തർഗ്ഗതങ്ങൾ ഈവിധം പുറമെ പ്രകാശിച്ചു. ഞാൻ അദ്ദേഹത്തെ ഇനിയും കാംക്ഷിച്ചുകൊണ്ടിരുന്നതുകൊണ്ടു് യാതൊരു പ്രയോജനവുമില്ല; എനിക്കതിനുള്ള അവകാശം നഷ്ടമായിരിക്കുന്നു. അദ്ദേഹത്തെ നിശ്ശേഷം കൈവെടിയാൻ ഞാൻ സന്നദ്ധയാണു്. അദ്ദേഹത്തെ പരിചരിക്കുന്നതിനു ചിലപ്പോൾ ലഭിക്കുന്ന സൌകര്യം മാത്രമേ എനിക്കാശ്വാസകരമായുള്ളു. അതു നഷ്ടമാകാതിരിക്കുന്നതിനു് ഞാൻ നന്നാ ശ്രമിച്ചുനോക്കും. സന്തോഷത്തോടുകൂടി ഈ കൃത്യങ്ങൾ പരിപാലിച്ചുകൊണ്ടുപോകുന്നതിനും ഇതിൽ കൂടുതലൊന്നും ആശിക്കാതിരിക്കാനുമുള്ള ശക്തി ദൈവം എനിക്കു നൾകിയിട്ടുണ്ടു്. ഇത്രയും ലഭിക്കുന്നതിന് ഞാൻ എത്രമാത്രം ബുദ്ധിമുട്ടു സഹിച്ചു! സന്തുഷ്ടിയോടുകൂടി എന്റെ ജോലി എനിക്കു നോക്കാൻ സാധിക്കുന്നില്ലെങ്കിൽ, എല്ലാം ഉപേക്ഷിച്ചു പോകുന്നതാണു ഭേദം.''

അവളുടെ അപ്പോഴത്തെ അവസ്ഥയെക്കുറിച്ചു് ഈവിധം ചിന്തിച്ചിട്ടു് അവൾ ഇങ്ങനെ തീരുമാനിച്ചു: "നാളെ മുതൽ ഞാൻ ഒരു കാരണവശാലും വ്യസനിക്കയില്ല; ഒരിക്കലും അസന്തുഷ്ടയാകയുമില്ല. അലഭ്യമായ വസ്തുവിൽ ആശാഭരിതയായി ഞാൻ ഭഗ്നാശയാകയുമില്ല. ആജീവനാന്തം ഞാൻ ദാസ്യവൃത്തി ചെയ്തു തൃപ്തയായിരുന്നുകൊള്ളാം. ഞാൻ മേലൊരിക്കലും, ഒരുകാലത്തും ഇതിൽ കൂടുതലൊന്നും ആഗ്രഹിക്കുകയില്ല."

അവൾ കിടക്കയിൽ കയറിക്കിടന്നു് കുറേനേരം അങ്ങോട്ടുമിങ്ങോട്ടും ഉരുണ്ടുകൊണ്ടിരുന്നു. ഒടുവിൽ ഉറങ്ങുവാനാരംഭിച്ചു. രാത്രിയിൽ രണ്ടോ മൂന്നോ പ്രാവശ്യം അവൾ ഉണർന്നു. ഓരോ തവണയും അവൾ വേദവാക്യമെന്നപോലെ ഇങ്ങനെ ആവർത്തിച്ചുകൊണ്ടിരുന്നു: "ഞാൻ മേലൊരിക്കലും, ഒരുകാലത്തും ഇതിൽ കൂടുതൽ ഒന്നും ആഗ്രഹിക്കുകയില്ല." ഉഷസ്സിൽ ഉണർന്നു് അവൾ കൈയ് കൂപ്പി അവളുടെ മനോബലമെല്ലാം ആ ദൃഢനിശ്ചയത്തിൽ ഏകാഗ്രമാക്കി. "മരണപര്യന്തം അങ്ങയെ പരിചരിക്കാൻ ഇവൾ സന്നദ്ധയത്രെ! ഞാൻ മേലൊരിക്കലും ഒരു കാലത്തും അതിൽ കൂടുതലൊന്നും ആഗ്രഹിക്കുകയില്ല.''

വേഗം അവരം മുഖം കഴുകി, വസ്ത്രം ധരിച്ച് നളിനാക്ഷ ൻെറ മുറിയിൽ കടന്നു. അവളുടെ വസനാഞ്ചലംകൊണ്ട് മുറിയുടെ ഓരോ മൂലപോലും തുടച്ചു. വിരിപ്പെല്ലാം യഥാ സ്ഥാനങ്ങളിൽ വിരിച്ചു. പിന്നീട് കുളിക്കുവാൻ ധിറുതിയിൽ ഗംഗയിലേയ്ക്കു യാത്രയായി.

നളിനാക്ഷൻ നിർബന്ധപൂർവ്വം വിരോധിച്ചതിനാൽ, ക്ഷേമങ്കരി പ്രഭാതത്തിനു മുമ്പേ കുളിക്കുന്ന പതിവ് നിറുത്തി. അതിനാൽ ഉമേശനായിരുന്നു, കോച്ചുന്ന തണുപ്പും സഹിച്ച് വെളുപ്പാൻകാലത്ത് കമലയെ അനുഗമിച്ചുകൊണ്ടിരുന്നത്.

കുളി കഴിഞ്ഞു തിരിച്ചുവന്ന് കമല മന്ദസ്മേരമുഖിയായി ക്ഷേമങ്കരിയെ വന്ദിച്ചു. വൃദ്ധ ആററുകടവിലേക്കു പോകുവാൻ ഭാവിച്ചുകൊണ്ട് നിൽക്കുകയായിരുന്നു. "നീ എന്താണിത്ര നേരത്തെ പോയത്. നിനക്ക് എൻെറക്കൂടെ വരാമായിരുന്നല്ലൊ" എന്ന് അവർ കമലയോട് പറഞ്ഞു.

"ഇന്ന് താമസിച്ചുപോയാൽ പോരായിരുന്നു. ധാരാളം ജോലിയുണ്ട്." ഇന്നലെ വൈകുന്നേരം വാങ്ങിയ മലക്കറി നുറുക്കണം. സാമാനം വാങ്ങിക്കൊണ്ടുവരാൻ ഉമേശനെ നേരത്തെ ചന്തയിലേക്കയയ്ക്കണം."

"ഓമനേ, നീ എല്ലാം കരുതിത്തന്നെ പ്രവൎത്തിക്കുന്നു. ഈ കണക്കിന് അതിഥികരം എത്തുന്നതിനു മുമ്പുതന്നെ എല്ലാം സുമാറാകുമെന്നു തോന്നുന്നു."

ആ സമയം നളിനാക്ഷൻ അവിടെ വന്നു. കമല ഉത്തരക്ഷണത്തിൽ നനഞ്ഞ തലയ്ക്കുമീതേ മൂടുപാടം വലിച്ചിട്ടുകൊണ്ട് മുറിക്കകത്തു കയറി.

"അമ്മ പിന്നെയും കുളിക്കാൻ പോകുകയാണ്, അല്ലെ? ദേഹത്തിന് കുറച്ചുകൂടി ശക്തിയുണ്ടാകുന്നതുവരെ അടങ്ങിയിരിക്കരുതോ?" എന്നു നളിനാക്ഷൻ മാതാവിനോട് ചോദിച്ചു.

"നളിനാക്ഷാ! നീ ഒരു ഡാക്ടരാണെന്നുള്ള കാൎയ്യം വിസ്മരിക്കുക. കുഞ്ഞെ, സ്വൎഗ്ഗം ലഭിക്കുവാൻ ഒരൗഷധമേയുള്ളൂ. അത് പ്രഭാതത്തിൽ മുടങ്ങാതെയുള്ള ഗംഗാസ്നാനം

ഒന്നു മാത്രമാണു്. നീ ഇപ്പോൾ വെളിയിൽ പോകാൻ ഭാവിക്കുകയാണു്, അല്ലേ? അധികം താമസിക്കരുതു്."

"എന്താ അമ്മേ?"

ക്ഷേമങ്കരി:—"ഞാൻ ഇന്നലെ നിന്നോടു പറയാൻ മറന്നുപോയി. നിന്നെ ആശംസിക്കുവാൻ അന്നദബാബു ഇന്നിവിടെ വരുന്നു."

നളിനാക്ഷൻ:—"എന്നെ ആശംസിക്കുവാനോ വരുന്നതു്? എന്താ വിശേഷം? ദിവസവും ഞാൻ അദ്ദേഹത്തെ കാണാറുണ്ടല്ലോ."

ക്ഷേമങ്കരി:—"ഞാൻ ഇന്നലെ അവരുടെ വീട്ടിൽ പോയിരുന്നു. ഹേമനളിനിക്കു് ഒരു ജോടി വള സമ്മാനിക്കുകയും, അവളെ ആശീർവദിക്കുകയും ചെയ്തു. ചടങ്ങനുസരിച്ചു് അന്നദബാബു നിന്നെ ആശംസിക്കണം. വരാൻ അമാന്തിക്കരുതു്. അവർ ഇന്നുച്ചയ്ക്കുമുമ്പിവിടെ ഉണ്ണാൻ വരും." ഇത്രയും പറഞ്ഞുകഴിഞ്ഞു് അവർ കുളിക്കുന്നതിനായി പുറപ്പെട്ടു. നളിനാക്ഷൻ നമ്രമൌലിയായി ഏതോ ചിന്തിച്ചുകൊണ്ടു് വെളിയിൽ ഇറങ്ങി.

—:0:—

## അദ്ധ്യായം ൭൦

—0—

രമേശനെ കണ്ടയുടൻ ഹേമനളിനി തിരിച്ചോടി മുറിയിൽ കയറി വാതലടച്ചു്, മനസ്സിനുണ്ടായ വിഷമം ഒതുക്കുവാൻ തറയിലമൎന്നു. പെട്ടെന്നുണ്ടായ ക്ഷോഭം ശാന്തമായപ്പോൾ അപമാനവും ലജ്ജയും അതിൻെറ സ്ഥാനം അപഹരിച്ചു. "അവിചാരിതമായി ഞാൻ അദ്ദേഹത്തെ കണ്ടപ്പോൾ ഇത്ര ശോചനീയമായ വിധം ഈ ഗോഷ്ടിയെല്ലാം കാണിച്ചതെന്താണാവോ? ഹൃദയത്തിലുണ്ടാകുന്ന ക്ഷോഭത്തെ അമൎത്തുന്നതിനെനിക്കു് കഴിവില്ലെന്നല്ലേ ഇതിൽ നിന്നും അൎത്ഥമാക്കേണ്ടതു്? മേൽ ഈവിധം ഒരി

ക്കലും എൻെറ മനോദാർഢ്യത്തെ ശിഥിലീകരിക്കുവാൻ അനുവദിച്ചുകൂടാ" എന്നിങ്ങനെ അവൾ സ്വയം ചിന്തിച്ചു. അനന്തരം സർവ്വശക്തികളും സംഭരിച്ചുകൊണ്ടെഴുന്നേററു് വാതൽ തുറന്നു് രാമശനെ നേരിടുവാൻ സന്നദ്ധയായി വെളിയിൽ വന്നു. "ഈ പ്രാവശ്യം ഞാൻ പിന്തിരിഞ്ഞോടുകയില്ല. എൻെറ വികാരങ്ങളെ ഞാൻ നിയന്ത്രിക്കും" എന്നവിടെ നിന്നുകൊണ്ടു് തന്നത്താൻ മന്ത്രിച്ചു.

പെട്ടെന്നെന്തോ ഓർത്തു് അവൾ വീണ്ടും മുറിയിൽ പ്രവേശിച്ചു; ക്ഷേമങ്കരി അവൾക്കു സമ്മാനിച്ച വള രണ്ടുമെടുത്തു്, കൈയിലിട്ടു. ഈ വിധം ആയുധപാണിയായി ധൈര്യം അവലംബിച്ചു് ശിരസ്സുമുയർത്തിപ്പിടിച്ചുകൊണ്ടു് അവൾ തോട്ടത്തിലേയ്ക്കു നടന്നു.

അവളുടെ അച്ഛനെയാണു് അവൾ ആദ്യം കണ്ടതു്. "ഹേമം, നീ എങ്ങോട്ടാണു് പോകാൻ തുടങ്ങുന്നതു്?" എന്നു് അദ്ദേഹം ചോദിച്ചു.

"രമേശബാബുവും യോഗനും ഇവിടെയില്ലേ?"

"ഇല്ല. അവർ രണ്ടുപേരും പൊയ്ക്കഴിഞ്ഞു. തൻെറ നിയാമകശക്തി പരീക്ഷിക്കാനിടയാകാഞ്ഞതിനാൽ ഹേമനളിനിക്കു് വലിയ ആശ്വാസമുണ്ടായി.

"ഇനി നമുക്കു്—" എന്നു് അന്നദബാബു തുടങ്ങി.

"അതെ അച്ഛാ, നമുക്കൊരുമിച്ചു് പോകാം. ഞാൻ കുളിച്ചിട്ടു് വന്നുകഴിഞ്ഞു. ഒരു വണ്ടി പിടിച്ചുകൊണ്ടുവരാൻ പറഞ്ഞയയ്ക്കണം".

അവളുടെ മുഖഭാവം പെട്ടെന്നു മാറുവാനും, ക്ഷേമങ്കരിയുടെ വീട്ടിൽ പോകുന്നതിനു് ധിറുതി കാണിക്കുവാനും ഉള്ള കാരണമെന്താണെന്നു് അന്നദബാബുവിനു് മനസ്സിലാകാതെയിരുന്നില്ല. അതു് അദ്ദേഹത്തിൻെറ അസ്വസ്ഥതയെ വർദ്ധിപ്പിച്ചു.

ഹേമനളിനി വേഗത്തിൽ സ്നാനം കഴിഞ്ഞു് വസ്ത്രം മാറി വെളിയിൽ ഇറങ്ങി, വണ്ടി വന്നോയെന്നന്വേഷിച്ചു.

"വന്നുചേർന്നില്ല" എന്നു് അന്നദബാബു മറുപടി പറഞ്ഞു. അതിനാൽ അവൾ തോട്ടത്തിൽ ഉലാത്തിക്കൊണ്ടി

രുന്നു. അന്നദബാബു നെററി തടവിക്കൊണ്ടു് വരാന്തലിലു മിരുന്നു.

അവർ നളിനാക്ഷൻെറ വീട്ടിലെത്തിയപ്പോൾ മണി പത്തരയായതേയുള്ളൂ. ഡാക്ടർ സവാരി കഴിഞ്ഞു് മടങ്ങിയെത്തിയിരുന്നില്ല. അതിനാൽ ക്ഷേമങ്കരിതന്നെ അതിഥികളെ സൽക്കരിക്കാനൊരുങ്ങി. അന്നദബാബുവുമായി അദ്ദേഹത്തിൻെറ ശരീരാവസ്ഥയെക്കുറിച്ചും, കുടുംബസ്ഥിതിയെ സംബന്ധിച്ചും സംഭാഷണം ചെയ്യുവാൻ അവർ ആരംഭിച്ചു. അതിനിടയിൽ കൺകോണുകൾകൊണ്ടു് ഹേമനളിനിയുടെ നേരെ നോക്കിക്കൊണ്ടിരുന്നു. അവൾ സന്തോഷഭരിതയായി കാണാഞ്ഞതിനാൽ അവർ അതിശയിച്ചുപോയി. 'സൂര്യഭഗവാനെഴുന്നള്ളാറായി; വിരവോടെഴുന്നേല്പിൻ' എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് പൂർവ്വദിക്കിലേയ്ക്കാഗതനാകുന്ന ഉദയഭാനുവിൻെറ അരുണവർണ്ണത്തെ വെല്ലുന്ന ഒരു കാന്തിപൂരം, ഒരു സുവർണ്ണഘട്ടത്തോടു സമീപിച്ചിരിക്കുന്ന ആ സന്ദർഭത്തിൽ, അവളുടെ മുഖമണ്ഡലത്തെ ദീപ്തിമത്താക്കേണ്ടതല്ലേ? യഥാർത്ഥത്തിൽ അതു മനോവ്യഥയാകുന്ന മേഘസഞ്ചയത്താൽ ആവൃതമായതുപോലെ തോന്നി. സ്വല്പസംഗതി വല്ലതും മതി, ക്ഷേമങ്കരിയുടെ ഹൃദയം അസ്വസ്ഥമായിക്കഴിഞ്ഞു; ഇതായിരുന്നു അവരുടെ പ്രകൃതി. ഹേമനളിനിയുടെ അസന്തുഷ്ടഭാവം അവരുടെ ഉന്മേഷകത്തിനൊരു പ്രതിബന്ധമായിത്തീർന്നു. നളിനനെ കിട്ടുവാനേതൊരു ചെറുപ്പക്കാരിയാണാഗ്രഹിക്കാത്തതു്? എന്നാൽ വേണ്ടതിലധികം പഠിച്ചതുകാരണം ഇവൾ ഗർവ്വിഷ്ഠയായിതീർന്നിരിക്കുന്നു. അവൻ തനിക്കു യോജിച്ച പുരുഷനല്ലെന്നാണവളുടെ വിചാരം. അവളുടെ മുഖത്തു സ്ഫുരിക്കുന്ന ആശങ്കാഭരിതമായ അസംതൃപ്തഭാവത്തിനു മറെറാരു കാരണവും ഞാൻ കാണുന്നില്ല. കുററമെൻെറയാണു്; ഞാൻ ക്ഷമയൊട്ടുമില്ലാത്ത ഒരു വയസ്സി; എൻെറ ആഗ്രഹം നിറവേററാതടങ്ങിയിരിക്കാനുള്ള ശക്തിയെനിക്കില്ലാതെ പോയി. യുവതിയായ ഒരു സ്ത്രീയെ അവനെക്കൊണ്ടു കല്യാണം കഴിപ്പിക്കുന്നതിനുള്ള ഏർപ്പാടുകളെല്ലാം ചെയ്തുകഴിഞ്ഞു. എന്നിട്ടും ഞാൻ അവളുടെ യഥാർത്ഥസ്വഭാവത്തെ ആരായുന്നതിനു തുനിഞ്ഞില്ല. അവളെ ശരി

യായി പരിചയപ്പെടാനുള്ള സമയമില്ലായിരുന്നു. അതുതന്നെ യാണതിന്റെ കാരണം. കഷ്ടം! ഈ ലോകകാൎയ്യങ്ങൾ അവ സാനിപ്പിച്ചു ഭാണ്ഡം മുറുക്കാനുള്ള കാഹളധ്വനി കേട്ടുകഴി ഞ്ഞിരിക്കുന്നു!" ഈ വിചാരങ്ങൾ അന്നദബാബുവുമായുള്ള അ വരുടെ സംഭാഷണത്തിനു ബാധകമായിത്തീൎന്നു. വൎത്തമാനം തുടൎന്നുകൊണ്ടുപോകുവാനുള്ള വിഷമം വൎദ്ധിച്ചു. ഒടുവിൽ അവരുടെ അന്തൎഗ്ഗതം വാക്യരൂപത്തിൽ പ്രകാശിച്ചു. "എതായാലും തിടുക്കമായി കല്യാണം നടത്തേണ്ട കാൎയ്യമില്ല. അവൎക്കു രണ്ടുപേരും വെറും കുട്ടികളല്ല. അവരുടെ ഹിതാനു സരണം പ്രവൎത്തിക്കട്ടെ. നമ്മൾ അവരെ നിൎബ്ബന്ധിക്കേണ്ടയാ വശ്യമില്ല. ഹേമത്തിന്റെ അഭിപ്രായമെന്താണെന്നനിക്കറിഞ്ഞു കൂടാ. എന്നാൽ നളിനന് ഇനിയും പൂൎണ്ണസമ്മതമായിട്ടില്ല." ഹേമനളിനിയുടെ നേരെയാണ് അവർ പ്രധാനമായി ഈ വാക്കുകൾ പ്രയോഗിച്ചതു്. എന്താ പറയേണ്ടതെന്നറിയാതെ ഹേമനളിനി വിഷമിച്ചു. അവളുടെ മനസ്സ് രണ്ടു വിപരീതമാ ൎഗ്ഗങ്ങളിൽക്കൂടി പൊയ്ക്കൊണ്ടിരുന്നു. ഈ കല്യാണനിശ്ചയം കൊണ്ട് തന്റെ പുത്രന് കൂടുതൽ സന്തോഷത്തിനൊന്നും വക യില്ലെന്ന് അതിഥികളെ ധരിപ്പിക്കണമെന്നായിരുന്നു ക്ഷേമ ങ്കരിയുടെ മുഖ്യോദ്ദേശം.

ഒരു ഉന്മേഷഭാവം നടിച്ചുകൊണ്ടാണ് ഹേമന ളിനി അന്നു രാവിലെ വീട്ടിൽനിന്നും പുറപ്പെട്ടതു്. അല്പ നേരംകൊണ്ട് ആ ഉത്സാഹമെല്ലാം പോയി അസ്പൃഹണീയ മായ ഒരു മ്ലാനത മുഖത്തിൽ വ്യാപിച്ചു. അവൾ ക്ഷേമങ്കരിയു ടെ ഭവനത്തിൽ പ്രവേശിക്കവേ, പെട്ടെന്നാവേശിച്ച ഒരു ഭയ വികാരം അവളെ തരളചിത്തയാക്കി. അവളുടെ ഭാവിജീവിത യാത്ര തുടരാനുള്ള ആ സരണി അന്തൎന്നയനങ്ങൾക്കുമുമ്പിൽ കല്ലും മുള്ളും നിറഞ്ഞു് കിഴക്കാംതൂക്കായി അന്തമില്ലാതെ നീണ്ടു കിടന്നിരുന്നു. ആ വൃദ്ധർ അന്യോന്യം കുശലപ്രശ്നങ്ങൾചെയ്തു കൊണ്ടു നിൽക്കവെ, പലവിധ ശങ്കകൾ ഹേമനളിനിയുടെ ചിത്തത്തെ പീഡിപ്പിച്ചുകൊണ്ടിരുന്നു. തൽഫലമായി വിവാ ഹാലോചനയിൽനിന്നും ക്ഷേമങ്കരി വ്യതിചലിക്കുവാൻ ഭാവി

ച്ചതോടുകൂടി വ്യത്യസ്ഥഗതികളോടുകൂടിയ രണ്ടുമാതിരി വികാരങ്ങൾ അവളുടെ അന്തരംഗത്തിൽ പ്രവൎത്തിക്കുവാൻ തുടങ്ങി. കല്യാണം കഴിയുന്നതും വേഗത്തിൽ നടക്കുന്നതായിരുന്നാൽ അസ്വസ്ഥമായ അവളുടെ മനസ്സിനൊരാശ്വാസം ലഭിക്കുമായിരുന്നു. ആ കാരണത്താൽ ആ വിവാഹാലോചന ഉറപ്പിക്കുന്നതിനവൾ ആശിച്ചു. എന്നാൽ ഇപ്പോൾ അതിന്റെ തിരസ്കരണത്തെപ്പററിയുള്ള ഒരു സൂചന ക്ഷണഭംഗുരമായ ഒരു സമാധാനം അവൾക്കു പ്രദാനംചെയ്തു.

പെട്ടെന്നു് അവരുടെ മനസ്സിൽ കടന്നുകൂടിയ വിചാരങ്ങൾ ഈ വിധം പ്രകാശിപ്പിച്ചിട്ടു ക്ഷേമങ്കരി ഹേമനളിനിയുടെ വദനത്തിൽ സൂക്ഷിച്ചുനോക്കി; അവരുടെ പൊടുന്നനവെയുള്ള ആ നിശ്ചയം കേട്ടിട്ടും അവളുടെ മുഖഭാവം മുമ്പിലത്തേക്കാൾ കുറേക്കൂടി ശാന്തമായി കാണപ്പെട്ടു. തൽക്ഷണം അവൎക്കു ഹേമനളിനിയുടെ നേരെ കൂടുതൽ രോഷമുണ്ടായി. "എന്റെ കുഞ്ഞിനെ ഞാൻ സഹായവിലയ്ക്കു കൊടുക്കുവാൻ തുടങ്ങുകയായിരുന്നു" എന്നു് അവർ വിചാരിച്ചു. അയാൾ വരാൻ അമാന്തിച്ചതുകൊണ്ടു് അവർ സന്തോഷിച്ചതേയുള്ളു.

അവർ തുടൎന്നു: "നളിനാക്ഷന്റെ സ്വഭാവമേ ഇങ്ങനെയാണു്. നിങ്ങൾ രണ്ടുപേരും ഇന്നിവിടെ വരുമെന്നു് അവനറിയാമായിരുന്നു. എന്നിട്ടും അവൻ ഇതുവരെ തിരിച്ചു വന്നിട്ടില്ല. ഏതായാലും അവനു് ഇന്നത്തെ ജോലിയൊന്നു കുറച്ചുവെയ്ക്കാമായിരുന്നു. എനിക്കു് നിസ്സാരമായ എന്തെങ്കിലും സുഖക്കേടു നേരിട്ടാൽ മതി, എന്തു നഷ്ടം ഉണ്ടായാലും അവൻ ചികിത്സയ്ക്കു പോകാതെ ഇവിടെത്തന്നെ താമസിക്കും." അനന്തരം, ഭക്ഷണകാൎയ്യത്തെപ്പററി അന്വേഷിക്കുവാനെന്നുള്ള വ്യാജേന അവർ എഴുനേററു. ഹേമനളിനിയെ കമലയുടെ അടുക്കൽ വിട്ടിട്ടു് അന്നദബാബുവുമായി ഒരു രഹസ്യസംഭാഷണത്തിനു് സൌകൎയ്യമുണ്ടാക്കണമെന്നായിരുന്നു അവരുടെ ഉദ്ദേശം.

കമല ഭക്ഷണസാധനങ്ങളെല്ലാം തയാറാക്കി, ചൂടു പോകാതിരിക്കുവാൻ അടുപ്പിന്റെ മുകളിൽ വെച്ചിട്ടു് അടുക്കളയുടെ

ഒരു മൂലയിൽ അഗാധചിന്തയിൽ നിമഗ്നയായിരിക്കയായിരുന്നു. അപ്പോഴാണു് ക്ഷേമങ്കരിയുടെ ആകസ്മികമായ ആഗമനം ഉണ്ടായതു്. കമല ഞെട്ടി, പരിഭ്രമത്തോടുകൂടി ഒരു മന്ദസ്മിതം ചെയ്തുകൊണ്ടു് ചാടിയെഴുന്നേററു. "കൊള്ളാം. നീ അരിവെപ്പിൽതന്നെ ബദ്ധശ്രദ്ധയായിരിക്കുന്നുവെന്നു തോന്നുന്നല്ലൊ" എന്നു വൃദ്ധ അവളോടു പറഞ്ഞു. "അമ്മേ, എല്ലാം കാലമായി" എന്നു കമല പ്രതിവചിച്ചു. "ഓമനേ, എന്താണു് നീ മൌനമായിരിക്കുന്നതു്. അന്നദബാബു ഒരു വൃദ്ധനല്ലേ? അദ്ദേഹത്തെക്കണ്ടു് നീ ലജ്ജിക്കേണ്ട. ഹേമം ഇവിടെ വന്നിട്ടുണ്ടു്. ; അവളെ നിൻെറ മുറിയിൽ കൂട്ടിക്കൊണ്ടു പോയി കുറച്ചുനേരം നിങ്ങൾ തമ്മിൽ സംസാരിച്ചുകൊണ്ടിരിക്കു്. എന്നെപ്പോലുള്ള ഒരു കിഴവിയോടു വൎത്തമാനം പറഞ്ഞുകൊണ്ടിരിക്കുവാൻ അവൾക്കൊരു രസവും കാണുകയില്ല."

ഹേമനളിനിയുടെ അലക്ഷ്യഭാവം കണ്ടപ്പോൾ ക്ഷേമങ്കരിക്കു് കമലയോടു തോന്നിയിരുന്ന സ്നേഹം പൂൎവാധികം വൎദ്ധിച്ചു.

"എനിക്കവരോടു വൎത്തമാനം പറയാനറിഞ്ഞുകൂടാ. അവർ വളരെ പഠിച്ചിട്ടുള്ളവരാണു്" എന്നു് കമല പറഞ്ഞു.

"നീ എന്താ പറയുന്നതു്? നിനക്കു് അവളെക്കാൾ ഒരു കുറവും ഇല്ല. ഓരോരുത്തർ അവരുടെ ജ്ഞാനത്തെപ്പററി എത്ര വേണമെങ്കിലും തന്നെത്താൻ പ്രശംസിച്ചുകൊള്ളട്ടെ! എന്നാൽ നിന്നെപ്പോലെ സൌന്ദൎയ്യമുള്ള കുട്ടികൾ വളരെ അപൂൎവമാണു്. പുസ്തകം വായിച്ചു് മനസ്സിലാക്കാൻ ആൎക്കാണു് സാധിക്കാത്തതു്? തങ്കം, എൻെറകൂടെ വരു. എന്തായാലും നീ ആദ്യമായി വസ്ത്രം മാറുക. നിനക്കുടുക്കുവാൻ ഞാനൊരു തുണി വെച്ചിട്ടുണ്ടു്. അതു തരാം."

തൻെറ നിദേശത്തെ പ്രതികൂലിക്കുവാൻ അവസരം കൊടുക്കാതെ ക്ഷേമങ്കരി വളരെ ചാതുൎയ്യത്തോടുകൂടി ശ്വേതവൎണ്ണത്തിലുള്ള ഒരു പട്ടെടുത്തു് കമലയെ ധരിപ്പിച്ചു. അനന്തരം പരിഷ്കൃതരീതിയിൽ അവളുടെ കുന്തൽ പിന്നിക്കെട്ടി വെച്ചു.

അതു് നന്നായോ എന്നറിവാൻ അവളുടെ തല അങ്ങോട്ടുമി ങ്ങോട്ടും തിരിച്ചുവെച്ചു് നോക്കി. ഒടുവിൽ അവളുടെ ചിബു കത്തിൽ ചുംബിച്ചിട്ടു ആഹ്ലാദത്തോടുകൂടി അവർ ഇപ്രകാരം പറഞ്ഞു: "ഒരു പട്ടമഹിഷിയാകുന്നതിന്നു വേണ്ട രൂപലാവ ണ്യം നിനക്കുണ്ടു്."

"അമ്മെ, അവർ തനിയെയാണിരിക്കുന്നതു്. നേരം വൈ കുന്നു" എന്നു് കമല ശുടക്കുട്ടെപ്പറഞ്ഞുകൊണ്ടിരുന്നു.

"നേരം വൈകിക്കൊള്ളട്ടെ. നിന്നെ ഒരുക്കിക്കഴിഞ്ഞ ല്ലാതെ ഞാനിവിടെനിന്നു് ഇളകുകയില്ല" എന്നായിരുന്നു ക്ഷേ മങ്കരിയുടെ ഉത്തരം.

കമലയെ, തന്റെ ഹിതാനുസരണം അലങ്കരിച്ചുകഴിഞ്ഞ പ്പോൾ ക്ഷേമങ്കരി അവളെ നോക്കി ഇപ്രകാരം പറഞ്ഞു: "ഓമനെ, ഇനി എന്റെകൂടെ വരു. നാണിക്കേണ്ട. ബി. എ. ക്കാരിയായ ആ സുന്ദരീമണി നിന്നെക്കാണുമ്പോൾ ലജ്ജിച്ചു തലതാഴ്ത്താതിരിക്കയില്ല. ആ തരക്കാരെക്കാൾ നീ വളരെ മെ ച്ചമാണു്." അനന്തരം അവർ കമലയെ പിടിച്ചു വലിച്ചു് അതിഥികളിരുന്നിരുന്ന മുറിയിൽ കൊണ്ടുവന്നു. ഇതിന്നി ടയിൽ നളിനാക്ഷൻ തിരിച്ചുവന്നു. അയാൾ അവരോടു സം സാരിച്ചുകൊണ്ടിരിക്കുകയായിരുന്നു.

അയാളെ കണ്ടു് കമല, വൃദ്ധയുടെ പിടി വിടുർത്തി അ വിടെനിന്നും ഓടിക്കളയുവാൻ ശ്രമിച്ചു.

"ഓമനെ, നീ എന്തിനാണു് നാണിക്കുന്നതു്? ഇവരെ ല്ലാം നമ്മുടെ സ്വന്ത ആളുകളല്ലെ?"

കമലയുടെ അനവദ്യമായ ആകാരസൌന്ദര്യം ക്ഷേമ ങ്കരിക്കു് അളവററ സന്തോഷമുണ്ടാക്കി. വസ്ത്രാഭരണാദികൾ കൊണ്ടു് അലങ്കരിക്കുന്നതിനു് തനിക്കുള്ള അനിതരസാധാര ണമായ പാടവമാണു് കമലയുടെ വർദ്ധമാനമായ ഈ സൌ ന്ദര്യത്തിന്നു കാരണമെന്നു് അവർ സ്വയം അഭിമാനിച്ചു. അ തിഥികളെ അവിചാരിതമായി ആശ്ചര്യഭരിതരാക്കണമെന്നാ യിരുന്നു അവരുടെ ഉദ്ദേശം. തന്റെ പുത്രനെപ്പററിയുള്ള

ഹേമനളിനിയുടെ നിസ്സാരഭാവം കണ്ടപ്പോൾ ക്ഷേമങ്കരിയിൽ ലീനമായിരുന്ന മാതൃത്വത്തിനൊരുന്മേഷമുണ്ടായി. ആ യുവതികൾ തമ്മിലുള്ള ഒരു താരതമ്യനിരൂപണത്തിന് അയാൾ സന്നദ്ധനാകുമെന്നും, അപ്പോൾ അയാളുടെ ഭാവിവധുവിൽ അവർ കണ്ടുപിടിച്ചിരുന്ന ദോഷഭാഗങ്ങൾ അയാളുടെ ദൃഷ്ടിക്കും ഗോചരമാകുമെന്നും അവർ വിശ്വസിച്ചു.

കമലയുടെ മഞ്ജുമോഹനമായ ആകൃതി ആഗതരെ ആശ്ചര്യഭരിതരാക്കി. ക്ഷേമങ്കരിയുടെ കിടപ്പറയിൽവച്ച് ഹേമനളിനി കമലയെ കണ്ടപ്പോൾ അവൾ വിലയേറിയ വസ്ത്രങ്ങളോ, ആഭരണങ്ങളോ അണിഞ്ഞിട്ടുണ്ടായിരുന്നില്ല. അപ്പോൾ കട്ടിലിനൊരുവശം വെറുംതറയിൽ, വളരെ വിനയത്തോടും, സങ്കോചത്തോടുംകൂടി അവൾ കുത്തിയിരിക്കുകയായിരുന്നു. ഹേമനളിനിക്ക് അവളെ നല്ലപോലെ കാണുവാൻ സാധിക്കുന്നതിനു മുമ്പിൽ അവൾ അപ്രത്യക്ഷയാകുകയുംചെയ്തു. എന്നാലിപ്പോൾ അപൂർവമായ സൌന്ദര്യവിലാസത്തോടുകൂടി കമല രംഗത്തിൽ ആവിർഭവിച്ചപ്പോൾ ഹേമനളിനി ഒരു മാത്രനേരം ഇതികർത്തവ്യതാമൂഢയായി നിലകൊണ്ടു. വേഗം അവൾ, സംഭ്രമം പൂണ്ടുനിന്ന കമലയുടെ കൈയ്ക്കു പിടിച്ച് സമീപമിരുത്തി. തന്റെ ആഗ്രഹാനുസരണം കാര്യങ്ങൾ വിജയകരമായി പര്യവസാനിക്കുമെന്നു കണ്ട് ക്ഷേമങ്കരി സന്തോഷിച്ചു. "ഹേമത്തിനെ നിന്റെ മുറിയിൽ കൂട്ടിക്കൊണ്ടുപോയി വർത്തമാനം പറഞ്ഞുകൊള്ളൂ. വേണ്ടതെല്ലാം ഞാൻ നോക്കിക്കൊള്ളാം" എന്ന് അവർ കമലയോടു പറഞ്ഞു.

ഹേമനളിനി തന്നെപ്പറ്റിയെന്തുവിചാരിക്കുമെന്ന് കമല അമ്പരന്നു. അതൊരു വിഷമഘട്ടമായിരുന്നു. വിളംബംകൂടാതെ നളിനാക്ഷൻ ഹേമനളിനിയെ കല്യാണം കഴിയ്ക്കുന്നതിനും, അപ്പോൾ അവൾ ആ ഭവനത്തിലെ ഭരണകർത്തൃത്വം കൈയ്യേൽക്കുന്നതിനുമിടയുണ്ട്. അതിനാൽ ഹേമനളിനിയുടെ നല്ല അഭിപ്രായം കമലയ്ക്ക് അത്യന്താപേക്ഷിതമായിരുന്നു. ഗൃഹിണീപദത്തിന്റെ വാസ്തവത്തിലുള്ള അവകാശി താനാണെന്നുള്ള വിചാരം മനസ്സിൽനിന്നും നിഷ്കാസനം ചെയ്യുന്നതിന് അവൾ ശ്രമിച്ചു. അസൂയയ്ക്കു അവളുടെ ഹൃദയത്തിൽ ലവലേശം സ്ഥലമനുവദിച്ചില്ല. ന്യായമായ

തൻെറ എല്ലാ അവകാശങ്ങളേയും പാടെ വിസ്മരിക്കുവാൻ അവരം സന്നദ്ധയായിരുന്നു.

ആ മുറിയിൽ നിന്നും നിഷ്ക്രമിക്കവെ, അവളുടെ ശരീരം ത്രസിച്ചു. "നിന്നെക്കുറിച്ചുള്ള സകല സംഗതിയും അമ്മ യെന്നെ ധരിപ്പിച്ചിട്ടുണ്ട്. നീ എന്നെ ഒരു പ്രിയസോദരിയെ പ്പോലെ വിചാരിക്കണം. നിനക്ക് സ്വന്തം സഹോദരിമാരാ രെങ്കിലുമുണ്ടോ?"

"സ്വന്തമാരുമില്ല. എൻെറ ചിററപ്പൻെറ ഒരു മക ളുണ്ട്" എന്ന് കമല, ഹേമനളിനിയുടെ സൌഹാർദ്ദപൂർവ്വ മായ വാക്കുകരം കേട്ടപ്പോരം, ധൈര്യമവലംബിച്ചുകൊണ്ട് മറുപടിപറഞ്ഞു.

"എനിക്കും സഹോദരിയില്ല. എൻെറ ബാല്യത്തിൽ തന്നെ അമ്മ മരിച്ചുപോയി. 'എനിക്കമ്മയില്ല; എന്നാൽ ഒരൊററ സഹോദരിയെങ്കിലും ഉണ്ടായിരുന്നെങ്കിൽ!' എന്ന്, സന്തോഷമോ സന്താപമോ ഉണ്ടാകുമ്പോഴെല്ലാം ഞാൻ ആഗ്രഹിക്കാറുണ്ടായിരുന്നു. കൌമാരകാലം മുതൽ ഞാൻ എൻെറ ചിന്തകളെല്ലാം, ആരോടും പറയാതെ, ഒരു കുപ്പി യിലെന്നപോലെ മനസ്സിൽത്തന്നെ അടച്ചു സൂക്ഷിച്ചുവ രികയാണ്. ഇപ്പോളതു് അപരിഹാര്യമായ ഒരു സ്വഭാവ മായി തീർന്നിരിക്കുന്നു. ഞാനൊരു ദുരഭിമാനിയാണെന്ന് പല ർക്കുമൊരു തെററിദ്ധാരണയുണ്ട്. നീയെങ്കിലും അങ്ങിനെ വിചാ രിയ്ക്കയില്ലെന്ന് വിശ്വസിയ്ക്കട്ടെ! ഹൃദയംതുറന്നെനിയ്ക്കാരോടും സംസാരിക്കാൻ ഇപ്പോരം സാധിക്കുന്നില്ല."

കമലയുടെ സങ്കോചം മുഴുവൻ നീങ്ങി. "ചേച്ചി, വാസ്ത വത്തിൽ ചേച്ചിക്കെന്നോടിഷ്ടം തോന്നുന്നുണ്ടോ? ഞാനൊന്നി നും കൊള്ളരുതാത്തവളാണ്."

ഹേമനളിനി ഒരു പുഞ്ചിരി തൂകി. "നിനക്കെന്നെ നല്ല വണ്ണം പരിചയമാകുമ്പോരം ഞാനും കാശിനു കൊള്ളരുതാത്ത വളാണെന്ന് മനസ്സിലാകും. പുസ്തകം കാണാതെ ഗ്രഹിച്ചിട്ടുള്ളതല്ലാതെ എനിയ്ക്കു വേറൊന്നുമറിഞ്ഞുകൂടാ. ഞാനിവിടെ താമസിക്കുവാൻ വരുന്നെങ്കിൽ നീയെൻെറ കൂടെ എപ്പോഴുമുണ്ടായിരിക്കണം. തന്നെത്താനെ ഒ

വീടു ഭരിച്ചുകൊണ്ടു പോകേണ്ട കാര്യം വിചാരിക്കുമ്പോൾ തന്നെ എനിക്കു ഭയമാകുന്നു."

കമല ഇതുകേട്ട് വെറും ഒരു കുട്ടിയെപ്പോലെ പറഞ്ഞു: "എല്ലാം എന്നെ ഏല്പിച്ചേക്കുക. എൻെറ കുട്ടിക്കാലം മുതൽ ഞാനീമാതിരി ജോലി നോക്കിവരികയാണ്. ഈ കാര്യത്തിലൊന്നിലും എനിയ്ക്കൊരു ഭയവുമില്ല. ഒരമ്മ പെററ രണ്ടു കുട്ടികളെപ്പോലെ നമുക്കു രണ്ടുപേൎക്കുംകൂടി ഗൃഹഭരണം നിൎവ്വഹിക്കാം. ചേച്ചി അദ്ദേഹത്തെ സന്തോഷിപ്പിക്കണം. ഞാൻ നിങ്ങളേ രണ്ടുപേരേയും പരിചരിച്ചുകൊള്ളാം."

"അനുജത്തി, നീ നിൻെറ ഭൎത്താവിനെ ശരിയായി കണ്ടിട്ടുണ്ടോ? അദ്ദേഹം എങ്ങനെയിരുന്നുവെന്നു നിനക്കു പറയാൻ സാധിക്കുമോ? വാസ്തവമെന്നോടു പറയുക."

ഈ ചോദ്യത്തിനു തക്കതായ ഉത്തരമല്ല കമല പറഞ്ഞത്. "ചേച്ചീ, അദ്ദേഹത്തെ സ്മരിച്ചുകൊണ്ടിരിക്കണമെന്ന് എനിക്കറിഞ്ഞുകൂടായിരുന്നു. എന്റെ ചിററപ്പന്റെ വീട്ടിൽ താമസിക്കാൻ വന്നപ്പോൾ, അദ്ദേഹത്തിന്റ മകൾ ശൈലജച്ചേച്ചിയും ഞാനും തമ്മിൽ ആത്മാൎത്ഥമായി. അവരുടെ ഭൎത്താവിനെ അവർ എത്ര സ്നേഹത്തോടെയാണു കരുതിവന്നതെന്ന് എനിക്കു കാണുവാൻ സാധിച്ചു. അപ്പോളാണ് എൻെറ കണ്ണു തുറന്നത്. പരമാൎത്ഥത്തിൽ ഞാനെൻെറ ഭൎത്താവിനെ കണ്ടിട്ടേയില്ല. എന്നാൽ ഞാൻ എങ്ങനെയോ അദ്ദേഹത്തെ ഹൃദയപൂൎവം ആരാധിക്കുവാൻ തുടങ്ങി. എന്റെ ഭൎത്തൃഭക്തി കണ്ടു് ഈശ്വരനെന്നെ അനുഗ്രഹിച്ചു. ഇപ്പോൾ ഭൎത്താവിൻെറ ഒരു അസൽ പ്രതിമയായ എൻെറ മനസ്സിൽ പതിഞ്ഞിരിക്കുന്നു. തൻെറ ഭാൎയ്യയെ അദ്ദേഹം കണ്ടിട്ടില്ല. എന്നാൽ എൻെറ ഭൎത്താവിനെ കാണുവാനുള്ള ഭാഗ്യം എനിക്കുണ്ടായി. അദ്ദേഹത്തെ വീണ്ടും എനിക്കു ലഭിച്ചിരിക്കുന്നു."

ഭൎത്തൃസ്നേഹപരമായ കമലയുടെ വാക്കുകൾ ഹേമനളിനിയുടെ ഹൃദയതന്ത്രികളിൽ തട്ടി. അല്പനേരം തൂഷ്ണീകയായി നിന്നതിൻെറ ശേഷം അവൾ പറഞ്ഞു: "നീ എന്താ പറയുന്നതെന്ന് എനിക്കു നല്ലപോലെ മനസ്സിലായി. ഇതുപോലെ എന്തെങ്കിലും ലഭിക്കുന്നുവെങ്കിൽ അതാണ് യഥാൎത്ഥമായ ലാഭം. മറെറല്ലാം ശാരീരികവും നശ്വരവുമാകുന്നു."

കമലയ്ക്കിതു ശരിയായി മനസ്സിലായോ, ഇല്ലയോ എന്നു പറയുവാൻ നിവൃത്തിയില്ല. ഒന്നു രണ്ടു മിനിട്ടു നേരത്തേക്ക് അവൾ ഹേമനളിനിയെ സൂക്ഷിച്ചുനോക്കി. എന്നിട്ടിങ്ങനെ പറഞ്ഞു: "ചേച്ചി പറയുന്നതു പരമാൎത്ഥമായിരിക്കണം. ഞാൻ അതോൎത്ത് ഒരിക്കലും വ്യസനിക്കാറില്ല. ഞാനെപ്പോഴും സന്തുഷ്ടചിത്തയാണ്."

ഹേമനളിനി കമലയുടെ കരം ഗ്രഹിച്ചുകൊണ്ട് പറഞ്ഞു: "ലാഭവും നഷ്ടവും തുല്യമായിരിക്കുമ്പോഴത്രെ യഥാൎത്ഥലാഭമെന്ന് എന്റെ ഗുരു എനിക്ക് ഉപദേശിച്ചുതന്നിട്ടുണ്ട്. തങ്കം, പരിപൂൎണ്ണമായ ആത്മാരാധനയാൽ എനിക്കും ആ അപൂൎവ്വസാധനം ലഭിച്ചിരുന്നുവെങ്കിൽ, ഹാ! ഞാനെത്ര ഭാഗ്യശാലിയാകുമായിരുന്നു!"

ഇതു കേട്ടപ്പോൾ കമലയുടെ നയനങ്ങൾ ഉന്മീലിതങ്ങളായി. "ചേച്ചീ, ചേച്ചി എന്താണു പറയുന്നത്? ചേച്ചി ആഗ്രഹിക്കുന്നതെല്ലാം ലഭിക്കും. ഒന്നിനും ഒരിക്കലും ഒരു കുറവുമുണ്ടാവുകയില്ല."

"എനിക്കു കിട്ടേണ്ടതു കിട്ടിയിരുന്നാൽ തൃപ്തിപ്പെട്ടുകൊള്ളാമായിരുന്നു. അതിൽ കൂടുതൽ ലഭിച്ചാൽ അത് അസന്തുഷ്ടിക്കും സന്താപത്തിനും കാരണമായിത്തീരും. ഞാനിങ്ങനെയൊക്കെ പറയുന്നതു കേൾക്കുമ്പോൾ നീ ആശ്ചൎയ്യപ്പെടുമായിരിക്കും: എന്നാൽ ദൈവമാണിതു് പറയാൻ എന്നെ പ്രേരിപ്പിക്കുന്നതു്. ഇന്നെന്റെ മനസ്സിന് ഒരു വലിയ വിഷമം ഉണ്ടായി. എന്നാൽ നിന്നെക്കണ്ടപ്പോൾ മുതൽ ഒരു വലിയ ആശ്വാസം ലഭിച്ചിരിക്കുന്നു. അതാണ് ഞാനിത്ര വളരെ സംസാരിക്കുന്നതു്. ഞാനിങ്ങനെ ഇതിനുമുമ്പൊരിക്കലും സംസാരിച്ചിട്ടില്ല. എന്റെ ഹൃദയം ഇത്രമാത്രം വശീകരിക്കാൻ നിനക്കെങ്ങനെ സാധിച്ചു?"

ഹേമനളിനി ക്ഷേമങ്കരിയുടെ വസതിയിൽനിന്നും തിരിച്ചു വന്നപ്പോൾ, അവളുടെ മേശപ്പുറത്ത് ഒരെഴുത്തു കിടക്കുന്നതു കണ്ടു. അതിന്റെ പുറത്ത് അവളുടെ മേൽവിലാസമാണെഴുതിയിരുന്നത്. കൈയക്ഷരത്തിൽനിന്നും അത് രമേശൻ എഴുതിയതാണെന്ന് അവൾ മനസ്സിലാക്കി. അവളുടെ ഹൃദയം

ശീഘ്രസ്പന്ദനം ചെയ്തു. അവൾ അതെടുത്തുകൊണ്ട് ശയനമുറിയിൽ പോയി കതകടച്ച് വായിക്കുവാൻ തുടങ്ങി.

രമേശൻ, അശേഷം മറച്ചുവെയ്ക്കാതെ കമലയുടെ കഥ മുഴുവൻ, അതിൽ പ്രതിപാദിച്ചിരുന്നു. ആ കത്ത് അയാൾ ഇ പ്രകാരം അവസാനിപ്പിച്ചിരുന്നു: "വിധി സംഘടിപ്പിച്ചതായ നമ്മളുടെ ജീവിതശൃംഖലയെ പരിതഃസ്ഥിതികൾ ഖണ്ഡിച്ചിരിക്കുന്നു. നീ നിന്റെ ഹൃദയം വേറൊരാൾക്കപ്പിച്ചുകഴിഞ്ഞു. ഞാനതിന് നിന്നെ കുറപ്പെടുത്തുന്നതെന്ന് ശങ്കിയ്ക്കണ്ട. ഒരൊററ ദിവസമെങ്കിലും ഞാനും കമലയും ഒരുമിച്ച താമസിച്ചിട്ടില്ലെങ്കിലും, കാലക്രമംകൊണ്ട് ഞാൻ അവൾക്ക് വശംവദയായിപ്പോയെന്ന് സമ്മതിക്കാതിരിക്കുവാൻ നിവൃത്തിയില്ല. എന്റെ ഇപ്പോഴത്തെ മനഃസ്ഥിതിയെന്താണെന്നെനിക്കുതന്നെ നിശ്ചയമില്ല. നീ എന്നെ ത്യജിക്കാതിരുന്നുവെന്നു വരുകിൽ എന്റെ ഹൃദയം നിന്റെ പ്രേമകുസുമത്തിലെ മാധ്വീമാധുര്യം ആജീവനാന്തം അനുഭവിച്ച് സംതൃപ്തിയടയുമായിരുന്നു. ഈ ആശയോടുകൂടിയായിരുന്നു, ഭാഗ്യഹീനയായ ഞാൻ നിന്റെയടുക്കൽ ഓടിയെത്തിയത്. എന്നാൽ നീയെന്നെ നിഷ്കരുണം മറന്ന് അന്യനെ വിവാഹം ചെയ്വാൻ സമ്മതിച്ചുവെന്നറിഞ്ഞപ്പോൾ എന്റെ സകല വ്യഥകളും സംശയങ്ങളും എന്നെ പിന്നെയും ബാധിച്ചു.

"കമലയെ നിശ്ശേഷം മറക്കുവാൻ സാധിക്കുകയില്ലെന്നെനിക്കു മനസ്സിലായി. എന്നാൽ ഞാനവളെ മറന്നാലും ഇല്ലെങ്കിലും, ഞാനല്ലാതെ ഈ ലോകത്തിൽ മററാരും അത് സഹിക്കാനുണ്ടാകയില്ല. എന്തിനാണ് ഞാൻ ഈ സങ്കടമനുഭവിക്കുന്നത്? രണ്ടു സ്ത്രീകൾ എന്റെ ഹൃദയത്തിൽ സ്ഥാനം പിടിച്ചുകഴിഞ്ഞിട്ടുണ്ട്. അവരെ രണ്ടുപേരെയും എനിയ്ക്കൊരിക്കലും വിസ്മരിക്കുവാൻ സാധിക്കുകയില്ല. അവരുടെ സ്മരണ മരണപര്യന്തം മനസ്സിൽ നിലനിൎത്തുവാൻ സാധിക്കുന്നുവെങ്കിൽ ഞാനെത്രയും ധന്യനത്രെ!

"ഇന്നു രാവിലെ ഭവതി എന്റെ ദൃഷ്ടിപഥത്തിൽ ക്ഷണനേരം പ്രത്യക്ഷമായി മറഞ്ഞപ്പോൾ, ഞാൻ എത്ര നിർഭാഗ്യവാനാണെന്ന് സ്വയം വ്യസനിച്ചുകൊണ്ടായിരുന്നു, എന്റെ വസതിയിലേക്കു മടങ്ങിയത്. ഇനിമേൽ ഞാൻ അങ്ങനെ

ചെയ്യുകയില്ല. മനഃസമാധാനത്തോടും സന്തോഷത്തോടും കൂടിയാണു ഞാൻ യാത്രപറഞ്ഞതു്. ഈശ്വരാനുഗ്രഹംകൊണ്ടും, ഭവതിയുടെ കാരുണ്യംകൊണ്ടും, നമ്മുടെ ഈ വിയോഗത്തിൽ എനിക്കു് അശേഷം വിഷാദമില്ല. ഞാൻ ഭവതിക്കു സർവ്വമംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു. എന്നെക്കുറിച്ചുന്യായമാ ശങ്കിയ്ക്കരുതെന്നൊരപേക്ഷയുണ്ടു്. അപ്രകാരം വിചാരിക്കുവാൻ കാരണമൊന്നും എന്നിൽനിന്നുമുണ്ടായിട്ടില്ലല്ലൊ."

ഹേമനളിനിയുടെ ആകസ്മികമായ ആഗമനം അനാദബാബുവിന്റെ പുസ്തകപാരായണത്തിനു വിഘ്നമുണ്ടാക്കി.

"ഹേമം, നിനക്കു സൌഖ്യംതന്നെയല്ലേ?" എന്നു് അദ്ദേഹം പുത്രിയോടു ചോദിച്ചു.

"അതേ അച്ഛാ, പരമസൌഖ്യം തന്നെ; രമേശബാബുവിന്റെ ഒരെഴുത്തെനിക്കു കിട്ടി. അച്ഛൻ അതൊന്നുവായിച്ചുനോക്കണം" എന്നുപറഞ്ഞു് എഴുത്തു് അദ്ദേഹത്തിന്റെ കൈയിൽകൊടുത്തിട്ടു് അവൾ വെളിയിലിറങ്ങിപ്പോയി.

അനാദബാബു കണ്ണടയെടുത്തു മൂക്കിൽ വച്ചു് എഴുത്തു് രണ്ടു പരിവൃത്തി വായിച്ചു. പിന്നീടതു് ഹേമനളിനിക്കു് കൊണ്ടുചെന്നുകൊടുക്കാൻ ഒരു ഭൃത്യനെ ഏല്പിച്ചിട്ടു് ചിന്താവശഗതനായി അവിടെത്തന്നെ ഇരുന്നു. അദ്ദേഹത്തിന്റെ അവസാനതീർച്ച ഇപ്രകാരമായിരുന്നു: "ഒന്നു നോക്കിയാൽ ഇതുകൊണ്ടു് യാതൊരു ദോഷവും വരാനില്ല. രമേശനെക്കാൾ യോഗ്യനാണു് നളിനാക്ഷൻ. രംഗത്തുനിന്നും അയാൾ പാടെ നിർഗ്ഗമിച്ചതു് വളരെ നന്നായി."

ഒരു വിനാഴിക കഴിയുന്നതിനു മുമ്പേ നളിനാക്ഷന്റെ ആഗമനം ഉണ്ടായി. അവർ തമ്മിൽ ഒരു ദീർഘസംഭാഷണം കഴിഞ്ഞു് പിരിഞ്ഞിട്ടു് അധികസമയമായില്ല. അയാൾ പിന്നെയും പെട്ടെന്നു വരാനുണ്ടായ കാരണമെന്തായിരിക്കുമെന്നു വിചാരിച്ചു് അദ്ദേഹത്തിനു് അല്പം ആശ്ചര്യമുണ്ടാകാതെയിരുന്നില്ല. നളിനാക്ഷൻ ഹേമനളിനിയെ ഹാർദ്ദമായി സ്നേഹിക്കുന്നുണ്ടെന്നു് അദ്ദേഹം ഊഹിച്ചു. ആ യുവാക്കളെ രണ്ടുപേരെയും ഒരുമിച്ചു ചേർത്തിട്ടു് വല്ലകാരണവും പറഞ്ഞു് അവിടെനിന്നും പോകുന്നതിനുള്ള മാർഗ്ഗം അദ്ദേഹം ആലോചിച്ചുകൊണ്ടിരിക്കയായിരുന്നു.

"അന്നദാബാബു, അങ്ങയുടെ മകളെ ഞാൻ വിവാഹം ചെയ്യണമെന്നാണല്ലൊ ഇപ്പോൾ ആലോചിച്ചു വെച്ചിരിക്കുന്നതു്. എന്നാൽ ആ ആലോചനയെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്നതിനുമുമ്പായി എനിക്കു നിങ്ങളോടു ചില കാര്യങ്ങൾ പറയാനുണ്ടു്."

"കൊള്ളാം, എന്താ കേൾക്കട്ടെ?"

"ഞാൻ വളരെക്കാലം മുമ്പുതന്നെ വിവാഹംകഴിഞ്ഞവനാണെന്നുള്ള വസ്തുത നിങ്ങൾ അറിഞ്ഞിട്ടില്ലായിരിക്കാം."

"ഞാൻ അറിഞ്ഞിട്ടുണ്ടു്. എന്നാൽ—"

"നിങ്ങൾ അറിഞ്ഞിട്ടുണ്ടെന്നു പറയുന്നതു് വളരെ ആതിശയനീയമായിരിക്കുന്നു. എന്റെ ഭാര്യ മരിച്ചുപോയെന്നു് എല്ലാവരും വിചാരിക്കുന്നു. എന്നാൽ അവൾ ജീവിച്ചിരിപ്പുണ്ടെന്നാണെന്റെ വിശ്വാസം.

"അതു സത്യമായിത്തീരട്ടെയെന്നു് ഞാൻ ഈശ്വരനോടു പ്രാർത്ഥിക്കുന്നു. ഹേമം! ഹേമം!"

"എന്താ അച്ഛാ" എന്നു വിളി കേട്ടുകൊണ്ടു് അവൾ മുറിയിൽ പ്രവേശിച്ചു.

"രമേശൻ നിനക്കെഴുതിയ കത്തിൽ എന്തോ പറഞ്ഞിട്ടുണ്ടു്—" ഹേമനളിനി കത്തു് നളിനാക്ഷന്റെ കൈയിൽ കൊടുത്തു.

"അതെല്ലാം അദ്ദേഹം അറിഞ്ഞിരിക്കണം" എന്നു പറഞ്ഞു് അവൾ നിഷ്ക്രമിച്ചു.

എഴുത്തു മുഴുവൻ വായിച്ചുകഴിഞ്ഞപ്പോൾ അത്യാശ്ചര്യം മൂലം അയാൾ സംസാരിക്കുവാൻകൂടി ശക്തനായില്ല. അയാൾ യാതൊരഭിപ്രായവും പറയുന്നതിനൊരുങ്ങിയതുമില്ല. "ഒരാൾ ക്ഷമിക്കുവാൻ പാടില്ലാത്തവണ്ണം അത്ര ദുഃഖസമ്പൂർണ്ണമായ ഒരു കഥയാണിതു്. ആ എഴുത്തു് നിങ്ങൾക്കു വലിയ കുണ്ഠിതമുണ്ടാക്കിയിരിക്കണം. എന്നാൽ അതു് നിങ്ങളെ കാണിക്കാതിരിക്കുന്നതു് യുക്തമല്ലെന്നു് ഞങ്ങൾക്കു തോന്നി" എന്നു് അന്നദബാബു തുടർന്നു.

അല്പസമയം മൌനമായിരുന്നതിന്റെശേഷം നളിനാക്ഷൻ അന്നദബാബുവിനോടു യാത്ര ചോദിച്ചിറങ്ങി. അയാൾ മുറിക്കു വെളിയിൽ വന്നപ്പോൾ സ്വല്പം അകലെ വരുകെ

വരാന്തയിൽ ഹേമനളിനി നില്ക്കുന്നതു കണ്ടു. അവളെ കണ്ട പ്പോൾ അയാളൊന്നു ഞെട്ടി. ഒരു പ്രചണ്ഡവാതം അയാളുടെ ഹൃദയത്തെ ക്ഷോഭിപ്പിച്ചുകൊണ്ടിരിക്കവെ, അവളെങ്ങനെ യാണിത്ര ശാന്തയായി നില്ക്കുന്നതെന്ന് അയാൾ ആശ്ചര്യപ്പെട്ടു. അവളുടെ മുഖഭാവം, മനോവ്യാപാരങ്ങളെ ലേശംപോലും സൂചിപ്പിച്ചില്ല തന്നെക്കൊണ്ടെന്തെങ്കിലും ആവശ്യമുണ്ടോ, എന്ന് ചോദിക്കുന്നതിനുപോലും അയാൾ ശക്തനായില്ല. അ വളിൽ നിന്നും ഒരു മറുപടി ലഭിക്കുന്ന കാര്യം വളരെ വിഷ മമാണെന്ന് അയാൾക്കറിയാമായിരുന്നു.

"അവളുടെ ദുഃഖശാന്തിക്കു വല്ല മാർഗ്ഗവും നിർദ്ദേശിക്കു വാൻ കഴിയുമോ?" എന്ന് അയാൾ തൻെറ ചഞ്ചലഹൃദയ ത്തോടു ചോദിച്ചു. "രണ്ടു ഹൃദയങ്ങൾ തമ്മിലുള്ള സംഘടന യ്ക്കു പ്രതിബന്ധമായി നില്ക്കുന്ന ആ മഹാപ്രാകാരത്തെ ആക്ക തന്നെ ഭേദിച്ചുകൊണ്ടുകടക്കുവാൻ സാധിക്കും?"

ഹാ! മനുഷ്യാത്മാവ് എത്രമാത്രം ഏകാന്തവും ഭയങ്കരവു മായിരിക്കുന്നു!

അവൾക്കു തന്നോടു വല്ലതും പറയാനുണ്ടെങ്കിൽ പറ ഞ്ഞുകൊള്ളട്ടെയെന്നുള്ള വിചാരത്തോടു കൂടി നളിനാക്ഷൻ ഹേമനളിനി നിന്നിരുന്ന സ്ഥലത്തേക്കു തിരിച്ചു. എന്നാൽ അയാൾ വരാന്തയിൽ കടന്ന മാത്രയിൽ അവൾ മുറിക്കുള്ളിൽ തിരോധാനം ചെയ്തു.

"രണ്ടു ഹൃദയങ്ങൾ തമ്മിലുള്ള സമ്മേളനം സുസാധ്യ മല്ലതന്നെ. വ്യക്തികളുടെ പരസ്പരബന്ധത്തോളം ജടിലകു ടിലമായി ഈ ലോകത്തിൽ വേറെ എന്തെങ്കിലുമുണ്ടോയെ ന്നു സംശയമാണ്" എന്ന് ആത്മഗതം ചെയ്തുകൊണ്ട് അ യാൾ അസ്വസ്ഥചിത്തനായി വണ്ടി കിടന്നിരുന്ന സ്ഥല ത്തേക്കു തിരിച്ചു. നളിനാക്ഷൻ വണ്ടിയിൽ കയറുന്നതിനുമുമ്പ് യോഗേന്ദ്രൻ അവിടെ ആഗതനായി.

"നീ മാത്രമേയുള്ളോ, യോഗേന്ദ്ര?" എന്ന് അയാളുടെ അച്ഛൻ ചോദിച്ചു.

"അച്ഛൻ പിന്നെ ആരെക്കൂടിയാണ് പ്രതീക്ഷിച്ചുകൊ ണ്ടിരുന്നതു്?"

"എന്തു്, രമേശൻ!" എന്ന് അന്നദബാബു പറഞ്ഞു.

യോഗേന്ദ്രൻ:—“അഭിമാനമുള്ള ആളുകൾ ഇവിടെ ഒരു പ്രാവശ്യത്തിൽ കൂടുതൽ വരികയില്ല.” അച്ഛൻ അവരെ സ്വീകരിക്കുന്ന രീതി അത്ര വിശേഷമാണ്. അയാൾ ഗംഗയിൽ ചാടി നിത്യനിർവൃതിയടഞ്ഞിട്ടില്ലെങ്കിൽ, പിന്നെ എവിടെ പോയെന്ന് എനിക്ക് ഒരറിവുമില്ല. ഇവിടെ നിന്നും പോയതിൽപ്പിന്നെ ഞാൻ അയാളെ കണ്ടിട്ടില്ല. എന്നാൽ ഒരു തുണ്ടു കടലാസ്സ് അയാൾ എനിക്ക് എഴുതിവെച്ചിട്ടുണ്ടായിരുന്നു. ‘ഞാൻ ഇതാ പോകുന്നു, എന്ന് സ്വന്തം രമേശൻ.’ എന്നു മാത്രം അതിൽ കുറിച്ചിരുന്നു. ഈ മാതിരി സന്താപസമ്പൂർണ്ണമായ ഒരു നാടകത്തിന്റെ ആന്തരാർത്ഥമെന്താണെന്ന് എത്ര തന്നെ ആലോചിട്ടും, എനിക്ക് മനസ്സിലാകുന്നില്ല. ഞാനും ഇപ്പോൾത്തന്നെ പോകുന്നു. എന്റെ ഇപ്പോളത്തെ ഉദ്യോഗം എനിക്ക് പററിയതാണ്. ഒരു ഹെഡ്മാസ്റ്ററുടെ ജോലിയിൽ വിഷമകരമായ യാതൊന്നുംതന്നെ ഇല്ല. ഇതുപോലുള്ള തകടം മറിച്ചിലൊന്നും അതിൽ കടന്നുകൂടുകയുമില്ല.” “ഹേമത്തിന്റെ കാര്യത്തെക്കുറിച്ച് നമ്മൾക്കെന്തെങ്കിലും തീർച്ച—” എന്ന് അന്നദബാബു പറയുവാനാരംഭിച്ചു.

“ഞാനെന്താണിനി ചെയ്യേണ്ടതു്? ഞാൻ എന്തെങ്കിലും തീർച്ചപ്പെടുത്തിയാൽ നിങ്ങൾ രണ്ടുപേരും അതിന് വേണ്ടാത്ത നാശമുണ്ടാക്കും. ഇനി ഈ ജോലി ഞാൻ നിറുത്തിവെയ്ക്കാൻ പോകയാണ്. എന്നേക്കൂടി ഈ കാര്യങ്ങളിലൊന്നും കൂട്ടിച്ചേർക്കാതിരുന്നാൽ വളരെ നല്ലതു്. എനിക്ക് മനസ്സിലാകാത്ത സംഗതികളിൽ തലയിടുവാൻ എന്നാൽ പ്രയാസമാണ്. മനസ്സിലാക്കാൻ വിഷമമുള്ള വിഷയങ്ങളിലേക്ക് മനസ്സ് തിരിച്ചുവിടുവാൻ ഹേമത്തിന് പ്രത്യേകമൊരു സാമർത്ഥ്യമുണ്ടു്. അതെന്നെ ശക്തിഹീനനാക്കുന്നു. നാളെ രാവിലേയുള്ള വണ്ടിയിൽ ഞാൻ ഇവിടെ നിന്നും പോകാൻ തീർച്ചയാക്കിയിരിക്കയാണ്. വംഗിപുരത്തിൽ എനിക്കിറങ്ങേണ്ട കാര്യമുണ്ടു്” എന്നു പറഞ്ഞു് യോഗേന്ദ്രൻ ധടിതിയിൽ അവിടെ നിന്നും ഇറങ്ങിപ്പോയി.

പാവം, അനന്ദബാബുവിനെന്തു ചെയ്യാൻ കഴിയും! അദ്ദേഹം നെററി തടവിക്കൊണ്ടു് പിന്നെയും ചിന്താഗ്രസ്ത നായി അവിടെത്തന്നെ ഇരുന്നു. നിവൃത്തിമാർഗ്ഗമൊന്നും കാണാ തെ അദ്ദേഹം വീണ്ടും വിഷമിക്കുവാൻ തുടങ്ങി.

——(o)——

# അദ്ധ്യായം ൩൦.

ഒന്നോ രണ്ടോ ദിവസം കഴിഞ്ഞു് ശൈലജയും അവളു ടെ പിതാവും കൂടി നളിനാക്ഷന്റെ വീട്ടിൽ ചെന്നു. കമല ശൈലയെ അവളുടെ മുറിയിൽ കൂട്ടിക്കൊണ്ടു പോയി. അ വർ രണ്ടുപേരും അവിടെയിരുന്നു പലതുമൊക്കെ സംസാരിക്കുവാൻ തുടങ്ങി. ആ സമയം ചക്രവർത്തിയും ക്ഷേമങ്കരിയും തമ്മിൽ ഒരു സംഭാഷണമാരംഭിച്ചു.

ചക്രവർത്തി:—"എന്റെ അവധി അവസാനിച്ചിരിക്കുന്നു. ഞാൻ നാളെ ഗാസിപ്പുരത്തേക്കു പോകയാണു്. ഹരി ദാസിനിമിത്തം നിങ്ങൾക്കെന്തെങ്കിലും ശല്യം നേരിട്ടു ന്നുവെങ്കിൽ, അഥവാ, നിങ്ങൾക്കു്—"

ക്ഷേമങ്കരി:—"ഇതാ, പിന്നെയും തുടങ്ങി! എന്റെ പൊന്നു സാറെ, നിങ്ങളെന്താണു് വിചാരിക്കുന്നതു്? ഹരിദാസി യെ തിരികെക്കിട്ടുന്നതിനുള്ള ഒരു സൂത്രമല്ല ഇതു്?"

ചക്രവർത്തി:—"ഞാൻ ആ തരക്കാരനല്ല. ഒരാൾക്കു കൊടുത്ത തു ഞാൻ തിരികെ വാങ്ങാറില്ല. എന്നാൽ നിങ്ങൾക്കെ ന്തെങ്കിലും അസൗകര്യമുണ്ടെന്നു തോന്നുന്നുവെങ്കിൽ—"

ക്ഷേമങ്കരി:—"നിങ്ങളെന്നോടൊന്നും തുറന്നു പറയുന്നില്ല. ഹ രിദാസിയെപ്പോലെ പരമയോഗ്യയായ ഒരു ചെറിയ ഗൃ ഹിണിയെ ലഭിക്കുന്നതിൽ കൂടുതലായി വേറൊരു കാ ര്യവുമില്ല. ഇതു് നിങ്ങൾക്കും അറിയാമല്ലൊ; അതു കൊണ്ടു്—"

ചക്രവർത്തി:—"ശരി, ഇനി അതിനെക്കുറിച്ചൊന്നും പറയേ ണ്ട. നിങ്ങൾക്കു ഇപ്പൊഴെന്റെ ഉദ്ദേശം മനസ്സിലായി ക്കാണുമായിരിക്കാം. നിങ്ങൾ ഹരിദാസിയെ പ്രശംസി

ക്കുന്നതു കേൾക്കുവാനുള്ള ആഗ്രഹം കൊണ്ടാണു് ഞാൻ അങ്ങിനെ പറഞ്ഞതു്. നളിനാക്ഷബാബുവിനു് അവളുടെ ഇവിടുത്തെത്താമസം എത്രകണ്ടിഷ്ടമായിരിക്കും, എന്നുകൂടി അറിയേണ്ടിയിരിക്കുന്നു. അവൾ വളരെ അഭിമാനമുള്ള ഒരു കുട്ടിയാണു്. നളിനാക്ഷബാബുവിനെന്തെങ്കിലും കാരണവശാൽ അവളോടു അതൃപ്തി തോന്നുവെന്നു് സൂചിപ്പിച്ചാൽ മതി; അതു് അവൾക്കു വളരെ സങ്കടകരമായിരിക്കും.''

ക്ഷേമങ്കരി:—''ഞാൻ പറയുന്നതു വിശ്വസിക്കുക; നളിനനു് അതൃപ്തി തോന്നുകയോ, ഒരിക്കലുമില്ല!''

ചക്രവർത്തി:—''ഞങ്ങൾ ഹരിദാസിയെ അത്ര വാത്സല്യത്തോടുകൂടിയാണു് വളർത്തിവന്നതു്. അതുകൊണ്ടാണു് അവളുടെ കാര്യം ഞാൻ ഇത്ര നിഷ്കർഷയോടുകൂടി അന്വേഷിക്കുന്നതും. നളിനനു് അവളോടു യാതൊരുവിധത്തിലും അതൃപ്തിക്കിടയാകുകയില്ലെന്നു മാത്രം പറഞ്ഞാൽ പോരാ. തന്റെ വീട്ടിൽ അവൾ താമസിക്കുന്നിടത്തോളം കാലം നളിനാക്ഷൻ അവളെ ഈ കുടുംബത്തിലെ ഒരംഗമെന്നപോൽ വിചാരിച്ചു തദനുസരണം പെരുമാറണം. അവൾ ഗൃഹാലങ്കാരത്തിനുള്ള ഒരു സാമഗ്രിയല്ല. അവൾ ഒരു മനുഷ്യജീവിയാണു്. അവളുടെ സാന്നിധ്യത്തിൽ അദ്ദേഹത്തിനു നീരസമില്ല; അവളെക്കുറിച്ചു് അദ്ദേഹം യാതൊന്നും അന്വേഷിക്കുന്നുമില്ല; ഈ വിധമാണു് അവർ തമ്മിലുള്ള മൈത്രിയെങ്കിൽ—''

ക്ഷേമങ്കരി:—''പൊന്നുസാറെ, ഈ വിഷയത്തെക്കുറിച്ചു സംസാരിച്ചു മതി. ഈ വീട്ടിലെ ഒരംഗമാണു് അവളെന്നേ നളിനാക്ഷൻ വിചാരിക്കുകയുള്ളൂ. അവൻ അവളുടെ സുഖസൌകര്യാദികളെക്കുറിച്ചു വേണ്ടപോലെ ചിന്തിച്ചിട്ടുണ്ടെന്നെനിക്കറിയാം. അവന്റെ വിചാരങ്ങൾ വേറൊരാൾക്കറിയുവാൻ അത്ര എളുപ്പമില്ല.

ചക്രവർത്തി:— ''കൊള്ളാം. പോകുന്നതിനു മുമ്പേ നളിനാക്ഷബാബുവിനെ കൂടി കണ്ടു് അല്പം സംസാരിച്ചാൽ കൊള്ളാമെന്നുണ്ടു്. സ്ത്രീകളുടെ സുഖസൌകര്യാദി

കളെക്കുറിച്ചു് അന്വേഷിക്കുന്ന പുരുഷന്മാർ ഈ ലോകത്തിൽ വളരെ കുറവാണു്. നളിനാക്ഷബാബുവിനു് ഒരു പുരുഷന്റെ കർത്തവ്യത്തെക്കുറിച്ചു് സൂക്ഷ്മമായ ബോധമുണ്ടെങ്കിൽ അനാവശ്യമായ വിനയപ്രകടനത്തിനടിപ്പെട്ടു് ഹരിദാസിയെ അകറ്റി നിറുത്തരുതെന്നു് അദ്ദേഹത്തോടു പറയണമെന്നു ഞാൻ വിചാരിക്കുന്നു. അവളെ ഈ ഗൃഹത്തിലെ ഒരു യഥാർത്ഥഅംഗമായി സ്വീകരിച്ചു് ആ നിലയിൽ അവളോടു പെരുമാറണം.''

നളിനാക്ഷന്റെ പേരിൽ ചക്രവർത്തിക്കുണ്ടായ വിശ്വാസം, ക്ഷേമങ്കരിയുടെ ഹൃദയത്തിൽ ലീനമായിരുന്ന മാതൃവാത്സല്യത്തെ ഉജ്ജ്വലിപ്പിച്ചു.

''നിങ്ങൾക്കു് രസിക്കയില്ലെന്നു ഭയപ്പെട്ടാണു് ഞാൻ ഹരിദാസിയെ, നളിനാക്ഷനോടു് സ്വാതന്ത്ര്യമായി പെരുമാറാൻ, അനുവദിക്കാതിരുന്നതു്. അവനെ കണ്ണുമടച്ചു് വിശ്വസിക്കുന്നതുകൊണ്ടു് യാതൊരു വൈഷമ്യവുമില്ല.''

ചക്രവർത്തി:—''ഇനി എന്റെ മനസ്സിലുള്ളതു മുഴുവൻ പറഞ്ഞുകൊള്ളട്ടെ. നളിനാക്ഷബാബു കല്യാണം കഴിക്കുവാൻ പോകുന്നുവെന്നു കേട്ടു. വധു പ്രായമായ ഒരു കുട്ടിയാണു്. ധാരാളം പഠിത്തമുള്ള വളുമാണു്. അതിനാൽ പക്ഷെ ഹരിദാസി—''

ക്ഷേമങ്കരി:—''എനിക്കു മനസ്സിലായി. ആ സംഗതിയിൽ ആശങ്കയ്ക്കു വകയുണ്ടു്. എന്നാൽ ആ വിവാഹം ഒരിക്കലും നടക്കുകയില്ല.''

ചക്രവർത്തി:—''ആലോചന തള്ളിക്കളഞ്ഞോ?''

ക്ഷേമങ്കരി:—''ആരും തള്ളിക്കളഞ്ഞില്ല. നളിനനു് അതൊട്ടും ഇഷ്ടമല്ലായിരുന്നു. ഞാനാണതു നടത്തണമെന്നു് നിർബ്ബന്ധിച്ചതു്. എന്നാൽ ഇനി അവനെ നിർബ്ബന്ധിക്കുവാൻ നിശ്ചയിച്ചിട്ടില്ല. ആരുടെയെങ്കിലും ഹിതത്തിനു് വിപരീതമായി നിർബന്ധിക്കുന്നതു് നല്ലതല്ലല്ലൊ. അവൻ കല്യാണം കഴിച്ചു സുഖമായിരിക്കുന്നതു് കാണാൻ എനിക്കു് പക്ഷേ ഭാഗ്യമില്ലായിരിക്കാം. ദൈവനിശ്ചയം ആർക്കറിയാം.''

ചക്രവൎത്തി:—“അങ്ങിനെ പറയരുതു്. നിങ്ങളുടെ മിത്രങ്ങൾ പിന്നെന്തിനാണു്? വിവാഹാലോചന കൊണ്ടുവരുന്നവനു് ഒരുണ്ണം, സമ്മാനവും എവിടെയും കിട്ടും. ഈ പ്രതിഫലം ലഭിക്കുമെങ്കിൽ ഒന്നു് ആലോചിച്ചുകൊണ്ടു വന്നാലെന്താണെന്നു് ഞാൻ വിചാരിക്കുന്നു.”

ക്ഷേമങ്കരി:—“നിങ്ങളെ ദൈവം അനുഗ്രഹിക്കട്ടെ! നളിനനു് പ്രായം കൂടിവരുന്നു. ഈ പരിശുദ്ധജീവിതത്തിലേക്കു് അവൻ പ്രവേശിക്കാതിരിക്കുന്നതു് ഞാൻ നിമിത്തമാണല്ലൊ, എന്നു വിചാരിച്ചു് എനിക്കു് വളരെ സങ്കടമുണ്ടു്. അതുകൊണ്ടുതന്നെയാണു് അവന്റെ വിവാഹം നടത്തുവാൻ ഞാൻ ധിറുതികൂട്ടിയതും, ബുദ്ധിപൂൎവ്വം പരിതസ്ഥിതികളെ നിരീക്ഷിക്കാതെ, അവനുവേണ്ടി ഈ ആലോചന കൊണ്ടുചെന്നതും. ഈ നിശ്ചയത്തെ ഭേദപ്പെടുത്താതെ നിവൃത്തിയില്ലെന്നു വന്നുകൂടി. അതിനാൽ നിങ്ങളെക്കൊണ്ടെന്തെങ്കിലും സാധിക്കുമെങ്കിൽ ഒട്ടും അമാന്തിക്കരുതു്. ഞാനിനി അധികനാൾ ജീവിച്ചിരിക്കുകയില്ല.”

ചക്രവൎത്തി:—“അങ്ങനെയൊരിക്കലും പറയരുതു്. നിങ്ങളുടെ മകൻ വിവാഹംചെയ്തു പത്നിയോടുകൂടി സുഖമായിരിക്കുന്നതു് അമ്മയ്ക്കു കാണാൻ സാധിക്കും. ഏതു തരത്തിലുള്ള ഒരു കുട്ടിയെയാണു് നിങ്ങളുടെ പുത്രൻ വിവാഹംചെയ്യേണ്ടതെന്നു് എനിക്കറിയാം. പ്രായം തീരെ കുറഞ്ഞിരിക്കരുതു്; സ്നേഹവും അനുസരണയുമുള്ളവളായിരിക്കണം. ഇത്തരത്തിലുള്ള ഒരു ബാലികയെ വേണം തിരഞ്ഞെടുക്കുവാൻ. ഇവിടെ ഇനി ഇതിനെക്കുറിച്ചു് അധികം ക്ലേശിക്കണമെന്നില്ല. ദൈവസഹായത്താൽ അതു തീൎച്ചയാക്കിയിരിക്കുന്നതുപോലെ വിചാരിച്ചുകൊണ്ടാൽ മതി. ഇവിടെ വിസമ്മതമൊന്നുമില്ലെങ്കിൽ, ഞാൻ, ഹരിദാസിയോടു്, അവൾ ഇവിടെ എങ്ങിനെ പെരുമാറണമെന്നും മററുമുള്ള സംഗതികളെക്കുറിച്ചു് അല്പം ഉപദേശിക്കട്ടെ. ശൈലജയെ ഇങ്ങോട്ടു പറഞ്ഞയക്കാം. ഇവിടെ വന്നതുമുതൽ എപ്പോഴും

അവരം അമ്മയെക്കുറിച്ചുതന്നെ സംസാരിച്ചുകൊണ്ടിരിക്കുന്നു."

ക്ഷേമങ്കരി:—"എനിക്കു സ്വല്പം ജോലിയുണ്ടു്. നിങ്ങൾ മൂന്നു പേരുംകൂടി കുറച്ചുനേരം സംസാരിച്ചുകൊണ്ടിരിക്കണം."

ചക്രവത്തി ചിരിച്ചുകൊണ്ടു പറഞ്ഞു: "ഈ ലോകത്തിൽ ഇവിടുത്തെപ്പോലുള്ള ആളുകളുള്ളതു ഞങ്ങളുടെ ഒക്കെ ഭാഗ്യമത്രെ. എന്താണു് 'ജോലി'യെന്നു ഞങ്ങളും യഥാകാലം അറിയാതിരിക്കയില്ല. നളിനാക്ഷബാബുവിനു വധുവിനെ തിരഞ്ഞെടുത്തുകൊണ്ടു വരുന്ന ബ്രാഹ്മണനു കൊടുക്കുവാൻ അടയുണ്ടാക്കുന്നതിനു പോകയാണു്, അല്ലേ?"

ശൈലജയേയും കമലയേയും അന്വേഷിച്ചു ചക്രവത്തി അവരിരുന്നിരുന്ന മുറിയിൽ പ്രവേശിച്ചു. അവരിരുവരും സംഭാഷണത്തിൽ നിമഗ്നരായിരിക്കയായിരുന്നു. കമലയുടെ കണ്ണുകളിൽ നിന്നും ബാഷ്പകണങ്ങൾ ചിന്തിക്കൊണ്ടിരുന്നു. ഒന്നും പറയാതെ കമലയെ വീക്ഷിച്ചിട്ടു് അദ്ദേഹം ശൈലജയുടെ സമീപം ആസനസ്ഥനായി. ശൈലജ ഇങ്ങനെ പറഞ്ഞു: "അപ്പാ, നളിനാക്ഷബാബുവിനോടു് ഈ കഥയെല്ലാം പറയാൻ ഇനി അമാന്തിച്ചുകൂടെന്നു ഞാൻ കമലയോടു പറയുകയായിരുന്നു. അപ്പന്റെ ഒരു കാശിനുകൊള്ളാത്ത ഈ ഹരിദാസി, അതു പറഞ്ഞപ്പോൾ, എന്നോടു കലഹിക്കുകയാണു്."

"ചേച്ചീ, ആ കാര്യം ഇനിയും പറയരുതെന്നു ഞാൻ ഇതാ നിങ്ങളുടെ കാലുപിടിച്ചപേക്ഷിക്കുന്നു" എന്നു കമല ശൈലജയോടു പ്രാർത്ഥിച്ചു.

ശൈല:—"നീ വെറും ഒരു മറയിയാണു്. നളിനാക്ഷബാബു ഹേമനളിനിയെ വിവാഹം ചെയ്യാൻ പോകുന്നു. അപ്പോൾ നീയോ, ഒന്നും പറയാതെ ഒരു മൂലയിൽ കയറിയിരിക്കുന്നു. കൊള്ളാം. നിന്റെ വിവാഹദിവസം മുതൽ നീ ഈ കഷ്ടതകളെല്ലാം അനുഭവിക്കാൻ തുടങ്ങിയതാണു്. നീ മരിച്ചില്ലെന്നേയുള്ളു. അത്രമാത്രം അനുഭവിച്ചുകഴിഞ്ഞു; ഇനിയും അവസാനിപ്പിക്കാതെ തുടരണമെന്നാണു് ആഗ്രഹമെന്നു തോന്നുന്നു."

കമല:—"എന്റെ കാര്യം ആരോടും പറയേണ്ട ആവശ്യമില്ല. അപകീർത്തിയൊഴിച്ചു് മറെറന്തു വേണമെങ്കിലും

ഞാൻ സഹിച്ചുകൊള്ളാം. എനിക്കിപ്പോൾ ഒരു ആവലാതിയുമില്ല. എന്നെ സംബന്ധിച്ച യഥാർത്ഥസംഗതികൾ ആരോടെങ്കിലും പറയുകയാണെങ്കിൽ പിന്നെ ഞാൻ ഒരു നിമിഷം ഈ വീട്ടിൽ താമസിക്കുകയില്ല. ആക്ഷേപം സഹിച്ചുകൊണ്ട് ഞാനൊരിക്കലും ജീവിച്ചിരിക്കുകയില്ല."

ശൈല ഇതു് വിസമ്മതിച്ചില്ല. എന്നാൽ, നളിനാക്ഷൻ ഹേമനളിനിയെ വിവാഹം ചെയ്യുന്നതു കണ്ടുംകൊണ്ടു് മിണ്ടാതെയിരിക്കുന്നതു് അവൾക്കു അസഹ്യമായിത്തോന്നി.

"നീ ഈ പറഞ്ഞ വിവാഹം തീർച്ചയായി നടക്കുമോ?" എന്നു് ചക്രവർത്തി ചോദിച്ചു.

ശൈല:—"അച്ഛനെന്താ സംശയം! നളിനാക്ഷബാബുവിന്റെ മാതാവു് വധുവിനെ ആശംസിക്കുകകൂടി ചെയ്തു."

ചക്രവർത്തി:—"ഈശ്വരസഹായത്താൽ ആ ആശംസ ഫലപ്രദമാകയില്ല. ഓമനെ, കമലം, നീ അശേഷം പേടിച്ചിട്ടാവശ്യമില്ല. ന്യായം ജയിക്കും."

അദ്ദേഹം പറഞ്ഞതെന്താണെന്നു് കമലയ്ക്കു നല്ലപോലെ മനസ്സിലായില്ല. അവൾ അദ്ദേഹത്തെ സൂക്ഷിച്ചു നോക്കി.

"ആ നിശ്ചയം തള്ളിക്കളഞ്ഞു. നളിനാക്ഷൻ അതിനനുകൂലിച്ചില്ലെന്നു മാത്രമല്ല, അയാളുടെ മാതാവും ഇപ്പോൾ പുത്രന്റെ ഇഷ്ടംപോലെയാകട്ടെയെന്നു സമ്മതിച്ചിരിക്കുന്നു" എന്നു് ചക്രവർത്തി വിസ്തരിച്ചുപറഞ്ഞു.

ശൈലജയ്ക്കു് അത്യാഹ്ലാദം ഉണ്ടായി. "അച്ഛാ, ഇനി പേടിക്കേണ്ട! ഈ വിവാഹനിശ്ചയത്തെപ്പററി കേട്ടതിൽ പിന്നീടെനിക്കു് സൈ്വരമായി ഉറങ്ങാൻ പോലും സാധിച്ചിട്ടില്ല."

ഇവളുടെ ഈ സ്വന്തഭവനത്തിൽ ഇനിയും ഒരന്യയെപ്പോലെ കഴിഞ്ഞുകൂടണമെന്നാണോ അച്ഛൻ പറയുന്നതു്? എന്നാണു് നമ്മൾ ഈ കുഴപ്പമെല്ലാം നേരെയാക്കുന്നതു്?"

ചക്രവർത്തി:—"ശൈലെ, ബദ്ധപ്പെടരുതു്. എല്ലാം യഥാകാലം ശരിയാകും."

കമല:— "ഇപ്പോഴൊരു കുഴപ്പവുമില്ലല്ലൊ. ഇതിൽനിന്നും ഒന്നും ഭേദപ്പെടുത്തണമെന്നില്ല. എനിക്കിപ്പോൾ പരമ

സൌഖ്യമാണ്. എനിക്ക് കൂടുതൽ സന്തോഷമുണ്ടാക്കുവാൻ നിങ്ങൾ ശ്രമിക്കുകയാണെങ്കിൽ അതു് കൂടുതൽ സന്താപത്തിന്നു് കാരണമായിത്തീരാനിടയുണ്ട്. എന്റെ പൊന്നമ്മാവനല്ലേ, ഈ സംഗതി ആരോടും പറയരുതേ! ഈ ഭവനത്തിന്റെ ഒരു മൂലയിൽ തള്ളിയേച്ചു് എന്നെ നിശ്ശേഷം മറന്നുകളയുക. എനിക്കെത്രമാത്രം സുഖം അനുഭവിക്കുവാൻ സാധിക്കുമോ, അത്രത്തോളം ഞാനനുഭവിക്കുന്നുണ്ട്." ഇത്രയും പറഞ്ഞപ്പോഴേക്കും അവളുടെ കണ്ണു രണ്ടും നിറഞ്ഞു കവിഞ്ഞു.

"തങ്കം, ഇതെന്താണ്? കരയാതിരിക്കു! നീ പറയുന്നതെന്താണെന്നെനിക്കു നല്ലപോലെ മനസ്സിലായി. നിന്നെ ഞങ്ങൾ ഒരു പ്രകാരത്തിലും ശല്യപ്പെടുത്തുകില്ല. വിധിമതം ആർക്കും നീക്കാവുന്നതല്ലല്ലൊ. എല്ലാം യഥാസമയം ഭംഗിയായി കലാശിക്കും. ഇടയിൽ കടന്നെല്ലാം കഴിച്ചുമറിക്കുന്നതു് മറയത്തരമാണ്. പേടിക്കാതിരിക്കു. ഇന്നതു് ഇന്നപ്പോൾ ചെയ്യണമെന്നറിയാനുള്ള പ്രായമെനിക്കായി" എന്നു്, അമ്മാവൻ അവളെ ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു.

ആ സമയം ഉമേശൻ പതിവുപോലെ പല്ലിളിച്ചുകൊണ്ടു് അവിടെക്കയറി വന്നു.

"ഉമേശാ, എന്താ?" എന്നു് അമ്മാവൻ അവനോടു് ചോദിച്ചു.

"രമേശബാബു, ഡാക്ടർ ബാബുവിനെ തിരക്കി, താഴെ നിൽക്കുന്നു."

കമലയുടെ മുഖം വിളറി. "ഭയപ്പെടാതിരിക്കു. ഞാനെല്ലാം വേണ്ടതുപോലെ നോക്കിക്കൊള്ളാം" എന്നു പറഞ്ഞു് അമ്മാവൻ എഴുന്നേററു. അദ്ദേഹം താഴെയിറങ്ങി രമേശന്റെ കൈയ് പിടിച്ചുകൊണ്ടു പറഞ്ഞു. "രമേശബാബു, നമുക്കല്പം നടക്കാൻ പോകാം. നിങ്ങളോടെനിക്കു സ്വല്പ സംഗതി പറയാനുണ്ട്."

"അമ്മാവാ, അങ്ങ് എങ്ങനെ ഇവിടെ വന്നുചേർന്നു?" എന്നു് രമേശൻ ആശ്ചര്യത്തോടു കൂടി ചോദിച്ചു.

"നിങ്ങളുടെ കാര്യത്തിനു വേണ്ടിയാണ് ഞാൻ ഇവിടെ വന്നതു്. നിങ്ങളെ കണ്ടതിൽ വളരെ സന്തോഷമുണ്ട്. വരൂ,

സമയമധികമില്ല. നമുക്കിതു് നേരെയാക്കണം" എന്നു പറഞ്ഞു് രമേശനെ റോഡിലേക്കു് പിടിച്ചുകൊണ്ടുപോയി അദ്ദേഹം ചോദിച്ചു: "രമേശബാബു, നിങ്ങൾ എന്തിനാണു് ഇവിടെ വന്നതു്?"

"ഞാൻ നളിനാക്ഷബാബുവിനെ അന്വേഷിച്ചാണിവിടെ വന്നതു്. അയാളോടു് കമലയുടെ കാര്യമെല്ലാം പറയാൻ ഞാൻ തീർച്ചപ്പെടുത്തി. അവൾ ജീവിച്ചിരിക്കുന്നുണ്ടായിരിക്കണമെന്നാണു് എനിക്കു തോന്നുന്നതു്."

"കൊള്ളാം. അവൾ ജീവിച്ചിരിക്കുന്നുവെന്നും, നളിനാക്ഷൻ അവളെ കണ്ടുവെന്നും തന്നെ വിചാരിക്കുക. അങ്ങിനെയാണെങ്കിൽ നിങ്ങൾ നളിനാക്ഷനെ നേരിട്ടു കണ്ടു് ഈ വിവരം പറയുന്നതു നല്ലതാണോ? അയാളുടെ മാതാവു് ഒരു വൃദ്ധയാണു്. അവർ ഈ വാസ്തവം അറിയുന്നതിനിടയായാൽ കമലയ്ക്കുതുകൊണ്ടു് തരക്കേടുണ്ടാകുന്നതിനിടയുണ്ടു്."

"കമല പരമപാവനയാണെന്നു് നളിനാക്ഷനെ അറിയിക്കേണ്ടതത്യാവശ്യമത്രെ. അവൾ നിര്യാതയാണെങ്കിൽത്തന്നെ, ഈ പരമാർത്ഥമറിയുമ്പോൾ നളിനാക്ഷൻ അവളെ ബഹുമാനപൂർവ്വം സ്മരിക്കാതിരിക്കില്ലതന്നെ" എന്നു് രമേശൻ മറുപടി പറഞ്ഞു.

അമ്മാവൻ:—"നിങ്ങളെപ്പോലെയുള്ള ആധുനികയുവാക്കന്മാരുടെ ചിന്താഗതികൾ എങ്ങനെയാണെന്നു് എനിക്കു് അറിഞ്ഞുകൂടാ. കമല വാസ്തവത്തിൽ മരിച്ചിട്ടുണ്ടെങ്കിൽ അവളുടെ കാര്യം ഓർമ്മിപ്പിച്ചു് നളിനാക്ഷബാബുവിനെ എന്തിനാണുപദ്രവിക്കുന്നതു്? എന്തായാലും അയാൾ ഒരു രാത്രി മാത്രമേ അവളുടെ ഭർത്താവായിരുന്നുള്ളു. ഇതാ ആ വീടു കണ്ടില്ലേ? അവിടെയാണു് ഞാൻ താമസിക്കുന്നതു്. നാളെ രാവിലെ നിങ്ങൾ ഇവിടെ വരുകയാണെങ്കിൽ ഞാനെല്ലാം വിസ്തരിച്ചു് പറയാം. അതുവരെ നളിനാക്ഷബാബുവിനെ കാണരുതു്."

രമേശൻ സമ്മതിച്ചു. അമ്മാവൻ തിരിച്ചുപോയി, കമലയോടു പറഞ്ഞു. "ഓമനേ, നീ നാളെ രാവിലെ ഞങ്ങളുടെ വീട്ടിൽ വരണം. നീ തന്നെ നിൻെറ ഇപ്പോളത്തെ

സ്ഥിതിയെക്കുറിച്ച് രമേശബാബുവിനോടു പറയണമെന്നാണ് ഞാൻ തീർച്ചയാക്കിയിട്ടുള്ളത്.''

കമല മറുപടിയൊന്നും പറയാതെ ദൃഷ്ടികൾ തറയിൽ പതിപ്പിച്ചുകൊണ്ടിരുന്നു.

അമ്മാവൻ തുടർന്നു:—"നല്ല വഴി അതാണെന്നാണ് എനിക്കു തോന്നുന്നത്. ഈ അഭിനവയുവകേസരികൾക്ക് പഴമ പരിചയമുള്ള വയസ്സന്മാർ പറയുന്നതൊന്നും ഇഷ്ടമാകയില്ല. ഒട്ടും പേടിക്കേണ്ട. വേറെ ആരും നിൻെറ ന്യായമായ സ്ഥാനം അപഹരിക്കുവാൻ അനുവദിച്ചുകൂടാ. അതു നിൻെറ കർത്തവ്യമാണ്; അല്ലാതെ മറ്റാരുടേയുമല്ല. ഞങ്ങൾക്ക് എന്തെങ്കിലും ചെയ്യാൻ സാധിക്കുന്നുവെങ്കിൽത്തന്നെ അത്രത്തോളം ഫലമുണ്ടാകയില്ല.'' എന്നിട്ടും കമല കണ്ണുപൊക്കി നോക്കിയില്ല.

അദ്ദേഹം തുടർന്നു പറഞ്ഞു: "മിയ്ക്കവാറും എല്ലാ പ്രതിബന്ധങ്ങളും നമ്മൾ നിവാരണം ചെയ്തുകഴിഞ്ഞിരിക്കുന്നു. ബാക്കിയുള്ള ചില്ലറ തടസ്സങ്ങൾ കൂടി തീക്കുന്നതിന് നീ വൈമുഖ്യം പ്രദർശിപ്പിച്ചുകൂടാ."

ആ സമയം കമല ഒരു കാലടിശബ്ദം കേട്ട് മേല്പോട്ടു നോക്കി. നളിനാക്ഷൻ വാതുക്കൽ നില്ക്കുന്നു. അവരുടെ കണ്ണുകൾ തമ്മിൽ കൂട്ടിമുട്ടി. എന്നാൽ ഇത്തവണ മുമ്പ് ചില സന്ദർഭങ്ങളിലെപ്പോലെ പെട്ടെന്ന് ദൃഷ്ടികൾ പിൻവലിക്കുകയാകട്ടെ, അവിടെ നിന്നും നിർഗ്ഗമിക്കുകയാകട്ടെ ചെയ്തില്ല. ഒരു നിമിഷനേരമേ അയാൾ കമലയെ നോക്കിക്കൊണ്ടുനിന്നുള്ളു. എന്നാൽ മുഹൂർത്തകാലസ്ഥിതമായ ആ വീക്ഷണം കമലയുടെ സുന്ദരമായ വദനസരോജത്തിൻെറ ഒരു പ്രതിച്ഛായയെ അയാളുടെ ചിത്തത്തിൽ സംസ്ഥാപിച്ചാവാഹിക്കുന്നതുപോലെ തോന്നി. തനിക്ക് അവകാശമോ, ആവശ്യമോ ഇല്ലാത്ത ഒരു സാധനമെന്ന മട്ടിൽ അലക്ഷ്യതയോടുകൂടിയല്ല, അയാൾ ഈ സന്ദർഭത്തിൽ അവളെ വീക്ഷിച്ചത്.

കമലയുടെ സമീപം ശൈലജ ഇരിക്കുന്നതു കണ്ടു് അയാൾ അവിടെ നിന്നും പോകുവാൻ ഭാവിച്ചു. അപ്പോൾ അമ്മാവൻ അയാളെ തടുത്തുകൊണ്ട് ഇങ്ങനെ പറഞ്ഞു:—

“നളിനാക്ഷബാബു, തിരിഞ്ഞോടാതെ അവിടെ നില്ക്കു. ഞങ്ങളിൽ ഒരാളെപ്പോലെയാണ് ഞങ്ങൾ നിങ്ങളെ വിചാരിച്ചിരിക്കുന്നതു്. ഇതു് എൻെറ മകൾ ശൈലജയാണു്. ഇവളുടെ കുട്ടിയെയാണു് നിങ്ങൾ ചികിത്സിച്ചതു്.”

ശൈലജ നളിനാക്ഷനെ വന്ദിച്ചു. തലകുനിച്ചു വണങ്ങിക്കൊണ്ടു് അദ്ദേഹം അവളോടു ചോദിച്ചു: “കുട്ടിക്കെങ്ങനെയിരിക്കുന്നു?”

“ഇപ്പോൾ നല്ല സുഖമുണ്ടു്” എന്നു് ശൈലജ പറഞ്ഞു.

“ഞങ്ങളുടെ സമാജം നിങ്ങളുടെ സാന്നിദ്ധ്യംകൊണ്ടു് ഇതിനു മുമ്പൊരിക്കലും ധന്യമായിട്ടില്ല. ഇപ്പോൾ നിങ്ങളുടെ ആഗമനം യാദൃച്ഛികമായുണ്ടായി. അതുകൊണ്ടു് ഏതായാലും കുറച്ചിവിടെ ഇരുന്നിട്ടുപോകാം.”

അമ്മാവൻ അയാളെ അവിടെ ഇരുത്തിയിട്ടു് തിരിഞ്ഞുനോക്കിയപ്പോൾ കമലയെ കാണാനില്ല. നളിനാക്ഷന്റെ വീക്ഷണത്തിൽ അവൾക്കുണ്ടായ സംഭ്രമവും, സന്തോഷവും സീമാതീതമായിരുന്നു. അതിനാൽ അവളുടെ ഹൃദയോദ്വേഗത്തെ ശാന്തമാക്കുന്നതിനു വേണ്ടിയത്രെ അവൾ അവിടെ നിന്നും നിഷ്ക്രമിച്ചതു്.

അപ്പോൾ ക്ഷേമനളിയും അവിടെയെത്തി. “നിങ്ങൾ ഇവിടെ നിന്നും എഴുന്നേല്ക്കാതെ തരമില്ല. ഞാൻ നിങ്ങളെ മനഃപൂർവം ഉപദ്രവിക്കാൻ തീർച്ചയാക്കിയിരിക്കയാണു്” എന്നു് അവർ ചക്രവർത്തിയോടു പറഞ്ഞു.

“അമ്മ ജോലിയുണ്ടെന്നു പറഞ്ഞെഴുന്നേററുപോയതു മുതൽ, ഈ ചെറിയ ഉപദ്രവം സഹിക്കാനുള്ള ആർത്തിയാൽ എന്റെ വായിൽ വെള്ളമൂറിക്കൊണ്ടിരിക്കുന്നു” എന്നു് അമ്മാവൻ മറുപടി പറഞ്ഞു.

“അല്പം ഇവിടെ ഇരിക്കുക. ഞാൻ ഇതാ വന്നുകഴിഞ്ഞു” എന്നു് മാതാവിനോടും, പുത്രനോടും അപേക്ഷിച്ചിട്ടു് അയാൾ വേറൊരു മുറിയിൽ പ്രവേശിച്ചു.

രണ്ടു മൂന്നു മിനിട്ടു കഴിഞ്ഞപ്പോൾ അദ്ദേഹം കമലയോടുകൂടി തിരിച്ചുവന്നു. പിന്നീടു് അദ്ദേഹം പറഞ്ഞുതുടങ്ങി: “നളിനാക്ഷബാബു! നിങ്ങൾ ഹരിദാസിയെ ഒരു അന്യസ്ത്രീയെപ്പോലെ വിചാരിക്കരുതു്. ഈ സാധുക്കുട്ടിയെ ഞാൻ

നിങ്ങളുടെ വീട്ടിലാക്കിയിട്ട പോകുകയാണ്. നിങ്ങളിൽ ഒരാളായി അവളെ ഗണിക്കണമെന്ന് നിങ്ങളോടും അമ്മയോടും അപേക്ഷിക്കുന്നു. അവൾ ഒരു ഒറ്റ സംഗതിയെ ആവശ്യപ്പെടുകയുള്ളു; നിങ്ങളെ രണ്ടു പേരെയും പരിചരിച്ചുകൊണ്ട ജീവിക്കണം. അവൾ ഒരു തെററും ചെയ്യുകയില്ലെന്നു ഞാൻ ഉറപ്പു പറയാം."

ക്ഷേമങ്കരി:—"എന്റെ സാറെ, നിങ്ങൾ ഈ കാര്യം വിചാരിച്ചൊട്ടും ക്ലേശിക്കേണ്ട. എന്റെ സ്വന്തപുത്രിയെപ്പോലെയാണ് ഈ വീട്ടിലുള്ളവരെല്ലാം ഹരിദാസിയെ വിചാരിച്ചുവരുന്നത്. അവൾക്കു ജോലിയെന്തെങ്കിലും ഉണ്ടാക്കിക്കൊടുക്കേണ്ട ആവശ്യം നാളതുവരെ ഉണ്ടായിട്ടില്ല. പാചകശാലയിലും സംഭാരശാലയിലും എനിക്ക് ഇപ്പോൾ ഒരധികാരവുമില്ല. എല്ലാച്ചുമതലകളും ഹരിദാസി തന്നെയാണു വഹിക്കുന്നത്. വാല്യക്കാർ ഇപ്പോൾ എന്നെ അവരുടെ യജമാനത്തിയായി ഗണിക്കുന്നില്ല. എല്ലാവരും എന്നെ ഇപ്പോൾ പുറംപോക്കിൽ തള്ളിയിരിക്കുകയാണ്. ഞാനായിരുന്നു മുമ്പൊക്കെ താക്കോൽ സൂക്ഷിച്ചുവന്നിരുന്നത്. എന്നാൽ ഹരിദാസി അതു് എന്റെ കൈയിൽനിന്നും തട്ടിയെടുത്തു. നിങ്ങളുടെ ഈ കള്ളിപ്പെണ്ണിനു് ഇനി എന്താ ആവശ്യമെന്നു പറഞ്ഞേയ്ക്കുക. നിങ്ങൾ അവളെ കൂടെ കൊണ്ടുപോകുമെന്നു പറഞ്ഞു് ഞങ്ങളെ ഭയപ്പെടുത്തുകയാണ്. അങ്ങനെ ചെയ്യുന്നുവെങ്കിൽ അതിനെക്കാൾ വലിയ വഞ്ചനയൊന്നുമില്ല."

ചക്രവർത്തി:—"ഞാൻ പറഞ്ഞാൽത്തന്നെ അവൾ അങ്ങനെ ചെയ്യുമെന്നു സ്വപ്നേപി വിചാരിക്കണ്ട. അതുകൊണ്ടു് സമാധാനത്തോടു കൂടി ഇരിക്കുക. അവൾ ഇപ്പോൾ ഞങ്ങളെയാരെയും കുറിച്ചു് ഓർമ്മിക്കാറെയില്ല. നിങ്ങൾ എന്തു വിദ്യയാലൊ അവളുടെ മനസ്സുമാത്രം വശീകരിച്ചുകഴിഞ്ഞു! സാധുക്കുട്ടി, അവൾ വളരെ കഷ്ടപ്പെട്ടു. ഇപ്പോൾ ഒരു മാതിരി സമാധാനം കിട്ടിയെന്നു തോന്നുന്നു. അവളുടെ ആയുഷ്കാലം മുഴുവനും സുഖമായിരിക്കുവാൻ ദൈവം അവളെ അനുഗ്രഹിക്കട്ടെ. അവൾ

എന്നും നിങ്ങളുടെ വാത്സല്യത്തിനർഹയായിബ്ഭവിക്കട്ടെ. ഇതത്രെ എന്റെ യാത്രാവേളയിലെ ആശംസ!" ഇത്രയും പറഞ്ഞപ്പോഴെയ്ക്കു് ആ വൃദ്ധന്റെ നേത്രങ്ങൾ ബാഷ്പാർദ്രമായി.

അത്യന്തം കൌതുകത്തോടുകൂടി നളിനാക്ഷൻ അദ്ദേഹത്തിന്റെ വാക്കുകൾ ശ്രവിച്ചുകൊണ്ടിരുന്നു.

ഒടുവിൽ അമ്മാവനും പുത്രിയും യാത്ര പറഞ്ഞു് ഇറങ്ങിയപ്പോൾ നളിനാക്ഷൻ സാവധാനം അയാളുടെ മുറിയിലേയ്ക്കു തിരിച്ചു. ലജ്ജാഭരിതയായ ഒരു നവോഢയുടെ കപോലങ്ങളിലെ തുടുതുടുപ്പുപോലെ, അസ്തംഗതനായ ഹേമന്തസൂര്യന്റെ കിരണകന്ദളങ്ങൾ ആ മുറിയെ സുവർണ്ണപ്രഭാപൂരിതമാക്കി. ശോണിതനിറത്തിലുള്ള ആ പ്രകാശം അയാളുടെ രോമകൂപങ്ങളിൽക്കൂടി പ്രവേശിച്ചു് സർവ്വാംഗങ്ങളിലും വ്യാപിച്ചതുപോലെ തോന്നി.

ഒരു സ്നേഹിതൻ അയാൾക്കു് അന്നു രാവിലെ ഒരു മഞ്ജൂഷ നിറയെ പനിനീർപൂക്കൾ കൊടുത്തയച്ചിരുന്നു. ക്ഷേമങ്കരി മാല കെട്ടുവാനായി അതു് കമലയെ ഏല്പിച്ചു. അവൾ ആ പൂക്കൾ ഒരു തളികയിലടുക്കി, നളിനാക്ഷന്റെ മുറിയിൽ കൊണ്ടുപോയി വച്ചു. അതിന്റെ സൌരഭ്യം അയാളുടെ നാസാരന്ധ്രങ്ങളിൽ പ്രവേശിച്ചു. ആ പ്രശാന്തവേളയിൽ, അസ്തമയാർക്കന്റെ മഞ്ജുമരീചികളുടെ ലോഹിതരാഗവും, ആ പനിനീർപൂക്കളിൽനിന്നും ചുററുപാടും പരന്നുകൊണ്ടിരുന്ന പരിമളവും ഒന്നുചേർന്നു് അയാളുടെ ഇന്ദ്രിയങ്ങൾക്കു പീഡയുളവാക്കി. വളരെക്കാലമായി, വികാരശൂന്യമായ വ്രതാനുഷ്ഠാനങ്ങളോടും ധ്യാനാർച്ചനാദികളോടും കൂടിയ ഒരു ലോകത്തിലായിരുന്നു, അയാളുടെ വാസം. അനേകതന്ത്രികളോടു കൂടിയ ഒരു സംഗീതയന്ത്രത്തിന്റെ ആലാപം അയാളുടെ കർണ്ണപുടങ്ങളിൽ തട്ടിക്കൊണ്ടിരുന്നുവെന്നും, അദൃശ്യരായ നർത്തകിമാരുടെ പാദന്യാസംകൊണ്ടും അവരുടെ കൈവളകളുടെ കിലുകിലാരവംകൊണ്ടും ഈ ബ്രഹ്മാണ്ഡകടാഹം മുഴുവൻ മുഖരിതമായിരുന്നുവെന്നും അയാൾക്കു തോന്നി.

നളിനാക്ഷൻ തിരിഞ്ഞുനോക്കി. അപ്പോൾ അയാളുടെ കണ്ണുകൾ കിടക്കയുടെ തലയ്ക്കൽ വിരിച്ചിരുന്ന പൂക്കെ

ളിൽ പതിച്ചു. അയാളെ നോക്കിക്കൊണ്ടിരുന്ന അനേക നയനങ്ങളാണതെന്നും, ഏതോ ശബ്ദശൂന്യമായ അർത്ഥനയെ അയാളുടെ ഹൃദയദ്വാരത്തിങ്കൽ അതു് സമർപ്പിക്കുകയാണെന്നും അയാൾ വിചാരിച്ചു.

അതിൽ നിന്നും, ദളങ്ങൾ മുഴുവൻ വിരിയാത്തതും, നിറം കാച്ചാത്ത സ്വർണ്ണത്തിന്റെ വർണ്ണത്തോടുകൂടിയതും, മന്ദമായ സുഗന്ധത്തെ പരിതാന്തരീക്ഷത്തിൽ ലയിപ്പിച്ചുകൊണ്ടിരുന്നതുമായ ഒരു പൂമൊട്ടു് അയാൾ കൈയിലെടുത്തു. അതു് കൈയിൽവെച്ചു് താലോലിക്കവേ ഒരംഗുലീസ്പർശം ഉണ്ടായതുപോലെ അയാൾക്കു തോന്നി. അയാൾ പെട്ടെന്നു് പുളകിതഗാത്രനായി. ആ കോമളകുഡ്മളത്തെ അയാൾ അധരപുടത്തിലും, കൺപോളകളിലും അമർത്തി. അപ്പോൾ ദിനാന്തസൂര്യന്റെ അന്ത്യരശ്മികൾ സായാഹ്നാംബരത്തെ പ്രകാശമാനമാക്കി. മുറിയിൽ നിന്നുമിറങ്ങുന്നതിനു മുമ്പെ, അയാൾ കിടക്കയുടെ അരികിൽച്ചെന്നു തല കുനിച്ചു് വിരുപ്പു പൊക്കി ആ പൂമൊട്ടു് തലയണയിൽ വച്ചു. അനന്തരം തല പൊക്കിയപ്പോൾ ആ കട്ടിലിന്റെ കാൽക്കൽ ഒരാൾ മുട്ടുകുത്തിച്ചുരുണ്ടുകിടക്കുന്നതു കണ്ടു. അതു് കമലയായിരുന്നു. അവളുടെ മുഖം മൂടുപടംകൊണ്ടു് ആച്ഛാദനം ചെയ്തിരുന്നു. അസഹനീയമായ ലജ്ജയാൽ ഭൂമിക്കുള്ളിലേക്കു താഴുന്നതിനുപോലും അവൾ അപ്പോൾ സന്നദ്ധയായിരുന്നു. ഹാ! കമലേ ലജ്ജ പ്രകടിപ്പിക്കുന്നതിനുള്ള സമയവും ഇതാ കഴിഞ്ഞുപോയി!

അവൾ ആ പുഷ്പങ്ങൾ നളിനാക്ഷന്റെ ശയ്യമേൽ വിരിച്ചിട്ടു് മുറിക്കു പുറത്തിറങ്ങുവാൻ ഭാവിച്ചപ്പോഴത്രെ അയാളുടെ പാദന്യാസം കേട്ടതു്. അവൾ അവിടെ ഒളിക്കുവാൻ ശ്രമിച്ചു. പുറത്തിറങ്ങി ഓടിക്കളയുകയോ, അകത്തൊളിച്ചിരിക്കുകയോ—ഇതു രണ്ടും ഒരുപോലെ ദുസ്സാദ്ധ്യമായിരുന്നു. അവൾ പരിഭ്രമിച്ചു് നളിനാക്ഷന്റെ ദൃഷ്ടിപഥത്തിൽ നിന്നും മറയാൻ ബദ്ധപ്പെട്ടുകൊണ്ടിരിക്കുമ്പോളാണു് അയാൾ അവളെ കണ്ടതു്.

അവളെ കണ്ട മാത്രയിൽ നളിനാക്ഷൻ വാതുക്കലേയ്ക്കു നടന്നു. എന്നാൽ പടി കടക്കാൻ ഭാവിച്ചപ്പോൾ അയാളുടെ മനസ്സിൽ പെട്ടെന്നൊരു വിചാരമുദിച്ചു. അയാൾ അനിശ്ചി

ത്തനായി അവിടെത്തന്നെ നിന്നു. അനന്തരം സാവധാനം തിരിച്ചു ചെന്നു കമലയെ നോക്കിക്കൊണ്ടു പറഞ്ഞു: "കമലെ, എഴുനേല്ക്കു. എന്നെക്കാണുമ്പോൾ നീ ലജ്ജിക്കേണ്ടയാവശ്യമില്ല!"

——(o)——

## അദ്ധ്യായം ൬൨.

പിറേറദിവസം രാവിലെ കമല അമ്മാവന്റെ വീട്ടിലെത്തി. തക്കതായ ഒരവസരം കിട്ടിയ മാത്രയിൽ ശൈലജയെ അടുക്കൽ വിളിച്ചു് അവൾ പരിരംഭണംചെയ്തു.

"എന്താ, കമലെ, ഇന്നിത്ര ആഹ്ലാദം?" എന്നു ശൈലജ കമലയെ തലോടിക്കൊണ്ടു ചോദിച്ചു. 'ചേച്ചീ, എന്താ കാരണമെന്നെനിക്കറിഞ്ഞുകൂടാ. എങ്ങനെയോ എന്റെ കഷ്ടതകളെല്ലാം അവസാനിച്ചുവെന്നു തോന്നുന്നു."

ശൈല:—"വരു, വന്നെന്നോടെല്ലാം പറയു. ഇന്നലെ സന്ധ്യവരെ ഞാൻ നിന്റെയടുക്കൽ ഉണ്ടായിരുന്നു. അതിൽപിന്നെന്തുവിശേഷമുണ്ടായി?"

കമല:—"പറയത്തക്കവണ്ണമൊന്നുമില്ല. അദ്ദേഹമിപ്പോളെന്റെ സ്വന്തമായെന്നെനിക്കു തോന്നുന്നു. ഈശ്വരൻ എന്നോടു ഒടുവിൽ കരുണ കാണിച്ചു."

ശൈല:—"കൊള്ളാം; ഒന്നും ഒളിച്ചുവെയ്ക്കാതെയെന്നോടു പറയു."

കമല:—ചേച്ചീ, ഒളിച്ചുവെക്കത്തക്കതുപോലൊന്നുമില്ല. എന്നാൽ എന്റെ വിചാരങ്ങൾ പ്രകാശിപ്പിക്കുന്നതിന്ന് എനിക്ക് വാക്കു കിട്ടുന്നില്ല. ഇന്നു രാവിലെ ഞാൻ ഉണൎന്നെഴുന്നേററപ്പോൾ എന്റെ ജീവിതം ഉപയോഗശൂന്യമല്ലെന്ന് എനിക്കു തോന്നി. അപ്പോൾ ഒരു അപൂൎവ്വമായ ആനന്ദാനുഭൂതിയുണ്ടായി. എനിക്കു വൎണ്ണിക്കാൻ പാടില്ലാത്തവിധം എന്റെ ജോലിക്ക് വളരെ ലാഘവമുണ്ടായതുപോലെയും തോന്നി. അതിൽ കൂടുതലൊന്നും എനിക്കാവശ്യമില്ല. എനിക്ക് ഈ ലഭിച്ചതൊക്കെ നഷ്ടപ്പെട്ടേക്കുമോ എന്നൊരു ഭയം

മാത്രമേ ഇപ്പോളുള്ളൂ. എൻെറ ജീവിതകാലം മുഴവൻ ഇതുപോലുള്ള ഒരു മഹാഭാഗ്യം എനിക്ക് പ്രദാനം ചെയ്യത്തക്കവണ്ണം സർവേശ്വരനെന്നോട്ട് കാരുണ്യമുണ്ടായിരിക്കുമോ എന്ന് ഞാൻ വളരെ സംശയിക്കുന്നു."

ശൈല:—"നിനക്ക് നല്ല കാലം വന്നുചേന്നിരിക്കുന്നു. ഇനി അത്ത് നിന്നെ, വിട്ടുപോകയില്ല."

കമല:—"ചേച്ചീ, ചേച്ചി അങ്ങനെ പറയരുത്. എനിക്ക് പലിശ മുഴവനും കിട്ടിക്കഴിഞ്ഞു. എൻെറ വിധിയെ ഞാൻ പഴിക്കുന്നില്ല. അതിൽ കുറ്റതലൊന്നും തന്നെ എനിക്കാവശ്യവുമില്ല."

ആ സമയം അമ്മാവൻ അവിടെ കയറിവന്ന് കമലയോട്ട പറഞ്ഞു: "ഓമനെ, നീ വെളിയിലേയ്ക്കു വരു, രമേശബാബു ഇതാ ഇവിടെ വന്നു നില്ക്കുന്നു."

രമേശൻ വന്ന ഉടൻ അയാളുമായി ഒരു സംവാദം കഴിഞ്ഞിട്ടാണ് അമ്മാവൻ കമലയെ വിളിക്കാൻ പോയത്.

അദ്ദേഹം അയാളോട്ട പറഞ്ഞു: "നിങ്ങളും കമലയും തമ്മിലുള്ള ബന്ധത്തെ സംബന്ധിച്ച് എല്ലാ വാസ്തവസംഗതികളും ഞാൻ ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു. അവളെ നിശ്ശേഷം പരിത്യജിച്ചിട്ട് നിങ്ങൾ ഒരു നവ്യജീവിതത്തിലേയ്ക്കു പ്രവേശിക്കണമെന്നാണെൻെറ അപേക്ഷ. നിങ്ങൾ തമ്മിലുള്ള അല്പകാലബന്ധത്തിൽ നിന്നും ഏതെങ്കിലും അപരിഹാർയ്യങ്ങളായ കാർയ്യങ്ങൾ ജാതമായിട്ടുണ്ടെങ്കിൽ അത്ത് വിധിവിലാസമാണെന്നു സമാധാനിക്കുക." രമേശൻ ഇപ്രകാരം മറുപടി പറഞ്ഞു: "എൻെറ ഹൃദയസാമ്രാജ്യത്തിൽനിന്നും കമലയെ അവസാനമായി നിഷ്കാസനംചെയ്യുന്നതിനു മുമ്പ് നളിനാക്ഷനോട്ട് ഈ കഥ മുഴവൻ ധരിപ്പിക്കാത്തപക്ഷം പരിശുദ്ധമായ അന്തഃകരണത്തോടുകൂടി എൻെറ ജീവിതം തുടന്നുകൊണ്ടുപോകുവാൻ സാധിക്കുകയില്ല. കമലയുടെ കാർയ്യങ്ങളെക്കുറിച്ചു പറയുവാൻ ഇനിമേൽ എനിക്ക് പക്ഷെ സാധിച്ചില്ലെന്നോ അഥവാ സാധിച്ചെന്നോ വരാം. പറയാനുള്ളതാകെ, ഇപ്പോൾ പറയുന്നില്ലെങ്കിൽ, എൻെറ മനസ്സാക്ഷിയ്ക്കൊരിക്കലും സ്വൈരം ലഭിക്കുകയില്ല."

"കൊള്ളാം, ഞാൻ തിരികെ വരുന്നതുവരെ ഇവിടെയിരുന്നു വിശ്രമിക്കുക" എന്നു് അമ്മാവൻ പറഞ്ഞു.

അതിലെ കടന്നുപോകുന്നവരെ ഒരു കണ്ഠിതഭാവത്തോടുകൂടി അയാൾ ജന്നലിൽക്കൂടെ നോക്കിക്കൊണ്ടിരിക്കവെ, ഒരു കാലടിശബ്ദം കേൾക്കയാൽ പുറം നോക്കി. അപ്പോൾ ഒരു കോമളാംഗി അയാളുടെ ബഹിർഭാഗത്തിൽ, വിനയപുരസ്സരം, നമ്രവദനയായി നിൽക്കുന്നതു കണ്ടു. അവൾ തലയുയർത്തി. അടുത്ത മാത്രയിൽ "കമലേ"എന്നാശ്ചര്യത്തോടുകൂടി ക്രന്ദനം ചെയ്തുകൊണ്ടു് അയാൾ എഴുന്നേററു.

നിശ്ചേഷ്ടയായി, നിശ്ശബ്ദമായി അയാളുടെ മുമ്പിൽ നിന്നിരുന്നതു് കമലയല്ലാതെ മററാരുമായിരുന്നില്ല!

"ഈശ്വരോ രക്ഷതു! രമേശബാബു, കമലയുടെ കഷ്ടതകൾ അവസാനിച്ചുവെന്നു തോന്നുന്നു. ഇതാ അവളുടെ മുമ്പിൽ ആകാശം തെളിഞ്ഞുകാണുന്നു. അവളെ ഉഗ്രമായ ആപത്തിൽനിന്നും നിങ്ങൾ രക്ഷിച്ചു. എന്നാൽ അതു് നിങ്ങൾക്കു ദുരിതകാരണമായിത്തീർന്നു. നിങ്ങൾ തമ്മിലുള്ള വിയോഗകാലം ആസന്നമായിരിക്കുന്ന ഈ ഘട്ടത്തിൽ നിങ്ങൾ ചെയ്തിട്ടുള്ള അനവധി സഹായങ്ങൾക്കു് നന്ദി പ്രകടിപ്പിച്ചുകൊണ്ടു് നിങ്ങളോടു യാത്രചോദിക്കുന്നതിനും നിങ്ങളുടെ അനുഗ്രഹത്തെ അർത്ഥിക്കുന്നതിനുമായി അവൾ വന്നിരിക്കുകയാണു്" എന്നു് അമ്മാവൻ കമലയോടുകൂടി വെളിയിൽ വന്നു പറഞ്ഞു.

അല്പനേരം പ്രയാസപ്പെട്ടതിനുശേഷമേ രമേശൻ, സംസാരിക്കുവാൻ ശക്തനായുള്ളു.

"കമലേ, നിന്നെ ജഗദീശ്വരൻ കാത്തു രക്ഷിക്കട്ടെ! അറിഞ്ഞോ, അറിയാതെയോ ഞാൻ ചെയ്തിട്ടുള്ള തെററുകൾക്കു മാപ്പു തരിക. മറുപടിയായി ഒരു വാക്കുപോലും ഉച്ചരിക്കാൻ ശക്തയാകാതെ കമല ഭിത്തിയെ ആശ്രയിച്ചു.

അല്പനേരത്തെ മൌനത്തിനുശേഷം രമേശൻ തുടർന്നു: "കമലെ, ഞാൻ നിനക്കുവേണ്ടി എന്തെങ്കിലും ചെയ്യാനുണ്ടെങ്കിൽ എന്നോടാജ്ഞാപിക്കുക".

കമല അവളുടെ കരാബ്ജങ്ങൾ മുകളിതമാക്കിക്കൊണ്ടു് "ഇതിനെക്കുറിച്ചൊരു വാക്കുപോലും ആരോടും പറയരുതെന്നു് ഞാൻ അങ്ങയോടു് അപേക്ഷിക്കുന്നു" എന്നു പറഞ്ഞു,

രമേശൻ:—"വളരെക്കാലത്തേയ്ക്കു ഞാൻ നിന്നെ സംബന്ധിച്ചാരോടും ഒരക്ഷരം പറഞ്ഞില്ല. എനിക്കു് അതു് നാശഹേതുവാണെന്നറിഞ്ഞിട്ടും ഞാൻ നിൻെറ കാര്യം പിന്നെയും ഗോപനംചെയ്തുകൊണ്ടിരുന്നു. ആ വിപത്തിൽനിന്നും നീ വിമുക്തയായെന്നു വിചാരിച്ചാണു് ഞാൻ നിൻെറ ചരിത്രം പുറത്തു പറഞ്ഞതു്. അതുതന്നെയും ഒരു കുടുംബത്തിലുള്ള രണ്ടുപേരോടു മാത്രം. അതുകൊണ്ടു് നിൻെറ ഉദ്ദേശസിദ്ധിക്കു് യാതൊരു ഹാനിയും നേരിടുകയില്ല. പ്രത്യുത, ഒരു സഹായമായിത്തീരുകയേയുള്ളു. അമ്മാവനു് സകലതുമറിയാം. പിന്നീടു്, അന്നദബാബുവും അദ്ദേഹത്തിൻെറ പുത്രി—"

"നിങ്ങൾ ഹേമനളിനിയെയല്ലേ ഉദ്ദേശിക്കുന്നതു്? അവരീ കഥ അറിഞ്ഞുകഴിഞ്ഞോ?" എന്നു് അമ്മാവൻ ഇടയ്ക്കു കയറി ചോദിച്ചു.

രമേശൻ:—"ഉവ്വു്. എന്തെങ്കിലും കൂടി അവരോടു് പറയണമെന്നു് നിങ്ങളാഗ്രഹിക്കുന്നുവെങ്കിൽ ഞാനപ്രകാരം ചെയ്യാം. ഞാനിതിൽ കൂടുതലൊന്നും ആശിക്കുന്നില്ല. എന്റെ ജീവിതത്തിൻെറ ഒരു ഭാഗം ഇതാ നഷ്ടമായിരിക്കുന്നു. മററൊരു ഭാഗം വേറൊരുപ്രകാരത്തിലും സ്വാതന്ത്ര്യം ഒന്നുമാത്രമേ ഞാനിനി കാംക്ഷിക്കുന്നുള്ളു. ഇനിയും ശേഷിച്ചിട്ടുള്ള ഋണബന്ധങ്ങളിൽനിന്നും മുക്തനായി യാതൊരലച്ചിലും കൂടാതെ ജീവിക്കാനാണു് ഞാൻ ആഗ്രഹിക്കുന്നതു്."

അമ്മാവൻ വാത്സല്യത്തോടുകൂടി അയാളുടെ കരം ഗ്രഹിച്ചുകൊണ്ടു പറഞ്ഞു.

"ഇല്ല, രമേശബാബു നിങ്ങളിനി യാതൊന്നും ചെയ്യേണ്ടതായിട്ടില്ല. നിങ്ങൾക്കു് വലിയ ക്ലേശങ്ങൾ സഹിക്കുവാനുണ്ടായിരുന്നുവെന്നെനിക്കറിയാം. ഇനിമേലെങ്കിലും നിങ്ങളുടെ ജീവിതം സമാധാനപരിപൂർണ്ണവും, സ്വതന്ത്രവും, സുഖഭൂയിഷ്ഠവുമായിത്തീരട്ടേ എന്നു് ഞാൻ പ്രാത്ഥിക്കുന്നു.

രമേശൻ കമലയുടെ നേൎക്കു് തിരിഞ്ഞു ചോദിച്ചു: "ഞാൻ പോകട്ടെ?" അവൾ ഒന്നും മറുപടി പറയാതെ തല കുനിച്ചു് അയാളെ വീണ്ടും വന്ദിച്ചു.

ഒരു കിനാവിലെന്നപോലെ രമേശൻ റോഡിലേയ്ക്കിറങ്ങിക്കൊണ്ട് തന്നത്താൻ ഇങ്ങനെ പറഞ്ഞു: "കമലയെ കാണാനിടയായതിൽ എനിക്കു വളരെ സന്തോഷമുണ്ട്. ഈ സമാഗമം ഈ കഥയ്ക്കൊരു ശുഭമായ ഉപസംഹാരമാണ്. ഗാസിപുരത്തിലെ ബംഗ്ലാവിൽനിന്നും ഒളിച്ചോടുവാൻ കാരണമെന്തായിരുന്നുവെന്ന് തീർച്ച പറയുവാൻ സാധിക്കുകയില്ലെങ്കിലും ഇത്രമാത്രം വ്യക്തമാണ്: എന്നെക്കൊണ്ടാക്കൾക്കൊരുപയോഗവുമില്ല. ഞാൻ സംസാരസരണിയിൽ ഏകാകിയായി സഞ്ചരിക്കും. തിരിഞ്ഞു പുറകോട്ടു നോക്കേണ്ടയാവശ്യം ഇനിമേലില്ല."

---:0:---

## അദ്ധ്യായം ൬൩.

---o---

കമല വീട്ടിൽ തിരിച്ചെത്തിയപ്പോൾ അന്നദബാബുവും ഹേമനളിനിയും ക്ഷേമങ്കരിയോടു സംസാരിച്ചുകൊണ്ടിരിക്കുന്നതു കണ്ടു.

"ഇതാ ഹരിദാസി, ഓമനേ, നീ നിൻെറ സ്നേഹിതയെ മുറിയിൽ കൂട്ടിക്കൊണ്ടു പോകുക. അന്നദബാബു ഇവിടിരുന്ന് ചായ കുടിക്കട്ടെ" എന്ന് ക്ഷേമങ്കരി അവളെ കണ്ടയുടൻ പറഞ്ഞു.

ഹേമനളിനി, കമലയുടെ മുറിയിൽ കയറിയ മാത്രയിൽ സഖിയുടെ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ട് "കമലേ!" എന്നു വിളിച്ചു.

"എൻെറ പേരതാണെന്ന് നിങ്ങളെങ്ങനെ അറിഞ്ഞു?" എന്ന് വലിയ അത്ഭുതം പ്രദർശിപ്പിക്കാതെ കമല ചോദിച്ചു.

"എന്നോടൊരാൾ നിൻെറ ചരിത്രം മുഴുവൻ പറഞ്ഞു. അതു കേട്ടു കഴിഞ്ഞയുടൻ നീ തന്നെയാണ് കമലയെന്ന് ഞാൻ നിശ്ചയിച്ചു."

"മററാളുകൾ എന്റെ പേരറിയുന്നതിന് ഞാൻ ഇഷ്ടപ്പെടുന്നില്ല. എന്റെ യഥാർത്ഥ നാമധേയം എനിക്ക്. അപമാനകരമായിത്തീർന്നിരിക്കുന്നു."

"ഉവ്വ്, ശരിതന്നെ. എന്നാൽ അതു് നിന്റെ അവകാശങ്ങളെ സ്ഥിരീകരിക്കും."

കമല തലകുലുക്കിക്കൊണ്ടു പറഞ്ഞു. "ഞാനങ്ങനെ വിചാരിക്കുന്നില്ല. എനിക്ക് അവകാശമൊന്നുമില്ല; ഉണ്ടെങ്കിൽത്തന്നെ അതു സ്ഥാപിക്കുന്നതിനു ഞാൻ ആഗ്രഹിക്കുന്നുമില്ല."

"എന്നാൽ നീ ഈ വിവരമെല്ലാം നിന്റെ ഭർത്താവിൽ നിന്നും ഗോപനംചെയ്യുവാനുള്ള കാരണമെന്താണ്? ഗുണത്തിനായാലും ദോഷത്തിനായാലും അദ്ദേഹത്തെ സകല സംഗതികളും അറിയിക്കേണ്ടതായിരുന്നു."

ഉത്തരക്ഷണത്തിൽ കമലയുടെ വദനം വിവർണ്ണമായി. അവൾ നിസ്സഹായയായി, എന്താണു മറുപടി പറയേണ്ടതെന്നറിയാതെ ഹേമനളിനിയെ നോക്കി. അനന്തരം അവൾ ശയ്യയിൽ അമർന്നു.

"ഞാൻ യാതൊരപരാധവും ചെയ്യാതിരിക്കെ ഇത്ര ലജ്ജിതയാകാനുള്ള കാരണമെന്താണെന്ന് ദൈവത്തിനു മാത്രമെ അറിഞ്ഞുകൂട! നിരപരാധിയായ എന്നെ എന്തിനാണു ശിക്ഷിക്കുന്നതു്? ഞാൻ എങ്ങനെ അദ്ദേഹത്തോട് അതൊക്കെപ്പറയും?" എന്ന് അവൾ വിലപിച്ചു.

ഹേമനളിനി കമലയുടെ കരങ്ങളെ സഹാസ്യം കൊണ്ടു ഗ്രഹിച്ചു. "ശിക്ഷയെക്കുറിച്ചാലോചിച്ചു ക്ലേശിക്കേണ്ട. ഈ ദുർഘടത്തെ തരണംചെയ്യാനുള്ള വഴിയാണു് ചിന്തിക്കേണ്ടതു്. നിന്റെ ഭർത്താവിനെ യഥാർത്ഥവസ്തുത ധരിപ്പിക്കാതിരിക്കുന്നിടത്തോളം കാലം നിനക്കു സ്വതന്ത്രയാകുവാൻ സാധിക്കുന്നതല്ല. ദൈവത്തിൽ പരിപൂർണ്ണവിശ്വാസത്തോടുകൂടി നിന്നെ ചുററിയിരിക്കുന്ന ശൃംഖല പൊട്ടിച്ചു ദൂരെയെറിയുക."

കമല:—"ഇപ്പോൾ ലഭിച്ചുകൊണ്ടിരിക്കുന്ന ഈ ആശ്വാസം കൂടി നഷ്ടമാകുമോ എന്നുള്ള ഭീതിയാണ് എന്റെ ധൈര്യം അപഹരിക്കുന്നതു്. നിങ്ങൾ പറയുന്നതു്

എനിക്കു മനസ്സിലാകാതെയല്ല. എന്റെ ഭാവി ഏതു വിധമായിരിക്കുമെന്നാലോചിച്ച് ഭീനയാകാതെ എല്ലാം അദ്ദേഹത്തോടു പറയേണ്ടതാണ്. ഇതൊന്നും ഇനിയും അദ്ദേഹത്തെ അറിയിക്കാതിരിക്കുവാൻ പാടില്ല" എന്നു പറഞ്ഞ് അവൾ കൈയ് രണ്ടും ചേൎത്തുപിടിച്ചു.

ഹേമനളിനി അവളോടു സാവധാനം ചോദിച്ചു: "നീ എന്താണു വിചാരിക്കുന്നത്? പറയൂ. മററു വല്ലവരും അദ്ദേഹത്തോട് ഇതു പറയണമെന്നാണോ നിന്റെ ആഗ്രഹം?"

കമല നിഷേധരൂപത്തിൽ തല ബലമായി കുലുക്കി.

പാടില്ല; അതൊരിക്കലും പാടില്ല. വേറെയൊരുത്തരിൽ നിന്നും അദ്ദേഹം ഇതറിയുവാൻ പാടില്ല. ഞാൻ തന്നെ പറഞ്ഞുകൊള്ളാം. എനിക്ക് അതിനു ധൈൎയ്യമില്ലെന്നു നിങ്ങൾ വിചാരിക്കണ്ട."

"അതാണു നല്ലത്. നാം തമ്മിൽ ഇനിക്കാണുമോ എന്നു സംശയമാണ്. യാത്ര ചോദിക്കാനാണ് ഞങ്ങൾ ഇവിടെ വന്നത്."

"നിങ്ങൾ എങ്ങോട്ടു പോകുന്നു?"

"കൽക്കട്ടായിലേയ്ക്ക്. ഇനിയും നിന്നെ ഞാൻ ഇവിടെ നിറുത്തിത്താമസിപ്പിക്കുന്നില്ല. നിനക്കു ധാരാളം ജോലിയുണ്ട്. ഓമനെ, ഞാൻ പോകട്ടെ; നിന്റെ സോദരിയെ നീ ഒരിക്കലും മറക്കരുതേ!"

കമല അവളുടെ കൈയിൽ കടന്നു പിടിച്ചുകൊണ്ടു ചോദിച്ചു: "നിങ്ങൾ നിശ്ചയമായിട്ടും എനിക്ക് എഴുത്തയയ്ക്കുമല്ലൊ?"

എഴുത്തയയ്ക്കാമെന്നു ഹേമനളിനി വാഗ്ദാനം ചെയ്തു.

"നിങ്ങൾ എനിക്ക് എഴുത്തെഴുതി വേണ്ട ഉപദേശങ്ങൾ തന്നുകൊണ്ടിരിക്കണം. നിങ്ങളുടെ കത്തുകൾ എന്നെ ധൈൎയ്യവതിയാക്കുമെന്ന് എനിക്കറിയാം."

ഹേമനളിനി മന്ദസ്മിതം ചെയ്തുകൊണ്ടു പറഞ്ഞു: "ഓ! അതു സാരമില്ല. എല്ലാം എളുപ്പത്തിൽ നേരെയാവും. എന്നെക്കാൾ നല്ല ഉപദേഷ്ടാവിനെ നിനക്കു ലഭിക്കും."

ഹേമനളിനിയുടെ നിർഭാഗ്യാവസ്ഥയെക്കുറിച്ചു കമലയ്ക്കു വളരെ വ്യസനമുണ്ടായിരുന്നു. അവൾ അതു പുറമേ കാണി

ച്ചില്ലെന്നേയുള്ളു. ഹേമനളിനിയുടെ ബാഹ്യപ്രകൃതി പ്രശാന്തമായിരുന്നുവെങ്കിലും അവൾ തീവ്രദുഃഖമനുഭവിക്കുന്നുണ്ടായിരുന്നുവെന്നു മുഖത്തിൽ ചിലപ്പോൾ വ്യക്തമായിരുന്ന വൈവർണ്ണ്യംകൊണ്ടു് ഊഹിക്കാമായിരുന്നു. കമലയ്ക്കു് അവളോട്ട് അപാരമായ അനുകമ്പ തോന്നി.

കമല അന്നു രാവിലെ അവളുടെ ഹൃദയം തുറന്നു സംസാരിച്ചു. എന്നാൽ ഹേമനളിനിയാകട്ടെ, അവളുടെ മനോഗതങ്ങളെ പുറത്തു പറയാതെ ഹൃദയകവാടം നിരോധിച്ചുകൊണ്ടായിരുന്നു മടങ്ങിപ്പോയതു്.

വഹ്നിസന്തപ്തമായ അവളുടെ ചിത്തത്തിൽ നിന്നു് ഉൽഗമിച്ചുകൊണ്ടിരുന്ന ധൂമപ്രസരണം അവളുടെ വദനത്തെ മ്ലാനമാക്കി. ഈ ലോകത്തിലുള്ള സർവ്വസുഖാനുഭൂതികളേയും ത്യജിച്ചു് നിസ്സ്വാർത്ഥപരമായി ജീവിക്കണമെന്നുള്ള നിശ്ചയത്തിന്റെ ലാഞ്ഛനകൾ, സൂര്യാസ്തമനവേളയിലെ നിത്യമായ അസ്പഷ്ടപ്രഭപോലെ, അവളുടെ നയനങ്ങളിൽ പ്രദ്യോതിച്ചു.

അന്നു പകൽ, വീട്ടുജോലിയെല്ലാം ചെയ്തു തീർത്തു് വിശ്രമിക്കുമ്പോഴൊക്കെ, ഹേമനളിനിയുടെ വാചാമൃതധോരണികളും മനോജ്ഞനയനങ്ങളും, കമലയുടെ അന്തർനേത്രങ്ങൾക്കു മുമ്പിൽ പ്രത്യക്ഷമായിക്കൊണ്ടിരുന്നു.

നളിനാക്ഷനും ഹേമനളിനിയും തമ്മിലുള്ള വിവാഹാലോചന ശിഥിലമായെന്നല്ലാതെ അവളുടെ മററു ചരിത്രമൊന്നും കമലയ്ക്കറിയാൻ പാടില്ലായിരുന്നു.

അന്നു രാവിലെ ഹേമനളിനി, അവളുടെ തോട്ടത്തിൽ നിന്നും കുറെ പുഷ്പമിറുത്തുകൊണ്ടു വന്നിരുന്നു. സായാഹ്നത്തിൽ കമല കളി കഴിഞ്ഞുവന്ന ശേഷം ആ പൂകൊണ്ടു ഹാരം കെട്ടുവാനാരംഭിച്ചു. ക്ഷേമങ്കരി അപ്പോൾ അവളുടെ സമീപം വന്നിരുന്നു.

"എന്റെ ഓമനെ, ഹേമനളിനി ഇന്നു യാത്ര പറഞ്ഞപ്പോൾ എനിക്കുണ്ടായ സങ്കടം ഞാൻ എങ്ങനെ വർണ്ണിക്കും? ആരെന്തു പറഞ്ഞാലും അവൾ ഒരു നല്ല കുട്ടിയാണു്. അവളെ എന്റെ മരുമകളായി ലഭിക്കുന്നതിനിടയായിരുന്നെങ്കിൽ ഞാൻ എത്രമാത്രം ധന്യയാകുമായിരുന്നു! അതു നടക്കുമെന്നു തന്നെയാണു ഞാൻ വിചാരിച്ചതു്". എന്നാൽ നളിനന്റെ

മനോഗതങ്ങൾ എന്താണെന്നറിയുന്ന കാര്യം വളരെ വിഷമമാണു്. അതിൽനിന്നും പിന്മാറുവാൻ അവനെ പ്രേരിപ്പിച്ച സംഗതിയെന്താണെന്നു് അവനല്ലാതെ വേറെയാർക്കും തന്നെ അറിയാൻ പാടില്ല".

താനും ഈ വിവാഹത്തിനു് ഒടുവിൽ വിസമ്മതം പ്രകടിപ്പിച്ചുവെന്നു് ആ വൃദ്ധ ഇപ്പോൾ സമ്മതിച്ചില്ല.

വെളിയിൽ കാലടിയുടെ ശബ്ദം കേട്ടു് അവർ ചോദിച്ചു: "ആരാ അതു്; നളിനനോ?"

കമല വേഗം മാലകളും പൂക്കളും അവളുടെ മടിക്കുള്ളിലാക്കിയിട്ടു മൂടുപടം ധരിച്ചു.

നളിനാക്ഷൻ മുറിയിൽ പ്രവേശിച്ചയുടൻ, അവർ മകനോടു പറഞ്ഞു: "ഹേമവും അവളുടെ അച്ഛനും ഇപ്പോളാണു പോയതു്. നീ അവരെ കണ്ടോ?"

"ഉവ്വു്. അവർ യാത്ര തിരിക്കുമ്പോൾ ഞാൻ അവിടെ ഉണ്ടായിരുന്നു."

"കുഞ്ഞേ, നീ എന്തുതന്നെ പറഞ്ഞാലും ഹേമത്തെപ്പോലെയുള്ള കുട്ടികൾ വളരെ ചുരുക്കമാണു്." നളിനാക്ഷനാണു് ആ വിവാഹത്തിനു പ്രതികൂലിച്ചതു്, എന്നുള്ള ഭാവത്തിലത്രെ അവർ സംസാരിച്ചതു്. എന്നാൽ അയാൾ മന്ദസ്മിതം ചെയ്തുകൊണ്ടു നിന്നതല്ലാതെ ഒന്നും പറഞ്ഞില്ല.

ക്ഷേമങ്കരി തുടർന്നു: "നീ മന്ദഹസിക്കുന്നു, അല്ലേ? നിന്നെക്കൊണ്ടു് അവളെ വിവാഹം ചെയ്യിക്കണമെന്നുദ്ദേശിച്ചു് ഞാൻ അവളെ ആശംസിക്കുകകൂടി ചെയ്തു. അപ്പോഴെന്തോ 'പൈത്ര്യം' പിടിച്ചു് നീ എന്റെ ആശകളെയെല്ലാം തകർത്തുകളഞ്ഞു. നിനക്കു് അതിനെക്കുറിച്ചു് ഒട്ടും ഖേദമില്ലേ?"

നളിനാക്ഷൻ മറുപടി പറയുന്നതിനാരംഭിക്കുവാൻ ഭാവിച്ചുകൊണ്ടു് കമലയെ ഒന്നു വീക്ഷിച്ചു. അവൾ ആത്മാർത്ഥമായി അയാളെ ഉററു നോക്കിക്കൊണ്ടിരിക്കുകയാണെന്നു് അപ്പോൾ അയാൾക്കു മനസ്സിലായി. അവരുടെ കണ്ണുകൾ കൂട്ടിമുട്ടിയപ്പോൾ, താൻ ശൂന്യാവസ്ഥയെ പ്രാപി

ച്ചാൽ കൊള്ളാമെന്നുപോലും അവൾ ആഗ്രഹിച്ചു. അവൾ ദൃഷ്ടികൾ തറയിൽ പതിപ്പിച്ചുകൊണ്ട് അവിടെത്തന്നെയിരുന്നു.

നളിനാക്ഷൻ പറഞ്ഞു: "അമ്മയെന്തുകൊണ്ടാണ് ഞാൻ അവൾക്കനുരൂപനായ ഒരു വരനാണെന്നു നിശ്ചയിച്ച് അതു സാരമില്ലെന്നു വിചാരിച്ചത്? എന്നെപ്പോലെയുള്ള വ്രതാനുഷ്ഠാനപരന്മാരായ യഷ്ടികളിൽ സ്ത്രീകൾക്ക് അനുരാഗം തോന്നുന്ന കാര്യം കുറെ വിഷമമാണ്."

ഇതു കേൾക്കവെ കമല അവളുടെ നയനങ്ങൾ വീണ്ടും ഉന്മീലിതമാക്കി. അപ്പോൾ നളിനാക്ഷൻ ഉന്മേഷത്തോടെ ഒരു വീക്ഷണാസ്ത്രംകൂടി അവളുടെ നേരെ പ്രയോഗിച്ചു. അവിടെനിന്നും നിഷ്ക്രമിക്കയല്ലാതെ അപ്പോൾ മററു രക്ഷാമാർഗ്ഗമൊന്നുമില്ലെന്ന് അവൾക്കു തോന്നി.

"വർത്തമാനം മതിയാക്കി പൊയ്ക്കോ! നിൻെറ വാക്കുകൾ എന്നെ കോപിഷ്ഠയാക്കുന്നു."

കമല തനിയേയിരുന്ന് ഹേമനളിനി കൊണ്ടുവന്ന പൂ കൊണ്ട് ഒരു വലിയ മാല കോർത്തു. അത് അവൾ മഷഞ്ഞുയിൽവെച്ചു വെള്ളം തളിച്ച് നളിനാക്ഷൻെറ മേശപ്പുറത്തു നിക്ഷേപിച്ചു. ഹേമനളിനിയുടെ യാത്രാസമയത്തെ സംഭാവനയാണ് ആ മേദുരഹാരമെന്നോർത്തപ്പോൾ അവളുടെ നയനോല്പലങ്ങളിൽ ബാഷ്പജലം നിറഞ്ഞു.

അവൾ തൻെറ മുറിയിൽ തിരിച്ചുചെന്ന് പല കാര്യങ്ങളും ചിന്തിച്ചുകൊണ്ടിരുന്നു. ആ ചിന്തതന്നെയും അവൾക്കാശ്വാസപ്രദമായിരുന്നു. അവളുടെ നേരെയുള്ള നളിനാക്ഷൻെറ വീക്ഷണങ്ങളുടെ അർത്ഥമെന്തായിരിക്കാമെന്ന് അവൾ അത്ഭുതപ്പെട്ടു. അയാൾക്കവളെക്കുറിച്ച് എന്തഭിപ്രായം തോന്നിയിരിക്കണമെന്നൂഹിക്കുവാൻ അവൾ ശ്രമിച്ചു. അവളുടെ സ്വകാര്യങ്ങളെല്ലാം ആ നോട്ടങ്ങൾ തുറന്നുപറയുന്നതുപോലെ തോന്നി. അയാളിൽനിന്നും വളരെയകലെയല്ലാതെ, അവൾ നയിച്ച ആ ഏകാന്തവാസത്തെപ്പററി അതു സൂചിപ്പിക്കാതിരുന്നില്ല. ഒരു വിഷമഘട്ടത്തിലായിരുന്ന അവളുടെ അപ്പോഴത്തെ സ്ഥിതി; തൻെറ യാഥാർത്ഥ നാമധേയം ഗോപനംചെയ്യുതിനുള്ള ഒരു ശിക്ഷയായിരുന്നു അത് എന്നും അവൾ വിചാരിച്ചു.

അവൾ തന്നത്താൻ പറഞ്ഞു.

"അമ്മയെവിടെനിന്നാണ് ഈ ഹരിദാസിയെ കൊണ്ടുവന്നതു്?' എന്ന് അദ്ദേഹം വിചാരിക്കുകയായിരിക്കാം. 'ഇത്ര നാണമില്ലാത്ത ഒരു പെണ്ണിനെ ഞാൻ വേറെങ്ങും കണ്ടിട്ടില്ല.' എന്നെക്കുറിച്ച് ഇപ്രകാരമൊരഭിപ്രായം ഒരു നിമിഷത്തേയ്ക്കുപോലും അദ്ദേഹത്തിന്റെ മനസ്സിലുദിക്കുമെന്ന് എനിക്കു വിചാരിക്കുവാൻകൂടി പ്രയാസമായിരിക്കുന്നു."

അടുത്തദിവസം ഒരു അവസരം കിട്ടുമ്പോൾ വാസ്തവം അദ്ദേഹത്തെ ധരിപ്പിക്കണമെന്നും അതിന്റെ ഭവിഷ്യത്ഫലങ്ങൾ എന്തായാലും സഹിക്കുവാൻ സന്നദ്ധയാകണമെന്നും നിശ്ചയിച്ചുകൊണ്ട് കമല ഉറങ്ങുവാൻ ആരംഭിച്ചു.

അവൾ ഉഷസ്സിനുമുമ്പെ ഉണർന്ന് സ്നാനം ചെയ്യുവാൻ കടവിൽപോയി. കുളികഴിഞ്ഞു തിരിച്ചുവന്നപ്പോൾ ഒരു പാത്രം ഗംഗാജലം കൂടി കൊണ്ടുവന്നു. പതിവായി അവൾ മററു ജോലികൾക്കു മുമ്പേ ആ തീർത്ഥജലംകൊണ്ടു നളിനാക്ഷന്റെ പഠനമുറി കഴുകി ശുചിയാക്കുമായിരുന്നു. എന്നാൽ അന്നു രാവിലെ അസാധാരണമായി അയാൾ മുറിയിലിരിക്കുന്നതു്, കമല നദിയിൽനിന്നും തിരിച്ചുവന്നപ്പോൾ കണ്ടു.

കർത്തവ്യം നിർവ്വഹിക്കുവാൻ സാധിക്കാതെ ഭഗ്നാശയായി സാവധാനം പിന്തിരിയുവാൻ അവൾ ഭാവിച്ചു; അപ്പോൾ പെട്ടന്നൊരു വിചാരം മനസ്സിലുദിക്കയാൽ അവിടെത്തന്നെ നിന്നു.

മന്ദമന്ദം നടന്നുവന്ന് അവൾ അയാളുടെ മുറിയുടെ വാതുക്കൽ നിന്നു. അവളുടെ മാനസപ്പൊയ്കയെ ചലിപ്പിച്ചുകൊണ്ടിരുന്ന ആ വിചാരതരംഗങ്ങൾ എന്താണെന്നു പറയുവാൻ അവൾക്കു സാധിക്കുമായിരുന്നില്ല. ലോകം മുഴുവൻ ധൂസരനിറമാന്ന ഹിമധൂളീതമസ്സിൽക്കൂടി നീന്തുന്നതുപോലെ അവൾക്കു തോന്നി. സമയം പോയതും അവൾ അറിഞ്ഞില്ല.

നളിനാക്ഷൻ മുറിയിൽനിന്നിറങ്ങി അവളുടെ മുമ്പിൽ നിൽക്കുന്നുവെന്ന് അവൾക്കു പെട്ടെന്നു മനസ്സിലായി. ഉത്തരക്ഷണത്തിൽ കമല മുമ്പോട്ടു പാഞ്ഞു് തറയിൽ വീണുകൊണ്ട് അയാളെ സാഷ്ടാംഗം പ്രണമിച്ചു. അവളുടെ

ശീഘ്രം അയാളുടെ പാദങ്ങളെ സ്പർശിച്ചു. കുളികഴിഞ്ഞു വന്നിട്ട് അധികനേരമാകാഞ്ഞതിനാൽ അഴിച്ചിട്ടിരുന്നാലും നനഞ്ഞതുമായ അവളുടെ തലമുടി പുറവും വീണു വാതൽപടിവരെയുള്ള തറയെ ആവരണം ചെയ്തു. അനന്തരം അവൾ ഏഴനോററ് ഒരു ശിലാരൂപംപോലെ അയാളുടെ മുമ്പിൽ നിന്നു; തൻെറ മൂടുപടം താഴെ വീണുപോയെന്നുള്ള സംഗതി അവൾ നിശ്ശേഷം വിസ്മരിച്ചു. നളിനാക്ഷൻ തന്നെ കണ്ണിമയ്ക്കാതെ സൂക്ഷിച്ചുനോക്കുന്നുവെന്നുകൂടി അവൾ അറിഞ്ഞില്ല. പരിതഃസ്ഥിതികളൊക്കെ അവൾ മറന്നു. അപ്പോൾ മിന്നൽപിണറുപോലെ ഒരു ദിവ്യചൈതന്യം അവളുടെ മസ്തിഷ്കകോശത്തിൽകൂടി പാഞ്ഞുപോയി; "ഞാനാണു കമല" എന്ന് അവൾ സ്ഫുടമായി പെട്ടെന്നുച്ചരിച്ചു.

ആ ശബ്ദം അവളുടെ ശരീരത്തിനുള്ളിൽ പ്രവേശിച്ച് അവൾ സംഭരിച്ചുവെച്ചിരുന്ന ധൈര്യത്തെ ദ്രവിപ്പിച്ചു. അവളുടെ സാംഗോപാംഗങ്ങളും വിഫലങ്ങളായി. തല മുന്നോട്ടു ചാഞ്ഞു. അവൾക്കൊരടി നീങ്ങുവാൻ ശേഷിയില്ലായിരുന്നു. എന്നാലും പലായനം ചെയ്കയല്ലാതെ മററു രക്ഷാമാർഗ്ഗമൊന്നുമില്ലെന്ന് അവൾക്കു തോന്നി. 'ഞാനാണ് കമല' എന്നുള്ള ആ രണ്ടു വാക്കുകളുടെ ഉച്ചാരണത്തിൽ അവളുടെ സർവ്വശക്തികളും അസ്തമിച്ചു; അവളുടെ ജീവിതംതന്നെ അവൾ ഇതാ പണയപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. തൻെറ ചുററും അന്തമില്ലാതെ കിടക്കുന്ന ഭയങ്കരമായ അപമാനസിന്ധുവിൽനിന്നും രക്ഷനേടാൻ ഒരു വയ്ക്കോൽപിരിപോലും അവളുടെ നയനങ്ങൾക്ക് ഗോചരമായില്ല. അവൾ നളിനാക്ഷൻെറ കരുണയെ അഭ്യർത്ഥിച്ചു.

അയാൾ സാവധാനം അവളുടെ ഹസ്തങ്ങൾ പൊക്കി അധരപുടത്തോടു ചേർത്തുകൊണ്ട് ഇങ്ങനെ മന്ത്രിച്ചു: "ഞാൻ അതെല്ലാം അറിഞ്ഞു. എൻെറ കമലയാണു നീ. എൻെറകൂടെ വരിക."

അവളെ അയാൾ തൻെറ മുറിയിലേയ്ക്കു പിടിച്ചുകൊണ്ടുപോയി; അനന്തരം അവൾ അവിടെ കെട്ടിവെച്ചിരുന്ന ഹാരമെടുത്ത് അവളുടെ ഗളത്തിൽ അർപ്പിച്ചുകൊണ്ട് പറ

ഞ്ഞു: "വരൂ, നമുക്ക് അദ്ദേഹത്തെ നമസ്കരിക്കാം." ആ ദമ്പതികൾ സ്കന്ധങ്ങൾ പരസ്പരം ചേർത്ത് ആ മാർബിൾതറയെ ഫാലങ്ങൾകൊണ്ടു സ്പർശിച്ചപ്പോൾ ഉദയഭാനുവിൻെറ അരുണകിരണങ്ങൾ ജനാലയിൽക്കൂടി ഉള്ളിൽ കടന്ന് അവരുടെ ശിരോപരി പ്രസരിച്ചുകൊണ്ടിരുന്നു.

അനന്തരം കമലയെഴുന്നേററ്, നിസ്സീമമായ ഭക്തിയോടുകൂടി നളിനാക്ഷൻെറ മുമ്പിൽ നമസ്കരിച്ചു. തറയിൽനിന്നും ഉത്ഥാനം ചെയ്തപ്പോഴേയ്ക്കും രുജാവഹമായ സങ്കോചം അവളെ വെടിഞ്ഞുകഴിഞ്ഞിരുന്നു. അവൾക്ക് അപ്പോൾ ലഭിച്ച ആശ്വാസത്തിൽനിന്നും ഉൽഭൂതമായ ശാന്തത, പ്രഭാതാർക്കപ്രഭയിൽ നീരാടിക്കൊണ്ടിരുന്ന അവളുടെ കോമളകളേബരത്തെ സമാവരണം ചെയ്തു. നിഷ്കളങ്കമായ ഭക്തികൊണ്ട് അവളുടെ ഹൃദയം പരിപൂർണ്ണമായി. അവളുടെ ആരാധനാദ്രവ്യത്തിൽ നിന്നും ഉൽഗളിച്ച ധൂമം സൃഷ്ടിജാലമെല്ലാം ഉച്ഛ്വസിക്കുന്നതുപോലെയും തോന്നി.

അവളുടെ നയനയുഗളം ബാഷ്പപൂർണ്ണമായി. വലിയ ആനന്ദാശ്രുബിന്ദുക്കൾ അവളുടെ കപോലങ്ങളിൽക്കൂടി അവിച്ഛിന്നമായി ഉരുണ്ടുരുണ്ട് താഴെ വീണുകൊണ്ടിരുന്നു. അതിൻെറ പ്രവാഹത്തിൽ കമലയുടെ വിധവാജീവിതത്തെ ആച്ഛാദനംചെയ്തുകൊണ്ടിരുന്ന വിഷാദനീരദങ്ങൾ ലയിച്ചുപോയി.

നളിനാക്ഷൻ പിന്നീട് അവളോടൊന്നും പറഞ്ഞില്ല. ഒരു കൈകൊണ്ട് അവളുടെ നനഞ്ഞ കുന്തളം നെററിയിൽനിന്നും ഒരു [illegible] സ്സു മാറ്റിയിട്ടിട്ട് അയാൾ അവിടെനി[illegible] നിർഗ്ഗമിച്ചു.

നളിനാക്ഷനോടുള്ള ഭക്തികൊണ്ട് കമല മതിമറന്നു. അവളുടെ ഹൃദയം നിറഞ്ഞു കവിയുന്ന വിധം അതു വർദ്ധിച്ചു. അത് ഏതുവിധമെങ്കിലും അപ്പോൾത്തന്നെ പുറമേ പ്രവഹിപ്പിക്കുവാൻ അവൾ ആഗ്രഹിച്ചു. നളിനാക്ഷൻെറ ശയനമുറിയിൽ പ്രവേശിച്ച് പഴയ പാദുകങ്ങളെടുത്ത് അവയെ, തൻെറ കഴുത്തിൽ കിടന്ന മാലയൂരി അവൾ അലങ്കരിച്ചു; നെററികൊണ്ട് അതു സ്പർശിച്ചു പിന്നീട് ഭക്തിപൂർവ്വം പൂർവ്വസ്ഥാനത്തു വെച്ചു.

അനന്തരം അവൾ തന്റെ ജോലിനോക്കാൻപോയി. ഈശ്വരസങ്കേതമാണു് ആ പുണ്യഭവനമെന്നു് അവൾ ധാരിച്ചു.

മാർജ്ജനം, സേചനം മുതലായ അവളുടെ ഓരോ ഗൃഹകൃത്യവും ഭക്തിപൂർണ്ണമായ സ്തോത്രരൂപേണ, ആനന്ദഗദ്ഗദങ്ങൾ വഴി ദൈവസന്നിധിയെ പ്രാപിക്കുന്നതുപോലെ അവൾക്കു തോന്നി. "ഓമനേ, നീ എന്താണു ചെയ്യുന്നതു്?" എന്നു ക്ഷേമങ്കരി ചോദിച്ചു. "നീ അടിച്ചുതളിച്ചു വൃത്തിയാക്കുന്നതു കണ്ടാൽ ഈ വീടു മുഴുവൻ ഒരു ദിവസംകൊണ്ടു തേച്ചു മിനുക്കണമെന്നാണു നിന്റെ ആഗ്രഹമെന്നു തോന്നിപ്പോകും."

ഉച്ചയ്ക്കു നളിനാക്ഷൻ ഒരു മഞ്ജൂഷ നിറയെ പനിനീർപ്പൂക്കളുമായി മുറിയിൽ കയറിവന്നു. അപ്പോൾ കമല പതിവുപോലെ കുളിച്ചു തയ്യാറാകാൻ പോകാതെ അവിടെ നിരുന്മേഷയായിരിക്കുന്നതു കണ്ടു.

"കമലം, ഇതു വാടാതിരിക്കുവാൻ വെള്ളത്തിലിടുക. വൈകിട്ടു് അനുഗ്രഹസിദ്ധിക്കായി നമുക്കൊരുമിച്ചു് അമ്മയുടെ അടുക്കൽ പോകാം!"

"എന്നാൽ അങ്ങു് ഇതുവരെ എന്റെ ചരിത്രമറിഞ്ഞിട്ടില്ലല്ലോ" എന്നു കമല താഴെ നോക്കിക്കൊണ്ടു പറഞ്ഞു.

"നീ ഒന്നും എന്നോടു പറയേണ്ട ആവശ്യമില്ല. ഞാൻ എല്ലാം അറിഞ്ഞുകഴിഞ്ഞു."

കമല അവളുടെ നിചോളം വലിച്ചിട്ടു് മുഖം മൂടി.

"എന്നാലമ്മ—" എന്നു് ആരംഭിച്ചെങ്കിലും ആ വാചകം മുഴുവൻ പൂർത്തിയാക്കുവാൻ അവൾക്കു സാധിച്ചില്ല.

നളിനാക്ഷൻ അവളുടെ മൂടുപടം ഒരു വശത്തേയ്ക്കു നീക്കിക്കൊണ്ടു് പറഞ്ഞു: "അമ്മയുടെ ജീവിതത്തിനിടയിൽ പലരുടേയും കുററങ്ങളും അവർ ക്ഷമിച്ചിട്ടുണ്ടു്. നിശ്ചയമായും നിരപരാധിയായ നിനക്കു് അവർ മാപ്പുതരാതിരിക്കയില്ല!"



